# ശ്രീമഹാഭാരതം.



ഗദ്യവിവൎത്തനം: ഒന്നാം ഭാഗം.



കുന്നത്തു് ജനാൎദ്ദനമേനോൻ




എഴുതിയതു്.



പ്രസിദ്ധീകൎത്താ:

**കെ. കെ. തമ്പാൻ**

പുലാപ്പററ, ഒററപ്പാലം.



വില ൨-ക. ൪-ണ.

# സ്വന്തം പ്രസ്താവന.

---

ശ്രീമഹാഭാരതം ഗദ്യരൂപേണ പരാവൎത്തനം ചെയ്ത് പ്രതിമാസം പ്രസിദ്ധീകരിച്ചുവരുന്നതിൽ, ഒന്നാം ഭാഗം ഇതാ ബഹുജനസമക്ഷം വെച്ചുകൊള്ളുന്നു. ഇങ്ങിനെ ഓരോ ചെറു പുസ്തകമായി തുന്നിക്കെട്ടി വെക്കുന്നതായാൽ, സാധാരണമായി എടുത്തുപയോഗിക്കുന്നതിന്ന് അധികം സൌകൎയ്യം കൂടുന്നതാണല്ലോ. ൧൦൮൫ ചിങ്ങം മുതല്ക്കാണ് ഈ പ്രസിദ്ധീകരണം ആരംഭിച്ചിരിക്കുന്നത്. ഇക്കഴിഞ്ഞ അഞ്ചു ലക്കങ്ങളാം ഈ ഒന്നാം ഭാഗത്തിൽ അടങ്ങിയിരിക്കുന്നു. രണ്ടാം ഭാഗം മകരം മുതൽ തുടങ്ങീട്ടുണ്ട്.

മൂലകൃതിയിൽ നിന്ന്, മുതലായ ചില ഖണ്ഡികകൾ മാത്രം ഈ ഗദ്യവിവൎത്തനത്തിൽ പകൎന്നിട്ടില്ല. കഥയുടേ ഗതിക്കും സ്ഥിതിക്കും കോട്ടമോ കുറവോ പറ്റാത്ത ഭാഗങ്ങൾ മാത്രമേ ഒഴിച്ചിട്ടുള്ളു. അതായത്, അദ്ധ്യായത്തിലേ കഥാ കഥന സന്നാഹം, കഥാ സംഗ്രഹം, കഥാ സൂചനാപൂൎവ്വവും, അനുവൎത്തനങ്ങളും തീരേ വിട്ടുകളകയും, ദീൎഘസ്തോത്രങ്ങൾ ഒഴിക്കയും, ദീൎഘവൎണ്ണനകൾ സംക്ഷേപിക്കയും മാത്രമാണ് ഇതിൽ ചെയ്തിരിക്കുന്നത്. മറ്റു ഭാഗങ്ങളെല്ലാം ശരിക്കുതന്നേ പകൎത്തിട്ടുണ്ട്. പുതുതായി വല്ലതും കൂട്ടിച്ചേൎക്കയോ, വല്ല സംഭവങ്ങളും രൂപഭേദപ്പെടുത്തുകയോ ഈ വിവൎത്തനത്തിൽ ചെയ്തിട്ടില്ല. ഈ പരിഭാഷയിൽ കാണുന്നതു മുഴുവൻ പ്രാചീന മൂലകൃതിയിലുള്ളതു തന്നേ; എന്നാൽ, അതിലുള്ള എല്ലാ വാക്കും അതേപടി ഇതിൽ പകൎത്തുവെച്ചിട്ടില്ലെന്നേയുള്ളു. സംഭവങ്ങളേ, കഴിയുന്നേടത്തോളം വഴിക്കു വഴിയായി അടുക്കി വെക്കുവാനായി, മൂലകൃതിയിലേ ചില അദ്ധ്യായങ്ങളേ ഇതിൽ മാറ്റി മറിച്ചു വെക്കേണ്ടി വന്നിട്ടുണ്ടെന്നും ബഹുജനങ്ങളേ അറിയിച്ചുകൊള്ളുന്നു.

ശ്രീമഹാഭാരതം സരസമോഹനമെന്നപോലേ, പ്രൌഢഗംഭീരവുമായ ഒരു മഹാ ഗ്രന്ഥമാണ്. അത്രയും അത്യുൽകൃഷ്ടമായ് അത്രയും അഴകുവഴിഞ്ഞുകൊണ്ടാണ് അതിന്റെ ബഹിൎഭാഗം. എന്നാൽ, ഉള്ളം അടുക്കുവാൻ പറ്റാത്തവണ്ണം അത്രയും തേജോമയമാണ് അന്തൎഭാഗം. ചിലെടത്ത്, രൂപയൌവനസമ്പന്നയും കേളിവിലാസലോലുപയുമായ കാന്തയേപ്പോലേ അത് രമിപ്പിക്കുന്നു. ചിലെടത്ത്,

ഗുണകൎത്തൃക്കൾ, സമ്പൂൎണ്ണവാത്സല്യമായ മാതാപിതാവിനെപ്പോലെ ആശ്വസിപ്പിക്കുന്നു. ചിലെടത്തു്, സുഹൃൽമണിയായ മിത്രത്തെപ്പോലെ സഹകരിച്ചു സഹായിക്കുന്നു. മററു ചിലെടത്തു്, ഗംഭീരാശയനും മഹാപ്രാജ്ഞനുമായ ഗുരുവിനെപ്പോലെ ശാസിക്കുന്നു. ഇങ്ങിനെയുള്ള ഈ സരസകഥാരാമത്തെ— ഈ വിവിധാനുഭവ ഭണ്ഡാരത്തെ—ഈ സുഖദുഃഖ വീചികയെ—ഈ ലോകതത്വ നിക്ഷേപത്തെ, അജ്ഞന്മാരുടെ താൽകാലിക രസത്തിന്നു വേണ്ടി വെറും നാടൻ ഭാഷയിൽ പകൎത്തിടുവാനും അങ്ങിനെ വികൃതമാക്കുവാനും നിശ്ചയമായും എനിക്കു വയ്യ. വിഷയത്തിന്നു് അനുകൂലിച്ചുകൊണ്ടായിരിക്കും എപ്പൊഴും ഭാഷയുടെ ഗതി. വിഷയത്തിന്നു് പ്രൌഢിമ കൂടുമ്പോൾ ഭാഷയും ആപൂൎണ്ണം തന്നെയാകും. ആ ഘട്ടങ്ങളിൽ സാധാരണന്മാർ അല്പമൊന്നു് വിഷമിക്കേണ്ടി വന്നാൽ, അതു്, ആ അവസ്ഥയിൽ നിന്നു് നല്ലൊരു ഫലം നേടാമെന്നു് കരുതീട്ടെങ്കിലും, സഹിക്കേണ്ടതാണു്. ഈ ഗദ്യപരിവൎത്തനത്തിലെ ഭാഷയെപ്പററി ഇത്ര മാത്രമേ എനിക്കു് പ്രസ്താവിക്കുവാനുള്ളു.

അശ്രദ്ധകൊണ്ടും അജ്ഞതകൊണ്ടും എനിക്കു് പല അബദ്ധങ്ങളും പററിപ്പോയേക്കാം. ആ വക അബദ്ധങ്ങൾ എന്റെ സുഹൃജ്ജനം അപ്പൊഴപ്പോൾ സസ്നേഹം ചൂണ്ടിക്കാണിച്ചു തരേണമെന്നു് പ്രാൎത്ഥിച്ചുകൊള്ളുന്നു.

കോഴിക്കോട്ട്,
൧൦൯൯ മകരം ൧൦-ാംനു

കുന്നത്തു് ജനാൎദ്ദനമേനോൻ.

# വിഷയസൂചിക.

# ശുദ്ധിപത്രം.

| ഭാഗം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 5 | 33 | വഞ്ചനയല്ലാതെ ... ... | വഞ്ചനയാലല്ലാതേ |
| 6 | 23-24 | പ്രതിജ്ഞതയുടേ ... ... | പ്രതിജ്ഞയുടേ |
| 30 | 31 | പറഞ്ഞിട്ടില്ലെങ്കിലും ... | പറഞ്ഞിട്ടില്ലെന്നും |
| 36 | 32-33 | വിളിക്കയും ... ... | വിളിച്ച്, |
| 43 | 23 | അടഞ്ഞുതണ്ടും ... ... | അലഞ്ഞുതണ്ടും |
| „ | 24 | പൊരിഞ്ഞു. ... ... | പൊരിഞ്ഞ്, |
| 92 | 16 | എന്നിങ്ങിനേ ... ... | പ്രേമം എന്നിങ്ങിനേ |
| 102 | 10 | ധർമ്മത്തെയും ... ... | ധർമ്മവും |
| „ | 11 | കർമ്മങ്ങളേയും ... ... | കർമ്മങ്ങളേ |
| 126 | 4 | ധർമ്മാവായ ... ... | ധർമ്മാത്മാവായ |
| 130 | 23 | ശല്യനും ... ... | സാല്വനും |
| „ | 25 | ശല്യൻ ... ... ... | സാല്വൻ |
| „ | 26 | ശല്യനേ ... ... ... | സാല്വനേ |
| 132 | 23 | ഭവാനൊഴികേ .... ... | ഭവാനേയൊഴികേ |
| 141 | 24 | വിശ്വാമിത്രൻ ... ... | പരശുരാമൻ |
| 145 | 6 | ഒരു ... ... ... ... | കുരു |
| 160 | 29 | മഹാൻ ... ... ... | ഭവാൻ |
| 162 | 10 | ഈ തത്ഥ്യൻ ... ... | ഔതത്ഥ്യൻ |
| 167 | 5 | സർപ്പങ്ങൾ ... ... ... | ആനകൾ |
| 171 | 33-34 | ഭീഷ്മനേ ... ... ... | വിദുരനേ |
| 174 | 28 | പാർത്ഥഹിതത്തിന്ന് ... | കുറേ കൊല്ലങ്ങൾ കഴിഞ്ഞതിൽപ്പിന്നേ പാർത്ഥഹിതത്തിന്ന് |
| „ | 30 | യാചിച്ച് ... ... ... | യാചിക്കയുണ്ടായി |
| 187 | 9 | ധൃതരാഷ്ട്രൻ ... ... ... | പാണ്ഡു |
| 228 | 25 | അർജ്ജുനന്ന് ... ... ... | അർജ്ജുനനും |

# ശ്രീമഹാഭാരതം.

## പ്രാരംഭം.

### ഒന്നാം അദ്ധ്യായം. അമൃതമഥനം.

മിന്നിത്തിളങ്ങുന്ന വൻകൊടുമുടികളാൽ അലംകൃതമായി, സ്വൎണ്ണമയമായി, പ്രഖ്യാതമായ മഹാമേരു പൎവ്വതം ആദിത്യദീപ്തിക്കു കൂടി അപകൎഷം ചേൎത്തുകൊണ്ട് മംഗളാലയമായി വിളങ്ങുന്നു. സ്വൎഗ്ഗത്തെ വഹിച്ചുകൊണ്ട് ദേവഗന്ധൎവ്വാദികളാൽ പരിസേവിതമായി നില്ക്കുന്ന ആ മാമല പാപികൾക്ക് അപ്രമേയവും, അദമ്യവും അഗമ്യവുമാണ്. അതു വ്യാളാദിഹിംസ്രമൃഗങ്ങളുടെ പാൎപ്പിടമെന്നപോലെ, കൎണ്ണാനന്ദം പുലൎത്തുമാറു കളമോഹന നിസ്വനം നിരന്തരം പൊഴിക്കുന്ന വിഹംഗകുലത്തിന്റെ ലീലാരംഗവുമാണ്. ദിവ്യൌഷധികളുടേയും ദിവ്യരത്നങ്ങളുടേയും വിളനിലമായി, വൃക്ഷങ്ങൾ നിറഞ്ഞും, നദികൾ ചൂഴ്ന്നും ആ മഹാഗിരി ശോഭിക്കുന്നു. അതിൽ അറ്റം കാണാത്ത നെടിയ രത്നശിഖരങ്ങളിലാണ് ദേവന്മാർ നിവസിക്കുന്നതു്. ആ ദേവന്മാർ, ഒരു നാൾ, അമൃത സിദ്ധിക്കുള്ള വഴി ഏതെന്ന് ആലോചിക്കുകയുണ്ടായി. അതിനെപ്പറ്റി അവർ ഓരോന്ന് ചിന്തിച്ചുകൊണ്ടിരിക്കവേ, മഹാവിഷ്ണു ബ്രഹ്മാവിനെ വിളിച്ച് "സുരന്മാരും അസുരന്മാരും കൂടിച്ചേൎന്ന്, വിവിധൌഷധിജാലവും നാനാരത്നസഞ്ചയവും നിറയെ നിക്ഷേപിച്ച് ക്ഷീരാബ്ധിയെ മഥിക്കുന്നതായാൽ, അതിൽ നിന്ന് അമൃതം കിട്ടുന്നതാണ്" എന്ന് അരുളിച്ചെയ്തു.

അതിൻവണ്ണം പാലാഴി കടയുവാൻ ദേവന്മാർ ഒരുങ്ങി. ആ മഹാസാഗരത്തെ ഏതൊരു കടകോൽ കൊണ്ടാണ് മഥിക്കേണ്ടതു്? പതിനോരായിരം യോജന മേല്പോട്ടും അത്രയും യോജന കീഴ്പ്പോട്ടുമായി നീണ്ടുനില്ക്കുന്ന മന്ദര പൎവ്വതത്തോളം അത്രയും പറ്റിയ കടകോൽ മറ്റൊന്നില്ല. ആ വലിയമല മേഘശൃംഗംപോലെ, പെ-

രിയ, നെടിയ കൊടുമുടികഠം ഉയൎത്തി, വിവിധ വൃക്ഷലതാദികളാൽ നിബിഡമായി, ഹിംസ്രമൃഗങ്ങളാൽ ആകുലമായി, പക്ഷികളാരവത്താൽ ആഹ്ലാദകമായി, ദേവഗന്ധൎവ്വകിന്നരവൎഗ്ഗങ്ങളാൽ സേവിതമായി ശോഭിക്കുന്നു. ഈ മഹാമഹീധരത്തെ എങ്ങിനെയാണ് പൊക്കിയെടുക്കുകയെന്നറിയാതെ ദേവന്മാർ സംഭ്രമിച്ചുപോയി. ഇതു കണ്ടു്, വിഷ്ണുവും ബ്രഹ്മാവും കൂടി, മലപുഴക്കിയെടുക്കുന്ന ജോലി വീൎയ്യശാലിയായ അനന്തനെ ഏല്പിച്ചു. ആ നാഗേശ്വരൻ തനിച്ചു തന്നെ ചെന്നു് മന്ദരഗിരിയെ പുഴക്കിയെടുത്തുയൎത്തി. ദേവന്മാർ അൎത്ഥിക്കയാൽ, ആ പൎവ്വതത്തിന്നു് താങ്ങായി നിന്നതു് ആദികൂൎമ്മമാണ്. ഇങ്ങിനെ, മന്ദരപൎവ്വതം കടകോലായപ്പോഠം വാസുകി, അതിന്നുതക്ക കയറായിത്തീൎന്നു. ആ നാഗപാശത്തിന്റെ ഇരുതലകളും പിടിച്ചു് ദേവന്മാരും ദൈത്യന്മാരും കൂടി മാമലക്കടകോൽകൊണ്ടു് ഉത്സാഹപൂൎണ്ണരായി പാലാഴി കടയുവാൻ തുടങ്ങി. ഈ മഹോദ്യമത്തിൽ തളൎന്നു വലഞ്ഞു തുടങ്ങിയ വാനവന്മാരെ കുളിൎപ്പിച്ചാശ്വസിപ്പിക്കുവാൻ വാസുകിയെത്തന്നെ മറെറാരു പ്രകാരത്തിൽ ഉപയോഗിച്ചു. ആ നാഗേന്ദ്രന്റെ ശീൎഷത്തെ അലച്ചുലച്ചടിക്കയാൽ വക്ത്രത്തിൽ നിന്നു് പുകഞ്ഞെരിഞ്ഞുകൊണ്ടുള്ള കാററു് ഉൽക്കോടടിച്ചു പരക്കയും, അപ്പോഴുണ്ടായ ധൂമപടലം തിങ്ങിവിങ്ങിപ്പൊങ്ങി വാനെങ്ങും നിറഞ്ഞു്, തുടരെത്തുടരെ മിന്നൽപ്പിണർ ചിതറുന്ന കരിങ്കാറായിച്ചമഞ്ഞു് കുളിൎമഴ പൊഴിക്കയും ചെയ്തു. ആ മഴയേറു തളൎച്ച തീൎന്നു് സുരാസുരന്മാർ മന്ദരഗിരിയിൽ നിന്നു വൎഷിക്കുന്ന നറുമലർ നിരയിൽ നിമഗ്നരായി ആശ്വാസമുഠക്കൊണ്ടവരായിത്തീൎന്നു. പിന്നീടു, പൂൎവ്വാധികം ഉത്സാഹത്തോടു കൂടി അവർ പാൽക്കടൽ കടഞ്ഞു തുടങ്ങി. ആ മഹാശൈലത്തിന്റെ ചുഴററലിൽ നിന്നു മേഘഗൎജ്ജനമൊത്ത ഘോരധ്വനി മുഴങ്ങി. കടലിൽ കുടികൊള്ളുന്ന വിവിധജീവജാലങ്ങഠം ആ മഥനത്തിലുഠപ്പെട്ടു ചതഞ്ഞരഞ്ഞു ഉപ്പുവെള്ളത്തിൽ അലിഞ്ഞുപോയി. പാതാളത്തിൽ പാൎക്കുന്ന ജലസംബന്ധികളായ ഭൂതഗണങ്ങഠക്കും മേല്പടിതന്നെയായി അനുഭവം. ആ മാമലയുടെ വേഗം കൂടിയ ചുററിത്തിരിച്ചിലാൽ, അതിന്മേലുള്ള വന്മരങ്ങഠം കൂട്ടിമുട്ടിപ്പൊട്ടിത്തെറിക്കയും, ആ മുട്ടലിൽ നിന്നുണ്ടായ തീപ്പൊരികഠം പരപ്പിൽ പരന്നു പടൎന്നു്, വായുവിൽ വിദ്യുത്തെന്നപോലെ ആ മാമലയിൽ പരന്നെരിയുകയും ചെയ്തു. സിംഹഗജാദി മൃഗങ്ങളെ ദഹിപ്പിച്ചു തുടങ്ങിയ ആ കാട്ടുതീ ദേവേന്ദ്രൻ ഉടൻ തന്നെ മഴ പെയ്യിച്ചുകെടുത്തി. വൃക്ഷലതാദികഠം ഒന്നോടൊന്നു് മുട്ടിച്ചതഞ്ഞ

തിൽ നിന്ന ഔഷധീരസം വാർന്നൊഴുകി, കടൽനീരിൽ കലൎന്നു. അനന്തരം ആ കടൽവെള്ളമുഴുവൻ തനിപ്പാലായിച്ചമഞ്ഞു. ആ പാലിൽ പലതരം പദാൎത്ഥങ്ങൾ കലരുകയാൽ അതു വെണ്ണയായിത്തുടങ്ങി. എന്നിട്ടും, അമൃതോദയം കാണായ്കയാൽ, മനസ്സ മടുത്തു് വാനവന്മാർ തളൎന്നുപോകുന്നതു കണ്ടു്, സ്വപ്രഭാവത്താൽ മഹാവിഷ്ണു അവരേയെല്ലാം പൂൎവ്വാധികം ഉത്സാഹഭരിതരാക്കിവിട്ടു. വീണ്ടും അവർ ശക്തി മുഴുവൻ ചെലുത്തിക്കൊണ്ടു് കടലു കടയുവാൻ മുതിൎന്നു. അപ്പോൾ അതിൽ നിന്നു തെളിഞ്ഞു തിളങ്ങുന്ന കുളിരോലും കിരണങ്ങൾ നൂറായിരമാൎന്ന സുധാംശു സമുത്ഭവിച്ചു. വഴിയേ തന്നേ, കടൽ കടഞ്ഞുണ്ടായ വെണ്ണയിൽ നിന്നു് ശുക്ലാംബരധാരിണിയായ ലക്ഷ്മിയും, സുരാദേവിയും സംജാതരായി. അതിൽപ്പിന്നീടുണ്ടായതു് ശുഭ്രാശ്വവീരനായ ഉച്ചൈഃശ്രവസ്സാണ്. അതിനേത്തുടൎന്നു്, കതിർ നിരചിതറുന്ന മഹാരത്നമായ കൌസ്തുഭവും, സൎവ്വാഭീഷ്ടപ്രദങ്ങളായ പാരിജാതം, കാമധേനു എന്നിവയും ആ കടലിൽ നിന്നു ഉയൎന്നുവന്നു. ഈവക സിദ്ധികളാൽ ദേവന്മാർ സന്തുഷ്ടരായിനില്ക്കവേ, ധന്വന്തരി ഭഗവാൻ അമൃതം നിറച്ച വെള്ളക്കിണ്ടിയോടുകൂടി ആവിർഭവിച്ചു. ഇതുകണ്ടു്, അത്യുത്സാഹപരവശരായ അസുരന്മാർ ആ അമൃതം എനിക്കെനിക്കെന്നു് നിലവിളിച്ചു കലശൽകൂട്ടി. ഐരാവതമെന്ന നാൽക്കൊമ്പൻ വെള്ളാനയാണു് അമൃതാനന്തരം ജനിച്ചതു. ഒടുവിൽ, ലോകമെല്ലാം ദഹിക്കുമാറു് ഘോരാഗ്നിതുല്യം ധൂമം വമിക്കുന്ന കാളകൂടമുണ്ടായി. അതിന്റെ തീക്ഷ്ണഗന്ധംകൊണ്ടു തന്നേ, മൂവുലകും മയങ്ങിപ്പോയി. ലോകസംരക്ഷണാൎത്ഥം ആ വിഷത്തെ പരമേശ്വരൻ ഭുജിക്കയും, സ്വന്തം മന്ത്രശക്തിയാൽ അതു കണ്ഠത്തിൽത്തന്നേ നിറുത്തുകയും, അന്നു മുതൽ ആ മഹാദേവൻ നീലകണ്ഠനാകയും ചെയ്തു. ക്ഷീരാബ്ധിമഥനത്തിൽ നിന്നു സിദ്ധിച്ച ദിവ്യവസ്തുക്കൾ കണ്ടു് വിസ്മയാകുലരായി നിന്ന ദൈത്യന്മാർ ആ വസ്തുക്കളെല്ലാം ദേവപക്ഷത്തേ പ്രാപിച്ചപ്പോൾ നിരാശരും വിദ്വേഷപൂൎണ്ണരുമായിത്തീൎന്നു. അവരാൽ അപഹൃതമായ അമൃതത്തേ, മഹാവിഷ്ണു, ദിവ്യസൌന്ദൎയ്യവിലാസം തികഞ്ഞ മായാമോഹിനിയായിച്ചമഞ്ഞു് ആ അസുരന്മാരുടേ മുമ്പിൽചെന്നു് അവരേ വശീകരിച്ചു് തിരിയെ വാങ്ങിക്കൊണ്ടുവന്നു. അങ്ങിനേ വഞ്ചിതരായ ദാനവന്മാർ സത്യം ഗ്രഹിച്ചപ്പോൾ ക്രുദ്ധരായിത്തീൎന്നു് പോൎക്കോപ്പണിഞ്ഞു് ദേവന്മാരോടെതിരിട്ടു. ഈ ബഹളത്തിനിടയിൽത്തന്നേ, മഹാവിഷ്ണു ദേവന്മാൎക്കെല്ലാം അമൃതം വിളമ്പിക്കൊടുത്തു. ദൈത്യകുലത്തിൽപ്പെട്ട രാഹു, ദേവരൂപം ധരിച്ചു് അമൃ

തിൽ തനിക്കുമൊരുപങ്കുനേടി, മററുള്ളവരോടൊപ്പം പാനം ചെയ്തു. അതു് അവൻെറ കണ്ഠത്തോളമെത്തുമ്പോഴേക്കും സൂൎയ്യചന്ദ്രന്മാർ അവൻ ദാനവനാണെന്നറിഞ്ഞു, ദേവന്മാരെ വാസ്തവം ഗ്രഹിപ്പിക്കയാൽ, മഹാവിഷ്ണു അവൻെറ ശിരസ്സ് ചക്രം പ്രയോഗിച്ചു മുറിച്ചു വേർപെടുത്തിവിട്ടു. പൎവ്വതശിഖരമൊത്ത ആ ദൈത്യമസ്തകം ആകാശത്തേക്കുയൎന്ന് ഘോരഘോരം ശബ്ദിച്ചു. തലയററ ശരീരമാവട്ടെ, പിടച്ചടിച്ചുകൊണ്ടു പതിച്ചപ്പോൾ, കാടുമലദ്വീപങ്ങളെന്നിവ ചേൎന്ന മന്നിടം വല്ലാതെയൊന്നു കുലുങ്ങിപ്പോയി. ഈ സംഭവത്തിന്നുശേഷം വൈരം നിറഞ്ഞ ആ രാഹുവക്ത്രം പ്രതിക്രിയയായി സൂൎയ്യചന്ദ്രന്മാരെ ഇന്നും ഭക്ഷിക്കാറുണ്ടു്.

അമൃതം കിട്ടാതെ രുഷ്ടരായിത്തീൎന്ന് പടവെട്ടുവാനൊരുങ്ങിയ അസുരന്മാരോടു ദേവന്മാർ ഇടഞ്ഞെതിൎത്തു. ഭീകരമായ ഘോരസമരമാണ് അന്നു് നടന്നതു്. സുരന്മാർ പ്രയോഗിച്ച ദിവ്യശസ്ത്രാസ്ത്രങ്ങളേറ്റു് പൊന്നണി മുടികളററുതെറിച്ച ദൈത്യശരീരങ്ങൾ പൎവ്വതശൃംഗങ്ങൾപോലെ അടക്കിളമെങ്ങും നിരന്നു നിറഞ്ഞു. കരിങ്കാർ നിറംപൂണ്ട ദൈത്യവീരന്മാർ ഘോരാരവത്തോടും മഹാബലത്തോടുംകൂടി വലിയ വലിയ മലകൾകൊണ്ടു് സുരവൃന്ദത്തെ തല്ലിത്തല്ലിച്ചതച്ചുവിട്ടു. ഈ ഘട്ടത്തിൽ നരനാരായണന്മാർ പ്രവേശിക്കയും നരൻ ചൊരിഞ്ഞ ശരങ്ങളും നാരായണൻ പ്രയോഗിച്ച ചക്രവുമേററു് അസുരശക്തി നിശ്ശേഷം നശിച്ചുപോകയും ചെയ്തു. ഇങ്ങനെ ദൈത്യബാധയൊഴിഞ്ഞ ദേവന്മാർ, മന്ദരഗിരിയെ സ്വസ്ഥാനത്തിൽ ചേൎത്തതിൽപ്പിന്നെ, അമൃതത്തെ നരനാൽ സംരക്ഷിതമാക്കി, സമാധാനമുറംകൊണ്ടു വിജയിച്ചു.

---

## രണ്ടാം അദ്ധ്യായം. കദ്രുവും വിനതയും.

---

അമൃതമഥനത്തിൽനിന്നുണ്ടായ ഉച്ചൈശ്ശ്രവസ്സിനെക്കുറിച്ച് കദ്രുവും വിനതയും തമ്മിൽ സ്ത്രീസഹജമായുണ്ടായ ഒരു നിസ്സാരവാദം മറെറാരു മഹാ സംഭവത്തിന്നു ഹേതുവായിത്തീൎന്നു. കൃതയുഗ കാലത്തു് ദക്ഷനുണ്ടായ പുത്രികളാണ് കദ്രുവും വിനതയും. ഈ ലാവണ്യവതികളെ കശ്യപൻ പാണിഗ്രഹണം ചെയ്തു. അദ്ദേഹം ആ സഹധൎമ്മചാരിണികളുടെ ശുശ്രൂഷയാൽ പരിതൃപ്തി പൂണ്ടു് അവൎക്കിരുവൎക്കും സന്താനലാഭത്തെ സംബന്ധിച്ചു് ഓരോ വരം നന്ദിപൂൎവ്വം നൽകി. കദ്രു വാങ്ങിയ വരം, തനിക്കു് പുത്രന്മാരായി ആയിരം നാഗ

ങ്ങൾ ജനിക്കേണമെന്നാണ്. കദ്രുതനയന്മാരേക്കാൾ ഓജസ്സും, തേജസ്സും, വീര്യവും ഐശ്വര്യവും വളർന്ന രണ്ടു പുത്രന്മാർക്കായിട്ടാണ് വിനത വരപ്രാർത്ഥന ചെയ്തതു്. അഭീഷ്ടസിദ്ധിയുണ്ടാകുമാറു് അനുഗ്രഹിച്ച് ആ ദമ്പതികളെ സന്തുഷ്ടരാക്കി കശ്യപൻ തപോവനത്തിലേക്കു പോയി. കുറേ കാലം കഴിഞ്ഞപ്പോൾ കദ്രു ആയിരവും വിനത രണ്ടും അണ്ഡങ്ങൾ പ്രസവിച്ചു. അവയെ പരിചാരികമാർ ജാഗ്രതയായി പരിരക്ഷിച്ചുവന്നു. താപകുംഭങ്ങളിൽ അഞ്ഞൂറുവർഷം കിടന്നതിൽ പിന്നെ, കദ്രു പെററമുട്ടകളെല്ലാം വിരിഞ്ഞ് നാഗകുമാരകന്മാർ ആയിരം പേർ ആവിർഭവിച്ചു. ഇത്രയും കാലമായിട്ടും വിനതയുടേ മുട്ടകൾ രണ്ടും വിരിയുകയുണ്ടായില്ല. കുമാരദർശനത്തിൽ കൊതി വളർന്ന ആ ദേവി അക്ഷമയായിത്തീർന്ന് മുട്ടകളിൽ ഒന്ന് ഉടച്ചുനോക്കി. അപ്പോൾ കണ്ടതു, ശരീരത്തിൽ അർദ്ധഭാഗം പൂർണ്ണമായും, അന്യാർദ്ധം അപൂർണ്ണമായുമുള്ള പുത്രനെയാണ്. വെറും കൊതികൊണ്ട് തന്റെ ശരീരത്തെ ഇങ്ങിനെ അപൂർണ്ണമാക്കിത്തീർത്ത മാതാവിനെ അഞ്ഞൂറാണ്ടു കാലം ദാസിയായിത്തീരുമാറു് ആ പുത്രൻ ശപിച്ചു. ആ ദാസ്യത്തിൽ നിന്നു ഇളയമകൻ മോചിപ്പിക്കുമെന്നും, തന്നെയെന്നപോലെ ആ മകനെ അംഗഭംഗമേല്പിക്കരുതെന്നും, താനേതാൻ മുട്ട വിരിയുന്നതു വരെ ക്ഷമാപൂർവ്വം കാത്തിരിക്കേണമെന്നും അമ്മയെ അറിയിച്ചിട്ട് ആ അർദ്ധശരീരിയായ നന്ദനൻ ആകാശത്തേക്കുയർന്നു മറഞ്ഞു.

ഇക്കാലത്താണ് ദേവന്മാർ പാൽക്കടൽ കടഞ്ഞ് അമൃതം നേടിയതു്. അപ്പോൾ ഉത്ഭവിച്ച ഉച്ചൈഃശ്രവസ്സെന്ന വീരാശ്വത്തെക്കുറിച്ച് ഈ ദക്ഷകുമാരികൾ കേട്ട് ആ ദിവ്യമൃഗത്തിന്റെ നിറം ഏതേതാണെന്ന് ഇരുവരും തമ്മിൽ തർക്കിച്ചു. കുതിരയുടേ നിറം തനിവെള്ളയാണെന്ന് വിനത പറഞ്ഞു. അല്ല, അതിന്റെ വാൽ കറുപ്പാണ് എന്നായി കദ്രുവിന്റെ വാദം. ഈ തർക്കത്തിൽ ജയം നേടുന്നവൾക്ക് അപജയപ്പെട്ടവൾ ദാസിയായി കീഴടങ്ങേണമെന്ന് അവർ തമ്മിൽ ഒരു പ്രതിജ്ഞയുമുണ്ടായി. ഈ പ്രതിജ്ഞയുടെ അനന്തരഫലം എത്ര ഘോരമാണെന്നതിനെപ്പററി ഓർത്തപ്പോൾ കദ്രുവിന്റെ മനസ്സ് വിറച്ചുപോയി. ഉച്ചൈഃശ്രവസ്സിന്റെ നിറം തൂവെള്ളതന്നെയെന്ന് കദ്രുവിന്നറിയാം. അതു വിനത പറഞ്ഞപ്പോൾ അതിനോടിടയുവാൻ സഹജസ്പർദ്ധാശീലം കദ്രുവിനെ പ്രേരിപ്പിച്ചുവെന്നേയുള്ളൂ. അടുത്ത നാളാണ് ഉച്ചൈഃശ്രവസ്സിനെ അവരിരുവരും കൂടി ചെന്നു നോക്കുവാൻ നിശ്ചയിച്ചിരിക്കുന്നതു്. ഇതിൽ വഞ്ചനയല്ലാതെ വിജയം നേടുവാൻ ആവതല്ലെന്നു കണ്ടു തന്റെ ആയിരം മക്കളേയും

വിളിച്ച് തന്നെ ദാസ്യത്തിൽ പെടുത്താതെ രക്ഷിക്കേണ്ടതിന്ന്, ഉച്ചൈഃശ്രവസ്സിന്റെ വാലിൽ നീലരോമങ്ങളായി പ്രവേശിച്ച് കറുപ്പു നിറം ചേൎക്കുവാൻ കദ്രു ആജ്ഞാപിച്ചു. ഈ ചതിപ്പണിയിൽ നാഗങ്ങളെല്ലാം മടിച്ചുനില്ക്കുകയാണുണ്ടായതു്. അപ്പോൾ കോപാന്ധയായിത്തീൎന്ന കദ്രു, ഭാവിയിൽ പാണ്ഡവേയനായ ജനമേജയൻ സൎപ്പസത്രം അനുഷ്ഠിക്കുമെന്നും അതിൽ തന്റെ ഈ മക്കൾ അഗ്നിക്കിരയായി നശിക്കുമെന്നും ശപിച്ചു. ഈ ശാപവൃത്താന്തം അറിഞ്ഞു് പിതാമഹനായ വിധാതാവ് സന്തുഷ്ടനാകയാണ് ചെയ്തതു്. ഉഗ്രവിഷോൽകടന്മാരും പരപീഡാകരന്മാരുമായ കദ്രുസുതന്മാൎക്ക് ദൈവഗത്യാ നേരിട്ട ഈ ശാപം ലോകക്ഷേമത്തിന് ഉതകുന്നതു തന്നേയെന്ന് നിശ്ചയിച്ച ബ്രഹ്മാവ് കദ്രുവിനേ മനസാ മാനിക്കുകയും നാഗകുലജനയിതാവായ കാശ്യപനെ കദ്രുവിന്റെ ഈ ക്രൂരകൃത്യത്താൽ വിഷാദാകുലനാകരുതെന്ന് സമാധാനിപ്പിക്കുകയും ചെയ്തു.

നേരം പുലൎന്ന ഉടനെ കദ്രുവും വിനതയും ഉച്ചൈഃശ്രവസ്സിനെ കാണുവാൻ പുറപ്പെട്ടു. നക്രകൂൎമ്മതിമിംഗലാദി വിവിധ ജന്തുക്കൾക്ക് പാൎപ്പിടമായി, രത്നങ്ങൾക്ക് വിളനിലമായി, നദികൾക്കെല്ലാം സങ്കേതമായി, ഭീകരസത്വങ്ങളുടെ വിഹാരരംഗമായി, ബഡവാഗ്നിയെയെന്നപോലെ പീയൂഷരസവും ഉൾക്കൊണ്ട് നിരന്തരം ഗംഭീരമായി, ജലചരവൎഗ്ഗത്തിന്റെ ഘോരാരവത്താൽ ആകുലമായി, കോളിളകിയും തിരതല്ലിയാൎത്തും ക്രീഡിക്കുന്ന അഗാധവും അപാരവുമായ മഹാസാഗരത്തെ ആ ദക്ഷനന്ദിനികൾ ആകാശമാൎഗ്ഗേണ തരണം ചെയ്ത് അക്കരയിലെത്തി. അവിടെയാണ് ഉച്ചൈഃശ്രവസ്സ് നില്ക്കുന്നതു്. കുതിരയെ കണ്ട് നിറമേതെന്നറിയുവാൻ അമ്മ പുറപ്പെട്ടപ്പോൾ പ്രതിജ്ഞയുടേ കഠോരതയും, ശാപത്തിന്റെ ക്രൂരതയും ഓൎത്ത് നാഗങ്ങളെല്ലാം ചേൎന്ന് അമ്മയുടേ ഹിതംപോലെതന്നേ പ്രവൎത്തിക്കുകയാണ് ഉചിതമെന്ന തീൎമാനിച്ചു. അവർ നീലരോമങ്ങളായി പരിണമിച്ച് ഉച്ചൈഃശ്രവസ്സിന്റെ വാലിൽ കൃത്രിമമായി കറുപ്പുനിറം കലൎത്തി. അതിൽപ്പിന്നേയാണ് കദ്രുവും വിനതയും ആ കുതിരയേ കണ്ടതു്. തന്റെ വാദം പിഴയ്ക്കുകയാൽ സന്താപയായിത്തീൎന്ന ആ വഞ്ചിതയായ വിനത പൂൎവ്വപ്രതിജ്ഞപ്രകാരം കദ്രുവിന്റെ ദാസിയായിത്തീരുകതന്നേ ചെയ്തു. പുത്രശാപത്തിന്റെ ഫലമായി അഞ്ഞൂറു വൎഷം മുഴുവൻ വിനതയ്ക്കു് ദാസ്യവൃത്തി അവലംബിക്കേണ്ടി വന്നു. അത്രയും കാലം കഴിഞ്ഞതിൽപ്പിന്നേ ആ രണ്ടാമത്തെ അണ്ഡം തനിയേ വിരിഞ്ഞ് അതിൽനിന്ന് ഖഗേന്ദ്രനായ ഗരുഡൻ ജനിച്ചു. ദിക്കെ

ങ്ങും കാന്തി ചിതറുന്ന കാമരൂപനും, വിഷ്ണുനിധിയുമായ ആ തേജസ്സ് ജനിച്ചു ഉടനേതന്നേ സുരലോകത്തേ അഭിമുഖീകരിച്ച് ആകാശത്തേ പിളൎന്നുകൊണ്ട് പറന്നുചെല്ലുകയാണുണ്ടായത്. ബാഡവാഗ്നിപോലെ പ്രോജ്വലിക്കുന്ന മഹാകായത്തോടും, വിദ്യുത്ത് പോലേ തിളങ്ങുന്ന മിഴികളോടും കൂടിയ ആ മഹാബലിഷ്ഠൻ അത്യുഗ്രാരവം മുഴക്കി ഉയൎന്നുവരുന്നതു കണ്ടപ്പോൾ, ദേവന്മാരെല്ലാം സംഭ്രമിച്ചുപോയി. ക്രോധാവേശത്താൽ അതിഘോരം വിജൃംഭിച്ച് പരന്നുവരുന്ന അഗ്നിയാണ് ഇക്കാണുന്നതെന്ന് ധരിച്ച് ദേവന്മാർ വഹ്നിദേവനെ ശരണം പ്രാപിച്ച് പ്രസാദത്തിന്നായി പ്രാൎത്ഥിച്ചു. ഗരുഡനാണ് ആ തേജോരാശിയെന്ന് വഹ്നിയിൽ നിന്നാണ് ദേവന്മാർ അറിഞ്ഞത്. പ്രളയമഹാഗ്നിപോലേ ഉജ്വലിച്ച് ലോകത്തേ മുഴുവൻ പേടിപ്പിക്കുന്ന അജയ്യവീൎയ്യനായ ആ പക്ഷീന്ദ്രനേ പ്രസാദിപ്പിക്കുവാൻ ദേവന്മാർ സ്തുതിച്ചു തുടങ്ങി. സ്തോത്രശ്രവണത്താൽ തൃപ്തനായ ഗരുഡൻ സ്വതേജസ്സിനേ ഉപസംഹരിച്ച് ദേവന്മാൎക്ക് സമാശ്വാസം നൽകി.

അതിൽപ്പിന്നേ, ആ വൈനതേയൻ സൂൎയ്യമണ്ഡലത്തിൽ നിവസിക്കുന്ന സ്വന്തം അഗ്രജനേ എടുത്ത് പുറത്തു കയറ്റി മാതൃസന്നിധിയിൽ തിരിച്ചെത്തി. അക്കാലത്തൊരുനാൾ, രാഹുബാധകൊണ്ട് സൂൎയ്യൻ ക്രുദ്ധനായിത്തീൎന്നു. രാഹു അമൃതം ഭുജിക്കുന്നതു ദേവന്മാരേ അറിയിക്കകൊണ്ടാണല്ലോ സൂൎയ്യന്ന് ഇങ്ങിനെയൊരു ബാധയ്ക്ക് ഇടയായത്. ദേവന്മാരുടേ നന്മയ്ക്കുവേണ്ടിയാണ് സൂൎയ്യചന്ദ്രന്മാർ രാഹുചെയ്ത ചതി വെളിപ്പെടുത്തിയത്. പരോപകാരത്തിന്റേ ഫലമായി താൻ ദ്രോഹമേല്ക്കുന്നതു സൂൎയ്യന്ന് സഹിക്കുവാൻ കഴിഞ്ഞില്ല. പ്രതിക്രിയാ നിരതനായ രാഹു നിൎബ്ബാധം പാഞ്ഞുവന്ന് തന്റേ ശരീരത്തേ ഗ്രസിക്കുമ്പോൾ ദേവന്മാർ ഒന്നും ചെയ്യാതേ അടങ്ങിയിരിക്കുന്നതു സൂൎയ്യനേ കോപനിമഗ്നനാക്കുക തന്നേ ചെയ്തു. താൻ നന്മ ചെയ്യുമ്പോൾ അതു അനുഭവിക്കുവാൻ പലരും മുന്നിട്ടുവരും, എന്നാൽ തനിക്ക തിന്മനേരിടുമ്പോൾ സഹായാൎത്ഥം ആരുമില്ലാതിരിക്കുന്നതും ഓൎത്തോൎത്ത് രോഷാധിക്യത്താൽ മതിമറന്ന സൂൎയ്യൻ സ്വതേജസ്സാൽ ലോകത്തേ മുഴുവൻ നശിപ്പിക്കുവാൻ നിശ്ചയിച്ച് അസ്താചലത്തേ പ്രാപിച്ചു. സൂൎയ്യകോപത്താൽ ലോകം തപിച്ചു തുടങ്ങി. അസ്തമയകാലത്തുതന്നേ ഇത്രയും ചൂട് ക്രമപ്രവൃദ്ധമായി സംഭവിച്ചാൽ അൎദ്ധരാത്രിയാകുമ്പോഴേക്കും ലോകമെല്ലാം വെന്തു വെണ്ണീറാകുമെന്ന് ഭയപ്പെട്ട ദേവൎഷികൾ, ഉടൻതന്നേ ബ്രഹ്മാവിനേ ചെന്നു കണ്ട് ഇത

ഘോരദാഹത്തിന്ന് ഹേതുവെന്തെന്ന് അന്വേഷിച്ചു. സൂൎയ്യന്റെ പുറപ്പാട്ട് ശരിക്കറിഞ്ഞിട്ടുള്ള പിതാമഹൻ, ആ ഭാസ്കരന്റെ ഉഗ്രതേജോമയത്തെ സംഹരിക്കുവാൻ വൈനതേയനായ അരുണനേയാണ് നിയോഗിച്ചത്. സൎവ്വത്തെയും ഭസ്മീകരിക്കുമാറു് ഉദിച്ചുയരുന്ന സൂൎയ്യന്റെ മുമ്പിൽ ഗരുഡാഗ്രജനും മഹാകായനുമായ അരുണൻ ചെന്നുനില്ക്കയാൽ ലോകത്തിന്ന് താപമേല്ക്കായ്‌വന്നില്ല. അന്നു മുതൽ അരുണൻ സൂൎയ്യസാരഥിയായി ശോഭിച്ചു. ഗരുഡനാവട്ടെ, ജനയിത്രിയോടൊന്നിച്ച് സാഗരതീരത്തിൽ നിവസിക്കയും ചെയ്തു.

## മൂന്നാം അദ്ധ്യായം. ഗരുഡ വിക്രമം.

വാദത്തിൽ പരാജിതയാകയാൽ കദ്രുവിന്റെ ദാസിയായിത്തന്നെയാണ് വിനത വൎത്തിക്കുന്നത്. തന്റെ മുമ്പിൽ കൈകൂപ്പിവണങ്ങി നില്ക്കുന്ന വിനതയെ നോക്കി ഒരനാൾ കദ്രു, സാഗരാന്തരത്തിൽ എങ്ങാണ്ടൊരിടത്തുള്ള കമനീയവും രമണീയവുമായ നാഗാലയത്തിലേക്ക് തന്നെയും തന്റെ പുത്രന്മാരെയും എടുത്തുകൊണ്ടു പോകേണമെന്ന് ആജ്ഞാപിച്ചു. കല്പനാപ്രകാരം കദ്രുവിനെ വിനതയും, സൎപ്പങ്ങളെ ഗരുഡനും മുതുകിലേറ്റിക്കൊണ്ടു പുറപ്പെട്ടു. സൂൎയ്യന്ന് അഭിമുഖമായി വിഹഗശ്രേഷ്ഠനായ ഗരുഡൻ സഞ്ചാരഗമനം തുടൎന്നപ്പോൾ ചണ്ഡകിരണങ്ങളേറ്റ് നാഗങ്ങൾ തളൎന്നുഴന്നുതുടങ്ങി. പുത്രന്മാരുടെ ഈ ദുരവസ്ഥ കണ്ട് മനസ്സുഴറിയ കദ്രു താപശാന്തിക്കായി ദേവേന്ദ്രനെ സ്തോത്രം ചെയ്തു. അതിൽ ഇന്ദ്രൻ പ്രസാദിച്ച് ആകാശം പരക്കെ കരിങ്കാർ നിരത്തി വിരിച്ച് മഴ പെയ്യിപ്പിച്ചു. ഘോരഘോരം ഗൎജ്ജിച്ചും, മിന്നൽപിണർ ഇളക്കിയും പ്രളയകാലത്തെന്നപോലെ വാനിടമെങ്ങും കാർമേഘങ്ങൾ കളിയാടി. അവയിൽനിന്ന് പേരൊലിയാൎന്നു ചൊരിഞ്ഞ പേമഴയാൽ ഭൂതലമാകെ ശീതളമാകയും നാഗങ്ങളെല്ലാം പ്രഹൃഷ്ടരാകയും ചെയ്തു. അതിൽപ്പിന്നെ, നാഗങ്ങളേയും നാഗമാതാവിനേയും വഹിച്ചുകൊണ്ട് യാത്രതുടൎന്ന ഗരുഡനും വിനതയും ഒരു രമണീയ ദ്വീപിൽ ചെന്നിറങ്ങി. അവിടെയുള്ള ആരണ്യം, കളകൂജനാരവം നിരന്തരം പൊഴിക്കുന്ന ശുകകുലത്താൽ ആകുലമായും, സുരഭിലസുമങ്ങളും മധുരഫലങ്ങളും വഹിച്ചു നില്ക്കുന്ന വിചിത്രതരുക്കളാൽ പൂരിതമായും, രമ്യഹൎമ്മ്യങ്ങളാൽ അലംകൃതമായും, പുണ്യസരോവരങ്ങളാൽ ശോഭിതമായും, ദിവ്യസൌരഭ്യമണിഞ്ഞ ശീതളസമീരണനാൽ വിലോളിതമായും, വിണ്ണിലേക്ക് ഉയൎന്നയ

ന്നു ചെല്ലുന്ന ചന്ദനാദിതരുക്കളിൽനിന്ന് കാറേററു പൊഴിയുന്ന മലർനിരയാൽ വിലസിതമായും, വണ്ടിനങ്ങളുടേ ഝങ്കാര ഘോഷത്താൽ മുഖരിതമായും, ഗന്ധർവ്വാപ്സരോ വർഗ്ഗങ്ങളാൽ പരിലാളിതമായും വർത്തിക്കുന്നു. ഈ മനോജ്ഞ കാനനത്തിൽ കദ്രുപുത്രന്മാർ സന്തുഷ്ടരായി ക്രീഡിക്കുന്നതിന്നിടയ്ക്ക്, ഇത്തരത്തിലുള്ള മററു ദേശങ്ങളിലേക്കും തങ്ങളേ നയിക്കേണമെന്ന് ഗരുഡനോടാവശ്യപ്പെട്ടു. ഈ നാഗങ്ങളേ ഇങ്ങിനേ ചുമന്നു നടക്കത്തക്കവണ്ണം തനിക്ക് എന്തൊരു ഉദ്യോഗമാണുണ്ടായിരിക്കുന്നതെന്ന്, അപ്പോഴാണ് ഗരുഡൻ ആലോചിച്ചതു്. ഭുജംഗമങ്ങളുടേ ഈ വക കല്പനകൾ നിറവേററുന്നതിന്ന് തനിക്ക് എന്തൊരു കടപ്പാടാണുള്ളതെന്ന് ആ വിഹംഗമേന്ദ്രൻ അമ്മയോടു ചോദിച്ചു. അപ്പോൾ, ദാസ്യവൃത്താന്തം ഗ്രഹിച്ച് ദുഃഖിതനായിത്തീർന്ന ഗരുഡൻ, സ്വാതന്ത്ര്യസിദ്ധിക്ക് താൻ ഏതു കർമ്മമാണ് ആചരിക്കേണ്ടതെന്ന് ആ നാഗങ്ങളോടുതന്നേ അന്വേഷിച്ചു. അവർ ആവശ്യപ്പെട്ടതു് അമൃതം കൊണ്ടുവന്നു തരുവാനാണ്.

ഉടൻതന്നേ, അമൃതാഹരണത്തിന്നായി ഗരുഡൻ പുറപ്പെട്ടു. വാത്സല്യപൂർണ്ണയായ മാതാവിന്റേ ഉപദേശത്തേയും ആശീർവ്വാദത്തേയും കൈക്കൊണ്ടു് ആ വൈനതേയൻ ആദ്യമായി വിശപ്പടക്കുന്നതിന്ന് കടലിൻ നടുവിൽ കിടക്കുന്ന നിഷാദമണ്ഡലത്തിലേക്കാണ് ചെന്നതു്. ചിറകടിച്ച് ആ പ്രദേശമാകെ ധൂളിപടലം പരത്തുകയും കടൽവെള്ളം ഇളക്കിമറിച്ചു വററിക്കയും, തരുനിര അലൂക്കുകയും ചെയ്തു ആ വീര്യവാൻ നിഷാദവർഗ്ഗത്തെ ഭീതിപ്പെടുത്തി ഇളക്കിവിട്ടു. അതിൽപ്പിന്നേ, തന്റെ വക്ത്രത്തെ വളർത്തിവിടർത്തിവെച്ച് നിഷാദന്മാരേ വഴിതടഞ്ഞു നിർത്തി. അവർ ഗത്യന്തരമില്ലാതേ, ആ മഹാകായന്റേ വിസ്തൃത വക്ത്രത്തിൽത്തന്നേ പതിച്ചു തുടങ്ങി. അങ്ങിനേ അസംഖ്യം നിഷാദന്മാർ ബുഭുക്ഷുവായ ഗരുഡന്ന് ആഹാരമായിത്തീരുകയും ചെയ്തു. ഇത്രയുമായിട്ടും ആ മഹാബലന്ന് വിശപ്പടങ്ങിയില്ല. ആ നിഷാദാലയത്തിൽനിന്ന് ഗരുഡൻ, പിന്നീട്, ചെന്നതു് പിതൃസന്നിധിയിലേക്കാണ്. കശ്യപമഹർഷി തന്റെ മകനെ കണ്ടു് കുശല പ്രശ്നം ചെയ്തു. മാതാവിനേ ദാസ്യത്തിൽനിന്ന് മോചിപ്പിക്കുന്നതിന്ന് നാഗങ്ങൾ ആവശ്യപ്പെട്ടപ്രകാരം അമൃതം ആഹരിക്കുവാനാണ് താൻ പുറപ്പെട്ടിരിക്കുന്നതെന്നും, തനിക്ക് വേണ്ടുന്നേടത്തോളം ആഹാരം കിട്ടാതെ ഒട്ടുംതന്നേ സുഖമില്ലെന്നും, അമ്മ പറഞ്ഞവണ്ണം നിഷാദന്മാരെ കൂട്ടത്തോടെ പിടിച്ചു തിന്നിട്ടും വിശപ്പടങ്ങിയില്ലെന്നും, അമൃതു് എടുത്തുകൊണ്ടു പോകുവാൻ ശക്തി തികയുന്നതിന്ന് തനിക്ക്

മതിയാകുവോളം തീററി തരേണമെന്നും വൈനതേയൻ പിതാവിനോ അറിയിച്ചു. മകൻ പറഞ്ഞതെല്ലാം കേട്ട് കശ്യപൻ അരുളിയതാവിതു:—

„വത്സ, ഇക്കാണുന്ന സരസ്സ് വിശുദ്ധവും വിശ്രുതവുമെന്ന് സുരലോകത്തിൽപോലും പ്രശസ്തമായിട്ടുള്ളതാണ്. ഇതിൽ അഗ്രജനായ കൂർമ്മത്തെ അവരജനായ ഗജം എന്നും വലിച്ചിഴച്ചുകൊണ്ടു നിൽക്കുന്നു. ഈ ജ്യേഷ്ഠാനുജന്മാർ തമ്മിൽ അവരുടെ പൂർവ്വജന്മത്തിൽ തന്നേ പിണക്കം നേരിട്ടിരിക്കുന്നു. മകനേ, ആ സംഭവം എങ്ങിനേയെന്നു കേട്ടാലും! വിഭാവസുവും അദ്ദേഹത്തിന്റെ സഹജനായ സുപ്രതീകനും പണ്ടുണ്ടായിരുന്ന രണ്ടു മുനിമാരാണ്. അവരുടെ കുടുംബസ്വത്ത് അവിഭക്തമായിട്ടാണിരുന്നത്. ആ സ്വത്തിൽ തന്റെ അവകാശപ്രകാരമുള്ളത് ഭാഗിച്ചു കിട്ടേണമെന്ന് സുപ്രതീകൻ ജ്യേഷ്ഠനോട്ട് എപ്പോഴും ആവശ്യപ്പെട്ടുകൊണ്ടിരുന്നു. വിഭാവസുവിന്ന് അതു സമ്മതമായി വന്നില്ല. സ്വത്തു ഭാഗിക്കുന്നതു അനർത്ഥഹേതുകമാണെന്ന് അദ്ദേഹം അനുജനോടു ഉപദേശിച്ചു. എന്നും എങ്ങും ഭാഗത്തിന്നായി പലരും ആഗ്രഹിക്കാറുണ്ട്. ഭാഗം കഴിഞ്ഞാൽ ലോഭമോഹങ്ങൾകൊണ്ട് കുടുംബാംഗങ്ങൾ തമ്മിൽ നിശ്ചയമായും കലഹം നേരിടും. കൂട്ടുമുതലിൽനിന്ന് തന്റേതു തന്റേതു പകുത്തെടുക്കുന്ന സ്വാർത്ഥപരന്മാരേ, തരം നോക്കി നിന്ന്, മിത്രഭാവേന വർത്തിക്കുന്ന അമിത്രന്മാർ ഛിദ്രിപ്പിച്ചു തുടങ്ങും. ആ ഛിദ്രത്തെ അതിന്നിടയിൽ ചാടിനിന്നുകൊണ്ട് വേറെ ചിലർ അധികമധികം വർദ്ധിപ്പിക്കും. ഭാഗിച്ചുകൊണ്ടവരുടെ മുതൽ ഇങ്ങിനേ പല മട്ടു നശിച്ചു പോകുന്നു. അതുകൊണ്ട്, ജ്യേഷ്ഠാനുജന്മാർ തമ്മിൽ അവർക്കുള്ള മുതൽ പങ്കിട്ടെടുത്തു പിരിയുന്നതു നന്മയാണെന്ന് സജ്ജനം ആദരിക്കുന്നില്ല. ഇപ്രകാരമായിരുന്നു വിഭാവസുവിന്റെ ഉപദേശം. ഇതിൽ സുപ്രതീകൻ സമാധാനിക്കാതെ വീണ്ടും വഴക്കിൽത്തന്നേ ഏർപ്പെട്ടപ്പോൾ മുൻകോപം വളർന്ന വിഭാവസു തന്റേ അനുജനെ ദുഷ്ടഗജമായി ജനിക്കുകയെന്ന് ശപിച്ചു. അപ്പോൾ സുപ്രതീകൻ തന്റെ ജ്യേഷ്ഠനേയും ശപിക്കാതിരുന്നില്ല. അതിന്നുശേഷം വിഭാവസു ആമയായും സുപ്രതീകൻ ആനയായും പിറന്നു. അവരാണ് ഇപ്പോൾ ഈ സരസ്സിൽവെച്ച് പിണങ്ങിക്കഴിയുന്നതു. കോപദോഷംകൊണ്ടു അവർ ഇങ്ങിനെ അധഃപതിച്ചുപോയി. പൂർവ്വദ്വേഷം ഇന്നും അവരിൽ കുടികൊള്ളുകതന്നേ ചെയ്യുന്നു. അവരിരുവരും മഹത്തായ ബലവും ഗർവ്വവും തികഞ്ഞവരാണ്. ആറു യോജന ഉയരവും പന്ത്രണ്ടു യോജന നീളവും ആ ആ

നാഴുണ്ട്. ആമയുടേത്, മൂന്നു യോജന ഉയരവും പത്തു യോജന വിസ്താരവുമാണ് ആ മഹാനദി തടാകതീരത്തുനിന്ന് പോരിനു വിളിച്ചു അലറുമ്പോൾ, മുങ്ങിക്കിടക്കുന്ന ആ മഹാ കച്ഛപം വെള്ളമെല്ലാം ഇളക്കി മറിച്ച് വെളിക്കുയരുന്നു. അതിനോടെതിൎക്കുവാൻ തുമ്പിക്കൈ ചുരുട്ടി, കൈകാലുകളും കൊമ്പും വാലും ആഞ്ഞിളക്കിക്കൊണ്ട് ആനയങ്ങു കുതിച്ചുചാടി സരസ്സു മുഴുവൻ കലക്കിവിടുന്നു. വീൎത്തികവോടെ തല നീട്ടി ആമ ആനയോട് പൊരുതുകയും ചെയ്യുന്നു. ഈ വിധം പരസ്പരം പടവെട്ടിക്കൊണ്ടാണ് ഇരുവരും നാൾ പോക്കുന്നത്. മകനേ, നീ ചെന്നു കരിങ്കാറൊടൊക്കുന്ന ആ ആമയേയും മഹാശൈലം കണക്കെനിൽക്കുന്ന ആ ആനയേയും പിടിച്ചുതിന്ന് സംതൃപ്തനായിക്കൊള്ളുക. അപ്പോൾ അമൃതാഹരണത്തിന് നീ ശക്തനാകും.”

ഇത്രയും വിസ്തരിച്ചറിയിച്ച് തന്റെ പുത്രനേ കശ്യപൻ ആശീൎവദിച്ചയച്ചു. പിതൃനിയോഗപ്രകാരം ഗരുഡൻ ചെന്ന് ആ ആമയെയും ആനയേയും ഓരോ നഖത്താൽ റാഞ്ചിക്കൊണ്ടു ആകാശത്തിലേക്കുയൎന്നു. ഇവ തീററിവെച്ച് തനിക്ക് ഇരുന്നു തിന്നുവാൻ തക്ക ഉറപ്പുകൂടിയ വൃക്ഷം ഏതാണെന്നും എവിടെയാണെന്നും ഗരുഡൻ അന്വേഷിച്ചു തുടങ്ങി. സുരതരുക്കൾ കൂടിയും ആ ഖഗേശപതന്റെ ചിറകടിക്കാറേററ് വിറകൊള്ളുകയാണുണ്ടായത്. ഒടുവിൽ, ഒരു നൂറു യോജനപ്പരപ്പിൽ വളൎന്നുയൎന്നു നിൽക്കുന്ന ഒരു മഹാ വടവൃക്ഷം ഗരുഡനെ ക്ഷണിച്ചു. ആ മഹാകായൻ ആ വന്മരത്തിന്മേൽ കാൽവെച്ചപ്പോഴേക്കും അതിന്റെ കൊമ്പു അടിയോടിടിഞ്ഞുപോയി. അതിന്മേൽ തല കീഴായിത്തൂങ്ങുന്ന തപോവ്രതാന്ധിതരായ ബാലഖില്യമഹൎഷികളേ കണ്ടു, അവൎക്ക് അപായമുണ്ടാകരുതെന്നു കരുതി ആ കൊമ്പ് താഴെ വീഴുവാൻ വിടാതെ ഗരുഡൻ അതു കൊത്തിയെടുത്തുകൊണ്ട് വീണ്ടും പറന്നു. ആമ, ആന, വൃക്ഷശിഖരം ഇവ മൂന്നും എടുത്തുകൊണ്ടുള്ള ഗരുഡന്റെ ആ ഗതികണ്ട് മഹൎഷികൾ വിസ്മയാകുലരായി. കൊമ്പിന്മേൽ തൂങ്ങുന്ന ബാലഖില്യരേ പരിരക്ഷിക്കുവാൻ തക്കസ്ഥലം പലെടത്തും തെരഞ്ഞുനോക്കീട്ടും ആ പക്ഷീന്ദ്രൻ കണ്ടില്ല. ഗന്ധമാദന പൎവ്വതത്തിൽ തപസ്സു ചെയ്യുന്ന പിതാവിനെത്തന്നേ ഗരുഡൻ വീണ്ടും ചെന്നു കണ്ടു. മകന്റെ ആ വരവ് കണ്ടപ്പോൾ കാൎയ്യമെന്തെന്നറിഞ്ഞ കശ്യപൻ, ബാലഖില്യൎക്ക്വേണ്ടി ഇത്ര വലിയ സഹാസത്തിൽ ഏൎപ്പെടരുതെന്നും, അവരേപ്പററി ഭയപ്പെടേണ്ടതില്ലെന്നും പറഞ്ഞ് മകനേ സമാധാനിപ്പിച്ചതിൽപ്പിന്നേ, ലോക

ഹിതാർത്ഥം ഗരുഡൻ ആരംഭിച്ചിരിക്കുന്ന ഈ മഹാ കർമ്മത്തിൽ അതിന്ന് അനുമതി കൊടുക്കുവാൻ ആ മുനികളോട്ട് അപേക്ഷിച്ചു. ഉടനേതന്നേ ബാലഖില്യർ ആ കൊമ്പിൽ നിന്നിറങ്ങി, തപസ്സു തുടരുവാനായി ഹിമാലയത്തിലേക്കു പോയി. അതിൽപ്പിന്നേ, പിതൃവാക്യപ്രകാരം, ആ തരുശിഖരത്തെ വെക്കുന്നതിന്നും, തനിക്ക് ഇരുന്ന് തിന്നുന്നതിന്നും വേണ്ടി, മനസ്സിന്നുപോലും അഗമ്യമായ മഹാ കക്ഷിപർവ്വതത്തിലേക്കു പറന്നു. അവിടെയെത്തി ആ മാമരക്കൊമ്പ് താഴെയിട്ടപ്പോൾ, കൊടുമുടികൾ ഉടഞ്ഞുതകരുകയും, വൃക്ഷങ്ങൾ ഒടിഞ്ഞുചിതറുകയും ചെയ്തു. ആ പർവ്വതത്തിൽ വെച്ചാണ് തന്റെ തീററിയായ ആമയേയും ആനയേയും ഗരുഡൻ തിന്നത്.

ഭക്ഷണം കഴിഞ്ഞ് സന്തൃപ്തനായ പക്ഷീന്ദ്രൻ അമൃതെടുക്കുവാനായി ഇന്ദ്രമന്ദിരത്തിലേക്ക് പുറപ്പെട്ടു. ആ ഘട്ടത്തിൽ ദേവന്മാർക്ക് പല ദുശ്ശകുനങ്ങളും കാണായി വന്നു. ഇന്ദ്രന്റെ വജ്രായുധം പേടിപൂണ്ടിളകി; സുരാസുരസൈന്യത്തെ ഇടിയും മിന്നലും ഇടകലർന്ന കൊടുങ്കാററ് അത്യുഗ്രമായടിച്ച് നിലകെടുത്തി; ആകാശം കാറകന്ന നിലയിൽത്തന്നേ ഘോരഗർജ്ജനം ചെയ്തു. ദേവഗണങ്ങളുടേ ആയുധങ്ങൾ തനിയേതന്നേ തമ്മിലിടഞ്ഞു; മേഘങ്ങൾ ചെന്നിണം ചൊരിഞ്ഞു; ദേവന്മാർ അണിഞ്ഞിരുന്ന പൂമാലകൾ വാടിയുലർന്നു. പൊങ്ങിപ്പരന്ന ധൂളീപടലത്താൽ ശിരോഭൂഷണങ്ങൾ നിഷ്പ്രഭങ്ങളായി. ഇത്തരം ഘോരദുശ്ശകുനങ്ങൾ കണ്ട് ഭയം വളർന്ന ദേവേന്ദ്രൻ ബൃഹസ്പതിയേ കണ്ട് വസ്തുതയെന്തെന്നന്വേഷിച്ചു. ഇന്ദ്രൻ ദുർമ്മദത്താൽ മുമ്പൊരിക്കൽ ചെയ്ത അപരാധവും, അതിൽ കുപിതരായിത്തീർന്ന ബാലഖില്യമഹർഷികൾ മറെറാരിന്ദ്രനേ സൃഷ്ടിക്കുവാൻ മുതിർന്നതും, ആ ഉദ്യമം ഗരുഡോല്പത്തിയായി പരിണമിച്ചതും, ഇപ്പോൾ ഗരുഡൻ അമൃതാഹരണത്തിന്നായി പാഞ്ഞു വരുന്നതും, ഈ മഹാ കർമ്മം വിജയവത്തായി അനുഷ്ഠിക്കുന്നതിന്ന് ആ വീര്യശാലിയായ ഖഗേന്ദ്രൻ സമർത്ഥനാണെന്നുള്ളതും വഴിക്കുവഴിയായി ആ ദേവാചാര്യൻ ഓർത്തു കാണുകയും അതെല്ലാം അതുവിധം തന്നേ ഇന്ദ്രനേ ഗ്രഹിപ്പിക്കയും ചെയ്തു.

ഇന്ദ്രൻ ചെയ്ത ആ അപരാധമെന്താണ്? അതിന്റെ പരിണതഫലങ്ങളെന്തോ? ആ കഥയാണ് താഴെ പറയുന്നത്:— കശ്യപപ്രജാപതി മുമ്പൊരിക്കൽ, പുത്രലാഭത്തിന്നായി ഒരു മഹായജ്ഞം ആരംഭിക്കയുണ്ടായി. അദ്ദേഹത്തെ ആ യാഗത്തിൽ ഋഷികളും, ദേവഗന്ധർവ്വാ

ദികളും യഥാശക്തി സഹായിച്ചു. ഇന്ദ്രനാംപ്പെട്ടേയുള്ള സുരന്മാരേയും ബാലഖില്യമുനികളേയുമാണ് മേലെരി സംഭരിക്കുവാൻ ഏല്പിച്ചതു്. വജ്രപാണിയായ പുരന്ദരൻ തനിക്കെഴുന്ന മഹാശക്തിക്കൊത്തവണ്ണം മേലെരി ശേഖരിച്ച് കുന്നാകുന്നായി കൂട്ടിത്തുടങ്ങി. ഇതിന്നിടയ്ക്കു്, ആ അംഗുഷ്ഠപ്രായരായ ബാലഖില്യർ ഓരോ ചെത്തുപൂളു മാത്രം കിണഞ്ഞു ചുമന്നു വരുന്നതുകണ്ട് മദാന്ധനായ ദേവേന്ദ്രൻ പരിഹസിച്ചു. അതിൽ ക്രുദ്ധരായിത്തീർന്ന ബാലഖില്യർ, ഈ ഇന്ദ്രനേക്കാൾ നൂറിരട്ടി വീര്യവും ശൌര്യവും വളർന്ന മറെറാരിന്ദ്രനെ സൃഷ്ടിക്കുവാൻ ആ ക്ഷണം തന്നേ ഹോമം തുടങ്ങി. ആ തപോനിധികൾ തനിക്കെതിരായി ചെയ്യുന്ന ഈ കഠിനക്രിയ കണ്ടപ്പോൾ ദുഃഖവിവശനായിത്തീർന്ന ഇന്ദ്രൻ കശ്യപനേ ശരണം പ്രാപിച്ചു. അപ്പോൾ, ബാലഖില്യരേ പ്രസാദിപ്പിച്ചിട്ട് ഇന്ദ്രനെ രക്ഷിക്കുവാൻ കശ്യപൻ ഒരുങ്ങി. പിതാമഹഭഗവാൻ താൻ തന്നെ നിയമിച്ചിരിക്കുന്ന ഇന്ദ്രനേ നിലകെടുത്തു വിടുവാനായി മറെറാരിന്ദ്രനേ സൃഷ്ടിക്കുന്നതായാൽ, ആ കർമ്മം ബ്രഹ്മവിധിയേ മിഥ്യയാക്കുന്നതായിത്തീരുമെന്നും, എന്നാൽ, തപസ്വികളുടേ സങ്കല്പം നിഷ്ഫലമാകുന്നതല്ലായ്കയാൽ, മറെറാരിന്ദ്രനായി ഇപ്പോൾ ആരംഭിച്ച കർമ്മം പക്ഷീന്ദ്രോല്പത്തിക്ക് ഹേതുവായാൽ മതിയെന്നും, അമേയാത്മാവായ ഇന്ദ്രനിൽ കാരുണ്യമുണ്ടാകേണമെന്നും കശ്യപൻ പറകയാൽ അങ്ങിനേ തന്നേയാവട്ടേയെന്ന് ബാലഖില്യർ തെളിഞ്ഞു സമ്മതിക്കയും, അവർ തുടങ്ങിയ കർമ്മത്തേ ഫലോദയം വരേക്കും നിർവ്വഹിക്കുവാൻ കശ്യപനേ ഏല്പിക്കയും ചെയ്തു. ഇങ്ങിനേ ബാലഖില്യരുടേ തപോബലവും കശ്യപൻെറ യജ്ഞഫലവും കൂടിച്ചേർന്നിട്ടാണ് വിനതയിൽ അരുണനും ഗരുഡനും സഞ്ജാതരായതു് ഈ ഇരുവരും സോദരന്മാരാണെന്നും, ഇവരിൽ നിന്ന് നിനക്ക് ഗുണമല്ലാതെ ദോഷമുണ്ടാകുന്നതല്ലെന്നും, നിശ്ചയമായും നീ തന്നെയാണ് ദേവേന്ദ്രനെന്നും, മേലിൽ വാഗ്ബലന്മാരായ മുനികളേ പരിഹസിക്കരുതെന്നും പുരന്ദരനേ കശ്യപൻ അറിയിക്കയുമുണ്ടായിട്ടുണ്ട്.

ആ ഗരുഡൻതന്നേയാണ് ഇപ്പോഴിങ്ങു വരുന്നതെന്ന് ബൃഹസ്പതിയിൽ നിന്ന് അറിഞ്ഞിട്ടും, ഘോരദുശ്ശകുനങ്ങൾ പലതും നേരിൽ തന്നേ കണ്ടിട്ടും, അടങ്ങിയിരിക്കുവാനല്ലാ ദേവേന്ദ്രൻ നിശ്ചയിച്ചതു്. അമൃതത്തേ സംരക്ഷിക്കുവാൻ ഇന്ദ്രാജ്ഞപ്രകാരം സുരന്മാരെല്ലാം സന്നദ്ധരായി നിന്നു. മൂർത്തുമൂർത്ത ശരങ്ങളും, തെളുതെളേപ്പാളുന്ന വാളുകളും പേടികൂട്ടുന്ന ഉരുക്കൻ ഗദകളും തീപ്പൊരി ചിതറുന്ന മഴുപ

ലതരം വരായുധങ്ങളും ധരിച്ച് പൊൻചട്ടയണിഞ്ഞ് ഓജസ്സേജോനിധികളായ ദേവന്മാർ പോരിന്നൊരുങ്ങി വിളങ്ങി. ഈ ഘട്ടത്തിലാണ് അമിതബലാഢ്യനായ ഗരുഡൻ അവൎക്കെതിരേ ആവിർഭവിച്ചത്. ആ പക്ഷീന്ദ്രനേ ഒന്നുനോക്കിയപ്പോഴേക്ക തന്നേ ദേവലോകം പേടിച്ചു വിറച്ചുപോയി. ആദ്യമായി ഗരുഡനോട് എതിൎത്തതു അമേയവിക്രമനായ വിശ്വകൎമ്മാവാണ്. ആ ദേവൻ വൈനതേയൻെറ കൊക്കും ചിറകും കൊണ്ടുള്ള അടിയേററ് മുറിപ്പെട്ട് ക്ഷതമുദ്രത്തംകൊണ്ടുതന്നേ തളൎന്നു വീണുപോയി. ഗരുഡൻെറ ചിറകടിയാൽ ഉൽക്കോടിളകിയ കാററാൽ ഉയൎന്നു പരന്ന ധൂളിപടലംകൊണ്ട് ലോകമെങ്ങും ഇരുളടയുകയും, ആ പൊടിപ്പരപ്പിൽപ്പെട്ടുതന്നേ ദേവന്മാർ മൂൎച്ഛിക്കയും ചെയ്തു. ഇന്ദ്രാജ്ഞപ്രകാരം ആ പൊടി മുഴുവൻ മാരുതൻ പ്രവേശിച്ച് നീക്കിക്കളഞ്ഞു. ദിങ്മുഖം തെളിഞ്ഞപ്പോൾ ദേവന്മാർ എതിൎത്തുകയറി നിരന്നു ചുഴന്ന് ഗരുഡനേ മൎദ്ദിച്ചു തുടങ്ങി. ഇങ്ങിനേ മൎദ്ദിതനായ ഗരുഡൻ പെരും കരിങ്കാറുപോലേ ഭയങ്കരമായി ഗൎജ്ജിച്ചുകൊണ്ട് ആകാശത്തേക്കുയൎന്നു. അപ്പോൾ ദേവന്മാർ പലതരം നിശിതായുധങ്ങൾ തെരുതെരേ പ്രയോഗിച്ചു തുടങ്ങി. ഇതുകൊണ്ടൊന്നും കലുങ്ങാതേ ആ വിഹഗേശ്വരൻ കൊക്കും ചിറകും നഖങ്ങളുംകൊണ്ട് ദേവന്മാരേ മുഴുവൻ മുറിപ്പെടുത്തിവിട്ടു. ഒടുക്കം, ഗരുഡനോട് എതിൎത്തുനില്പാൻ ആവാതേ സുരസഞ്ചയം ഓരോ വഴിക്ക് ഓടിയൊളിച്ചു. പോരാളും ഒഴിഞ്ഞപ്പോൾ, അമൃതത്തേ ചുഴന്നെരിഞ്ഞു നില്ക്കുന്ന അഗ്നിയുടേ നേരേ ഗരുഡൻ പാഞ്ഞുചെന്നു. ആകാശത്തോളമുയൎന്ന് ഘോരതരം ജ്വലിക്കുന്ന ആ അഗ്നിയേ നദീജലം കൊണ്ടുവന്നൊഴിച്ച് ശക്തി കെടുത്തിയതിൽപ്പിന്നേ ആ വരപ്രഭാവൻ ഹ്രസ്വകായനായി, കടലിൽ മീനെന്നപോലെ, ആ അഗ്നിയിൽ കൂടി അകത്തേക്ക കടന്നു. അപ്പോൾ, അവിടേ, അരികേ ചെല്ലുന്നവരേ അറുത്തുകളയുമാറു നിശിതാഗ്രങ്ങളോടുകൂടി ഒരു കാരിരുമ്പുയന്ത്രം തീക്ഷ്ണജ്വാലാമാലയാൎന്ന് ചുററിത്തിരിയുന്നതു കണ്ടു. പഴുതു നോക്കിനിന്ന്, അരങ്ങൾക്കിടയിൽ കൂടി, തൻെറ അപ്പോഴത്തേ ഹ്രസ്വശരീരത്തേ ഗരുഡൻ സാമൎത്ഥ്യപൂൎവ്വം പ്രവേശിപ്പിച്ചിട്ടു, ആ ചക്രത്തിന്നപ്പുറം കണ്ടതു് ഘോരരൂപന്മാരും ഉഗ്രവിഷോൽക്കടന്മാരുമായ രണ്ടു ദാരുണ സൎപ്പങ്ങളേയാണ്. അവൎക്ക് ദൃഷ്ടിവിഷയമാകുന്ന എന്തൊന്നും തൽക്ഷണം ഭസ്മീകൃതമായിപ്പോകുമെന്നറിഞ്ഞ ഗരുഡൻ ആദ്യമായി അവയുടെ ദൃഷ്ടികളേ പൊടികൾകൊണ്ട് മൂടുകയും, പിന്നീടു, അവയുടെ ശരീരത്തേ കൊത്തിമുറിച്ചി

ടുകയും ചെയ്തു. എന്നിട്ട്, അമൃതം എടുത്തുകൊണ്ട് യന്ത്രപ്പഴുതിൽ കൂടി പുറത്തു വന്ന്, മുൻപോലെ മഹാകായനായിത്തീൎന്ന് ആകാശമാൎഗ്ഗേണ പറന്നു. ഈ അതുലവിക്രമം കണ്ട് സന്തുഷ്ടനായ മഹാവിഷ്ണു ഗരുഡന്ന് അമൃതഭുക്തി കൂടാതേ തന്നേ അജരാമരനാകുവാൻ വരം നൽകി. വിഷ്ണുവിന്റെ വാഹനമായിരുന്നുകൊള്ളാമെന്ന് ഗരുഡൻ സമ്മതിക്കയും ചെയ്തു. ഇത്രയും കഴിഞ്ഞ് മാതൃസന്നിധിയിലേക്ക് അമൃതത്തോടു കൂടി ചെല്ലുന്ന ഗരുഡനേ ദേവേന്ദ്രൻ വീണ്ടും ചെന്നെതിൎത്തു. ശക്രൻ വജ്രം പ്രയോഗിച്ചപ്പോൾ, ആ വജ്രം, ലോകക്ഷേമത്തിന്നായി സ്വദേഹത്തേ പരിത്യജിച്ച് സ്വന്തം അസ്ഥികൾ കൊടുത്ത് നിൎമ്മിപ്പിച്ച ആ മഹൎഷിയേ ഓൎത്ത്, അദ്ദേഹത്തിന്നു വേണ്ടി ആ ആയുധത്തേയും അത് ധരിക്കുന്നവനേയും മാനിക്കേണ്ടത് തന്റെ കടമയാണെന്നു നിശ്ചയിച്ച്, വജ്രപ്രയോഗം താൻ ഏററിരിക്കുന്നുവെന്നു വരുത്തുവാൻ മാത്രം തന്റെ ചിറകിൽ നിന്ന് ഒരേ തൂവൽ കൊഴിച്ചിട്ട് ഗരുഡൻ തന്റെ വഴിക്കുതന്നേ പറന്നു പോയി. വരായുധമായ വജ്രത്തേ കൂടിയും വകവെക്കാത്ത അത്രയും കരുത്ത് ആ പക്ഷീന്ദ്രന്നുള്ളതുകണ്ട്, മേലിൽ പരസ്പരം മിത്രങ്ങളായി വൎത്തിക്കുകയാണ് നല്ലതെന്ന് ഇന്ദ്രൻ കരുതി, അതിലേക്കു അപ്പോൾ തന്നേ തുനിഞ്ഞു. സ്വന്തം ബലത്തേയും സ്വന്തം ഗുണത്തേയും പററി തന്നെത്താൻ വൎണ്ണിക്കുക സജ്ജനോചിതമല്ലെങ്കിലും ഒരു സഖാവിന്റെ നിലയ്ക്ക് ഇന്ദ്രൻ ചോദിക്കുകകൊണ്ട്, കാടും മലയും, മന്നും കടലുമെല്ലാം തന്റെ ഒരേ ചിറകിൽ വഹിക്കുന്നതിന്നും, സൎവ്വചരാചരങ്ങളും ഉൾപ്പെട്ടേയുള്ള ലോകത്തേ മുഴുവൻ തന്നിൽ ഏററുന്നതിന്നും തനിക്ക് ശക്തിയുണ്ടെന്ന് ഗരുഡൻ അറിയിച്ചു. വിഷ്ണുവിൽ നിന്നുണ്ടായ വരസിദ്ധിയാൽ അമരത്വത്തിന്ന് ഇനി അമൃതംഭുജിക്കേണ്ടതില്ലായ്കയാൽ, ആ അമൃതം തിരികെ തരുവാനാണ്, പിന്നീട്, ഇന്ദ്രൻ ആവശ്യപ്പെട്ടത്. അതിന്ന് ഗരുഡൻ പറഞ്ഞത് ഇങ്ങിനേയാണ്:—"ഞാൻ ഈ അമൃത് ആൎക്കും തന്നേ കൊടുക്കയില്ല. പ്രത്യേകമൊരു കാൎയ്യത്തിന്നായി മാത്രമാണ് ഞാൻ ഇതുകൊണ്ടുപോകുന്നത്. ഇത് ഞാൻ ഏതൊരിടത്ത് വെക്കുന്നുവോ അവിടേ നിന്ന് ഭവാൻ നിൎവ്വാധം അപഹരിച്ചുകൊണ്ട് പോയാലും!"

അവർ തമ്മിൽ ഇത്രയും സംഭാഷണം കഴിഞ്ഞതിൽപ്പിന്നെ, സൎപ്പങ്ങൾ തന്റെ ഭക്ഷ്യപദാൎത്ഥങ്ങളാവേണമെന്ന് ഇന്ദ്രനിൽ നിന്ന് വരം വാങ്ങി ആ വൈനതേയൻ മാതൃസന്നിധിയേ പ്രാപിച്ചു. താൻ കൊണ്ടുവന്ന അമൃതം ദൎഭവിരിച്ച് അതിന്മേൽ വെച്ച്, അമൃത് കടിക്ക

വാനായി കുളിച്ചു വരുന്നതിന് ഗരുഡൻ സർപ്പങ്ങളോട് പറഞ്ഞു. അവർ ആവശ്യപ്പെട്ട അമൃതം അവക്ക് കിട്ടിയതുകൊണ്ട്, അപ്പോൾ തന്നെ വിനതയെ ദാസ്യത്തിൽ നിന്ന് ഒഴിവാക്കി വിട്ടു. അതിൽപ്പിന്നെയാണ് ആ നാഗങ്ങൾ കുളിക്കുവാൻ പോയത്. കുളിച്ചു വന്നു നോക്കിയപ്പോൾ അമൃത് അവിടെ കാണ്മാനില്ല. മുമ്പേപ്പറഞ്ഞ പ്രകാരം അത് ഇന്ദ്രൻ എടുത്തു കൊണ്ടുപോയികഴിഞ്ഞിരിക്കുന്നു. വഞ്ചിതരായ നാഗങ്ങൾ, അമൃതം വെച്ചിരിക്കുന്ന ദർഭകളെയെങ്കിലും നക്കിനോക്കുവാൻ കൊതിച്ച് അങ്ങിനെ ചെയ്യുകയാൽ അവരുടെ നാവ് രണ്ടായി കീറിപ്പോയി. അന്നുതൊട്ടാണ് സർപ്പങ്ങൾ ദ്വിജിഹ്വരായത്.

---

## നാലാം അദ്ധ്യായം. ആസ്തീകോൽപ്പത്തി.

---

കദ്രൂനന്ദനന്മാരായ നാഗങ്ങളിൽ ശേഷൻ, വാസുകി, ഐരാവതൻ, തക്ഷകൻ, കാർക്കോടകൻ, ധനഞ്ജയൻ, കാളിയൻ, മണിനാഗൻ, പൂരണൻ, പിഞ്ജരകൻ, ഏലാപുത്രൻ, വാമനൻ മുതലായവരാണ് മുഖ്യന്മാർ. ഇവരിൽ ശേഷൻ മാതൃനിലയനത്തിൽനിന്നുവിട്ട് വായു മാത്രം ഭക്ഷിച്ച് ഉഗ്രതപോനിഷ്ഠയോടെ ഗന്ധമാദനഗിരി, ബദര്യാശ്രമം, ഗോകർണ്ണം, പുഷ്കരാരണ്യം, ഹിമാലയം എന്നീ പുണ്യപ്രദേശങ്ങളിൽ വിജിതേന്ദ്രിയനും നിയതവ്രതനുമായി തനിയെതന്നെ നാൾ കഴിച്ചു വന്നു. ഒരു നാൾ പിതാമഹൻ ശേഷനോടു ഇങ്ങിനെ ചോദിച്ചു:— "നീ അനുഷ്ഠിക്കുന്ന ഈ ഘോരകർമ്മത്തിന്റെ ഉദ്ദേശമെന്താണ്? ജനക്ഷേമാർത്ഥം പ്രവർത്തിക്കേണ്ടവനായ നീ ഘോരതപോബലത്താൽ ലോകത്തെ പീഡിപ്പിക്കുന്നതെന്തിനു? നിന്റെ അഭീഷ്ടമെന്താണ്?"

ശേഷൻ:— "എന്റെ സഹോദരന്മാരെല്ലാം മന്ദബുദ്ധികളാണ്. അവരോടൊന്നിച്ചു പാർക്കുവാൻ എനിക്കു വയ്യ. പരസ്പരം ശത്രുക്കളെപ്പോലെ അസൂയയും വിദ്വേഷവും കലർന്നു പിണങ്ങിക്കൊണ്ടാണ് അവരുടെ ജീവിതം. അതൊന്നും കണ്ടുകൊണ്ടിരിക്കുവാൻ കഴികയില്ലെന്നു വെച്ചാണ് ഞാൻ അവരെയെല്ലാംവിട്ട് ഇങ്ങിനെ തപസ്സു ചെയ്തു കഴിയുന്നത്. എന്റെ ആ സഹോദരന്മാർ വിനതയേയും മക്കളേയും സ്നേഹിക്കുന്നില്ല. സ്വന്തം സഹജൻ തന്നെയായിരുന്നിട്ടും അവർ ആ മഹാബലനായ ഗരുഡനേയും ദ്വേഷിക്കുന്നു. ഇക്കൂട്ടരുമായുള്ള ചേർച്ച എനിക്ക് ഏതൊരു ജന്മത്തിലും വേണ്ട. ഞാൻ ഘോരതപസ്സുകൊണ്ട് ഈ ശരീരത്തെ പരിത്യജിക്കുവാനാണ് നിശ്ചയിച്ചിരിക്കുന്നത്."

പിതാമഹൻ:—"എടോ, ശേഷ, നിന്റെ സഹോദരന്മാരുടെ സ്ഥിതി മുഴുവൻ എനിക്കറിയാം. അവരെ മാതൃശാപത്താൽ ലക്ഷീകരിച്ചിരിക്കുന്ന ആപത്തും ഞാൻ കാണുന്നുണ്ട്. എന്നാൽ, ആ ആപത്തിന്ന് പ്രതിവിധിയില്ലാതെയില്ല. ആ സഹോദരന്മാരെയോൎത്ത് നീ ഒട്ടുംതന്നെ ദുഃഖിക്കേണ്ട. നിന്റെ ബുദ്ധി ധൎമ്മത്തിൽ ഉറച്ചുനില്ക്കുന്നതു കണ്ട് ഞാൻ സംപ്രീതനായിത്തീൎന്നിരിക്കുന്നു. മേലിലും നീ ധൎമ്മിഷ്ഠനായിത്തന്നെ ഭവിക്കട്ടെ. നിനക്ക് എന്തു വരമാണ് വേണ്ടതെന്നു പറയുക. അതു ഞാൻ തരാം.—"

ശേഷൻ:—"എന്റെ മനസ്സ് ധൎമ്മത്തിലും ശമത്തിലും, തപസ്സിലും സദാ രമിക്കുമാറ് അനുഗ്രഹിച്ചാലും! അതു തന്നെയാണ് എനിക്കു വേണ്ട വരം."

ശേഷനിൽ സുദൃഢമായിരിക്കുന്ന ഈ ശമദമസമ്പത്തുകണ്ട് സന്തുഷ്ടനായ വിധാതാവു, ഗ്രാമം, ആശ്രമം, നഗരം, കാനനം, സാഗരം എന്നീ വിവിധ ഭാഗങ്ങളോടുകൂടിയ ഭൂമിയെ, അതിനുള്ള ചലനത്തെ നിൎത്തുവാൻ താങ്ങിയെടുത്തു നിന്നുകൊണ്ട് ലോകഹിതകാരിയായി പ്രശോഭിക്കുവാൻ ആ നാഗോത്തമനോട് ആജ്ഞാപിച്ചു. പിതാമഹൻ അരുളിയപോലെ ശേഷൻ, ഭൂമിതന്നെ കാണിച്ചുകൊടുത്ത ദ്വാരത്തിൽ കൂടി അടിയിൽ ചെന്ന് ധരാമണ്ഡലത്തെ ശിരസ്സിൽ ധരിച്ച് അതിനുള്ള ഇളക്കം തീൎത്തു. ഈ മഹാ കൎമ്മത്തിൽ ഭുജഗാഗ്രജനെ സഹായിക്കുവാൻ പിതാമഹൻ ഗരുഡനെ ഏല്പിക്കുകയുമുണ്ടായി.

വാസുകി തുടങ്ങിയ പന്നഗങ്ങളാവട്ടെ, മാതൃശാപത്തിൽനിന്ന് ഒഴിയുവാൻ ഏതൊരു മാൎഗ്ഗമാണുള്ളതെന്ന് ആലോചന തുടങ്ങി. ഒരുനാൾ, വാസുകി, സഹോദരന്മാരെയെല്ലാം വിളിച്ച് ഇങ്ങിനെ അറിയിച്ചു:—"മാതൃശാപം നിമിത്തം നമ്മെ ബാധിക്കുവാൻ പോകുന്ന ആപത്ത് എത്ര ഘോരമായിട്ടുള്ളതാണെന്ന് നിങ്ങൾക്കെല്ലാവൎക്കും അറിയാമല്ലോ. ഏതൊരു ശാപത്തിന്നും വല്ലതുമൊരു പ്രതിവിധി കണ്ടേക്കാം; മാതൃശാപങ്ങളിൽനിന്നു മാത്രം ആൎക്കും വയ്യാ മോചിക്കുവാൻ. സത്യലോകേശനായ വിധാതാവിന്റെ സന്നിധിയിൽ വെച്ചാണ് അമ്മ നമ്മെ ശപിച്ചിരിക്കുന്നതെന്ന് ഓൎക്കുമ്പോഴും ഞാൻ ഭയാധിക്യത്താൽ വിറച്ചുപോകുന്നു. നമ്മെ ശപിക്കുന്ന അമ്മയെ ആ കൃത്യത്തിൽനിന്ന് പിതാമഹൻ വിലക്കുകയുണ്ടായിട്ടില്ല. ഇനി നാം എന്താണ് ചെയ്യേണ്ടതു? ആപത്തൊഴിയുവാനുള്ള മാൎഗ്ഗം ഏതാണെന്ന് നിങ്ങളെല്ലാവരും കൂടി ആലോചിച്ചു പറയേണ്ടതാണ്. നാമെ

ല്പവരും ബുദ്ധിഗുണത്തിൽ മികച്ചവരും കാൎയ്യനിൎവ്വഹണത്തിൽ കൈതെളിഞ്ഞവരുമാണ്. അങ്ങിനേയുള്ള നാം വേണ്ടുംവണ്ണം ആലോചന ചെയ്താൽ രക്ഷാമാൎഗ്ഗം കാണാതെയാകുമോ? ജനമേജയൻ സൎപ്പസത്രത്തിന്ന് ഒരുങ്ങാതാവണം; അതിന്ന നാം ചെയ്യേണ്ടതെന്താണ്."

അഗ്രജനായ വാസുകി പറഞ്ഞതു കേട്ട് നാഗങ്ങൾ രക്ഷാമാൎഗ്ഗത്തെപ്പററി ആലോചിക്കയും അഭിപ്രായപ്പെടുകയും ചെയ്തുതുടങ്ങി. "നാം ചെന്ന് ജനമേജയന്റെ മന്ത്രിമാരായിത്തീരണം. കൃത്യാകൃത്യങ്ങളെപ്പററി ആ രാജാവു നമ്മോടന്വേഷിക്കും. അപ്പോൾ, നാം ആ സത്രം നടക്കാതിരിക്കത്തക്കവണ്ണം പ്രവൎത്തിക്കണം. അങ്ങിനെയൊരു യജ്ഞത്തിൽ നിശ്ചയമായും ഏൎപ്പെടരുതെന്നും അതു ബഹുവിധദോഷങ്ങൾക്ക് ഹേതുകമാണെന്നും, പല പല യുക്തിന്യായങ്ങളെക്കൊണ്ട് രാജാവിനെ നാം വിശ്വസിപ്പിക്കണം." എന്ന് ചിലർ അഭിപ്രായപ്പെട്ടു. "രാജാവിന്റെ ആചാൎയ്യനെ വിഷമേല്പിച്ചു കൊല്ലുകയാണ് നാം ചെയ്യേണ്ടതു. ആചാൎയ്യൻ നശിക്കുമ്പോൾ യജ്ഞവിധാനത്തെപ്പററി ശരിക്കറിയുന്നവരായി ആരുമില്ലാതെ രാജാവു ആ കൎമ്മത്തിൽ പ്രവേശിക്കാതാകും. സൎപ്പസത്രജ്ഞരും ഋത്വിക്കുകളുമായി രാജപാൎശ്വത്തിലുള്ള മററുള്ളവരേയും നാം കടിച്ചുകൊന്നേക്കാം. പിന്നേ, നമുക്ക ആരെ പേടിക്കണം?" എന്നു ചില നാഗങ്ങൾ പറഞ്ഞു. "അത്തരം അധൎമ്മത്തിൽ നാം ഒരിക്കലും പ്രവേശിക്കരുതു്. ഈ വഴി പിഴച്ച അഭിപ്രായം ആപൽക്കരമാണ്. ബ്രഹ്മഹത്യപോലെ ഘോരതരമായ മഹാ പാപം മറെറാന്നില്ല. ധൎമ്മത്തിന്നാധാരം ശമമാണ്. അതാണ് ആപത്തിൽ സമാശ്വാസം നൽകുക. അധൎമ്മത്തിൽ കയ്യിട്ടാൽ അതു പെരുകിപ്പെരുകി ലോകത്തെ നശിപ്പിക്കും" എന്നിങ്ങിനെ ധാൎമ്മികന്മാരും കൃപാശീലന്മാരുമായ ചില നാഗങ്ങൾ ഉപദേശിച്ചു. മറെറാരു വഴിയാണ് വേറേ ചില സൎപ്പങ്ങൾ കണ്ടതു്. "ഹോമകുണ്ഡത്തിൽ ജ്വലിക്കുന്ന അഗ്നിയേ ഇടിമുഴക്കുന്ന കരിങ്കാറായി മഴപെയ്തു നമുക്ക കെടുത്തേക്കാം. യജ്ഞസാമഗ്രികളെയെല്ലാം നാം ഒളിച്ചുചെന്നു അപഹരിച്ചാൽ രാജാവിന്ന് പിന്തിരിയുകതന്നേ വേണ്ടിവരും. ആ യജ്ഞാരംഭകാലത്തു് നമ്മുടെ കൂട്ടർ പത്തും നൂറും ആയിരവുമായി ചെന്ന് അവിടെ എത്തുചേരുന്നവരെയെല്ലാം വിഷമേല്പിച്ചുകൊന്നൊടുക്കിയാൽ, അതോടുകൂടി നമുക്കുള്ള ആപത്തു് അകന്നുപോകും. യജ്ഞത്തിലേക്കായി സംഭരിക്കുന്ന ഭോജ്യപദാൎത്ഥങ്ങളെയെല്ലാം മലമൂത്രങ്ങളെക്കൊണ്ടു ദുഷിപ്പിച്ച് അങ്ങിനേയും നമുക്ക് മുടക്കമുണ്ടാക്കാം." ഈ അഭിപ്രായവും പലൎക്കും സമ്മതമായി വന്നി

ല്ല. „നമ്മൾ ഋത്വിക്കുകളായിചെന്ന് ദക്ഷിണ തരുവാൻ പറഞ്ഞ് ആ വഴിക്ക് വിഘ്നമുണ്ടാക്കാം" എന്നായി ചിലർ. ജലക്രീഡാകാലത്തു രാജാവിനെ പിടിച്ചുകൊണ്ടുവന്ന് ബന്ധിച്ചേക്കാമെന്നും അപ്പോൾ സത്രം മുടങ്ങുമെന്നും വേറെ ചിലർ പറഞ്ഞു. ആ രാജാവിനെത്തന്നെ കടിച്ചുകൊല്ലുകയാണ് ഏററവും ശരിയായവഴിയെന്നും ചിലൎക്ക് തോന്നാതിരുന്നില്ല. ഈ അഭിപ്രായങ്ങളെല്ലാം കേട്ടതിൽ പിന്നെ വാസുകി പറഞ്ഞു:—„സ്വീകാൎയ്യമായ അഭിപ്രായം നിങ്ങളിൽ ആരിൽ നിന്നും പുറപ്പെട്ടിട്ടില്ല. നിങ്ങൾ ചൂണ്ടിക്കാണിച്ച ഭിന്നഭിന്ന മാൎഗ്ഗങ്ങളിൽ ഏതൊന്നിൽ പ്രവേശിച്ചാലും നന്മ കാണുകയില്ല. നമ്മുടെ രക്ഷയ്ക്കു് നാം എന്താണ് ചെയ്യേണ്ടതെന്ന് കശ്യപനോടുതന്നെ നാം ചെന്നു ചോദിച്ചേക്കാം. നിങ്ങളുടെ ഹിതംപോലെ പ്രവൎത്തിക്കുകയാണ് എന്റെ കടമയെങ്കിലും, ഇപ്പോൾ നിങ്ങൾ പറഞ്ഞിട്ടുള്ളവയിൽ ഒന്നിലും തന്നെ പ്രവേശിക്കുവാൻ, നിങ്ങളിലുള്ള സ്നേഹംകൊണ്ടു്, എനിക്ക് കഴികയില്ല"

തന്റെ സഹോദരന്മാർ പുറപ്പെടുവിച്ച അഭിപ്രായങ്ങളും, അവൎക്ക് അഗ്രജൻ കൊടുത്ത മറുവടിയും ക്ഷമയോടെ കേട്ടുകൊണ്ടിരുന്ന ഏലാപുത്രൻ മറെറല്ലാവരും നിശ്ശബ്ദരായതിൽ പിന്നെ താൻ അറിഞ്ഞിട്ടുള്ള വിധിമതത്തെപ്പററി താഴെ കാണിച്ച പ്രകാരം പ്രസ്താവിച്ചു:—

„ജനമേജയൻ സൎപ്പസത്രം നിശ്ചയമായും നടത്തും. അതു് മുടക്കുവാൻ നമ്മളിൽ ആൎക്കും തന്നെ ശക്തിയില്ല. നിങ്ങൾ കരുതുമ്പോലെയുള്ള ആളല്ലാ ജനമേജയൻ. ദൈവദോഷം പററിയവനുള്ള ഏകഅവലംബം ദൈവമാണെന്ന് നിങ്ങൾ അറിയണം. ഘോരഭയത്താൽ ഗ്രസ്തരായായിരിക്കുന്ന നാം ദൈവത്തെത്തന്നെ വേണം ആശ്രയിക്കുവാൻ. അന്നുണ്ടായ ആ അത്യുഗ്രമായ മാതൃശാപത്താൽ പേടിച്ചുവിറച്ച ഞാൻ അപ്പോൾതന്നെ ചെന്നു് അമ്മയുടെ മടിയിൽചെന്ന് പൂണ്ടടങ്ങിക്കിടക്കുകയാണ്. അപ്പോൾ, ദേവന്മാരും ബ്രഹ്മാവും തമ്മിൽനടന്ന ഒരു സംഭാഷണം ഞാൻ കേട്ടു. „സ്ത്രീകൾ ഘോരചിത്തകളാണ്" എന്ന് ദുഃഖവൈവശ്യത്തോടെ ദേവന്മാർ പിതാമഹനോട് ഉണൎത്തിച്ചുകൊണ്ട് സംഭാഷണം ആരംഭിച്ചപ്പോൾ അതിൽ ശ്രദ്ധ ചെലുത്തുവാൻ എനിക്ക് കൗതുകമുണ്ടായി. „പ്രിയമേറിയ പുത്രന്മാരെ തനിക്കു ലഭിച്ചിരിക്കെ അവരെ ഈ ക്രൂരയായ കദ്രുവല്ലാതെ മററാരാണ് ഇങ്ങിനെ ശപിക്കുക! ആ നിഷ്ഠുരകൃത്യം തന്നെ ഭവാന്റെ സന്നിധിയിൽവെച്ചു ചെയ്യുവാൻ അവൾ ധൈൎയ്യപ്പെട്ടുവല്ലൊ! ആ കൃത്യ

ത്തേ എന്തുകൊണ്ടാണ് ഭവാൻ തടയാതെ ശരിവെച്ചടങ്ങിയിരുന്നതു" എന്ന് ദേവന്മാർ ചോദിച്ചു. അതിന്ന് പത്മസംഭവൻ പറഞ്ഞതാവിതു:—"വിഷക്രൂരന്മാരായ ദുഷ്ടനാഗങ്ങൾ അസംഖ്യങ്ങളായി വർദ്ധിച്ചിരിക്കയാണിപ്പോൾ. അവരുടെ നാശം ജനക്ഷേമത്തിന്ന് ഒഴിച്ചുകൂടാത്തതാകയാൽ കദ്രു ചെയ്ത ഘോരശാപത്തെ ഞാൻ തടഞ്ഞില്ല. ക്ഷുദ്രരും പാപാത്മാക്കളും വിഷോൽകടന്മാരുമായ സർപ്പങ്ങൾ മുഴുവൻ ഈ ശാപാഗ്നിയിൽ ദഹിച്ചുപോകയും, ധർമ്മിഷ്ഠരായ പുണ്യശീലന്മാർ മാത്രം ശേഷിക്കയും ചെയ്യും. നാഗോത്തമന്മാർക്ക് ഈ മഹാഭയത്തിൽനിന്ന് മോചനംകിട്ടുവാൻ വഴിയൊന്നുണ്ട്. യായാവരവംശത്തിൽ മഹായോഗിയും, ജിതേന്ദ്രിയനുമായ ജരൽക്കാരുമുനി സംജാതനാകും. ആ ജരൽക്കാരുവിന്റെ പുത്രനായ ആസ്തീക മഹർഷി, ജനമേജയൻ തുടങ്ങിയ സർപ്പസത്രത്തെ നിർത്തൽ ചെയ്യും. അപ്പോൾ, ധർമ്മനിരതന്മാരായ നാഗശ്രേഷ്ഠന്മാർ സുരക്ഷിതരായിത്തീരും." വിധാതാവ് ഇങ്ങിനെ പറഞ്ഞതു് കേട്ടപ്പോൾ ആ ജരൽകാരു മുനിക്ക് ഏതൊരു സ്ത്രീയിലാണ് പുത്രൻ ജനിക്കുക എന്ന് ദേവന്മാർക്ക് ഒരു സംശയമുണ്ടായി. ആ സംശയത്തെ നിവർത്തിച്ചുകൊണ്ടുള്ള വിധിവാക്യവും നമുക്ക് ഹിതകരമായിട്ടുള്ളതാണ്. "തന്റെ പേരേതോ ആ പേരോടുകൂടിയ കന്യകയെ പരിണയിച്ചു അവളിൽ ആ വീര്യവാൻ വീര്യശാലിയായ പുത്രനെ ഉണ്ടാക്കും. വാസുകിയുടെ സഹോദരിയായ ജരൽക്കാരു കുമാരിയാണ് ആ മുനിയുടെ പത്നിയായിത്തീരുക" എന്നാണ് വിരിഞ്ചൻ ഒടുവിൽ പറഞ്ഞതു്. ദേവന്മാർ ഇത്രയും കേട്ട് സന്തുഷ്ടരായി പിരിഞ്ഞുപോകയുംചെയ്തു. അതുകൊണ്ട് ശാപമോചനത്തിന്ന് ഇനി നാം ചെയ്യേണ്ടതു് ജരൽകാരു സോദരിയെ, ജരൽകാരുമുനിയേ അന്വേഷിച്ചുകണ്ട് അദ്ദേഹത്തിന്ന് ഭിക്ഷയായി കൊടുക്കയാണ്".

ഇങ്ങിനെ ഏലാപുത്രൻ പറഞ്ഞതെല്ലാംകേട്ട് ഹർഷപൂർണ്ണരായിത്തീർന്ന നാഗങ്ങൾ ശരിശരിയെന്നു ഘോഷിച്ചു. അവരെല്ലാം ഭേമകന്ന് സമ്പൂർണ്ണമനസ്സമാധാനത്തോടുകൂടിയാണ് അന്ന് ആ സഭയിൽനിന്ന് പിരിഞ്ഞുപോയതു്. അതിൽപ്പിന്നെ, ജരൽകാരുവെന്ന കന്യകയെ പൂർവ്വാധിക സ്നേഹത്തോടുകൂടി രക്ഷിച്ചുവന്നു. ജരൽകാരുമുനിയെ കണ്ടുപിടിച്ചു, അദ്ദേഹത്തെ പിന്തുടർന്നുകൊണ്ട്, അദ്ദേഹത്തിന്റെ സ്ഥിതിഗതികളെപ്പററി അപ്പഴപ്പോൾ തനിക്ക് അറിവുതരുന്നതിന്ന് വാസുകി തന്റെ സഹജന്മാരെ നിയോഗിക്കയും ചെയ്തു.

ജരൽകാരു മുനിയാകട്ടെ, ഭാര്യാകാമം തെല്ലുമില്ലാതെ, ദൃഢവ്രത

നും, തപഃസ്ഥിതനും, ആത്മനിഷ്ഠനുമായി മന്നിടമെങ്ങും സഞ്ചരിച്ചുകൊണ്ടിരുന്നു. അന്നന്നു രാത്രിയാകുമ്പോൾ താൻ ഏതൊരിടത്തു ചെന്നെത്തുന്നുവോ അവിടം തന്നേയാണ് അദ്ദേഹത്തിന്റെ വീട്. ഘോരവ്രതാനുഷ്ഠാനംകൊണ്ടും, നിരാഹാരതപംകൊണ്ടും മെലിവേറിയ മെയ്യാർന്ന ആ തപോനിധി പലപല തീർത്ഥങ്ങൾ തോറും ക്ഷേത്രങ്ങൾതോറും ചുററി നടക്കുമ്പോൾ, ഒരു നാൾ ഒരിടത്ത്, ആഴം കാണാത്ത ഒരു കുഴിയിൽ, ഒരേ വേർ മാത്രം ശേഷിച്ച ഒരു പുൽക്കൊടിയെ അവലംബിച്ചുകൊണ്ട് ചില പിതൃക്കൾ തല കീഴായി തൂങ്ങുന്നതു കണ്ടു. ആ പുൽക്കൊടിയുടെ ആ ഒരേ വേരു കൂടിയും, അതിന്നരികെ പാർക്കുന്ന എലി മിക്കവാറും തിന്നു തീർത്തു കഴിഞ്ഞിരിക്കുന്നു. ഇങ്ങി കുടുങ്ങിക്കിടന്നും, ആഹാരമില്ലാതെയും മെലിഞ്ഞു തളർന്ന ആ ദീനന്മാരെക്കണ്ട് അനുതാപം വളർന്ന ജരൽകാരു അവരുടെ ആ സ്ഥിതിക്ക് ഹേതുവെന്തെന്ന് അന്വേഷിച്ചു.

ജരൽകാരു:— "നിങ്ങൾ ആരാണ്? ഈ പുൽക്കൊടി പിടിച്ച് തല കീഴായി തൂങ്ങുമാറായതു് എന്തുകൊണ്ടാണ്? ഈ പുല്ലിന്ന് ഒരേ വേർ മാത്രം ശേഷിച്ചിട്ടുള്ളതു തന്നെയും എലി തിന്നതിന്ന് നശിക്കാറായിരിക്കുന്നുവല്ലൊ! അതു് അററുപോയാൽ നിങ്ങൾ ഈ കുണ്ടിന്നുള്ളിൽ തല കീഴായി വീണുപോകും. നിങ്ങൾ ഇത്ര ഘോരമായ ആപത്തിൽ കുടുങ്ങിയിരിക്കുന്നതു കണ്ട് എനിക്ക് ദുസ്സഹമായ ദുഃഖമുണ്ടാകുന്നു. നിങ്ങളുടേ രക്ഷയ്ക്കു വേണ്ടി ഞാൻ വല്ലതും ചെയ്യേണ്ടതുണ്ടോ? എന്റെ തപശ്ശക്തിയിൽ നാലിലൊന്നോ, മൂന്നിലൊന്നോ, പകുതി തന്നേയൊ, അഥവാ മുഴുവനുമോ വിനിയോഗിച്ചാൽ നിങ്ങളെ ഈ ആപത്തിൽനിന്ന് മോചിപ്പിക്കുവാൻ എനിക്ക് കഴിയുമോ? ഇവിടെ ഞാൻ എന്താണ് ചെയ്യേണ്ടതെന്നു പറഞ്ഞാലും!"

പിതൃക്കൾ:— "വൃദ്ധനും ബ്രഹ്മചാരിയുമായ ഭവാനാണോ ഞങ്ങളെ രക്ഷിക്കുവാൻ ആഗ്രഹിക്കുന്നതു്! തപശ്ശക്തികൊണ്ട് അകററാവുന്ന ആപത്തല്ലാ ഞങ്ങളെ പിടികൂടിയിരിക്കുന്നതു്. അപുത്രത്വംകൊണ്ട് ഇതാ, ഞങ്ങൾ നരകദുഃഖത്തിൽ പതിക്കുന്നു. സുപുത്രതയാണ് ധർമ്മോത്തമം എന്നാണല്ലോ പിതാമഹൻ കല്പിച്ചിരിക്കുന്നതു്. അല്ലയോ, ബ്രാഹ്മണ, പല കാലമായി തൂങ്ങിക്കിടന്നു കഴിയുന്ന ഞങ്ങൾക്ക് ഗ്രഹണശക്തി, വേണ്ടുന്നേടത്തോളം ഇല്ലാതായിരിക്കുന്നു. ഭവാൻ ആരാണെന്നറിയുവാൻ ഞങ്ങൾക്ക് വയ്യ. ആപത്തിൽപ്പെട്ട ഞങ്ങളേ യഥാശക്തി രക്ഷിക്കുവാൻ ആഗ്രഹിക്കുന്ന ദയാർദ്രനും വൃദ്ധനുമായ ഭവാൻ പൂജാർഹനാകയാൽ

ഞങ്ങളുടേ ഈ ആപത്തിന്നുള്ള ഹേതു ജിജ്ഞാസുവായ ഭവാനേ ധരിപ്പിക്കാം. യായാവരമുനികളാണ് ഈ ഞങ്ങൾ. ദൃഢവ്രതരും തപോനിഷ്ഠരുമായ ഞങ്ങൾ സന്താനക്ഷതികൊണ്ടു് പുണ്യലോകത്തിൽനിന്ന് ഇതാ, അധഃപതിക്കുന്നു. സന്താനമില്ലായ്കയാൽ ഞങ്ങളുടേ തപോധനം പാഴിലായിപ്പോയി. എന്നാൽ, ഞങ്ങൾ തീരേ സന്താനഹീനരാണെന്ന് പറഞ്ഞുകൂടാ. ഞങ്ങൾക്ക് ഒരു പുത്രൻ ഉണ്ടായിട്ടുണ്ട്. അവൻ ഉള്ളതും ഇല്ലാത്തതും ഞങ്ങളേ സംബന്ധിച്ചേടത്തോളം ഒരുപോലേയാണ്. ആ പുത്രൻ വേദവേദാംഗവിത്തും, ജിതേന്ദ്രിയനും, ഉഗ്രവ്രതനും, തപോരാശിയുമായി ശോഭിക്കുന്നുവെങ്കിലും, അവൻ പുത്രനോ ഭാൎയ്യയോ, ബന്ധുക്കളോ ഇല്ലാത്ത വെറും ബ്രഹ്മചാരിയായി വൎത്തിക്കുന്നതുകൊണ്ടു് ഞങ്ങൾക്ക് ഇതാ, ഈ ദുഃഖം അനുഭവിക്കേണ്ടിവന്നു. മഹാമതിയായ ജരൽകാരുവാണ് ഞങ്ങളുടെ ആ പുത്രൻ. ഭവാൻ ഈയ്യുള്ളവരിൽ കനിഞ്ഞു് ആ ജരൽകാരുവിനേ കാണുമ്പോൾ, ഞങ്ങൾ അധോമുഖരായി ഗൎത്തത്തിൽ തൂങ്ങിക്കിടക്കുന്നുവെന്ന് അറിയിക്കയും, സഭാൎയ്യനും സപുത്രനുമായിത്തീൎന്ന് പിതൃരക്ഷണത്തിന്നായി ഉപദേശിക്കയും ചെയ്യുമാറാവണം. ഞങ്ങൾ പിടിച്ചിരിക്കുന്ന ഈ പുൽക്കൊടിയാണ് ഞങ്ങളുടെ വംശവല്ലി. ഇതൊന്നു മാത്രമാണ് ഞങ്ങൾക്ക് വംശപ്രവൃദ്ധിക്കായുള്ളതു്. ആ മുറിഞ്ഞുപോയ വേരുകളെല്ലാം കാലഗ്രസ്തമായ വംശതന്തുക്കളാണ്. മിക്കവാറും അറ്റുകഴിഞ്ഞ ഈ പുൽക്കൊടിയാണ് ജരൽകാരു പിടിച്ചു തൂങ്ങുന്ന അവശിഷ്ട വംശതന്തു. കാലമാണ് ഈ എലി, തന്റെ ഏകാവലംബനമായ തന്തുവിനേ കടിച്ചറുക്കുന്ന എലിയെപ്പററി പാഷാണോഗ്രനായ ജരൽകാരു ചിന്തിക്കുന്നതേയില്ല. അവന്റെ ആ ഘോരതപസ്സാവട്ടേ, ഈയ്യുള്ളോൎക്ക് ഒരു ഗുണവും ചെയ്കയില്ല. വംശനാശത്താൽ, കാലൻ നരകത്തിലേക്ക് തള്ളിവിട്ടതുപോലേ ഞങ്ങൾ ഇതാ അധഃപതിക്കുന്നു. പാപികളായ ഞങ്ങൾ ബന്ധുക്കളോടുകൂടി വീണുപോകുന്ന ഈ വഴിക്ക് തന്നേ, ഇപ്പോഴുള്ള ഈ ഒരേ അവലംബവും കാലബാധയാൽ അററു് ജരൽകാരുവും അധഃപതിക്കും. തപസ്സാവട്ടേ, യജ്ഞമാവട്ടേ, മറ്റു പരിപാവന ക്രിയകളാവട്ടേ സന്താനലാഭത്തോളം ശ്രേഷ്ഠമല്ല. ഈ വസ്തുത ഭവാൻ ജരൽകാരുവിനേ അറിയിക്കണം. ഇവിടേ ഭവാൻ കണ്ടതും കേട്ടതുമെല്ലാം അവനോടുപറഞ്ഞു്, വിവാഹംചെയ്തു് സന്താനമുണ്ടാക്കുവാൻ അവനേ പ്രേരിപ്പിക്കുന്നതിന്നും കനിവുണ്ടാകണം. ഇനി, ഞങ്ങൾക്ക് ഒന്നു ചോദിക്കുവാനുള്ളതു് ഉത്തമബന്ധുവിനേപ്പോലേ അനു

താപവും കരുണാർദ്രതയും തികഞ്ഞു നില്ക്കുന്ന ഭവാൻ ആരാണെന്നാണ്."

ജഗൽകാരുവാകട്ടേ, തന്റെ പിതൃക്കൾ പറഞ്ഞതെല്ലാം ദുഃഖവിവശനായി കേട്ടതിൽ പിന്നേ തൊണ്ടയിടറിക്കൊണ്ട് ഇങ്ങിനേ പറഞ്ഞു:— "നിങ്ങൾ എന്റെ പൂർവ്വികന്മാരായ പിതൃപിതാമഹന്മാരാണ്. നിങ്ങളുടേ ആജ്ഞ എന്താണെന്ന് കേൾക്കുവാൻ ഞാൻ ഇതാ, സന്നദ്ധനായി നിൽക്കുന്നു. ഞാൻ തന്നെയാണ് ആ ദ്രോഹിയായ ജരൽകാരു. അജ്ഞതകൊണ്ട് പാപിഷ്ഠനായിത്തീർന്ന എന്നെ നിങ്ങൾ ദണ്ഡിച്ചുകൊള്ളുക."

യാദൃച്ഛികമായുണ്ടായ ഈ ഭാഗ്യത്താൽ പിതൃക്കൾ സന്തുഷ്ടരാകയും, എന്തുകൊണ്ടാണ് ഭാർയ്യാപരിഗ്രഹം ചെയ്യാത്തതെന്ന് പുത്രനോട്ട് ചോദിക്കയും ചെയ്തു.

ജരൽകാരു:— "ഊർദ്ധ്വരേതസ്സായിത്തീർന്ന് എന്റെ ശരീരത്തെ ഊർദ്ധ്വലോകത്തേക്കയക്കണം എന്ന ദൃഢാഭിലാഷംകൊണ്ടാണ് ഞാൻ സഭാര്യനാകയില്ലെന്ന് ഉറപ്പായി നിശ്ചയിച്ചത്. പക്ഷികളെപ്പോലേ തൂങ്ങിക്കിടക്കുന്ന നിങ്ങളെ കണ്ടതോടുകൂടി, ഞാൻ കൈക്കൊണ്ടിരിക്കുന്ന ബ്രഹ്മചര്യത്തെ പിൻവലിച്ചു കഴിഞ്ഞിരിക്കുന്നു. നിങ്ങളുടെ ആഗ്രഹംപോലേ, ഇനി ഞാൻ തീർച്ചയായും വിവാഹം ചെയ്യുന്നതാണ്. എന്നാൽ, എന്റെ പേർ തന്നേയുള്ള കന്യകയേ മാത്രമേ ഞാൻ വേൾക്കയുള്ളു. അവളേ ഭരിക്കുവാനുള്ള കടമ എനിക്കുണ്ടായിരിക്കരുത്. അവളെ എനിക്ക് ഭിക്ഷയായി കിട്ടുകയും വേണം. ഇങ്ങിനേയാവാമെങ്കിൽ ഞാൻ സഭാര്യനായിക്കൊള്ളാം. അവളിലുണ്ടാകുന്ന സന്താനം നിങ്ങളേ രക്ഷിക്കും. നിങ്ങളെല്ലാവരും നാകഹിതരായി വർത്തിക്കട്ടേ."

ഇത്രയും പറഞ്ഞിട്ട് ജരൽകാരു ആ സ്ഥലം വിട്ട് ദേശാടനം തുടർന്നു. ആ വൃദ്ധന് അദ്ദേഹത്തിന്റെ നിശ്ചയപ്രകാരമുള്ള ഒരു പത്നിയേ എങ്ങും കിട്ടിയില്ല. അദ്ദേഹം പിതൃവാക്കോർത്ത് അസ്വസ്ഥനായും, കാര്യസിദ്ധി കാണായ്കയാൽ ആധിഗ്രസ്തനായും ഭവിച്ചു. ഒരു നാൾ ആ മഹാമുനി ഒരു കാട്ടിൽ ചെന്നു നിന്ന് പിതൃഹിതത്തിന്നായി കന്യകാഭിക്ഷയ്ക്ക് മൂന്നുവട്ടം കരഞ്ഞിരന്നു. അത് ഇങ്ങിനേയാണ്:— "ചരങ്ങളും അചരങ്ങളുമായി വെളിവിലും ഒളിവിലും നിൽക്കുന്ന സർവ്വഭൂതങ്ങളും എന്റെ പ്രാർത്ഥന കേൾക്കേണമേ! ഘോരവിപത്തിൽ പെട്ടിരിക്കുന്ന എന്റെ പിതൃക്കൾ ശോകാർത്തരായി, സന്തതിക്കു വേണ്ടി വിവാഹം ചെയ്യുവാൻ എന്നോടു കല്പിക്കുന്നു. അവരു

ടെ പ്രേരണയാൽ, കന്യകാഭിക്ഷ അന്വേഷിച്ചുകൊണ്ടു്, ദാരിദ്ര്യദുഃഖത്തിലാണ്ട ഞാൻ ഇതാ, നാട്ടു നാടായി ചുററിനടക്കുന്നു. ഇക്കാണുന്ന ഭൂതങ്ങൾക്കിടയിൽ ആൎക്കാനും കന്യകയുണ്ടെങ്കിൽ നാടോടിയായ ഈ എനിക്കായി അവളെ നൽകേണമേ! അവളുടെ പേർ എൻെറ പേർ തന്നെയായിരിക്കണം. ഭിക്ഷപോലെ അവളെ എനിക്കിട്ടു നേരിട്ടുവന്നു തരണം. അവളെ ഭരിക്കേണ്ട ചുമതല എനിക്കുണ്ടാവരുതു്. ഇപ്രകാരമുള്ള കന്യകയ്ക്കായി ഞാൻ ഇതാ യാചിക്കുന്നു.”

ഇങ്ങിനെ ജരൽകാരു വിളിച്ചു പറഞ്ഞതു കേട്ടു ഉടനേ അദ്ദേഹത്തെ പിന്തുടൎന്നിരുന്ന നാഗങ്ങൾ, സത്വരം ചെന്നു് വാസുകിയേ വസ്തുതയെല്ലാം ധരിപ്പിച്ചു. ആ നാഗാഗ്രജൻ തൻെറ ഭഗിനിയേ അലങ്കരിച്ചു് മുനിസന്നിധിയിലേക്കു് കൂട്ടിക്കൊണ്ടുപോയി. അവളെ ഭിക്ഷയെന്നപോലെ ആ മുനിക്കു് കൊടുത്തപ്പോൾ, പേരു് ഒന്നായിരിക്കയില്ലെന്നും, അവൾ തനിക്കു് ഭാരമായിത്തീരുമെന്നും സംശയിച്ചു്, ആ ദാനത്തെ മുമുക്ഷുവും, ബന്ധഭീതനുമായ ആ തപസ്വി അംഗീകരിക്കാതെനിന്നു. അവളുടെ പേർ ജരൽകാരുവെന്നുതന്നെയാണെന്നും, അവളെ താൻ തന്നെ ഭരിച്ചുകൊള്ളാമെന്നും വാസുകി അറിയിച്ചതിൽപ്പിന്നെയാണു് ദക്ഷിണാസ്വീകരണത്തിൽ ജരൽകാരു മുനിക്കു് സമ്മതമുണ്ടായതു്. അപ്രിയമായി ഇവൾ എന്തെങ്കിലുമൊന്നു ചെയ്താൽ ആ ക്ഷണം താൻ ഇവളെ പരിത്യജിക്കും എന്നു് മുൻകൂട്ടിത്തന്നെ ആ യോഗിവൎയ്യൻ വാസുകിയെ അറിയിച്ചു. അതിൽപ്പിന്നെ, മന്ത്രവിത്തമനായ ജരൽകാരു പന്നഗേന്ദ്രമന്ദിരത്തിൽ പ്രവേശിച്ചു് ജരൽകാരുവിനെ വിധിപൂൎവ്വകം പരിഗ്രഹിക്കയും ചെയ്തു. ആ ശോഭനാലയത്തിൽത്തന്നെയാണു് അദ്ദേഹം സഭാൎയ്യനായി നിവസിച്ചതു്. നവമോഹനമായ തല്പത്തിന്മേൽ സ്വപത്നിയുടെ കൈപിടിച്ചുകൊണ്ടു് കയറിയ ഉടനേ, “എപ്പോഴെങ്കിലും വിപ്രിയം പ്രവൎത്തിക്കയോ അപ്രിയം പറയുകയോ ചെയ്താൽ അപ്പോൾ തന്നേ നിന്നേയും ഈ ഗൃഹത്തേയും ഞാൻ കൈവിട്ടു പോകു”മെന്ന നിശ്ചയത്തേ അവളെ ഓൎമ്മിപ്പിക്കയാണു് ജരൽകാരു ആദ്യമായി ചെയ്തതു്. അങ്ങിനെയാവട്ടേയെന്നു് ശോകഭേദത്തോടുകൂടി അവൾ സമ്മതിച്ചു. ഏതാനും നാൾ ചെന്നപ്പോൾ, ഉൽകൃഷ്ടശുശ്രൂഷാനിരതയായ ആ വാസുകിസോദരിക്കു് ഗൎഭമുണ്ടായി. ആ ഗൎഭം അഗ്നിയേക്കാൾ തേജസ്സമൃദ്ധി ചേൎന്നു സമുജ്ജ്വലിച്ചുകൊണ്ടു് ശുക്ലപക്ഷത്തിലെ ശീതാംശുപോലെ വളൎന്നുതുടങ്ങി. അന്നൊരുനാൾ, ജരൽകാരുമുനി തൻെറ പത്നിയുടെ മടിയിൽ തലവെച്ചു് കുറേയധികം നേരം ഉറങ്ങിപ്പോയി. സൂൎയ്യൻ അസ്താചലത്തെ പ്രാ

പിച്ചിട്ടും അദ്ദേഹം ഉണൎന്നില്ല. സന്ധ്യാവന്ദനം തെറ്റിയാൽ നേരിടാവുന്ന ധൎമ്മലോപത്തെപ്പറ്റിയോൎത്തു് ഭയം വളൎന്ന ആ മനസ്വിനി ഭൎത്താവിനെ വിളിച്ചുണൎത്തുന്നതു് പുണ്യമോ പാപമോ എന്നു് ചിന്തതുടങ്ങി. ധൎമ്മശീലന്മാൎക്കുണ്ടാകുന്ന കോപത്തെക്കാൾ ധൎമ്മത്തിനുണ്ടാകുന്ന ലോപമാണു് അധികം ആപൽക്കരമെന്നു് നിശ്ചയിച്ചു് ആ വാസുകിഭഗിനി കളമധുരോക്തികളാൽ ഭൎത്താവിനെ ഉണൎത്തി. "സൂൎയ്യൻ അസ്തമിച്ചു തുടങ്ങിയിരിക്കയാൽ സന്ധ്യാകാലത്തിലെ കൎമ്മാനുഷ്ഠാനങ്ങൾക്കായി ഉണരേണ്ടുന്നേരമായി" എന്നു് ആ സുചരിത ഉണൎത്തിച്ചതു് ജരൽകാരുവിനു് അപ്രിയമായിട്ടാണു് ഭവിച്ചതു്. ക്രോധാധിക്യത്താൽ ചുണ്ടുവിറച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു:—

"എന്നെ നീ അവമാനിച്ചിരിക്കുന്നു. ഇനി ഞാൻ നിന്നോടുകൂടി നിശ്ചയമായും പാൎക്കയില്ല. ഞാൻ ഇതാ പോകുകയായി. ഞാൻ ഉറങ്ങിക്കിടക്കുമ്പോൾ സൂൎയ്യനു് അസ്തമിക്കുവാൻ ധൈൎയ്യമുണ്ടോ? അസ്തമയകാലമായാൽതന്നെ ഞാൻ ഉണരുംവരെ സൂൎയ്യൻ കാത്തുനില്ക്കയേ ചെയ്യുള്ളൂ. സന്ധ്യയായെന്നു വെച്ചു് വിളിച്ചുണൎത്തിയതുകൊണ്ടു് എന്നെ നീ അവമാനിച്ചിരിക്കുന്നു. മാനഹാനി പറ്റിയേടത്തു് വീണ്ടും പാൎക്കുവാൻ ആൎക്കും ഇഷ്ടമുണ്ടാകയില്ല. എന്നെപ്പോലെയുള്ള ധൎമ്മനിഷ്ഠന്മാർ ധിക്കൃതരായാലുള്ള സ്ഥിതി ഞാൻ പ്രത്യേകം പറയേണമോ?"

അവമാനിക്കേണമെന്നുവെച്ചല്ല, ധൎമ്മത്തിനു് ലോപമുണ്ടാകരുതെന്നു് കരുതിയാണു് താൻ വിളിച്ചുണൎത്തിയതെന്നു് ആ നാഗേന്ദ്രസോദരി കേണുതാണു പറഞ്ഞതു് ജരൽകാരുമുനി ആദരിച്ചില്ല. അദ്ദേഹം അവളെ, പൂൎവ്വനിശ്ചയപ്രകാരം, പരിത്യജിക്കുക തന്നെ ചെയ്തു.

ജരൽകാരുമുനി:— "ഞാൻ ഇവിടെ പൂൎണ്ണസുഖത്തോടുകൂടിത്തന്നെയാണു് ഇതുവരെയും പാൎത്തതു്. പറഞ്ഞ വാക്കു് ഞാൻ പിൻവലിക്കുന്നവനല്ലായ്കയാൽ, വിപ്രിയം പ്രവൎത്തിച്ച നിന്നെ എനിക്കു കൈവിടേണ്ടിവന്നിരിക്കുന്നു. ഞാൻ പോയിയെന്നു് അഗ്രജനെ അറിയിക്കുക. എന്റെ വേൎപാടിൽ നീ വ്യസനിക്കരുതു്."

ഇങ്ങിനെ, യാത്ര പറഞ്ഞു നില്ക്കുന്ന മഹൎഷിയോടു്, ധാരധാരയായി ഒഴുകുന്ന കണ്ണീരോടും, വിളറിയ മുഖത്തോടും കൂടി, ഇടറിയ സ്വരത്തിൽ ശോകാൎത്തയായ ജരൽകാരു കൈകൂപ്പി നിന്നു് ഇങ്ങിനെ പ്രാൎത്ഥിച്ചു:—

"തെറ്റൊന്നും ചെയ്യാത്ത എന്നെ കൈവിടാതിരിക്കേണമേ! അവിടത്തെ ധൎമ്മനിഷ്ഠയ്ക്കു് ഹാനിയുണ്ടാവാതിരിക്കുവാൻ ഞാൻ പ്രിയം

തന്നെയല്ലയോ ചെയ്യേണ്ടത്. അവിടുന്ന് എന്നെ പരിത്യജിക്കയാണെങ്കിൽ, അവിടുത്തേക്ക് എന്നെ ഏതൊരു ഫലത്തെ ആഗ്രഹിച്ച് നല്കിയോ, ആ ഫലം നേടായ്കയാൽ വാസുകിക്കുണ്ടാകാവുന്ന ആധി അവിടുന്ന് അറിയുന്നില്ലല്ലോ! മാതൃശാപത്താൽ ആർത്തരായ എന്റെ ജ്ഞാതികൾക്ക് ഒരേ രക്ഷയായ അവിടുത്തെ സന്താനം ഇനിയും ജനിച്ചിട്ടില്ല. നാം തമ്മിലുണ്ടായ ബന്ധം അവിടുന്ന് നിഷ്ഫലമാക്കാതിരിക്കേണമേ! ജ്ഞാതിക്ഷേമത്തിന്നായി ആഗ്രഹിക്കുന്ന നിരപരാധിയായ എന്നെ ഈ അപൂർണ്ണ ഗർഭിണിയുടെ നിലയിൽ, കൈവിട്ടുപോകാതിരിക്കുവാൻ കനിവുണ്ടാകേണമേ!"

ഗർഭത്തെപ്പററി ഇപ്രകാരം നാഗാംഗന പറഞ്ഞപ്പോൾ "അസ്തി" എന്ന് ജരൽകാരു ഉച്ചരിച്ചു. "നീ ഗർഭിണി തന്നെയാണ്. വഹ്നിപോലെ ഉജ്ജ്വലിക്കുന്ന ഈ ഗർഭത്തിൽ നിന്ന് മഹർഷിയും ധർമ്മാത്മാവും വേദവേദാംഗപാരഗനുമായ കുമാരൻ ജനിക്കും" എന്ന് അദ്ദേഹം അനുഗ്രഹിക്കയും ചെയ്തു. ജരൽകാരുമുനി പോയതിൽപിന്നെ, അദ്ദേഹത്തിന്റെ പേർപാടിനെപ്പററി ജരൽകാരു ചെന്ന് വാസുകിയെ അറിയിച്ചു. ആ നാഗാഗ്രജൻ ഈ അപ്രിയവൃത്താന്തം കേട്ടു ഖിന്നനായിത്തീർന്നു. തന്റെ മുമ്പിൽ, ഭർത്തൃവിയോഗത്താൽ ദീനയായി നില്ക്കുന്ന സോദരിയെ നോക്കി ദീനതയോടുകൂടി വാസുകി പറഞ്ഞതാവിതു്:—

"ഭദ്രേ, നിന്നെ ആ മഹർഷിക്ക് നല്കിയതു എന്തു് ഉദ്ദേശത്തോടുകൂടിയാണെന്ന് നീ അറിഞ്ഞിട്ടുള്ളതു തന്നെയാണല്ലോ. സർപ്പങ്ങളുടെ രക്ഷയ്ക്ക് നിന്നിൽ സന്താനമുണ്ടാകുക എന്നതാണ് ആ ഉദ്ദേശം. സർപ്പസത്രത്തിൽ നിന്ന് അവനാണ് നമ്മെ മോചിപ്പിക്കേണ്ടുന്നവൻ. ഇങ്ങിനെയാണ് വിധിമതം. നിനക്ക് ആ പുണ്യാത്മാവിൽനിന്ന് ഗർഭമുണ്ടായിട്ടുണ്ടോ? ആ മഹാശയന്റെ ദാമ്പത്യവൃത്തി നിശ്ചയമായും നിഷ്പ്രയോജനമായി വരികയില്ല. ഈ വക കാര്യങ്ങളെപ്പററി ഞാൻ നിന്നോട് സംസാരിക്കുന്നതു് ശരിയല്ലെന്ന് എനിക്കറിയാം. എന്നാൽ, കാര്യഗൗരവം ഓർക്കുമ്പോൾ, നിന്നോട് ഇതു് ചോദിക്കാതിരിക്കുവാൻ ക്ഷമയുണ്ടാകുന്നില്ല. നിന്റെ ഭർത്താവായ ആ മഹാമുനികളുടെ തപഃപ്രഭാവത്തെപ്പററി വിചാരിക്കുമ്പോൾ, വാസ്തവം ചോദിച്ചറിയുവാൻ അദ്ദേഹത്തിന്റെ പിന്നാലെ ചെന്നാൽ എന്നെ ശപിച്ചേക്കുമോ എന്ന് പേടിയുണ്ടാകുന്നതുകൊണ്ടു് അങ്ങിനെ എനിക്ക് ചെയ്യുവാൻ വയ്യ. നിന്റെ ഭർത്തൃശുശ്രൂഷയിൽ നിന്ന് എന്തു ഫലമാണ് നേടിയതെന്ന് നീ തന്നെ എന്നോട് പറയുക. പല കാല

മായി പിടികൂടി നില്ക്കുന്ന ഈ ഹൃദയശല്യത്തെ എന്നിൽ നിന്നു് അകററുവാൻ നിന്നെക്കൊണ്ടു് കഴിവുണ്ടായിട്ടുണ്ടോ?"

ജരൽകാരു:— "പുത്രകാൎയ്യത്തെപ്പററി ഞാൻ അദ്ദേഹത്തോടു് ചോദിക്കാതിരുന്നില്ല. അതിന്നു് "അസ്തി" എന്നാണു് അദ്ദേഹത്തിൽ നിന്നു് പുറപ്പെട്ട മറുപടി. വിനോദത്തിൽ കൂടിയും അദ്ദേഹം അസത്യം പറയുക പതിവില്ല. ആ സ്ഥിതിക്കു് സൎപ്പകുലത്തിന്റെ ഈ ആപത്തിൽ അദ്ദേഹം കള്ളമാണു് പറഞ്ഞതെന്നു് വരുന്നതല്ലല്ലോ. "സന്തതി വിഷയത്തിൽ സന്താപിക്കേണ്ടതില്ല. അഗ്നിയെപ്പോലെയും സൂൎയ്യനെപ്പോലെയും പ്രകാശിക്കുന്ന പുത്രൻ നിന്നിൽ ജനിക്കും" എന്നു് എന്നോടു് പറഞ്ഞിട്ടാണു് അദ്ദേഹം പോയതു്. അതുകൊണ്ടു്, ജ്യേഷ്ഠൻ ഇനിമേൽ ദുഃഖിക്കേണ്ടതില്ല."

സോദരീവാക്യം കേട്ടു് സമാശ്വാസംപൂണ്ട വാസുകി ആ സഗൎയെ യഥായോഗ്യം ആദരിച്ചു. ഗൎഭം പൂൎണ്ണമായപ്പോൾ, ജരൽകാരു നാഗകുലത്തിന്നു് ആപന്നിവാരകനായ ഒരു പുത്രനെ പ്രസവിച്ചു. പുത്രൻ ഗൎഭസ്ഥനായിരിക്കുമ്പോൾ അച്ഛൻ അമ്മയോടു 'അസ്തി' എന്നു പറകയാൽ 'ആസ്തീകൻ' എന്നു് ആ കുട്ടിക്കു് പേർകൊടുത്തു. സൎപ്പങ്ങൾക്കെല്ലാം ഹൎഷം വളൎത്തിക്കൊണ്ടു് ദീപ്തിമാനായ ആസ്തീകൻ സാംഗവേദങ്ങൾ അദ്ധ്യയനം ചെയ്തു് നാഗാലയത്തിൽ പാൎത്തുവന്നു.

---

## അഞ്ചാം അദ്ധ്യായം. പരീക്ഷിത്തു്.

:o:

അൎജ്ജുനാത്മജനായ അഭിമന്യുവിന്നു് വിരാടപുത്രിയായ ഉത്തരയിൽ സംജാതനായ പരീക്ഷിത്തു് കുരുവംശത്തിന്നു് അലങ്കാരഭൂതനായ ഭാരതചക്രവൎത്തിയായി ശോഭിച്ചു. പ്രപിതാമഹനായ പാണ്ഡുവിനെപ്പോലെ വില്ലാളിയായ പരീക്ഷിത്തും മൃഗയാവിനോദത്തിൽ അത്യധികം തല്പരനാണു്. ഒരുനാൾ ആ ഭൂപതി കാട്ടിൽ ചെന്നു് വന്യമൃഗങ്ങളെ നായാടിക്കൊണ്ടു് ചുററുന്നതിനിടയ്ക്കു് ഒരു മാനിനെ അമ്പെയ്യുകയുണ്ടായി. അമ്പോടുകൂടിത്തന്നെ മാൻ ഓടി മറയുകയാൽ, അദ്ദേഹം അതിനെ പിന്തുടൎന്നു് ഗഹനമായ കാനനാന്തരത്തിൽ കടന്നു. വില്ലണിക്കയ്യോടുകൂടി അദ്ദേഹം ആ മൃഗത്തെ പലെടത്തും തെരഞ്ഞുനോക്കീട്ടും കണ്ടു കിട്ടിയില്ല. പരീക്ഷിത്തിന്റെ ശരത്തിന്നു് ലക്ഷീകൃതമാകുന്ന ഏതൊരു ജീവിയും പിന്നീടു് ജീവിക്കുക പതിവില്ലാതിരിക്കെ, ഈ മാൻ മാത്രം പിഴച്ചതു്, അദ്ദേഹത്തെ ബാധിക്കുവാൻ പോകുന്ന ഭാവി വിപത്തിന്റെ പൂൎവ്വരൂപമാവാം. മാനിനെ അന്വേ

ക്ഷിച്ച് കാടെങ്ങും ചുററിത്തിരിഞ്ഞു നടക്കകയാൽ ക്ഷീണവും ദാഹവും പിടിപെട്ട ആ രാജാവ് ഒരു മഹൎഷിയുടെ സന്നിധിയിൽ ചെന്നുചേൎന്നു. പശുക്കൾ നടക്കുന്ന വഴിയിൽ കിടന്നിരുന്നു്, പശുക്കിടാങ്ങളുടെ വായയിൽ നിന്ന് പുറപ്പെടുന്ന പാൽത്തുള്ളികളോ ഉമിനീർനുര മാത്രം ഭക്ഷിച്ചുകൊണ്ട്, അത്തരം കഠിനവ്രതത്തോടുകൂടി തപസ്സുചെയ്യുന്ന മഹാത്മാവാണ് ആ മുനി. അദ്ദേഹത്തോട് പരീക്ഷിത്ത് താൻ രാജാവാണെന്ന് പറഞ്ഞതിൽപ്പിന്നെ, തന്റെ അമ്പേററ ഒരു മാനിനെ ഇങ്ങെങ്ങാനും കണ്ടുവോ എന്നു ചോദിച്ചു. അതിന്ന്, മൌനവ്രതസ്ഥനായ ആ മുനിയിൽ നിന്ന് മറുപടിയൊന്നും പുറപ്പെട്ടില്ല. താൻ കുരുവംശജനായ നൃപേന്ദ്രനായിരുന്നിട്ടും തന്റെ ചോദ്യം കേട്ട് ഒന്നും മിണ്ടാതെയിരിക്കുന്നത് കണ്ട് കോപാന്ധനായിത്തീൎന്ന പരിക്ഷിത്ത് ഒരു മൃതസൎപ്പത്തെ തന്റെ വില്ലിൻ തലകൊണ്ടെടുത്ത് ആ മുനിയുടെ കഴുത്തിൽ ഇട്ടു. അപ്പോഴും ആ മുനി നിശ്ശബ്ദനായിരുന്നതേയുള്ളു. ഇതിൽ, പ്രിയമോ, അപ്രിയമോ, രണ്ടും ആ മുനി ഭാവിച്ചില്ല. മുനിയുടെ ഈ ശാന്തി കണ്ട് രാജാവിന്റെ കോപം താപമായി പരിണമിച്ചു. പരീക്ഷിത്ത് വിഷണ്ണനായി രാജധാനിയിലേക്ക് പോകുയും, മഹൎഷി സ്വസ്ഥനായി മുൻനിലയിൽത്തന്നെ ഇരിക്കയും ചെയ്തു. തന്നെ ആ ക്ഷമാനാഥനായ പരീക്ഷിത്ത് ദ്രോഹിച്ചതിൽ ക്ഷമാനിധിയായ മഹൎഷി ഒട്ടും കോപിച്ചില്ല. പരീക്ഷിത്ത് വാസ്തവത്തിൽ, ധൎമ്മാത്മാവായ നൃപോത്തമനാണ്. മുനിയുടെ മൌനവ്രതം അറിയാതെ ഇങ്ങിനെയൊരു തെററു് പെട്ടെന്ന് ചെയ്തുപോയിയെന്നേയുള്ളു. ആ മുനിയുടെ പുത്രനായ ശൃംഗി തപോബലവാനും, മഹാതേജസ്വിയുമായ ഒരു യുവാവാണ്. ഉഗ്രകോപനും ക്ഷിപ്രസാദനും കൂടിയാണ് ആ മുനി പുത്രൻ. അദ്ദേഹം ബ്രഹ്മാവിനെ ദിനംതോറും ചെന്ന് കാണാറുണ്ട്. അങ്ങിനെ, സത്യലോകത്തിൽനിന്ന് തിരിച്ചു വരുമ്പോഴാണ്, പരീക്ഷിത്ത് തന്റെ പിതാവിനെ നിന്ദിച്ച വൎത്തമാനം ശൃംഗി അറിഞ്ഞത്. മാൎഗ്ഗമദ്ധ്യേ കണ്ട മുനികുമാരനായ കൃശൻ ശൃംഗിയോട് നേരമ്പോക്കായി ഇങ്ങിനെ പറഞ്ഞു:—

എടോ, ശൃംഗി, ബ്രഹ്മബോധത്താൽ കൎമ്മസിദ്ധരായ ഞങ്ങളെപ്പോലെയുള്ള മുനിപുത്രന്മാർ ചോദിക്കുമ്പോൾ നിനക്ക് ഇനി നാവില്ല. ഘോരതേജസ്വിയും തപോബലവാനുമായ നിന്റെ അച്ഛൻ ഇപ്പോഴിതാ, ശവം ചുമക്കുന്നു. ഇനി നീ ഒട്ടും ഗൎവ്വിക്കേണ്ട. ശവം ചുമക്കുന്നവന്റെ മകനാണ് നീയെന്ന് നിന്റെ അച്ഛനെ കാണുമ്പോൾ നിനക്കറിയുവാൻ കഴിയും. ഇപ്പോൾ നിന്റെ പൌരുഷ

മെല്ലാം എവിടേ? ആ മഹത്വം എവിടേ പോയി? ഈ തൊഴിൽ നിന്റെ അച്ഛന്റെ സ്ഥിതിക്ക് ഒട്ടും തന്നേ പററിയതല്ല. അദ്ദേഹത്തെ ആ നിലയിൽ കാണുന്നതിൽ എനിക്ക തന്നേ വിഷാദമുണ്ടാകുന്നു.”

ഈ പരിഹാസോക്തി കേട്ട് കോപവും താപവും വളൎന്ന്, തന്റെ അച്ഛൻ ശവമെടുക്കമാറായതു് എങ്ങിനെയെന്ന് ശൃംഗി ചോദിച്ചു.

കൃശൻ:—“പരീക്ഷിത്തു് രാജാവ് വേട്ടയ്ക്കായി കാട്ടിൽ വന്നിരുന്നപ്പോറം മൃതസൎപ്പത്തെ നിന്റെ അച്ഛന്റെ കഴുത്തിൽ ഇട്ടുവത്രേ.”

ശൃംഗി:—“ആ മഹാത്മാവായ രാജാവിന്നു് ഇങ്ങിനേ ചെയ്യുവാൻ ധൈൎയ്യമുണ്ടാകത്തക്കവണ്ണം എന്റെ അച്ഛൻ എന്തു് തെററാണ് ചെയ്തതു്?”

പരീക്ഷിത്തു് നായാട്ടിന്നായി വന്നതും, താൻ എയ്ത മാനിനെ തെരഞ്ഞുനടന്നതും, അതിനെപ്പററി മുനിയോടു ചോദിച്ചതും, ആ മൌനവ്രതസ്ഥനിൽ നിന്ന് മറുപടി കേൾക്കായ്കയാൽ കോപാന്ധനായി, ചത്ത പാമ്പിനെയെടുത്തു് മുനിയുടേ കഴുത്തിൽ ഇട്ടതുമെല്ലാം കൃശൻ ശൃംഗിയോട് വിവരിച്ചു പറഞ്ഞു. തന്റെ പിതാവ് നിന്ദിതനായതറിഞ്ഞു കോപം മുഴുത്തു് കണ്ണു ചുകന്ന്, തീപ്പോലെ എരിഞ്ഞുതുടങ്ങിയ മുനികുമാരൻ, “ഏഴു ദിവസത്തിന്നകം പരീക്ഷിത്തു് തക്ഷകവിഷമേററു് മരിക്കട്ടെ” എന്നു ശപിച്ചു. ശൃംഗിയുടേ പിതാവിന്നു് ശമീകൻ എന്നാണ് പേർ. മുനിപുത്രൻ ശാപാനന്തരം പിതൃസന്നിധിയിൽ ചെന്നു. മൃതസൎപ്പത്തെ ചുമന്നുകൊണ്ടുള്ള അച്ഛന്റെ ആ സ്ഥിതി കണ്ടപ്പോറം ശൃംഗി പൂൎവ്വാധികം കോപിക്കയും ശോകാൎത്തനായി കണ്ണീർ വാൎക്കയും ചെയ്തു. പരീക്ഷിത്തു് ചെയ്ത ധൎഷണം താൻ അറിഞ്ഞതും ആ കുരുവംശാധമനേ താൻ ശപിച്ചതും ശൃംഗി തന്റെ അച്ഛനേ അറിയിച്ചു.

ശമീകൻ:—“നീ എനിക്ക് ഹിതമല്ലാ ചെയ്തതു്. നിന്റെ കൃത്യം ഋഷിധൎമ്മോചിതവുമല്ല. ആ രാജാവിന്റെ ഭൂമിയിലാണ് നാം പാൎക്കുന്നതു്. നമ്മേ ശരിയായി രക്ഷിച്ചു വരുന്ന അദ്ദേഹത്തെ നീ ശപിച്ചതു് യോഗ്യമായില്ല. രാജാവ് എന്തുതന്നെ ചെയ്താലും കൂട്ടുകാരായ നാം ക്ഷമിക്കേണ്ടുന്നവരാണ്. ധൎമ്മലോപത്താൽ ആൎക്കും നാശമേ വരികയുള്ളു. നമ്മേ രാജാവു രക്ഷിക്കാതിരുന്നാൽ നാമാണ് ക്ലേശം അനുഭവിക്കേണ്ടി വരിക. മകനേ, തെററു് അല്പം പോലും പററാതെ ധൎമ്മം അനുഷ്ഠിക്കുവാൻ ആൎക്കും കഴികയില്ലെന്ന് നീ അറിയണം. ധൎമ്മിഷ്ഠികളായ രാജാക്കന്മാർ നമ്മേ പരിപാലിച്ചു കൊണ്ടിരിക്ക

മ്പോൾ നമുക്ക് നിർബ്ബാധം ധർമ്മകൃത്യങ്ങളിൽ ഏർപ്പെടുവാൻ കഴിയുന്നു. ആ ധർമ്മത്തിൽ ഒരു ഭാഗം രാജാവിന്നുള്ളതാണ്. ക്ഷമാനാഥൻ ചെയ്യുന്നതെല്ലാം നാം ക്ഷമിച്ചേ കഴിയൂ. പരീക്ഷിത്താവട്ടെ, അദ്ദേഹത്തിന്റെ പിതാമഹനായ പാണ്ഡുവിനെപ്പോലെ പ്രശസ്തനാണെന്നുള്ള വാസ്തവം നാം പ്രത്യേകം ഓർക്കണം. വിശപ്പും ക്ഷീണവും വളർന്ന് അദ്ദേഹം എന്റെ മൌനവ്രതത്തെപ്പററി അറിയാതെയാണ് ഇങ്ങിനെ ചെയ്തുപോയതു്. ഇതൊന്നും അറിയാതെ നീ അദ്ദേഹത്തെ ശപിച്ചതു് അധർമ്മമായി. രാജാവില്ലാത്ത രാജ്യം ആപത്തുകളുടെ വിളനിലമാണ്. രാജാവാണല്ലോ അപരാധികളെ ദണ്ഡിച്ചടക്കുന്നതു്. ജനങ്ങൾക്ക് ദണ്ഡഭയമുണ്ടാകുമ്പോൾ ശാന്തിക്ക് സ്ഥൈര്യം കിട്ടുന്നു. ഈ വക വസ്തുതകൾ ഉദ്വേഗത്താൽ നീ വിസ്മരിച്ചുപോയി. ഉദ്വിഗ്നൻ ധർമ്മമാവട്ടെ, കർമ്മമാവട്ടെ ചെയ്കയില്ല. മകനേ, രാജാവ് നമ്മുടെ ശാപത്തിന്ന് അർഹനല്ല. ധർമ്മം ശരിക്ക നടത്തുന്നതു് രാജാവാണ്. സ്വർഗ്ഗം ധർമ്മത്തിലാണ് സ്ഥിതിചെയ്യുന്നതു്. യജ്ഞങ്ങൾ രാജാവിനെ അവലംബിച്ചിരിക്കുന്നു. ആ യജ്ഞത്തിലാണ് ദേവന്മാരുടെ നിൽപ്പ്. ദേവാധീനമാണ് വൃഷ്ടി. വൃഷ്ടിയിൽ നിന്ന് ഓഷധികൾ ഉണ്ടാകുന്നു. ഓഷധികളാണല്ലോ മനുഷ്യജീവിതത്തിന്ന് ആധാരം. അതുകൊണ്ട് രാജാവ് മനുഷ്യരുടെ സ്രഷ്ടാവാണ്. ഒരു രാജാവ് പത്തു ശ്രോത്രിയന്മാരോട്ട് തുല്യനാണെന്ന് മനു പറഞ്ഞിട്ടുണ്ട്. പരീക്ഷിത്താകട്ടെ, വിശപ്പും ദാഹവും വളർന്ന്, എന്റെ മൌനവ്രതത്തെപ്പററി അറിയാതെ ഇങ്ങിനെ ചെയ്തുപോയി. ഇതിൽ നീ അദ്ദേഹത്തെ ശപിച്ചതു് യോഗ്യമായില്ല. കഷ്ടം! ബാല്യംകൊണ്ട് നീ വലിയൊരു സാഹസദുഷ്കൃതം ചെയ്തുപോയി!"

ശൃംഗി:—"അച്ഛാ, ഞാൻ ചെയ്തതു് സാഹസമാണോ? ദുഷ്കൃതത്തിലാണോ ഞാൻ ഏർപ്പെട്ടതു്? ഞാൻ ചെയ്തതു് അവിടേക്ക് പ്രിയമല്ലാ, അപ്രിയമാണെന്നിരുന്നാലും, എന്റെ ആ കൃത്യം മിഥ്യയായി കലാശിക്കയില്ല. എന്റെ ശാപം പിഴച്ചുപോകുന്ന ഒന്നല്ല. കളിയായിട്ടുപോലും കള്ളം പറയുന്നവനല്ലാ ഞാൻ."

ശമീകൻ:—"നീ ഉഗ്രതപോബലനാണെന്നും, ഒരിക്കലും നീ അനൃതം പറഞ്ഞിട്ടില്ലെങ്കിലും, നിന്റെ ഈ വാക്ക് കള്ളമാകയില്ലെന്നും എനിക്കറിയാം. മകൻ വയോധികനായിരുന്നാലും നന്മയും നല്ല പേരുമുണ്ടാകേണ്ടതിന്ന് വേണ്ടുന്നതൊക്കെയും അവന്ന് അച്ഛനാണല്ലോ പറഞ്ഞുകൊടുക്കേണ്ടതു്. ഇങ്ങിനെയിരിക്കെ, തപോവൃത്തി

യിലേക്ക് കാൽ വെച്ചിരിക്കുന്ന ബാലകനായ നിന്റെ സ്ഥിതി ഞാൻ പ്രത്യേകിച്ച് പറയേണ്ടതില്ലല്ലോ. പ്രഭാവയുക്തരായ ശ്രേഷ്ഠന്മാൎക്കു കൂടിയും കോപമുണ്ടാകാതിരിക്കുന്നില്ല. എന്നാലും, പുത്രത്വത്തേയും ബാല്യത്തേയും സാഹസത്തേയും ഓൎത്തിട്ടാണ് നിന്നെ ഞാൻ ഈ കോപത്തിൽ ശാസിക്കുന്നതു്. നീ ശമം ശീലിച്ച് വന്യപദാൎത്ഥങ്ങൾ മാത്രം ഭക്ഷിച്ച് കോപം പരിത്യജിച്ച്, ധൎമ്മം നശിപ്പിക്കാതെ വൎത്തിക്കുക. നാം ക്ലേശിച്ച് നേടിയ ധൎമ്മത്തെ കോപം നശിപ്പിച്ചുകളയും. ധൎമ്മം കെട്ടുപോയാൽ സൽഗതി കാണുകയില്ല. ക്ഷമാശീലന്മാരായ യോഗികൾക്ക് ശമമാണ് സിദ്ധിക്കുള്ള സാധനം. നീ ഇന്ദ്രിയങ്ങളെ നിഗ്രഹിച്ച് ക്ഷമ ശീലിക്കുക. ആ ക്ഷമയിൽ നിന്ന് നിനക്ക് ബ്രഹ്മസാമ്രാജ്യം നേടാം. ഇത്രമാത്രമേ എനിക്ക് ഇപ്പോൾ നിന്നോടു പറയുവാനുള്ളു. ശമത്തികവോടു കൂടി എനിക്ക് ഇനി മറ്റൊന്നു ചെയ്യുവാനുണ്ട്. "എന്നെ ഭവാൻ ധൎഷിച്ചതിൽ കോപാന്ധനായിത്തീൎന്ന എന്റെ മകൻ അല്പബുദ്ധിയും ബാലകനുമാകകൊണ്ട് ഭവാനെ ശപിച്ചിരിക്കുന്നു" എന്ന് പരീക്ഷിത്തിനെ ഇപ്പോൾ തന്നെ അറിയിച്ചേക്കാം."

ശമീകൻ അപ്രകാരം തന്നെ പ്രവൎത്തിച്ചു. അദ്ദേഹത്തിന്റെ ശിഷ്യനായ ഗൌരമുഖൻ വൎത്തമാനം അറിയിക്കുവാൻ രാജധാനിയിലേക്ക് പോയി. സൽക്കാരമേറ്റു വിശ്രമിച്ചതിൽപിന്നെ, മന്ത്രിമദ്ധ്യത്തിൽ സ്ഥിതി ചെയ്യുന്ന രാജാവിനോട് ഗൌരമുഖൻ ഇങ്ങിനെ പറഞ്ഞു:—

മഹാരാജാവേ, അവിടുത്തെ രാജ്യത്ത് ശമീകൻ എന്ന ഒരു മുനി ശാന്തനും ദാന്തനുമായി തപസ്സ് ചെയ്തു പാൎക്കുന്നുണ്ട്. ആ മൌനവ്രതിയുടെ കഴുത്തിലാണ് അവിടുന്ന് ദേഷ്യത്തോടുകൂടി മൃതസൎപ്പത്തെ ഇട്ടതു്. അദ്ദേഹം അത് ക്ഷമിച്ചുവെങ്കിലും, അദ്ദേഹത്തിന്റെ പുത്രന് പൊറുക്കുവാൻ കഴിഞ്ഞില്ല. ആ മുനികുമാരൻ അച്ഛൻ അറിയാതെ അവിടുത്തെ ശപിച്ചിരിക്കുന്നു. ഏഴു ദിവസങ്ങൾക്കുള്ളിൽ തക്ഷകൻ കടിച്ച് അവിടുത്തെ കൊല്ലുമെന്നാണ് ശാപം. ഈ ശാപത്തെ അകറ്റുന്നതിന്ന് മററാൎക്കും തന്നെ ശക്തിയില്ല. അവിടുന്നു തന്നെ രക്ഷാമാൎഗ്ഗം അന്വേഷിക്കേണമെന്ന് ശമീകമുനി പ്രത്യേകം പറഞ്ഞിരിക്കുന്നു."

ഈ ഘോരവൎത്തമാനം കേട്ട്, താൻ ചെയ്ത പാപത്തെയോൎത്ത് പരീക്ഷിത്ത് ദുഃഖനിമഗ്നനായി. ആ മുനി തന്റെ ചോദ്യത്തിന് മറുപടി പറയാതിരുന്നതു് മൌനവ്രതം കൊണ്ടാണെന്ന വാസ്തവം മാ

ത്തപ്പോഴം ചാപലത്വവും താപഭരവും ദുസ്സഹമായിരുന്നു. ശമീകനുള്ള കാരുണ്യവും വാത്സല്യവും രാജാവിൻെറ സന്താപത്തെ വർദ്ധിപ്പിക്കുകയാണ് ചെയ്തത്. ആസന്നമരണത്തെയോർത്തല്ലാ, താൻ ചെയ്ത ചാപലത്തെയോർത്തായിരുന്നു രാജാവിൻെറ ദുഃഖം. തന്നിൽ പ്രസാദിക്കേണമെന്ന് തനിക്കുള്ള പ്രാർത്ഥന ശമീകമഹർഷിയെ അറിയിക്കേണമെന്ന സന്ദേശത്തോടു കൂടി ഗൌരമുഖനെ അയച്ചതിൽപ്പിന്നെ, പരീക്ഷിത്ത്, മേലിൽ ചെയ്യേണ്ടതെന്തെന്ന് മന്ത്രിമാരുമായി ആലോചന തുടങ്ങി. ആ ആലോചനയുടെ ഫലമായി, ഒററത്തൂണിന്മേൽ ഒരു സൌധം നിർമ്മിച്ച്, വേണ്ടുന്ന രക്ഷയെല്ലാം ഉറപ്പിച്ച് അതിന്മേലായി രാജാവിൻെറ വാസം. അദ്ദേഹത്തിൻെറ ചുററും മന്ത്രസിദ്ധന്മാരായ ബ്രാഹ്മണരെയും, തയ്യാറാക്കിയ ഔഷധങ്ങളോടുകൂടി വൈദ്യന്മാരെയും പാർപ്പിച്ചു. സർവ്വത്ര കാവലാളുകളെ നിർത്തി കാററിന് പോലും അകത്തു കടക്കുവാൻ കഴിയാതാക്കി. ഗുപ്തവും സംരക്ഷിതവുമായ ആ സ്ഥലത്ത് വസിച്ചുകൊണ്ടാണ് പരീക്ഷിത്ത് രാജ്യകാര്യങ്ങളിൽ ഏർപ്പെട്ടത്. ഇങ്ങിനെ ആറു ദിവസവും കഴിഞ്ഞു. ഈ വർത്തമാനം കേട്ടു കേട്ടറിഞ്ഞ് രാജാവിനെ വിഷബാധയിൽ നിന്ന് രക്ഷിക്കുവാനായി, ഏഴാം നാൾ, കാശ്യപൻ എന്ന പേരായ ഒരു വിഷവൈദ്യൻ പുറപ്പെട്ടു. തക്ഷകൻ കടിക്കുന്നതായാൽ, അപ്പോൾ രാജാവിനെ ജീവിപ്പിച്ച് തനിക്ക് ധാരാളം പണവും ഗുണവും നേടാമെന്നാണ് കാശ്യപൻെറ ആഗ്രഹം. തക്ഷകൻ ഒരു വൃദ്ധബ്രാഹ്മണൻെറ വേഷത്തിൽ മാർഗ്ഗമദ്ധ്യേ കാശ്യപൻെറ മുമ്പിൽ ചെന്ന് "അവിടുന്ന് എവിടേക്കാണ് പോകുന്നത്?" എന്നു ചോദിച്ചു.

കാശ്യപൻ:— "കൌരവേന്ദ്രനായ പരീക്ഷിത്ത് രാജാവിനെ തേജോരൂക്ഷനായ തക്ഷകൻ വിഷമേല്പിച്ച് ഭസ്മീകരിക്കുമത്രെ. പാണ്ഡവന്മാരുടെ വംശകരനായ ആ ഭൂപാലനെ, ഘോര സർപ്പം കടിച്ച് വിഷാഗ്നി കത്തിജ്വലിക്കുന്ന ക്ഷണത്തിൽ ആ പീഡ നീക്കി രക്ഷിക്കുവാനാണ് ഞാൻ ചെല്ലുന്നത്."

വൃദ്ധബ്രാഹ്മണൻ:—"അല്ലയോ ബ്രാഹ്മണ, ഞാനാണ് ആ തക്ഷകൻ. പരീക്ഷിത്തിനെ ഞാൻ ഇതാ കടിക്കുവാൻ പോകുന്നു. ഞാൻ വിഷമേല്പിക്കുന്നവനെ ചികിത്സിക്കുവാൻ ഭവാൻ ശക്തനല്ല. അതുകൊണ്ട് തിരിയെ തന്നെ പോയ്ക്കൊൾക."

കാശ്യപൻ:—"നീ രാജാവിനെ കടിച്ചാൽ, അദ്ദേഹത്തിനുണ്ടാകുന്ന പീഡ എനിക്കുള്ള വിദ്യാബലംകൊണ്ട് ഞാൻ നിശ്ചയമായും അകററും."

തക്ഷകൻ:—"എന്റെ കടിയേററവനെ ചികിത്സിക്കുവാൻ ഭവാന്ന് ശക്തിയുണ്ടെങ്കിൽ, ഞാൻ വിഷമേല്പിക്കുന്ന വൃക്ഷത്തെ ഭവാൻ ജീവിപ്പിക്കുന്നതു കാണട്ടെ. ഭവാൻ കാണവേ തന്നെ ഞാൻ ഈ ആൽ ഭസ്മീകരിക്കാം. മന്ത്രശക്തികൊണ്ട് അതിനെ രക്ഷിക്കുവാൻ ശ്രമിച്ചാലും!

കാശ്യപൻ:—"എന്റെ ശക്തി നിനക്ക് കാണേണമെങ്കിൽ, നീ ഈ മരം കടിച്ചു ചുട്ടെരിച്ചാൽ, അപ്പോഠം, അതു ഞാൻ ജീവിപ്പിക്കാം."

ഇതു കേട്ട്, ആ ഉദ്ധതനായ തക്ഷകൻ ഉടൻ തന്നേ ചെന്ന് ആ ആലിനെ കടിച്ചു. കടിയേററ നിമിഷത്തിൽതന്നേ ഉഗ്രവിഷവ്യാപ്തിയാൽ അത് കത്തിയെരിഞ്ഞുപോയി. "ഇനി ഭവാന്റെ സാമത്ഥ്യം കാണട്ടെ" എന്നായി തക്ഷകൻ.

വിഷവിഹ്വലതയാൽ ആ വൃക്ഷം വെറും ചാമ്പലായി കിടന്നിരുന്നു. ആ ഭസ്മമെല്ലാം കൂട്ടിച്ചേത്തുവെച്ച്, "എടോ, തക്ഷക, എന്റെ വിദ്യാവൈഭവം ഈ വൃക്ഷത്തിൽ പ്രവത്തിക്കുന്നതു് നോക്കുക" എന്നു പറഞ്ഞുകൊണ്ട് കാശ്യപൻ അതിനെ പുനജ്ജീവിപ്പിച്ചു. ആ മരം മുളച്ചുയന്നു്, അതിൽ മുൻപോലെ കൊമ്പുകളും ചില്ലകളും ഇലകളും നിറഞ്ഞു. ഇതുകണ്ടു്, തക്ഷകൻ ആ ബ്രാഹ്മണന്റെ വിദ്യാശക്തിയെ അഭിനന്ദിക്കതന്നേ ചെയ്തു.

തക്ഷകൻ:—ഭവാന്റെ സ്ഥിതിക്ക് ഈ ക്രിയ അത്ഭുതകരമല്ല. എന്റേയും എന്നെപ്പോലെയുള്ളവരുടെയും വിഷത്തെ നിശ്ശേഷം ഹരിക്കുവാൻ ഭവാൻ ശക്തൻ തന്നേയാണ്. ഇപ്പോഠം, ഭവാൻ രാജസന്നിധിയിലേക്കു ചെല്ലുന്നതു് ഏതൊരു ലാഭത്തെ ആഗ്രഹിച്ചാണ്? രാജാവിൽനിന്ന് കിട്ടുമെന്ന് ഭവാൻ വിചാരിക്കുന്നതു് ഞാൻ തന്നേ തന്നേക്കാം. മുനികുമാരന്റെ ശാപത്താൽ ആയുസ്സു നശിച്ച ആ രാജാവിനെ ഇനി ജീവിപ്പിക്കുവാൻ, ഭവാൻ തന്നെ ശ്രമിച്ചാലും സാധിക്കുമോ എന്നു ഞാൻ സംശയിക്കുന്നു. ശ്രമം വിഫലമായാൽ, ത്രിലോകങ്ങളിലും വ്യാപിച്ചിരിക്കുന്ന ഭവാന്റെ കീത്തി മാഞ്ഞു മറഞ്ഞുപോകും."

കാശ്യപൻ:—"പണത്തിന്നുവേണ്ടിയാണ് ഞാൻ രാജസന്നിധിയിൽ ചെല്ലുന്നതു്. അതു നീ തരുന്നതായാൽ, ഞാൻ തൃപ്തിപ്പെട്ട് തിരിച്ചു പോയ്ക്കൊള്ളാം."

"ആ രാജാവിൽ നിന്ന് കിട്ടാവുന്നതിനേക്കാഠം അധികം ധനം ഞാൻ തരാം. ഭവാൻ പോയേക്കുക" എന്നു പറഞ്ഞ് തക്ഷകൻ

വളരേ വളരേ ദ്രവ്യം കൊടുത്തു് തൃപ്തനാക്കി ആ ബ്രാഹ്മണനെ തിരിച്ചയച്ചു. മുനിശാപത്താൽ ആയുസ്സററുപോയ രാജാവിനെ ജീവിപ്പിക്കുക അസാദ്ധ്യമെന്നറിഞ്ഞു് കാശ്യപൻ വന്ന വഴിക്കു തന്നെ മടങ്ങിപ്പോയി. തക്ഷകൻ ഹസ്തിനപുരത്തെത്തിയപ്പോൾ, അവിടെ ചെയ്തിരിക്കുന്ന ഏർപ്പാടുകളെല്ലാം കണ്ടു, മായകൊണ്ടല്ലാതെ രാജസന്നിധിയിൽ പ്രവേശിക്കുവാൻ കഴികയില്ലെന്നറിഞ്ഞു. ഉടനെ തന്നെ ചില സർപ്പങ്ങളെ വിളിച്ചു് അവരോടു, ജലവും ദർഭയും ഫലങ്ങളും കൊണ്ടു്, മുനിവേഷത്തിൽ രാജാവിനെ ചെന്നു കാണുവാൻ പറകയും, തക്ഷകാഭിമതംപോലെ ആ നാഗങ്ങൾ പ്രവർത്തിക്കയും ചെയ്തു. മുനിരൂപികളായ സർപ്പങ്ങൾ നല്കിയ ഉപഹാരമെല്ലാം രാജാവു് സസന്തോഷം അംഗീകരിച്ചു് അവരെ സമ്മാനിച്ചയച്ചു. ആ ഫലങ്ങളിൽ ഒന്നു മാത്രം താൻ എടുത്തു് മററതെല്ലാം അദ്ദേഹം മന്ത്രിമാൎക്കും മററും പകുത്തു കൊടുത്തു് തിന്നുകൊള്ളുവാൻ പറഞ്ഞു. മുനിശാപംകൊണ്ടും ദുർബ്ബുദ്ധികൊണ്ടും പരീക്ഷിത്തു് എടുത്ത പഴമേതോ, അതിൽത്തന്നെയാണു് തക്ഷകൻ മായാരൂപിയായി മറഞ്ഞിരിക്കുന്നതു്. കറുത്ത കണ്ണോടുകൂടി വിളർ ചുകന്ന ഒരു ചെറുകൃമി ആ പഴത്തിന്മേൽ പററിക്കിടക്കുന്നതു് രാജാവു കണ്ടു. അതു് കൈയിലെടുത്തു് രാജാവു് മന്ത്രിമാരോടു് ഇങ്ങിനെ പറഞ്ഞു:—

"സൂര്യൻ അസ്തമിക്കാറായി, ഇനി എനിക്കു വിഷഭയമില്ല. എന്നാൽ, മുനിവാക്യത്തെ സത്യമാക്കുന്നതിന്നു് തക്ഷകന്റെ പേരിൽ ഈ കൃമി എന്നെ കടിക്കട്ടെ. എനിക്കു ദോഷമില്ലാത്ത വിധം മുനിശാപം മിഥ്യയാകാതിരിപ്പാൻ ഇതുതന്നെ വഴി."

കാലപ്രേരണയാൽ മന്ത്രിമാരെല്ലാം അതു സമ്മതിച്ചു. മരണം സമീപിച്ച പരീക്ഷിത്തു് ആ കൃമിയെ തന്റെ കഴുത്തിൽവെച്ചു് വിജയോന്മാദത്തോടെ ഉറക്കെ ചിരിമുഴക്കി. അങ്ങിനെ ചിരിച്ചുകൊണ്ടിരിക്കെ തന്നെ, തക്ഷകൻ സ്വന്തം രൂപത്തിൽ വെളിപ്പെട്ടു് രാജാവിനെ വരിഞ്ഞു ചുററുകയും, ഘോരമായി ചീററിക്കൊണ്ടു് കടിച്ചു വിഷമേല്പിക്കയും ചെയ്തു.

രാജാവിന്റെ ഈ സ്ഥിതി കണ്ടു് സചിവന്മാർ ശോകാതിരേകത്താൽ വാവിട്ടു കരഞ്ഞുപോയി. പാമ്പിന്റെ ചീററൽ കേട്ടു്, പേടിച്ചോടിപ്പോയ അവർ, പത്മവർണ്ണനായി, സീമന്തരേഖയോടുകൂടിയ തക്ഷകൻ ആകാശമാർഗ്ഗേണ ചെല്ലുന്നതു കണ്ടു.

ഉഗ്രവിഷാഗ്നിയാൽ പരീക്ഷിത്തു്, ഇടിയേററ മരംപോലെ വെന്തെരിഞ്ഞു. അതിൽപ്പിന്നെ പുരോഹിതൻ മന്ത്രികളോടും പുരവാ

സികളോടുംകൂടി പരേതകൃത്യങ്ങളെല്ലാം യഥാവിധി നിൎവ്വഹിച്ചു. പരീക്ഷിത്തിന്റെ പുത്രനായ ജനമേജയനേ മുറപ്രകാരം രാജാവായി വാഴിക്കയും ചെയ്തു.

ജനമേജയൻ അന്നു് ചെറുപ്പമായിരുന്നുവെങ്കിലും പൂൎവ്വികന്മാരെപ്പോലെ പ്രശസ്തമായിത്തന്നേ രാജ്യഭരണം നിൎവ്വഹിച്ചുവന്നു. അദ്ദേഹം കാശി രാജാവിന്റെ പുത്രിയായ വപുഷ്ടമയേ വിവാഹം ചെയ്തു. പരസ്ത്രീ വിചാരം കൂടാതെ ജനമേജയൻ വപുഷ്ടമയോടുകൂടി ഉദ്യാനങ്ങളിലും സരസ്സുകളിലും ക്രീഡിച്ചുകൊണ്ടു് സസുഖം നിവസിച്ചു. എന്നാൽ, ആ സുഖത്തിന്നിടയിൽ പ്രതികാരേച്ഛകൊണ്ടുള്ള ഒരു വക അസ്വാസ്ഥ്യം അദ്ദേഹത്തിൽ വളൎന്നുവന്നിട്ടുണ്ടു്. തന്റെ പിതാവിന്റെ മരണത്താൽ, അദ്ദേഹത്തിന്നു് സൎപ്പകുലത്തോടുള്ള വിദ്വേഷം വയസ്സു ചെല്ലുംതോറും വൎദ്ധിച്ചു വൎദ്ധിച്ചു തുടങ്ങി.

---

## ആറാം അദ്ധ്യായം. ഉത്തങ്കൻ.

വേദൻ എന്ന വിപ്രവൎയ്യന്റെ ശിഷ്യഗണത്തിൽ ഉൾപ്പെട്ട ഒരു ക്ഷത്രിയനാണു് ഉത്തങ്കൻ. വേദൻ ഒരിക്കൽ, ധൎമ്മോപദേശാൎത്ഥം പുറപ്പെട്ടപ്പോൾ തന്റെ വേർപാടുകാലത്തു് കുടുംബത്തിൽ വല്ല ന്യൂനതയും നേരിട്ടാൽ അതു് പരിഹരിക്കേണ്ട ഭാരം ഉത്തങ്കനേയാണു് ഏല്പിച്ചതു്. ഗുരുഭക്തനായ ഉത്തങ്കൻ സ്വന്തം ചുമതലയിൽ സശ്രദ്ധനായിത്തന്നേ ഗുരുകുലത്തിൽ പാൎത്തുവന്നു. ആയിടയ്ക്കു് ഗുരുപത്നികളിൽ ഒരുവൾ ഋതുകാലത്തെ പ്രാപിക്കയുണ്ടായി. മറ്റുള്ള ഗുരുപത്നികളെല്ലാംകൂടി, ഉത്തങ്കനേ വിളിച്ചു് "ഗുരു ഇപ്പോൾ ഇവിടേ ഇല്ലാത്തതുകൊണ്ടു് ഇവളുടേ ഋതു ഫലവത്താക്കേണ്ടതു് നിന്റെ ഭാരമാണു്; തന്റെ ഋതു നിഷ്ഫലമായേക്കുമോ എന്നോൎത്തു് നിന്റെ ഈ ഗുരുപത്നി ദുഃഖിക്കുന്നു" എന്നു് അറിയിച്ചു.

"സ്ത്രീകളുടേ ആവശ്യപ്രകാരം നിശ്ചയമായും ഞാൻ ഈ അകൃത്യം ചെയ്യുകയില്ല. ഈ അകൃത്യത്തിൽ ഏൎപ്പെടേണമെന്നു് ഗുരു എന്നോടു് കല്പിച്ചിട്ടുമില്ല" എന്നു് ഉത്തങ്കൻ നിഷേധിക്കയാണു് ചെയ്തതു്.

കുറേനാൾ കഴിഞ്ഞപ്പോൾ, വേദൻ സ്വഗൃഹത്തിൽ തിരിച്ചെത്തി. ഗുരുപത്നികൾ നേരിട്ടുവന്നു തന്നോടാവശ്യപ്പെട്ടിട്ടും, അതു് ഹൃദയധൈൎയ്യത്തോടേ നിഷേധിച്ചതിൽ ഉത്തങ്കൻ പ്രകടിപ്പിച്ച കൃത്യാകൃത്യബോധം വേദനേ അത്യധികം സന്തുഷ്ടനാക്കി. അദ്ദേഹം

ആ ശിഷ്യനെ വിളിച്ചു പറഞ്ഞു:—“വത്സ, നിനക്ക് ഞാൻ എന്തൊരു അഭീഷ്ടമാണ് സാധിപ്പിച്ചു തരേണ്ടതെന്നു പറയുക. നീ എന്നെ യഥായോഗ്യം ശുശ്രൂഷിച്ചിരിക്കുന്നു. ആ വഴിക്ക് നാം പരസ്പരം സംപ്രീതരായിത്തീൎന്നിട്ടുണ്ട്. നിനക്ക് സൎവ്വാഭീഷ്ട സിദ്ധിയുണ്ടാകും എന്ന് ഞാൻ അനുഗ്രഹിക്കുന്നു. ഇനി, നിനക്ക് നിന്റെ വീട്ടിലേക്കു പോകാം.” ഇതിന്ന്, “അവിടുത്തെ പ്രീതിക്കായി ഞാൻ എന്താണ് ആചരിക്കേണ്ടതു്? യഥാശക്തി ഗുരുദക്ഷിണ ചെയ്യുന്നതിന്ന് അവിടുത്തെ അനുമതി വേണം.” എന്ന് ചോദിക്കയാണ് ഉത്തങ്കൻ ചെയ്തതു്. അപ്പോൾ വേദൻ ആ ശിഷ്യനോട്, വീണ്ടും കുറേനാൾ ഗുരുകുലത്തിൽത്തന്നെ പാൎക്കുവാൻ ആവശ്യപ്പെട്ടു. ചിലനാൾ കഴിഞ്ഞപ്പോൾ “ഞാൻ എന്തു ഗുരുദക്ഷിണയാണ് ചെയ്യേണ്ടതു്? അവിടുത്തേക്ക് ഇഷ്ടമേതാണ്? എന്ന് ഗുരുവിനോട് ഉത്തങ്കൻ ചോദിച്ചു. ഈ അന്വേഷണ മുറുകിത്തുടങ്ങുകയാൽ, ആവശ്യമെന്തെന്ന് അകത്തുചെന്ന് തന്റെ പത്നിയോട് ചോദിക്കുവാൻ ഗുരു ഉത്തങ്കനോടു പറഞ്ഞു. അപ്രകാരംതന്നെ ആ ശിഷ്യൻ ഗുരുപത്നിയെ കണ്ട് ഇങ്ങിനെ ഉണൎത്തിച്ചു:—“ദേവി, എന്റെ വീട്ടിലേക്ക് പോകുന്നതിന്ന് ഗുരു എനിക്ക് അനുമതി തന്നിരിക്കുന്നു. അവിടുത്തെ അഭിമതംപോലെ ഗുരുദക്ഷിണ ചെയ്ത് എന്റെ കടപ്പാട് ഒഴിച്ചിട്ടുവേണം വീട്ടിലേക്ക് പോകുവാൻ എന്ന് എനിക്ക് ആഗ്രഹമുണ്ട്.”

“നീ പോയി പൌഷ്യരാജാവിനെ കണ്ട് അദ്ദേഹത്തിന്റെ ഭാൎയ്യ അണിഞ്ഞിരിക്കുന്ന കുണ്ഡലങ്ങൾക്കായി യാചിക്കുക. അതു് നീ ഇങ്ങ് കൊണ്ടുവരണം. നാലാന്നാൾ ഇവിടെ ഒരു പുണ്യകൎമ്മമുണ്ട്. അതിൽ ആ കുണ്ഡലങ്ങൾ അണിഞ്ഞുകൊണ്ടുവേണം ബ്രാഹ്മണരെ ഊട്ടുവാൻ എന്ന് എനിക്ക് ആഗ്രഹമുണ്ട്. അതു് നീ സാധിപ്പിച്ചാലേ നിനക്ക് ശ്രേയസ്സുണ്ടാകയുള്ളൂ.” എന്നാണ് ഗുരുപത്നിയുടെ മറുവടി.

ഉത്തങ്കൻ ആ കുണ്ഡലങ്ങൾ യാചിച്ചു മേടിച്ചുകൊണ്ടു വരുവാനായി ഉടൻതന്നെ പുറപ്പെട്ടുപോയി. മാൎഗ്ഗമദ്ധ്യേ ഒരു വലിയ കാളയേയും, അതിന്മേൽ കയറിയിരിക്കുന്ന മഹാകായനായ ഒരു പുരുഷനേയും അദ്ദേഹം കണ്ടു. “ഏടോ ഉത്തങ്ക, നീ ഈ കാളയുടെ ചാണകം തിന്നുക.” എന്ന് ആ പുരുഷൻ വിളിച്ചുപറഞ്ഞതു് ഉത്തങ്കൻ വകവെച്ചില്ല. വീണ്ടും ആ പുരുഷൻ ഉത്തങ്കനെ വിളിക്കയും, ഈ ചാണകം ഭുജിക്കുവാൻ സംശയിക്കേണ്ടെന്നും ഗുരുതന്നെ ഇതു് തിന്നിട്ടുണ്ടെന്നും പറകയാൽ, അദ്ദേഹം ചെന്ന് ആ കാള

യുടേ മൂത്രവും ചാണകവും ഭുജിക്കയും, സംഭ്രമം നിമിത്തം നിന്നുകൊണ്ട് ആചമിക്കയും ചെയ്തിട്ട് വീണ്ടും യാത്രയിലേപ്പെട്ടു.

പിന്നീട് ഏതും താമസിക്കാതേ, ഉത്തങ്കൻ പൌഷ്യരാജസന്നിധിയിൽ ചെന്ന്, അദ്ദേഹത്തേ ആശീർവ്വദിക്കയും സ്തുതിക്കയും ചെയ്ത് തൃപ്തനാക്കിയതിൽപ്പിന്നേ, താൻ ഒരു യാചകന്റെ നിലയിലാണ് ഇവിടേ വന്നിരിക്കുന്നതെന്ന് അറിയിച്ചപ്പോൾ, രാജാവ് ഉത്തങ്കനേ യഥോചിതം സൽകരിച്ചിരുത്തിട്ട്, „അവിടത്തേക്ക് എന്താണിഷ്ടം? ” എന്നു ചോദിച്ചു.

ഉത്തങ്കൻ:—„ഗുരുദക്ഷിണ ചെയ്യുവാനായി രാജ്ഞിയുടേ കുണ്ഡലങ്ങൾ യാചിക്കുവാനാണ് ഞാൻ വന്നിരിക്കുന്നത്. അവിടത്തേ പത്നിയായ ക്ഷത്രിയസ്ത്രീ അണിഞ്ഞിരിക്കുന്ന ആ കുണ്ഡലങ്ങൾ എനിക്ക് തരേണമെന്നാണ് എന്റെ അർത്ഥന.”

രാജാവ്:—“അവിടുന്ന് അന്തഃപുരത്തിൽ ചെന്ന് ആ കുണ്ഡലങ്ങൾ രാജ്ഞിയോടുതന്നേ ചോദിക്കയാണ് വേണ്ടത്”

ഉത്തങ്കൻ അന്തഃപുരത്തിൽപോയി നോക്കിയപ്പോൾ അവിടേ ആരേയും കണ്ടില്ല. വിഷണ്ണനായ ഉത്തങ്കൻ വീണ്ടും രാജാവിന്റെ മുമ്പിൽ ചെന്ന്, „അവിടുന്ന് എന്നോട് അസത്യംപറഞ്ഞതു് യോഗ്യമായില്ല. അന്തഃപുരത്തിൽ രാജ്ഞിയേ ഞാൻ കണ്ടില്ല; രാജ്ഞി അവിടേയില്ല” എന്നു പറഞ്ഞു.

പൌഷ്യൻ ഒട്ടൊന്ന് ആലോചിച്ചുകൊണ്ടിരുന്നതിൽപ്പിന്നേ, “ഉച്ഛിഷ്ടംകൊണ്ട് അവിടുന്ന് അശുദ്ധപ്പെട്ടിരിക്കുന്നുവെന്ന് നിശ്ചയമാണ്. അങ്ങിനേയല്ലയോ എന്ന് ഓർത്തുനോക്കുക. ഉച്ഛിഷ്ടത്താൽ ശുചിയില്ലാതായവന്ന് പതിവ്രതയായ അവൾ അദൃശ്യയാണ്” എന്നു ഘോഷിച്ചു. മാർഗ്ഗമദ്ധ്യേ, നിന്നുകൊണ്ട് ആചമിക്കയാൽ താൻ അശുദ്ധപ്പെട്ടിട്ടുണ്ടെന്ന് ഉത്തങ്കൻ ഓർത്തു കാണുകയും, അതു് രാജാവിനേ ഗ്രഹിപ്പിക്കയും ചെയ്തിട്ട്, നിന്നുകൊണ്ടുള്ള ആചമനത്താൽ അശുചി നീങ്ങുന്നില്ലാത്തതുകൊണ്ട്, അദ്ദേഹം അവിടേ വെച്ചുതന്നേ യഥാവിധി ആചമനം ചെയ്തു. അതിൽപ്പിന്നേ അന്തഃപുരത്തിൽ ചെന്നു നോക്കിയപ്പോൾ ക്ഷത്രിയസ്ത്രീയെ അവിടെ കണ്ടു. ആ രാജ്ഞി ഉത്തങ്കനേ അഭിവാദ്യം ചെയ്ത് അദ്ദേഹത്തിന്റെ ആഗ്രഹമെന്തെന്ന് അന്വേഷിച്ചു. ഗുരുദക്ഷിണയ്ക്കായി തന്റെ കുണ്ഡലങ്ങൾ അർത്ഥിക്കുവാനാണ് വന്നിരിക്കുന്നതെന്നറിഞ്ഞപ്പോൾ, അദ്ദേഹത്തിന്റെ സ്വഭാവഗുണം കണ്ട് സന്തുഷ്ടയായ രാജ്ഞി ആ സത്പാത്രത്തേ കൈ വിടരുതെന്ന് നിശ്ചയിച്ച് തന്റെ കുണ്ഡലങ്ങൾ

അഴിച്ച് കൊടുത്തു. ഈ കുണ്ഡലങ്ങളെ നാഗേന്ദ്രനായ തക്ഷകൻ ആശിച്ചുകൊണ്ടാണിരിക്കുന്നതെന്നും, കൈവിട്ടുകളയാതെ സൂക്ഷിക്കണമെന്നും ആ രാജ്ഞിയിൽ നിന്ന് അപ്പോൾ ഒരു മുന്നറിയിപ്പ് പുറപ്പെടുകയുമുണ്ടായി. ഇതിൽ അസ്വാസ്ഥ്യം അരുതെന്നും, തന്നെ ധർഷണം ചെയ്യുവാൻ തക്ഷകൻ ശക്തനല്ലെന്നുമായിരുന്നു അതിന്ന് ഉത്തങ്കന്റെ മറുപടി. കുണ്ഡലങ്ങളോടുകൂടി ഉത്തങ്കൻ രാജസന്നിധിയിൽ ചെന്ന് തനിക്കുണ്ടായിരിക്കുന്ന സന്തുഷ്ടിയെപ്പററി അറിയിച്ചപ്പോൾ, അദ്ദേഹം സൽഗുണാലയമായ ഒരു അതിഥിയാകകൊണ്ടും, പല കാലത്തിലൊരിക്കൽ മാത്രമേ സൽപാത്രം സിദ്ധിക്കയുള്ളു എന്നതുകൊണ്ടും പൌഷ്യൻ അദ്ദേഹത്തെ ശ്രാദ്ധത്തിന്ന് ക്ഷണിച്ചു. ആ ക്ഷണത്തെ ഉത്തങ്കൻ സ്വീകരിച്ചു, ഊണിന്നിരുന്നപ്പോൾ, ചോറു് തണുത്തിരിക്കുന്നതും അതിൽ ഒരു തലനാര് കിടക്കുന്നതും കണ്ടു് ഈ അശുദ്ധാന്നമാനത്താൽ ക്രുദ്ധനായി, "അന്ധനായിത്തീരുക" എന്ന് രാജാവിനെ ശപിച്ചു.

പെട്ടെന്നുണ്ടായ ഈ ശാപത്താൽ രാജാവിന്നും കോപമുണ്ടായി. "ദോഷം തെല്ലുമില്ലാത്ത ആഹാരം തന്നിരിക്കെ അതിനെ ദൂഷിക്കയാൽ അനപത്യനായി ഭവിക്കട്ടെ" എന്ന് പൌഷ്യൻ പ്രതിശാപം കൊടുത്തു.

ഉത്തങ്കൻ:— "അശുദ്ധാന്നദാതാവായ അവിടുന്നുതന്നെ എനിക്ക് പ്രതിശാപം തരുന്നതു ധർമ്മമല്ല. അവിടുന്ന് ഈ അന്നം എടുത്തു നോക്കുക."

പൌഷ്യൻ ചോറു പരിശോധിച്ചപ്പോൾ, ഉത്തങ്കൻ പറഞ്ഞതു് ശരിതന്നെയെന്നറിഞ്ഞു.

"അവിടുത്തേക്ക് ഈ അശുദ്ധാഹാരം തന്നതു് ഞാൻ അറിയാതെയാണ്, ഇതിൽ അവിടുന്ന് ക്ഷമിക്കണം. എന്നെ അന്ധനാക്കാതിരിക്കുവാൻ ദയയുണ്ടാകയും വേണം."

"എന്റെ വാക്ക് ഒരിക്കലും സത്യമല്ലാതായി വരികയില്ല. ശാപപ്രകാരം അവിടുന്ന് അന്ധനായിത്തീർന്നാലും, ഉടൻതന്നെ കാഴ്ചയുണ്ടാകും. ഞാൻ ഈച്ചെയ്തതുപോലെ, അവിടുന്ന് എനിക്കു തന്ന ശാപത്തെയും പിൻവലിക്കണം."

അതിന്ന് പൌഷ്യന്റെ മറുപടി ഇങ്ങിനെയാണ്:— "ശാപം പിൻവലിക്കുവാൻ എനിക്കു കഴിവില്ല. എനിക്കുണ്ടായ കോപം ഇപ്പോഴും അടങ്ങാതെയാണിരിക്കുന്നതു്. ബ്രാഹ്മണന്ന് ഹൃദയം വെണ്ണപോലെയും, വാക്ക് മൂർച്ചയേറിയ കത്തിപോലെയുമാണെന്നും, ക്ഷത്രി

യന്ന്, നേരേ മറിച്ച്, വാക്ക് വെണ്ണപോലെയും, മനസ്സ് നിശാതായുധംപോലെയുമാണെന്നും അവിടത്തേക്കു തന്നേ അറിയാമല്ലോ. എനിക്കുള്ള ഹൃദയകാഠിന്യംകൊണ്ട് ശാപം പിൻവലിക്കുവാൻ ഞാൻ ശക്തനല്ല.''

ഉത്തങ്കൻ:—"അന്നം അശുദ്ധം തന്നേയെന്നറിഞ്ഞിട്ട് അവിടുന്ന് എന്നേ സമാധാനിപ്പിച്ചിട്ടുണ്ട്. അതിനുമ്പാണ് ശാപം. ആ ശാപംതന്നേ അദുഷ്ടാന്നത്തേ ദൂഷിച്ചുവെന്നതിന്നാണ്. അന്നം ദുഷ്ടംതന്നേയെന്ന് തീർച്ചപ്പെടുകകൊണ്ട് ആ ശാപം എന്നിൽ ഫലിക്കയില്ല.''

ഇത്രയും പറഞ്ഞ് ഉത്തങ്കൻ ആ കുണ്ഡലങ്ങളോടുകൂടി ഗുരുകുലത്തിലേക്ക് നടന്നു. വഴിയിൽ ഏതോ ഒരു ഭിക്ഷു ഇടയ്ക്കിടേ വെളിപ്പെട്ടും ഇടയ്ക്കിടേ മറഞ്ഞുപോയും, തന്നേ പിന്തുടരുന്നുണ്ടെന്ന് അദ്ദേഹം കണ്ടു. കുറേ ദൂരം ചെന്നതിൽപ്പിന്നേ, ഉത്തങ്കൻ ആ കുണ്ഡലങ്ങൾ അവിടേയൊരിടത്തുവെച്ച് ജലസ്പർശത്തിന്നാരംഭിച്ചു. അതു കഴിഞ്ഞ് തിരിഞ്ഞുനോക്കിയപ്പോഴേക്കും, ആ ഭിക്ഷു ആ കുണ്ഡലങ്ങൾ എടുത്ത് ഓടി മറഞ്ഞു കഴിഞ്ഞു. ജലസ്പർശവും ഗുരുദേവാഭിനമസ്കാരവും കഴിച്ച് ഉത്തങ്കൻ ഭിക്ഷുവിനേ അതിവേഗം പിന്തുടർന്നു പാഞ്ഞ് ഒടുവിൽ, പിടികൂടുക തന്നേ ചെയ്തു. അപ്പോൾ, തക്ഷനായ ആ ഭിക്ഷു, സ്വന്തം രൂപം ധരിച്ച് ഉത്തങ്കന്റെ പിടിയിൽ നിന്ന് മോചിച്ച്, ഒരു വലിയ ഗുഹയിൽ കടന്ന് മറഞ്ഞ്, ആ വഴിക്ക്, നാഗലോകത്തുള്ള സ്വഗൃഹത്തേ പ്രാപിച്ചു. ഉത്തങ്കൻ ആ ദ്വാരത്തേ ഒരു വിറകുകൊണ്ട് കുഴിച്ചുനോക്കിയതിൽ ഫലമൊന്നും ഉണ്ടായില്ല. ആ ഗുരുഭക്തന്റെ ഈ കഷ്ടപ്പാട് കണ്ട് അദ്ദേഹത്തേ സഹായിക്കുവാൻ ദേവേന്ദ്രൻ തന്റെ വജ്രായുധത്തേ നിയോഗിച്ചു. വജ്രം ആ വിറകിൽ പ്രവേശിച്ചപ്പോൾ, പഴുതു തുറക്കുവാൻ പ്രയാസമുണ്ടായില്ല. അദ്ദേഹം ആ ദ്വാരത്തിൽകൂടി ഇറങ്ങിച്ചെന്ന് അററമില്ലാതേ പരന്നു കിടക്കുന്ന നാഗലോകത്തെത്തി. അവിടേ വെച്ച് അദ്ദേഹം സ്തുതികൊണ്ട് നാഗങ്ങളേ പ്രസാദിപ്പിക്കുവാൻ ശ്രമിച്ചുനോക്കി. ആ യത്നം വിഫലമാകയാൽ വിഷാദിച്ചു നില്ക്കുമ്പോൾ, നല്ലൊരു യന്ത്രത്തിൽ രണ്ടു സ്ത്രീകൾ വസ്ത്രംനെയ്യുന്നതു കണ്ടു. ആ യന്ത്രത്തിൽ കറുത്തും വെളുത്തുമുള്ള നൂലുകളാണ് ചേർത്തിരിക്കുന്നതു്. ആറു കുമാരന്മാർകൂടി ചുഴററിക്കൊണ്ടിരിക്കുന്ന പന്ത്രണ്ട് അരങ്ങളോടുകൂടിയ ഒരു ചക്രവും അതിലുണ്ട്. അവിടേത്തന്നേ, ഒരു കുതിരയോടുകൂടി ഒരു പുരുഷൻ നില്ക്കുന്നതും അദ്ദേഹം കണ്ടു. അ

വരെയെല്ലാം ഉത്തങ്കൻ സ്തുതിച്ചപ്പോൾ, സന്തുഷ്ടനായിത്തീൎന്ന് ആ പുരുഷൻ "നിന്റെ അഭീഷ്ടമെന്താണ്?" എന്ന് അന്വേഷിച്ചു. അതിന്, "നാഗങ്ങൾ എനിക്ക് വശപ്പെടണം" എന്ന് ഉത്തങ്കൻ മറുപടികൊടുത്തു. "എന്നാൽ, നീ ഈ കുതിരയുടേ ഗുദദ്വാരത്തിൽ ഊതുക" എന്നായി ആ പുരുഷൻ. അതിന്മണ്ണം തന്നേ ഉത്തങ്കൻ ചെയ്തപ്പോൾ, ആ കുതിരയുടേ എല്ലാ ദ്വാരങ്ങളിൽ നിന്നും അഗ്നിജ്വാലകൾ ആവിൎഭവിക്കയാൽ, നാഗലോകം തപിച്ചു തുടങ്ങി. ഇതു കണ്ടു് ഭയവും ദുഃഖവും വളൎന്ന തക്ഷകൻ, ഉടൻതന്നേ, ആ കുണ്ഡലങ്ങൾ എടുത്തുകൊണ്ടുവന്ന് ഉത്തങ്കന്നു കൊടുത്തു.

അന്നാണ് ഗുരുപത്നി പറഞ്ഞ ആ പുണ്യകൎമ്മം. ഇത്രയേറെ അകലേ നിന്ന് എങ്ങിനേയാണ് അന്നുതന്നേ ഗുരുകുലത്തിൽ എത്തുകയെന്നറിയാതേ ദുഃഖം പൂണ്ടു നിന്ന ഉത്തങ്കനേ ആ പുരുഷൻ തന്റെ കുതിരപ്പുറത്ത് കയററി ഗുരുഗൃഹത്തിലേക്കയച്ചു. ഗുരുപത്നി സ്നാനം കഴിഞ്ഞ്, തലമുടി വേർപെടുത്തികൊണ്ട്, കാലമായിട്ടും വന്നുചേരാതിരിക്കുന്ന ഉത്തങ്കനേ ശപിക്കുവാൻ ഭാവിച്ചു നിൽക്കുമ്പോഴാണ് ആ ശിഷ്യൻ കുണ്ഡലങ്ങളോടുകൂടി തന്റെ മുമ്പിൽ എത്തിയിരിക്കുന്നതു് കണ്ടതു്. ആ ഗുരുപത്നി സന്തുഷ്ടയായി ഉത്തങ്കനേ അഭിനന്ദിക്കയും അനുഗ്രഹിക്കയും ചെയ്തു. അതിൽപ്പിന്നേ ആ ശിഷ്യോത്തമൻ ഗുരുവരനേ ചെന്നുകണ്ടു് നമസ്കരിച്ചു. ഇത്രയും കാലവിളംബമുണ്ടാകുവാൻ കാരണമെന്തെന്ന് ഗുരു ചെയ്ത ചോദ്യത്തിന്ന് മറുപടിയായി നടന്നെടത്തോളം സംഭവങ്ങൾ മുഴുവൻ സവിസ്തരം പറഞ്ഞു. ഉത്തങ്കനുണ്ടായ അത്ഭുതകരങ്ങളായ ദൎശനങ്ങൾ ഇന്നയിന്നവയെന്ന് ആ ഗുരു ഇങ്ങിനേ വെളിപ്പെടുത്തികൊടുത്തു:—

"ധാതാവും, വിധാതാവുമാണ് ആ സ്ത്രീകൾ. കറുത്ത നൂലുകൾ രാവും വെളുത്ത നൂലുകൾ പകലുമാണ്. ആ ചക്രം പന്ത്രണ്ടു മാസങ്ങളോടുകൂടിയ സംവത്സരവും, അതു് തിരിക്കുന്ന കുമാരന്മാർ ആറു് ഋതുക്കളുമാണെന്ന് നീ അറിഞ്ഞുകൊള്ളുക. ആ പുരുഷൻ മേഘവും, ആ കുതിര അഗ്നിയും, മാൎഗ്ഗമദ്ധ്യേ നീ കണ്ട കാള ഐരാവതവും ആ പുരുഷൻ എന്റെ സഖാവായ ഇന്ദ്രനുമാണ്. നീ ഭുജിച്ച ചാണകം അമൃതായതുകൊണ്ടാണ്, നാഗലോകത്തിൽ പ്രവേശിച്ചിട്ടും നീ മരിക്കാതിരുന്നതു്."

ഇങ്ങിനേ സന്ദേഹനിവൃത്തിയുണ്ടായതിൽപ്പിന്നേ, ഗുരുവിന്റെ സമ്മതത്തോടും അനുഗ്രഹത്തോടുംകൂടി ഉത്തങ്കൻ ഗുരുകുലം വിട്ടു പുറപ്പെട്ടു. തക്ഷകൻ അകാരണം ചതിചെയ്തു്, തന്നേ ഇത്രയധികം

കഷ്ടപ്പെട്ടതിയതോൎത്തു് കുപിതനായിത്തീരുകയാൽ, പ്രതിക്രിയയ്ക്കു് വഴി തേടുവാൻ അദ്ദേഹം നേരേ ഹസ്തിനാപുരത്തേക്കാണു് ചെന്നതു്. ജനമേജയൻ സൎവ്വകലാനിലയനാമായ തക്ഷശിലയെ കീഴടക്കി ആ വിജയത്താൽ ഹൎഷിച്ചുകൊണ്ടിരിക്കുന്ന ഘട്ടത്തിലാണു് ഉത്തങ്കന്റെ വരവു്. അഭിവാദ്യാശീൎവ്വാദങ്ങൾ യഥാക്രമം കഴിഞ്ഞതിൽപ്പിന്നെ, ഉത്തങ്കൻ പറഞ്ഞു:—

"അല്ലയോ, മഹാരാജാവേ, ഉടൻ ചെയ്തു കഴിയേണ്ടുന്ന കാൎയ്യമൊന്നുള്ളപ്പോൾ, അവിടുന്നു് വെറും ബാലന്മാരെപ്പോലെ മററു കാൎയ്യങ്ങളിൽ ഏൎപ്പെട്ടു്, അങ്ങിനെ കാലം കഴിക്കുന്നതു് എന്താണു്?"

ജനമേജയൻ:— "ഞാൻ ഈ പ്രജകളെയെല്ലാം രക്ഷിച്ചു് ക്ഷത്രിയധൎമ്മം ശരിയായി നിൎവ്വഹിച്ചുവരുന്നുണ്ടു്. ഞാൻ ഇനി എന്താണു് ചെയ്യേണ്ടതു്? അവിടേക്കു് എന്താണു് വേണ്ടതു്?"

ഉത്തങ്കൻ:— "മഹാരാജാവേ, അവിടുത്തെ പിതാവിനെ ആരാണു് കൊന്നതു്? ആ ദുഷ്ടസൎപ്പമായ തക്ഷകനെ വെറുതെ വിടാമോ? അവിടുന്നു്, ഉടൻതന്നെ, പ്രതിക്രിയയ്ക്കായി ഉദ്യമിച്ചാലും! അതിനു്, വിധിമതപ്രകാരമുള്ള കാലം ഇപ്പോൾ വന്നുചേൎന്നിട്ടുണ്ടു്. അവിടുത്തെ പ്രിയപിതാവായ ആ ഭൂപതീന്ദ്രൻ, അദ്ദേഹം തികച്ചും നിൎദ്ദോഷിയായിരുന്നിട്ടും, ആ ക്രൂരസൎപ്പം നിൎദ്ദയം കടിച്ചതുകൊണ്ടു ഇടിയേററ മരംപോലെ നശിച്ചുപോയി. താൻ ശക്തനാണെന്നുള്ള അഹങ്കാരത്താൽ, ആ ദുഷ്ടതക്ഷകൻ നിൎദ്ദയം ഒരാവശ്യമില്ലാതെ അവിടുത്തെ പിതാവിനെ കടിച്ചുകൊന്നു. ബ്രാഹ്മണകുലത്തെ പരിരക്ഷിച്ചു വന്ന ദേവോപമനായ ആ മഹാരാജേന്ദ്രനെ വിഷബാധയിൽ നിന്നു് മോചിപ്പിക്കുവാൻ സന്നദ്ധനായി വന്ന കാശ്യപനെ ആ ശഠൻ തിരിച്ചയയ്ക്കുകകൂടിയും ചെയ്തിരിക്കുന്നു. അതിനു് ആ ദുഷ്ടനെ കത്തിക്കാളുന്ന അഗ്നിയിലിട്ടു് ദഹിപ്പിക്കതന്നെവേണം. അവിടുന്നു് ഇനി വേഗം സൎപ്പസത്രത്തിനു് ആരംഭിച്ചാലും! പിതാവിനെ ദ്രോഹിച്ചതിനു് അവിടുന്നു് പക വീട്ടേണ്ടതു് അങ്ങിനെയാണു്. ഗുരുദക്ഷിണയെ ഉദ്ദേശിച്ചു് ഞാൻ ചെയ്ത കൎമ്മത്തെ ആ തക്ഷകൻതന്നെ മുടക്കുവാൻ ശ്രമിച്ചു്, എന്നെ ക്ലേശിപ്പിച്ചതുകൊണ്ടു്, അവിടുന്നു് ചെയ്യുന്ന ഈ പ്രതിക്രിയ എനിക്കു ചെയ്യുന്ന ഹിതമായി വരികയും ചെയ്യും."

ബാല്യം മുതല്ക്കേ, ജനമേജയനിൽ നീറി നീറി വളൎന്നുകൊണ്ടിരിക്കുന്ന തക്ഷകദ്വേഷം, ഉത്തങ്കവാക്യത്താൽ, പൂൎവ്വാധികം ശക്തിയോടുകൂടി ഉജ്ജ്വലിക്കുവാൻ തുടങ്ങി. സൎപ്പസംഹാരകൃത്യത്തിൽ പ്ര

വേശിക്കുക തന്നേയാണ് ഉടനേ ചെയ്യേണ്ടതായുള്ളതെന്ന് അദ്ദേഹം തീർമാനിച്ചു.

## ഏഴാം അദ്ധ്യായം. സർപ്പസത്രം.

ജനമേജയനിൽ സ്വചിരം കുടികൊള്ളുന്ന പ്രതിക്രിയാ വിചാരത്തേ ഉത്തങ്കൻ ഇളക്കി വിട്ടപ്പോൾ, അദ്ദേഹത്തിന്നുണ്ടായ കോപതാപങ്ങൾ അടക്കുവാൻ വയ്യാത്ത നിലയിലായി. അമർഷത്തിന്റെ തള്ളൽകൊണ്ട് കൈ ഞെരിച്ചു് പല്ലിറുമ്മുകയും, ശോകാധിക്യത്താൽ, കണ്ണീരിൽ കുളിക്കയും ചെയ്തു. അദ്ദേഹം ഉടനേ തന്നേ തന്റെ മന്ത്രിമാരെയെല്ലാം വിളിച്ചിരുത്തി, അനന്തര കൃത്യത്തെപ്പററി ആലോചന തുടങ്ങി.

„എന്റെ അച്ഛൻ നിര്യ്യാണം പ്രാപിച്ചതു് എങ്ങിനേയെന്ന് നിങ്ങൾക്കെല്ലാം അറിയാമല്ലോ. ആ ദുഷ്ടസർപ്പമായ തക്ഷകൻ എന്റെ അച്ഛനേ കടിച്ചു കൊന്നതിന്ന് പ്രതിക്രിയ ചെയ്യേ കഴിയൂ എന്ന് ഞാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു. ശൃംഗിയേ വൃഥാ ഹേതുഭൂതനാക്കി ആ ദുരാത്മാവ് എന്റെ പിതാവിനേ നശിപ്പിച്ചതു് എനിക്ക് പൊറുക്കുവാൻ വയ്യ. അച്ഛനേ രക്ഷിക്കുവാൻ വന്ന കാശ്യപനേ പിന്തിരിപ്പിച്ചയച്ചതിൽ ആ തക്ഷകന്റെ ദുഷ്ടത മുഴുവൻ വെളിപ്പെടുന്നുണ്ട്. കാശ്യപന്റെ ദയകൊണ്ടും, സചിവന്മാരുടേ നയംകൊണ്ടും എന്റെ അച്ഛൻ ജീവിച്ചാൽ, ആ പാപിക്ക് എന്തു നഷ്ടമാണ് ഉണ്ടാകുക! ശൃംഗിയുടേ ശാപമല്ലാ എന്റെ അച്ഛന്റെ ദുർമ്മൃതിക്ക് ഹേതു. ആ ശാപത്തേ നിഷ്ഫലമാക്കുവാൻ തക്ക ശക്തി തികഞ്ഞ ആ കാശ്യപബ്രാഹ്മണനേ, അക്രമമായി പണം കൊടുത്തു് വശപ്പെടുത്തി ദുഷ്ടതയോടേ മടക്കിയയച്ച തക്ഷകൻ തന്നേയാണ് എന്റെ പിതാവിന്റെ ദുർമ്മൃതിക്ക് ഉത്തരവാദി. ആ ദുഷ്ടിയക്കു് ഉടൻ തന്നേ പ്രതിക്രിയ ചെയ്യാതേ അടങ്ങിയിരിക്കുവാൻ എനിക്ക് വയ്യ."

ജനമേജയന്റെ ഈ മനോഗതിയേ മന്ത്രിമാർ അനുകൂലിക്കയാൽ അദ്ദേഹം സർപ്പസത്രം നടത്തുവാൻ കാപ്പു കെട്ടുകയും കോപ്പുകൂട്ടുകയും ചെയ്തു. യജ്ഞകർമ്മനിർവ്വാഹകന്മാരായ ഋത്വിക്കുകളേയും പുരോഹിതന്മാരേയും ഉടനേതന്നേ വരുത്തി, അവരോട് ആ ഭൂപാലോത്തമൻ ഇങ്ങിനേ പറഞ്ഞു:— „ദുഷ്ടാഗ്രേസരനായ തക്ഷകൻ എന്റെ അച്ഛനേ കൊന്നതിന്ന് ഞാൻ പ്രതിക്രിയ ചെയ്യുവാൻ നിശ്ചയിച്ചിരിക്കുന്നു. അതു് എങ്ങിനേയാണ് വേണ്ടതെന്ന് നിങ്ങൾ തന്നേ വിധിക്കണം. ആ

തക്ഷകനേ അവന്റെ കുലത്തോടുകൂടി അഗ്നിയിൽ ഹോമിക്കേണ്ട സമ്പ്രദായം നിങ്ങൾക്ക് അറിയാമെങ്കിൽ, അതാണ് ഇവിടേ ചെയ്യേണ്ടതു്. എന്റെ അച്ഛനേ വിഷാഗ്നിയിൽ ദഹിപ്പിച്ചതിന് പകരമായി അവനേയും അതുപോലേ തന്നേ തീയിലിട്ടു ചുട്ടു പൊരിക്കണം."

ജനമേജയന്റെ ഈ ആഗ്രഹം സർപ്പസത്രംകൊണ്ടു് സാധിപ്പിക്കാം എന്ന് ഋത്വിക്കുകൾ അഭിപ്രായപ്പെട്ടു. പിന്നീട്, സത്രം തുടങ്ങുവാൻ ഒട്ടും തന്നേ താമസിച്ചില്ല. ശാസ്ത്രോക്തപ്രകാരം, ആ യജ്ഞത്തിന് വേണ്ടുന്നതൊക്കെയും തയ്യാറാക്കി. സത്രശാല വിധിപോലേ അളന്നൊപ്പിച്ച് നിർമ്മിക്കയും ചെയ്തു. എന്നാൽ, ശാലാ നിർമ്മാണ ഘട്ടത്തിൽ അല്പമൊരു ദുർന്നിമിത്തമുണ്ടാകകയാൽ, ആ യജ്ഞത്തിലെ സൂത്രധാരനായ സൂതൻ, പ്രസ്തുതസർപ്പസത്രം സമ്പൂർണ്ണമാകുന്നതിന് മുമ്പ് മുടങ്ങിപ്പോകുമെന്ന് ദീർഘദർശനം ചെയ്കയുണ്ടായി. ഇതറിഞ്ഞു് ജനമേജയൻ, ശാലയ്ക്കുള്ളിൽ ആരേയും കടത്തി വിടരുതെന്ന് ആജ്ഞാപിച്ചു, ചുററും കാവലാളികളേ നിർത്തി.



ഇങ്ങിനേ, സർപ്പസത്രം യഥാവിധി ആരംഭിച്ചു. യാജകന്മാർ അവരുടേ കർമ്മം മുറപോലേ അനുഷ്ഠിച്ചു. കത്തിക്കാളുന്ന തീയിൽ മന്ത്രപൂർവ്വകം ഹോമം തുടങ്ങി. അതോടുകൂടി ആ ഘോരാഗ്നിയിൽ, പലേടത്തു നിന്നും പാഞ്ഞെത്തിയ പല തരം പന്നഗങ്ങൾ കൂട്ടം കൂട്ടമായി പതിക്കമാറായി. വിവിധവർണ്ണങ്ങളോടും വിവിധരൂപങ്ങളോടും കൂടിയ നാഗങ്ങൾ ബാലവൃദ്ധഭേദം കൂടാതേ ആയിരവും പതിനായിരവുമായി ചീററിയും, കൂകിയും പലമട്ടു ശബ്ദിച്ചുകൊണ്ടു് തീയിൽ വീണു് ചാമ്പലായി. അടഞ്ഞുരുണ്ടും, മുററിപ്പിരിഞ്ഞും, വളഞ്ഞു തിരിഞ്ഞും, കെട്ടിമറിഞ്ഞും അഗ്നിയിൽ പതിച്ച് എരിഞ്ഞു പൊരിഞ്ഞു. തീക്ഷ്ണവിഷധാരികളും, ഭയങ്കരരൂപികളും, ദീർഘകായന്മാരുമായ ഘോരസർപ്പങ്ങൾ എണ്ണമില്ലാതേ ദഹിച്ചു തുടങ്ങിയപ്പോൾ അവയുടേ മേദസ്സ് പുഴപോലേ ഒഴുകുകയും, അവയിൽ നിന്നുള്ള ഗന്ധം സർവ്വത്ര വ്യാപിക്കയും ചെയ്തു. ആകാശത്തിൽ അവശരായി മരണഭീതി പൂണ്ടു് നില്ക്കുന്നവയുടേയും, അഗ്നിയിൽ വീഴുന്നവയുടേയും, ആ അഗ്നിയിൽ കിടന്ന് പൊരിയുന്നവയുടേയും ദീനനാദം എങ്ങും മുഴങ്ങി. സർപ്പസത്രത്തിന് ഹേതുഭൂതനും അപരാധിയുമായ തക്ഷകൻ പുരന്ദരനേ വിവരമെല്ലാം ഗ്രഹിപ്പിച്ച് രക്ഷയ്ക്കായി പ്രാർത്ഥിച്ചപ്പോൾ, സംപ്രീതനായിത്തീർന്ന ഇന്ദ്രൻ, ഭയം വേണ്ടെന്ന് ധൈര്യപ്പെടുത്തുകയും, ഇതിനുമുമ്പുതന്നേ ബ്രഹ്മാവിനേ പ്രസാദിപ്പിച്ച്, സർപ്പോ

ത്തന്മാൎക്ക് ആപത്തുണ്ടാകാതിരിക്കുവാൻ താൻ മുൻകരുതൽ ചെയ്തിട്ടുണ്ടെന്ന് സമാധാനിപ്പിക്കയും ചെയ്തു. ഇന്ദ്രവാക്യത്താൽ മനസ്സ്വാസ്ഥ്യം ലഭിച്ച തക്ഷകൻ ഇന്ദ്രഭവനത്തിൽ തന്നെ പാൎത്തു വന്നു. നാഗേന്ദ്രനായ വാസുകിയാണ് അത്യധികമായ സങ്കടത്തിൽപ്പെട്ട്, നിലകാണാതെ ക്ലേശിച്ചത്. അദ്ദേഹത്തിന്റെ പരിവാരസമൂഹത്തിൽ ചുരുക്കം ചിലർ മാത്രമേ അവശേഷിച്ചുള്ളു. അഗ്നിയിൽ ഭയവിവശരായി ഇടവിടാതെ വീണ് നശിക്കുന്ന സൎപ്പങ്ങളെയോൎത്തു വാസുകിയുടെ മനസ്സ് ഉഴറുവാൻ തുടങ്ങി. അദ്ദേഹം തന്റെ സഹോദരിയെ വിളിച്ച് ദീനനായി ഇങ്ങിനെ പറഞ്ഞു:—

"ഭദ്രേ, എന്റെ ശരീരം മുഴുവൻ ചുട്ടുനീറുന്നു. ഒട്ടും തന്നെ കാഴ്ചയില്ലാതായിരിക്കുന്നു. പരിഭ്രമംകൊണ്ട് ഞാൻ വലയുന്നു. മനസ്സ് ഇതാ, വല്ലാതെ ഉഴറുന്നു. കണ്മിഴികൾ നിലയ്ക്കു നില്ക്കാതെ ചുഴലുന്നു. മനസ്സ് പൊട്ടിപ്പിളരുമ്പോലെ തോന്നുന്നു. പരവശനായ ഞാനും ഈ അഗ്നിയിൽ വീഴുക തന്നെ ചെയ്യും. നമ്മെ മുഴുവൻ ദഹിപ്പിച്ചുകളയുവാനാണ് ജനമേജയൻ യജ്ഞം നടത്തുന്നത്. ഇതിൽ എനിക്കും മരിക്കതന്നെ വേണ്ടിവരും. ഞാൻ നിന്നെ ജരൽകാരുവിന്നു കൊടുത്തത് ഏതു ഉദ്ദേശത്തോടുകൂടിയാണെന്ന് നിനക്ക് അറിയാമല്ലോ. ഇപ്പോൾ നീ ആ ഉദ്ദേശത്തെ സാധിപ്പിക്കേണ്ട കാലമായിരിക്കുന്നു. നീ തന്നെ വേണം ഇപ്പോൾ ഞങ്ങളെ രക്ഷിക്കുവാൻ. ജനമേജയൻ സൎപ്പസത്രം ആരംഭിച്ചാലും ആസ്തീകൻ ചെന്ന് അതു നിൎത്തുമെന്ന് പിതാമഹൻ പറഞ്ഞിട്ടുണ്ട്. നീ ചെന്ന് വേദജ്ഞോത്തമനായ നിന്റെ മകനെ ഞങ്ങളുടെ രക്ഷയ്ക്കായി, ഉടനെ തന്നെ പറഞ്ഞയയ്ക്കുക."

വാസുകി പറഞ്ഞപ്രകാരം ജരൽകാരു തന്റെ പുത്രനെ വിളിച്ച് വിവരമെല്ലാം അറിയിച്ചു. സൎപ്പശാപവും, വിധിമതവും, ജരൽകാരുചരിതവും സൎപ്പസത്രവും വഴിപോലെ ഗ്രഹിച്ച ആസ്തീകൻ, തന്റെ ജന്മംതന്നെ സൎപ്പസംരക്ഷണത്തിന്നാണെന്നും, തന്റെ ധൎമ്മം നിൎവ്വഹിക്കേണ്ടതിന്നുള്ള കാലം ഇതുതന്നെയാണെന്നും ഓൎത്ത് അമ്മയുടെ അഭിമതംപോലെ പ്രവൎത്തിക്കുവാൻ തീൎമാനിച്ചു. അദ്ദേഹം തന്റെ അമ്മാമനായ വാസുകിയെ സമാശ്വസിപ്പിക്കയാണ് ആദ്യമായി ചെയ്തത്.

"അല്ലയോ, നാഗേന്ദ്ര, ആ മാതൃശാപത്തിൽനിന്ന് അവിടുത്തെ ഞാൻ മോചിപ്പിക്കാം. ഞാൻ ഈ പറഞ്ഞത് സത്യമാണെന്ന് വിശ്വസിക്കണം. ഒട്ടുംതന്നെ ആപത്ത് നേരിടുകയില്ലെന്ന് ധൈൎയ്യത്തോടു

കൂടി അവിടുന്ന് സുപ്രസന്നനായി വാണുകൊള്ളുക. അവിടുത്തെ നന്മക്കുവേണ്ടി ഈ ഞാൻ ശ്രമിച്ചുകൊള്ളാം. വിനോദത്തിൽ കൂടിയും അസത്യമാകാത്ത എന്റെ വാക്ക് ഈ ഗൌരവമേറിയ വിഷയത്തിലോ പിഴച്ചുപോകുക! ഞാൻ ജനമേജയനെ ചെന്നു കണ്ട് സ്തുതിവചനങ്ങളെക്കൊണ്ട് പ്രീണിപ്പിച്ച് യജ്ഞം നിർത്തുമാറാക്കാം. ഈ കാര്യം നിർവ്വഹിക്കുവാൻ ഞാൻ ശക്തനാണെന്നറിഞ്ഞ് സമാധാനിക്കയല്ലാതെ, എന്നെപ്പററി സംശയിച്ച് അവിടുന്ന് വൃഥാ മനോവ്യാകുലത ഏല്ക്കരുത്."

"അയ്യോ, ആസ്തീക, എനിക്ക് തല ചുററുന്നു. മനസ്സു പിളരുന്നു, ഒന്നുംതന്നെ എനിക്കു കാണുവാൻ വയ്യ. ബ്രഹ്മദണ്ഡഭയം എന്നെ വല്ലാതെ പീഡിപ്പിക്കുന്നു" എന്നിങ്ങനെ വാസുകി ദീനദീനം വിലപിച്ചു തുടങ്ങി.

"അവിടുന്ന് ഭയപ്പെടരുത്. ഘോരാഗ്നിഭയം ഞാൻ തീർത്തു തരാം. കാലാഗ്നിപോലെ ഉഗ്രതേജസ്സേറുന്ന ആ ബ്രഹ്മദണ്ഡത്തെ നിശ്ശേഷം നശിപ്പിക്കുവാനും എനിക്ക് കഴിവുണ്ട്" എന്നു പറഞ്ഞ് ആസ്തീകൻ വാസുകിയെ വീണ്ടും വീണ്ടും ആശ്വസിപ്പിച്ചു. അതിൽപ്പിന്നെ, അദ്ദേഹം സർപ്പസത്രശാലയിലേക്ക് അതിവേഗം പാഞ്ഞുചെന്നു. അവിടെ, അഗ്നിയെപ്പോലെയും സൂര്യനെപ്പോലെയും പ്രകാശിക്കുന്ന സദസ്യർ നിറഞ്ഞിരിക്കുന്നതു കണ്ടു. അകത്തേക്ക് കടക്കുവാൻ അദ്ദേഹത്തിന്, ദ്വാരപാലകന്മാർ തടുത്തതുകൊണ്ട്, കഴിഞ്ഞില്ല. അപ്പോഴം, ആസ്തീകൻ വെളിയിൽത്തന്നെ നിന്നുകൊണ്ട് ജനമേജയനെയും ഋത്വിക്കുകളേയും മംഗളശ്ലോകങ്ങളാൽ കീർത്തനം ചെയ്തുതുടങ്ങി.

കേവലം ബാലനായിരുന്നിട്ടും, പരിപക്വാശയനായ വൃദ്ധനെപ്പോലെ അത്ര പാണ്ഡിത്യം തികഞ്ഞ നിലയിൽ സുമധുരം സ്തുതി ചെയ്യുന്ന ആസ്തീകനെ കണ്ട് അദ്ദേഹത്തെ വരദാനത്താൽ തൃപ്തനാക്കുവാൻ ജനമേജയൻ നിശ്ചയിച്ച് സദസ്യരുടെ അനുമതി ചോദിച്ചു. അത് അവർക്കും സമ്മതമായിത്തന്നെ തീരുകയാൽ, ആസ്തീകനെ അകത്തു വിളിച്ച് അഭീഷ്ടം ഇന്നതെന്നറിയിച്ചാൽ അത് സാധിപ്പിക്കാമെന്ന് ആ ഭൂപാലൻ വാഗ്ദാനം ചെയ്തു. അതിന്ന് ആസ്തീകനിൽ നിന്ന് മറുപടി പുറപ്പെടും മുമ്പേ, തക്ഷകന്റെ വരവു കാണാതെ അക്ഷമനായിത്തീർന്ന ഹോതാവ്, അതിനുള്ള ഹേതു അന്വേഷിക്കയാൽ, രാജാവിന്റേയും സദസ്യരുടേയും ശ്രദ്ധ അങ്ങോട്ടു തിരിഞ്ഞു.

"ആരംഭിച്ചിരിക്കുന്ന ഈ ക്രിയ പൂർത്തിയാവേണ്ടതിലേക്ക്, ഉടനെതന്നെ തക്ഷകനെ വരുത്തുമാറു് മന്ത്രശക്തിയോടുകൂടി നിങ്ങൾ

ശ്രമിക്കുക. ആ ദുഷ്ടനാണല്ലോ നമ്മുടേ ശത്രു" എന്ന് ജനമേജയൻ ഋത്വിക്കുകളേ ഉത്സാഹിപ്പിച്ചു. അപ്പോൾ ഋത്വിക്കുകൾ, ആ തക്ഷകൻ ഇപ്പോൾ ദേവേന്ദ്രഗൃഹത്തിൽ ഭയത്താൽ ഒളിച്ചുപാൎക്കയാണെന്ന് രാജാവിനേ അറിയിക്കയാൽ, അതിനെപ്പറ്റി ശരിയായി അറിയുവാൻ അദ്ദേഹം ഉൽകണ്ഠിതനായി. രാജാവിൻെറ ചോദ്യത്തിന്ന് മറുപടിയായി, തക്ഷകൻ ഇന്ദ്രനേ അഭയം പ്രാപിച്ചിരിക്കയാണെന്നും, ആ സൎപ്പത്തെ അഗ്നിബാധയിൽനിന്ന് രക്ഷിക്കാമെന്ന് ഇന്ദ്രൻ ധൈൎയ്യപ്പെടുത്തീട്ടുണ്ടെന്നും സൂതൻ പറഞ്ഞു. അപ്പോൾ, രാജാവ് ആവശ്യപ്പെട്ട പ്രകാരം ഹോതാവ് ഘോരമന്ത്രത്തോടുകൂടി ആഹുതി തുടങ്ങുകയാൽ, തക്ഷകനോടുകൂടി ഇന്ദ്രനും ആകാശത്തിൽ വന്നുനിന്നു. മേഘവൃന്ദത്തോടുകൂടി വിമാനത്തിൽ കയറിവന്ന ദേവേന്ദ്രൻെറ ഉത്തരീയത്തിൽ ഭയാകുലനായ തക്ഷകൻ ദുഃഖത്തിലാണ്ട് മറഞ്ഞു കിടന്നിരുന്നു. തൻെറ ശത്രു ഇന്ദ്രനേ അഭയം പ്രാപിച്ചിരിക്കകൊണ്ട് അവൻ ആ ഇന്ദ്രനോടുകൂടിത്തന്നെ അഗ്നിയിൽ വീഴട്ടേ എന്ന് ജനമേജയൻ പറയുകയാൽ, അപ്രകാരമാണ് ഹോമം തുടങ്ങിയത്. മന്ത്രശക്തിയാൽ, ഇന്ദ്രന്ന് നിലയില്ലാതായി. മരണഭയംകൊണ്ട് ആൎത്തനായി നില്ക്കുന്ന തക്ഷകനോടുകൂടി, അഭയദാതാവായ ശക്രനും അഗ്നിയിലേക്ക തിരിഞ്ഞു. അപ്പോൾ ഭയവിഹ്വലനായിത്തീൎന്ന ഇന്ദ്രൻ, സ്വരക്ഷയ്ക്കായി തക്ഷകനേ കൈവിട്ട്, അങ്ങിനേ, മന്ത്രശക്തിയിൽനിന്ന് ഒഴിഞ്ഞ് സ്വന്തം പത്തനത്തിലേക്ക തിരിച്ചുപോയി. അതോടുകൂടി, തക്ഷകന്ന് ശരണമെന്നുമില്ലാതായി. മന്ത്രശക്തിയാവട്ടേ, ആ വിഷസൎപ്പത്തെ വഹ്നിയിലേക്ക് ഊക്കോടെ വലിച്ചു. അതിഘോരമായി ചീറുകയും, നിലവിട്ടു തളരുകയും, മരണഭീതിയാൽ പിടയുകയും, മനസ്സിടിഞ്ഞ് ബോധം കെടുകയും ചെയ്തുകൊണ്ട് തക്ഷകൻ അഗ്നിയിൽ വീഴുവാൻ തുടങ്ങി. അപ്പോഴാണ് ആസ്തീകൻ വരപ്രാൎത്ഥന ചെയ്തത്. ഇഷ്ടം എന്താണെന്നറിയിച്ചാൽ അത് സാധിപ്പിക്കാമെന്ന് രാജാവ് വാഗ്ദാനം ചെയ്തിരുന്നതുകൊണ്ട്, ഈ സത്രം ഉടൻതന്നേ നിൎത്തണമെന്നാണ് തൻെറ അഭീഷ്ടം എന്ന് ആസ്തീകൻ അറിയിച്ചു. അവിചാരിതമായ ഈ വരപ്രാൎത്ഥനയാൽ ജനമേജയൻ വല്ലാതെ വിഷമിച്ചുപോയി. എത്രയെത്ര വിലയേറിയ വസ്തുക്കൾ ആവശ്യപ്പെടുന്നതായാലും അതെല്ലാം തന്നുകൊള്ളാമെന്നും ഈ വരപ്രാൎത്ഥന മറ്റൊന്നായി മാറ്റണമെന്നും രാജാവ് വീണ്ടും വീണ്ടും പറഞ്ഞുനോക്കീട്ടും, ആസ്തീകൻ ആ നിന്നനിലയിൽനിന്ന് ഇളകിയതേയില്ല. ഗത്യന്തരമില്ലാതാകയാൽ, വാഗ്ദാന

സംരക്ഷണത്തിന്ന്, സദസ്യരുടേ അഭിമതംപോലെയും, ആസ്തീകന്റെ അഭീഷ്ടംപോലേയും ആ സർപ്പസത്രം ആ അപൂർണ്ണസ്ഥിതിയിൽത്തന്നേ നിർത്തുവാൻ നിശ്ചയിച്ചു. ആസ്തീകൻ അങ്ങിനേ വിജയിയായി. തക്ഷകൻ സുരക്ഷിതനായിത്തീരുകയും ചെയ്തു. യജ്ഞം നിർത്തിയതിൽപ്പിന്നേ, ആ കർമ്മത്തിൽ ഏർപ്പെട്ടിരുന്നവരേയെല്ലാം ജനമേജയൻ യഥായോഗ്യം സമ്മാനിച്ചയച്ചു. അദ്ദേഹം ആസ്തീകനേ പ്രത്യേകം സൽകരിക്കയുമുണ്ടായി. തന്റെ ഭാഗിനേയന്റെ മഹത്വത്താൽ തനിക്കും തന്റെ കുലത്തിന്നും ശാപഭയം തീർന്ന് രക്ഷ കിട്ടിയതറിഞ്ഞ് നാഗേന്ദ്രനായ വാസുകി സന്തോഷനിമഗ്നനായി.

---

## എട്ടാം അദ്ധ്യായം. ഭൃഗുവംശം.

---

ജനമേജയന്നു പുറമേ, സർപ്പസംഹാരവ്രതം കൈക്കൊണ്ട മറ്റൊരാളാണ് രുരു. ഭൃഗുകുലത്തിലാണ് രുരുവിന്റെ ജനനം. പരിപാവനവും പ്രശസ്തവുമായ പ്രസ്തുതപുരാതന കുലത്തിന്റെ ആഗമമാണ് താഴെ പറയുന്നത്:—

ബ്രഹ്മാത്മജനായ ഭൃഗുമഹർഷി പുലോമയേ വേൾക്കുകയും ആ ദേവി യഥാകാലം ഗർഭിണിയായിച്ചമയുകയും ചെയ്തു. അന്നൊരു നാൾ ഭൃഗുമുനി കുളിക്കുവാൻ പോയിരുന്നപ്പോൾ പുലോമൻ എന്ന ഒരു രാക്ഷസൻ ആശ്രമത്തിൽ വന്നു കയറി. അവിടേ അവൻ പുലോമയേ കണ്ട് കാമാർത്തനായിത്തീർന്നു. മദനപീഡ ദുസ്സഹമായി വർദ്ധിച്ച് വലഞ്ഞുഴന്നു തുടങ്ങിയ ആ പുലോമൻ ഭൃഗുപത്നിയേ അപഹരിക്കതന്നേയെന്ന് തീർച്ചപ്പെടുത്തി. ഇതിന്നുമുമ്പ് പുലോമയേ ഈ രാക്ഷസൻ വരിക്കയുമുണ്ടായിട്ടുണ്ട്. വിധിപോലേയുള്ള വിവാഹമായിരുന്നില്ലാ അത്. പിന്നീട്, പുലോമയുടേ അച്ഛൻ ആ ദേവിയേ ശരിയായ ചടങ്ങുകളോടു കൂടി ഭൃഗുവിനേക്കൊണ്ട് പരിഗ്രഹിപ്പിച്ചു. തന്റെ കാമിനി കൈവിട്ടു പോയതിൽ കലശലായ പകയോടു കൂടിയാണ് പുലോമൻ നാൾ പോക്കി വരുന്നതു. ഇപ്പോൾ ആ ദേവിയേ തനിക്ക് കണ്ടെത്തുവാൻ കഴിയുകയും, അവിടേ മററാരുമില്ലാതിരിക്കയും ചെയ്കയാൽ രാക്ഷസന്ന് സന്തുഷ്ടിയുമുണ്ടായി. തരംനോക്കിക്കൊണ്ട്, പുലോമാപഹരണത്തിന്നായി മുതിർന്നപ്പോൾ അവൻ ആ ആശ്രമശാലയിൽ ആളിയെരിയുന്ന അഗ്നിയേ കണ്ട് തന്റെ സംശയം തീർക്കുന്നതിലേക്ക്, ഇങ്ങിനേ പറഞ്ഞു:—

"ദേവരൂപമായി ശോഭിക്കുന്ന, അല്ലയോ, അഗ്നേ, ഇവിടെ മറവിൽ നില്ക്കുന്ന സ്ത്രീ ഭൃഗുവിന്റെ പത്നിയാണെങ്കിൽ, ആ സത്യം എന്നോടു പറഞ്ഞാലും! ഇവളെ എന്റെ ഭാര്യയാക്കുവാൻ ഉദ്ദേശിച്ച്, ആദ്യം ഞാൻ വരിക്കയുണ്ടായിട്ടുണ്ട്. അതിൽപ്പിന്നെയാണ് ഇവളെ ഇവളുടെ അച്ഛൻ അന്യായമായി ഭൃഗുവിന് നൽകിയത്. എന്റെ പൂർവ്വപത്നിയെ ഭൃഗു കൈക്കലാക്കിയതോർത്ത് എന്റെ മനസ്സിൽ വിദ്വേഷം നീറി നീറിക്കൊണ്ടിരിക്കുന്നുണ്ട്."

ആ ദേവി ആരെന്നുള്ള ചോദ്യത്തിന് മറുപടി കൊടുക്കുവാൻ അഗ്നി മടിച്ചു. സത്യം തുറന്നു പറഞ്ഞാൽ, രാക്ഷസൻ പുലോമയെ അപഹരിക്കും. എന്നാൽ, അസത്യം പറയുവാൻ അഗ്നിക്ക് കഴികയില്ല. അതുകൊണ്ട് ഒന്നും മിണ്ടാതെ നില്ക്കുന്ന അഗ്നിയോട് പുലോമൻ അവൾ ആരെന്ന് വീണ്ടും വീണ്ടും ചോദിച്ചുതുടങ്ങി.

"അല്ലയോ, അഗ്നേ, ഭവാൻ സർവ്വാന്തര്യാമിയും, പുണ്യപാപങ്ങൾക്കെല്ലാം സാക്ഷിയുമാണല്ലോ. എന്റെ പൂർവ്വഭാര്യയെ ഭൃഗു അന്യായമായി കൈക്കൊണ്ട് സ്വന്തമാക്കീട്ടുണ്ട്. അപ്രകാരം മറവിൽ നില്ക്കുന്ന ഇവളെങ്കിൽ, അതു ഭവാൻ സത്യം മറയ്ക്കാതെ പറഞ്ഞാലും! ഭവാനിൽനിന്ന് വസ്തുത അറിഞ്ഞാൽ, ഇവൾ ഭൃഗുപത്നിയാണെങ്കിൽ, ഞാൻ ഇവളെ ഈ ആശ്രമത്തിൽനിന്ന് ഭവാൻ കാൺകെത്തന്നെ എടുത്തുകൊണ്ടു പോകും."

അഗ്നി വലിയ വിഷമത്തിലായി. ഭൃഗുകോപഭയത്തെക്കാൾ അസത്യവാദഭയം ഉയർന്നുനിന്നതുകൊണ്ട് ഒടുവിൽ അഗ്നി സത്യപ്രസ്താവം തന്നെ ചെയ്തു.

"എടോ, ദാനവ, നീ മുമ്പു വരിച്ച പുലോമ തന്നെയാണിവൾ. എന്നാൽ, വിധിപ്രകാരം മന്ത്രപൂർവ്വകം ഇവളെ നീ വേട്ടിട്ടില്ല. ഇവളുടെ അച്ഛൻ നിനക്കല്ലാ, ഭൃഗുവിനാണ് ഇവളെ നൽകിയിരിക്കുന്നതു. ഭൃഗു എന്നെ സാക്ഷീകരിച്ച് വേദവിധിപ്രകാരം ഇവളെ പരിഗ്രഹിച്ചിരിക്കുന്നു. ആ പുലോമ തന്നെയാണിവൾ. ഞാൻ അസത്യം പറകയില്ല. അസത്യം ഒരിക്കലും ഒരിടത്തും ശോഭിക്കയില്ല."

അഗ്നിയിൽ നിന്നു സത്യം ഗ്രഹിച്ചു കഴിഞ്ഞ ആ നിമിഷത്തിൽ തന്നെ, വരാഹാകാരനായ ആ രാക്ഷസൻ പുലോമയെ അപഹരിച്ചു വായുവേഗത്തിൽ പാഞ്ഞു പോയി. അപ്പോൾ ദേവിയുടെ ഉദരത്തിൽ കുടികൊള്ളുന്ന ഗർഭം, ഈ ക്രൗര്യം കണ്ടതിലുണ്ടായ രോഷം കൊണ്ട് ചലിക്കയാൽ ച്യവനം (സ്ഥാനഭ്രംശനം) ചെയ്തു. അങ്ങിനെ ഉണ്ടായ പുലോമാത്മജനാണ് ച്യവനൻ. മാതൃകുക്ഷിയിൽ നിന്നു വെ

ളിപ്പെട്ട സൂൎയ്യസങ്കാശ പ്രകാശനായ ശിശുവിന്റെ ഉഗ്രതേജസ്സാൽ ആ രാക്ഷസൻ ഉടൻതന്നേ ദഹിച്ചു ചാമ്പലായിത്തീൎന്നു. പുലോമയാകട്ടേ, ആ കുട്ടിയേ എടുത്തു് വഴിനീളേ കണ്ണീരൊഴുക്കിക്കൊണ്ടു് ആശ്രമത്തിലേക്കു നടന്നു. ആ നിലയിൽ ആ ദേവിയേ പിതാമഹൻ കണ്ടു് സമാശ്വസിപ്പിക്കയും, പുലോമയിൽനിന്നു് വാൎന്നൊഴുകിയ കണ്ണീർ ഒരു പുഴയായിത്തീരുകയാൽ അതിനു് വധൂസരാ എന്നു പേരിടുകയും ചെയ്തു. തന്റെ പത്നിയേയും പുത്രനേയുംകണ്ടു് അപഹരണവൃത്താന്തം അറിഞ്ഞ ഭൃഗു കോപംകലൎന്നു്, "ആരാണു് ആ രാക്ഷസന്നു് നീ എന്റെ ഭാൎയ്യയാണെന്നു് അറിവുകൊടുത്തതു്?" എന്നു ചോദിച്ചു. അദ്ദേഹം തുടൎന്നു പറഞ്ഞു:— "അവൻ ആരായാലും ഈ കോപം ശമിക്കുംമുമ്പേ ഞാൻ അവനേ ശപിക്കും. എന്റെ ശാപത്തെ ഭയപ്പെടാത്തവർ ആരുമില്ലാതിരിക്കേ, ഈ അപകൃത്യം ചെയ്യുവാൻ ധൈൎയ്യമുണ്ടായവൻ ആരാണു്?"

തന്നേ ആരെന്നു് പറഞ്ഞുകൊടുത്തതു് അഗ്നിയാണു് എന്ന വാസ്തവം പുലോമ ഭൃഗുവിനേ ഗ്രഹിപ്പിച്ചു. ആ രാക്ഷസൻ, തന്നേ എടുത്തുകൊണ്ടു് ഓടിയതും, താൻ ദുഃഖാധിക്യത്താൽ ധാരധാരയായി കണ്ണീർ വാൎത്തു കരഞ്ഞതും, പുത്രന്റെ തേജസ്സുകൊണ്ടു് രാക്ഷസൻ ദഹിച്ചതും, താൻ രക്ഷപ്പെട്ടതുമെല്ലാം പുലോമ വിസ്തരിച്ചു പറകയും ചെയ്തു. ഇതെല്ലാം കേട്ടു്, അളവുകടന്നവളൎന്ന ദേഷ്യത്തോടുകൂടി അഗ്നിയേ സൎവ്വഭക്ഷകനാകുകയെന്നു് ഭൃഗു ശപിച്ചു.

ഈ ശാപത്താൽ അഗ്നിയും ക്രുദ്ധനാകുകയാണു് ചെയ്തതു്. "ഭവാൻ എന്തുകൊണ്ടാണു് ഇത്ര വലിയ സാഹസം ചെയ്തു പോയതു്?" എന്നു് അഗ്നി ചൊടിച്ചുകൊണ്ടു ചോദിച്ചു.

"ധൎമ്മത്തിൽ പ്രവൎത്തിക്കുന്നവരും സത്യം പറയുന്നവരും സമന്മാർ തന്നേയാണു്. ചോദിച്ചപ്പോൾ ഞാൻ സത്യം പറഞ്ഞതിൽ എന്താണു് തെറ്റു്? സത്യം ഗ്രഹിച്ചിരുന്നിട്ടും, അതിനേപ്പററി ചോദിക്കുമ്പോൾ മറിച്ചുപറയുന്നവരും ഒന്നും പറയാതിരിക്കുന്നവരും തന്റെ കുലത്തിൽ മേലും കീഴുമുള്ള എഴേഴു പേരേ നശിപ്പിക്കുന്നതായ ആ ഘോരപാപത്തിനു് ഉത്തരവാദിയായിരിക്കും. ഇതു് ഭവാൻ അറിഞ്ഞിരുന്നിട്ടും, സത്യം പറഞ്ഞ എന്നേ ശപിക്കുകയാണു് ചെയ്തതു്. ഈ ശാപശക്തി എനിക്കും വേണ്ടുവോളമുണ്ടു്. ഭവാൻ ഒരു ബ്രാഹ്മണോത്തമനാണല്ലോ എന്നു കരുതി, ഞാൻ ആ ശക്തി പ്രയോഗിക്കുന്നില്ലെന്നേയുള്ളു. ഞാൻ ദേവന്മാരുടേയും പിതൃക്കളുടേയും മുഖമാണു്. എന്നിൽക്കൂടിയാണു് അവൎക്കു് ആഹാരം കിട്ടുന്നതു്. എന്നിൽ ഹോമി

ക്കുന്ന ഹവിസ്സാണല്ലോ അവരുടെ ആഹാരം. ഇങ്ങിനെ ദേവമുഖമായ ഞാൻ സൎവ്വഭക്ഷകനാകുന്നതെങ്ങിനെ?”

ഭൃഗുവിനോട്ട് അഗ്നി ഇത്രയും പറഞ്ഞതിൽപ്പിന്നെ, താൻ ആരെന്നും തന്റെ ശക്തി എന്തെന്നും ലോകത്തെ ഓൎമ്മിപ്പിക്കുവാൻ നിശ്ചയിച്ച്, തന്റെ തേജസ്സ് തന്നെത്താൻ പിൻവലിച്ചു. തന്നിമിത്തം, അഗ്നിഹോത്രം, യജ്ഞം, സത്രം മുതലായ ക്രിയകളെല്ലാം മുടങ്ങിപ്പോയി. തീയില്ലാതെ ജനങ്ങളെല്ലാം വിഷമിച്ചു. സൎവ്വഭൂതങ്ങളും നിഷ്ക്രിയങ്ങളായ്ത്തീരുകയും ചെയ്തു. അപ്പോൾ, മഹൎഷികൾ ആവലാതിപ്പെടുകയാൽ പിതാമഹൻ അഗ്നിയെ വിളിച്ച് സാന്ത്വനോക്തികളാൽ കോപം ശമിപ്പിച്ച് ഇങ്ങിനെ പറഞ്ഞു:—

“നീയാണ് ലോകത്തെ സൃഷ്ടിക്കയും, രക്ഷിക്കയും സംഹരിക്കയും ചെയ്യുന്നത്. ക്രിയാകൎത്താവും നീ തന്നെ. നീ ഈ ലോകത്തെ ക്രിയാഹീനമാക്കരുത്. ലോകേശ്വരൻതന്നെയായ നിനക്ക് ഇത്ര മൌഢ്യമുണ്ടായത് എന്തുകൊണ്ടാണ്? നീ സൎവ്വത്തെയും ശുദ്ധീകരിക്കുന്നവനും, സൎവ്വഭൂതങ്ങളിലും സ്ഥിതി ചെയ്യുന്നവനുമാണ്. നിനക്കുള്ള വിവിധമാൎഗ്ഗങ്ങൾവഴിക്ക് നീ നിശ്ചയമായും സൎവ്വഭക്ഷകനാകയില്ല. എന്നാൽ, നിന്റെ ശിഖകൾ സൎവ്വത്തെയും ഭക്ഷിക്കുന്നതായി വരും. ഇതിൽ നീ സമാധാനിച്ച് മുനിവാക്ക് സത്യമാക്കുക.”

അഗ്നി അങ്ങിനെതന്നെ സമ്മതിച്ചു. അപ്പോൾ ഋഷികൾ സന്തുഷ്ടരായി; ലോകം ക്രിയാപൂൎണ്ണമായി; ഭൃഗുവിന്റെ ശാപം നിഷ്ഫലമാകാതെയുമായി.

ഭൃഗുപുത്രനായ ച്യവനൻ നൎമ്മദാതീരത്തു ചെന്ന് അതിഘോരമായ തപസ്സിൽ ഏൎപ്പെട്ടു. വീരാസനത്തിൽ സ്തംഭംപോലെ നിശ്ചലനായി, ഏകാഗ്രചിത്തനായി, ധ്യാനനിമഗ്നനായി അദ്ദേഹം സ്ഥിതി ചെയ്തു. ഇങ്ങിനെ, പലനാൾ ചെന്നപ്പോൾ, ചുററും മുളച്ചുപടൎന്ന വള്ളികൾ ആ യോഗിയെ ചുററിവളഞ്ഞ് വളൎന്നുയൎന്നു. ക്രമേണ, ആ യോഗിയുടെ ദേഹം മുഴുവൻ, ചുററിന്നിടയിലാകയും, ചുററും ചിതൽ പിടിക്കയും ചെയ്ത് വെറും മൺകട്ടയായിത്തീൎന്നു. ഇക്കാലത്തൊരു നാൾ ശൎയ്യാതി രാജാവ് നൎമ്മദയിൽ കുളിക്കുവാനായി സപരിവാരം വന്നു ചേൎന്നു. നാലായിരം ഭാൎയ്യമാരോടുകൂടിയ ആ രാജാവിന്ന് സുകന്യ എന്ന പേരായി ഒരേ മകൾ മാത്രമേ ഉള്ളു. ആ രാജകുമാരി ദിവ്യാഭരണ വിഭൂഷിതയായി, തോഴിമാരോടുകൂടി, രമണീയമായ പ്രകൃതിവിലാസം കണ്ട് രസിച്ചുകൊണ്ട് ചുററി നടന്നു. യൌവനത്തികവും, സൌന്ദൎയ്യത്തിളപ്പും, കാമത്തള്ളലും തികഞ്ഞ ആ മാനിനി വൃക്ഷങ്ങ

ളിൽ പുഷ്പം നിറഞ്ഞു നില്ക്കുന്ന ചെറുചില്ലകൾ ഒടിച്ച് ആ നദീതീരത്തിൽ ക്രീഡിച്ചു. തോഴിമാരിൽനിന്ന് അകന്ന്, ഒരേ പൂന്തുകിൽ മാത്രം അണിഞ്ഞു്, ചന്തം ചിന്തുമാറു് ചമഞ്ഞു്, അങ്ങിനെ ഏകയായി വിജന പ്രദേശത്ത് മിന്നൽക്കൊടിപോലേ വിളങ്ങുന്ന അവളേ തപസ്വിയും തേജസ്വിയുമായ ച്യവനൻ കണ്ടു് ആരെന്നറിയുവാൻ വിളിച്ചു ചോദിച്ചു. എന്നാൽ അദ്ദേഹത്തിന്റെ ശബ്ദം തീരെ മന്ദിച്ചിരുന്നതിനാൽ അവൾ അതു കേട്ടില്ല. അവൾ അവിടേയെല്ലാം ചുററി നടക്കുന്നതിന്നിടയ്ക്കു്, ആ പുററിന്നിടയിൽക്കൂടി ച്യവന മഹൎഷിയുടേ നേത്രങ്ങൾ ഉജ്ജ്വലിച്ചുകൊണ്ടിരിക്കുന്നതു കണ്ടു് കൌതുകം വളൎന്ന് "ഇതെന്തൊരു സാധനം!" എന്ന് അത്ഭുതാധിക്യത്താൽ തന്നെത്താൻ ശബ്ദിച്ചു്, ആ രണ്ടു കണ്ണുകളേയും ഒരു മുള്ളെടുത്തു കുത്തിത്തുളച്ചു നോക്കി. എന്നിട്ടും, എന്താണതെന്ന് അറിയുവാൻ കഴിയായ്കയാൽ, സുകന്യ ആ സ്ഥലം വിട്ടു് തോഴീജന മദ്ധ്യത്തിലേക്ക് പോകയും ചെയ്തു. തന്റെ കണ്ണിൽ മുള്ളുകൊണ്ടു കുത്തുകയാൽ ദേഷ്യം കൂടിയ ച്യവനൻ ശര്യാതിയുടേ സൈന്യത്തിന്ന് മലമൂത്രങ്ങൾ അടഞ്ഞുപോകട്ടേ എന്നു ശപിച്ചു. ഈ ശാപത്താൽ ഭടന്മാരെല്ലാം മൂത്രവും മലവും അടഞ്ഞു് വയർ വീൎത്തു് കഷ്ടപ്പെട്ടു തുടങ്ങി. ഇതു് പ്രകൃതി കോപത്താലുണ്ടായ രോഗമല്ല, മഹൎഷി കോപത്താലുണ്ടായ ശാപമാണെന്ന് നിൎണ്ണയിച്ചു്, ച്യവന മുനിയേ ആരാണ് ഉപദ്രവിച്ചതെന്ന് ശര്യാതി അന്വേഷിച്ചു. ഭടന്മാരിൽ ആരും അപരാധിയല്ലെന്ന് അറിഞ്ഞതിൽപ്പിന്നേ അദ്ദേഹം ബന്ധുജനമദ്ധ്യത്തിൽ കടന്ന് ആ കുററക്കാരനേ തേടിത്തുടങ്ങി. സൈന്യത്തിന്നുണ്ടായിരിക്കുന്ന സങ്കടം കണ്ടു് വിഷണ്ണയായിത്തീൎന്ന സുകന്യ അച്ഛന്റെ മുമ്പിൽ ചെന്ന് അപരാധിനി താനാണെന്ന് ഏററുപറഞ്ഞു:— "ഞാൻ നദീതീരത്തിൽ ചുററി നടക്കുമ്പോൾ, ഒരു പുററിൽ എന്തോ രണ്ടെണ്ണം മിന്നിത്തിളങ്ങിക്കൊണ്ടിരിക്കുന്നതു കണ്ടു. അതു് മിന്നാമിനുങ്ങായിരിക്കുമോ എന്നു സംശയിച്ചു് ഞാൻ ഒരു മുള്ളുകൊണ്ടു് കുത്തിനോക്കുകയുണ്ടായി."

മകൾ പറഞ്ഞതു കേട്ടു്, ശര്യാതി ഉടനേതന്നേ ആ പുററിന്നരികിലേക്കു പോയി. അവിടേ, തപോവൃദ്ധനും വയോവൃദ്ധനുമായ ച്യവനനേ കണ്ടു്, തന്റെ മകൾ ചെറുപ്പമാകയാൽ അറിവില്ലായ്മകൊണ്ടു് ചെയ്തുപോയ കുററം ക്ഷമിക്കേണമെന്ന് രാജാവ് പ്രാൎത്ഥിച്ചു.

"അവിടത്തെ മകൾ അഴകിന്റേയും ഔജസ്സിന്റേയും തള്ളിച്ചയാൽ മതിമറന്ന് താന്തോന്നിത്തം വളരുകയാൽ എന്റെ കണ്ണിൽ

മുള്ളുകൊണ്ടു കുത്തി എന്നെ അവമാനിച്ചിരിക്കുന്നു. ഇതു് ഞാൻ ക്ഷമിക്കേണമെങ്കിൽ, ഇവളെ എനിക്കു തരണം" എന്നാണു് ച്യവനൻ മറുപടി കൊടുത്തതു്. ശര്യാതി ഒട്ടും ശങ്കിച്ചുനില്ക്കാതെ ആ മഹർഷിയുടെ ഹിതംപോലെ തന്നെ പ്രവർത്തിച്ചു. സുകന്യയെ വരിച്ചു് ച്യവനൻ സന്തുഷ്ടനായി. ഋഷിയാൽ അനുഗൃഹീതരായ ശര്യാതിയും സൈന്യവും സ്വന്താഃപുരത്തിലേക്കു പോയി. തപസ്വിയായ ഭർത്താവിനെ പ്രത്യനിയമത്തോടുകൂടി ശുശ്രൂഷിച്ചും, പാദഫമാരെ സൽകരിച്ചുംകൊണ്ടു് സുകന്യ സന്തുഷ്ടയായി ആ കാട്ടിൽത്തന്നെ പാർക്കയും ചെയ്തു.

അങ്ങിനെ, കുറേകാലം കഴിഞ്ഞപ്പോൾ, ഒരു നാൾ സുകന്യ കുളി കഴിഞ്ഞു് വെളിവായി നില്ക്കുന്നതു് അശ്വിനികൾ കണ്ടു. ദേവാംഗനയെപ്പോലെ സൌന്ദര്യസമൃദ്ധി ചേർന്ന ആ ഋഷിപത്നിയുടെ മുമ്പിൽചെന്നു്, അവൾ ആരെന്നും ഈ കാട്ടിൽ വരുവാൻ കാരണമെന്തെന്നും അവർ ചോദിച്ചു. തന്റെ ആ നിലയിൽ അശ്വിനികളെ കണ്ടപ്പോഴുണ്ടായ ലജ്ജയോടുകൂടി, സുകന്യ തന്റെ വാസ്തവസ്ഥിതി അവരോടു് പറഞ്ഞു. അതു കേട്ടപ്പോൾ, അശ്വിനികൾ ചിരിയാണുണ്ടായതു്. അവർ പറഞ്ഞു:—

"ഭദ്രേ, നിന്നെ നിന്റെ അച്ഛൻ ഇങ്ങിനെയൊരു കിഴവനാണോ പിടിച്ചുകൊടുത്തതു്? നീയാവട്ടെ, വിദ്യുല്ലതപോലെ ഈ വനത്തിൽ ശോഭിക്കുന്നു. നിന്നെപ്പോലെ ഇത്രയും ദർശനീയയായി ദേവാംഗനകളിൽ കൂടിയും ആരുമില്ല. ആഭരണങ്ങൾ ഒന്നുംതന്നെ അണിയാതെയും, നല്ലൊരു വസ്ത്രംപോലും ഉടുക്കാതെയും തീരെ അലങ്കാരഹീനയായിരുന്നിട്ടും നീ ഈ കാടു മുഴുവൻ കാന്തിചിതറുന്നു. നീ ദിവ്യാഭരണങ്ങൾ ചാർത്തി, വിചിത്ര വസ്ത്രങ്ങൾ ധരിച്ചാൽ, നിന്നെപ്പോലെ ആരുണ്ടു് അത്ര ശോഭിക്കുവാൻ! ആ നീ എന്തിന്നാണു് ഈ മാലിന്യത്തിൽ കിടക്കുന്നതു്? ഈ നരച്ച പടുകിഴവനെയാണോ ശോഭനാംഗിയായ നീ സേവിക്കുന്നതു്! പോററുവാനും പുലർത്തുവാനും കഴിവില്ലാത്ത ആ മുനിയെ കൈവിട്ടു് നീ ഞങ്ങളിൽ ഒരാളെ ഭർത്താവായി വരിക്കുക. ദിവ്യമായി വിലസുന്ന ഈ കമനീയ യൌവനത്തെ നീ പാഴെ കളയരുതു്."

അശ്വിനികളുടെ ഈ വാക്കുകളൊന്നും സുകന്യ വകവെച്ചില്ല. തനിക്കു് ച്യവന മഹർഷിയിലുള്ള പ്രേമം സമ്പൂർണ്ണവും സുദൃഢവുമാണെന്നു് ആ പതിവ്രത തീർത്തു പറഞ്ഞു. അപ്പോൾ അശ്വിനികൾ മറെറാരു മാർഗ്ഗത്തിൽകൂടി കാര്യസിദ്ധിക്കായി ശ്രമിച്ചു. "ഞങ്ങൾ

ദേവവൈദ്യന്മാരാണ്. നിന്റെ ഭൎത്താവിന് പുനൎയ്യൌവനവും ദിവ്യസൌന്ദൎയ്യവും ഞങ്ങൾ കൊടുക്കാം. അതിൽപ്പിന്നെ, അദ്ദേഹവും ഞങ്ങളിരുവരും നിന്റെ മുമ്പിൽ വന്നു നിൽക്കുമ്പോൾ അതിലൊരാളെ നീ നിന്റെ ഭൎത്താവായി വരിക്കണം. ഈ നിശ്ചയം നിനക്ക് സമ്മതമാണെങ്കിൽ ആ മഹൎഷിയെ കൂട്ടിക്കൊണ്ടു വരിക." ഇങ്ങിനെ അവർ പറഞ്ഞതു കേട്ട്, സുകന്യ ഭൎത്തൃസന്നിധിയിൽ ചെന്നു വൃത്താന്തമെല്ലാം അറിയിച്ചു. രൂപഗുണേച്ഛയാൽ ച്യവനൻ തന്റെ പത്നിയുടെകൂടെ അശ്വിനികളുടെ മുമ്പിൽ ചെന്നു. അവർ പറഞ്ഞ പ്രകാരം, ആ മഹൎഷി അടുത്തുള്ള സരസ്സിൽ ഇറങ്ങി മുങ്ങി; അതിൽത്തന്നെ അശ്വിനികളും ആ മുനിയോടൊപ്പം മുങ്ങി. ഒരു മുഹൂൎത്തം കഴിഞ്ഞപ്പോൾ, ദിവ്യകളേബരന്മാരായ യുവാക്കന്മാരായി മൂവരും പൊങ്ങി ആ പൊയ്കയിൽനിന്ന് കര കയറിനിന്നു. തിരിച്ചറിയുവാൻ വയ്യാത്ത ഒരേ രൂപത്തിലാണ് അവരെ കണ്ടതു്. ഞങ്ങളിൽ ഒരാളെ വരിക്കുകയെന്ന് ആ മനോജ്ഞരൂപന്മാർ സുകന്യയോടു പറഞ്ഞു. "നീ ഞങ്ങളിൽ ആരെ കാംക്ഷിക്കുന്നുവോ, ആയാളെ ഇഷ്ടംപോലെ വരിച്ചുകൊള്ളുക" എന്ന് അവർ സമ്മതിച്ചപ്പോൾ, ആ പതിവ്രത ഉൾക്കണ്ണുകൊണ്ട്, സ്വന്തം ഭൎത്താവിനെ അറിഞ്ഞു് ച്യവനനെത്തന്നെ വരണം ചെയ്തു. രൂപഗുണവും യൌവനപ്രൌഢിയും നേടിയതിന്നു പുറമെ സ്വപത്നി കൈവിട്ടു പോകാതിരിക്കയും ചെയ്തപ്പോൾ, സന്തുഷ്ടനായിത്തീൎന്ന ച്യവനൻ, തന്റെ ഈ നവസമ്പത്തിന്റെ ദാതാക്കളായ അശ്വിനികളെ ദേവേന്ദ്രൻ കാണെത്തന്നെ സോമപായികളാക്കാമെന്നു നന്ദിപൂൎവ്വം ശപഥം ചെയ്തു. അശ്വിനികൾക്ക് അതുവരെയും സോമപാനത്തിന്ന് അൎഹതയില്ലെന്നാണ് വിധി. ച്യവനന്റെ ഈ ശപഥത്താൽ കൃതാൎത്ഥരായിത്തീൎന്ന അശ്വിനീദേവന്മാർ സുരലോകത്തേക്കു പോയി. ച്യവനനും സുകന്യയും ദേവദമ്പതികളെപ്പോലെ ആ വനത്തിൽ വിഹരിച്ചു.

ച്യവനൻ യുവാവായിച്ചമഞ്ഞിരിക്കുന്നുവെന്നു കേട്ട്, ശൎയ്യാതി സൈന്യസമന്വിതം ആശ്രമത്തിൽ വന്നു. അവിടെ, സുകന്യയും ച്യവനനും ദേവതനയരെപ്പോലെ, വിളങ്ങുന്നതു് കണ്ടപ്പോൾ, ലോകം മുഴുവൻ തന്റേതായതുപോലെയുള്ള സന്തോഷം ആ രാജാവിന്നുണ്ടായി. അത്രയും ആമോദം തന്നെ രാജ്ഞിയും അനുഭവിച്ചു. ആ ദമ്പതികളെ ച്യവനൻ യഥോചിതം സൽക്കരിച്ച് പ്രിയോക്തികളാൽ സമാശ്വസിപ്പിച്ചതിൽപ്പിന്നെ, അശ്വിനികൾക്ക് താൻ കൊടുത്ത വാക്ക് സഫലമാക്കുവാനായി, ആ രാജാവിനെക്കൊണ്ട് യജ്ഞ

പ്പിക്കുവാൻ തീർമാനിച്ചു. മുനിഹിതംപോലെ ശര്യാതി യജ്ഞസാമഗ്രികളെല്ലാം ഒരുക്കുകയും നിശ്ചിതസുദിനത്തിൽ തന്നേ യാഗം ആരംഭിക്കുകയും ചെയ്തു. അതിൽ വെച്ച് സോമരസം ഭാഗിച്ചപ്പോൾ, അതിൽ ഒരു പങ്ക് അശ്വിനികൾക്കായി ച്യവനൻ കൈക്കൊള്ളുവാൻ മുതിരുകയാൽ, ദേവേന്ദ്രൻ അതു അരുതെന്ന് നിരോധിച്ചു. അശ്വിനികൾ ദേവന്മാരുടെ വൈദ്യന്മാർ മാത്രമാണെന്നും ദേവന്മാൎക്കുള്ള യോഗ്യത അവൎക്കില്ലെന്നും, അതുകൊണ്ട് അവർ സോമപാനത്തിന്ന് അൎഹരല്ലെന്നും ഇന്ദ്രൻ ശഠിച്ചതു് ച്യവനൻ ഗണിച്ചില്ല. "മഹാശയന്മാരും മഹോത്സാഹികളും, സുന്ദരകളേബരന്മാരുമാണ് അശ്വിനികൾ. അവർ എന്നേ ദേവന്മാരെപ്പോലേ നിൎജ്ജരനാക്കിയിരിക്കുന്നു. അവിടുത്തേക്കും മറ്റു ദേവന്മാൎക്കും ഇല്ലാത്തതായ എന്തൊരു അനൎഹതയാണ് അശ്വിനികൾക്കുള്ളതു്? അവരും ദേവന്മാർ തന്നേയാണ്" എന്ന് ച്യവനൻ വാദിച്ചു. കമനീയരൂപികൾ തന്നേയാണ് അശ്വിനികളെങ്കിലും, അവർ ചികിത്സകന്മാരായ വെറും തൊഴിലാളികളാണെന്നും, അവർ മനുഷ്യലോകത്തിൽ സഞ്ചരിച്ചു കഴിയുന്നവരാണെന്നും അതുകൊണ്ട് സോമത്തിന്ന് അൎഹരല്ലെന്നും ദേവേന്ദ്രൻ വീണ്ടും വീണ്ടും തടുത്തു പറയുകതന്നേ ചെയ്കയാൽ, വാദംകൊണ്ടു നേരം കളയുവാൻ നിൽക്കാതെ, ഇന്ദ്രവിരോധത്തെ വിഗണിച്ച്, ആ ദൃഢവ്രതനായ മഹൎഷി അശ്വിനികൾക്കായി സോമമെടുക്കുവാൻ തുടങ്ങി. അതു ചെയ്യരുതെന്നും, തന്റെ വിരോധത്തെ വകവെക്കാതേ സോമത്തിൽ കൈവെക്കുന്നതായാൽ തന്റെ അതിഘോരമായ വജ്രംകൊണ്ട് താൻ നിശ്ചയമായും പ്രഹരിക്കുമെന്നും ഇന്ദ്രൻ പേടിപ്പിച്ചതു കേട്ട് ച്യവനൻ പുഞ്ചിരിക്കൊള്ളുകയാണ് ചെയ്തതു്. ഇത്രയും കണ്ടപ്പോൾ, കോപം വളൎന്ന ഇന്ദ്രൻ തന്റെ അത്യുഗ്രമായ വജ്രായുധമെടുത്ത് ച്യവനന്റെ നേൎക്ക് ഓങ്ങിവീശി. എന്നാൽ, ആ ആയുധം ഹസ്തമുക്തമാകുംമുമ്പേ ഇന്ദ്രകരങ്ങളേ ആ മഹൎഷി മന്ത്രശക്തിയാൽ സ്തംഭിപ്പിച്ചുകളഞ്ഞു. അതുകൊണ്ടടങ്ങാത്ത ആ തപോനിധി, പിന്നീട് ചെയ്തതു്, ദേവധ്വംസനത്തിന്നായി കൃത്യയേ ജനിപ്പിക്കുന്നതിന്ന് അഗ്നിയിൽ ഹോമിക്കുകയാണ്. അതിൽനിന്ന്, ആ ക്ഷണംതന്നേ മഹാവീൎയ്യനും, മഹാകായനുമായ മദനെന്ന രാക്ഷസൻ ആവിർഭവിച്ചു. അവന്റെ ആ ഭീഷണാകാരം സുരന്മാൎക്കും അസുരന്മാൎക്കും ഒരുപോലേ ഭയം നൽകി. ഒരു കാൽ മണ്ണിലും മറ്റൊരു കാൽ വിണ്ണിലും വെച്ചുകൊണ്ട്, ശൈലാഗ്രം പോലേ കൂൎത്തുമൂൎത്ത്, ഗോപുരംപോലേ തടിച്ചുയൎന്ന് ബൃഹദ്ദേഹന

നീണ്ട ദംഷ്ട്രങ്ങളോടുകൂടി, മഹാശൈലമൊത്ത കൈകാൽ നീട്ടി, കല്പാന്തകാലാഗ്നിപോലെ ജ്വലിക്കുന്ന വക്ത്രം തുറന്നു്, സൂര്യചന്ദ്രോപമങ്ങളായ നേത്രങ്ങൾ അത്യുഗ്രം തുറിച്ചു്, ഇടിമിന്നൽപോലെ തിളങ്ങുന്ന ജിഹ്വയാൽ മുഖം നക്കിക്കൊണ്ടു്, വിശ്വത്തെ മുഴുവൻ വിഴുങ്ങുവാൻ പുറപ്പെട്ടവനെപ്പോലെ ഭീകരനായി, ഘോരരൂപിയായി, ലോകമാകെ മുഴങ്ങുമാറു ദാരുണമായി ഗർജ്ജിച്ചു് അവൻ കോപോൽകടനായി ഇന്ദ്രന്റെ നേരെ പാഞ്ഞു. തന്നെ വിഴുങ്ങുവാൻ അന്തകനെപ്പോലെ ഭയങ്കരനായി വരുന്ന മദനെ കണ്ടു്, മുമ്പുതന്നെ ഭുജസ്തംഭനത്താൽ വിവശനായ ദേവേന്ദ്രൻ നിലവിട്ടു പേടിച്ചുഴറി, വരണ്ടചുണ്ടു നക്കി നനച്ചുകൊണ്ടു ച്യവനനോടുതന്നെ ശരണം പ്രാപിച്ചു.

„ഇന്നു മുതൽ അശ്വിനീദേവന്മാർ സോമാർഹന്മാർതന്നെയാവട്ടെ. ഞാൻ അതു സമ്മതിച്ചിരിക്കുന്നു. ഇനി, അവിടുന്നു എന്നിൽ പ്രസാദിച്ചാലും! അവിടുത്തെ എന്തൊരു ഉദ്യമവും നിഷ്ഫലമായിപ്പോകയില്ലെന്നു് എനിക്കറിയാം. അവിടുന്നു തുടങ്ങിയ കർമ്മം മിഥ്യയാകയില്ലെന്നു് അറിയാതെയല്ലാ ഞാൻ എതിൎത്തു നിന്നതു്. അശ്വിനികളെ സോമാർഹരാക്കി, ആ വഴിക്കു് അവിടുത്തെ പ്രഭാവം കീർത്തിവിഷയമാവേണമെന്നു കരുതി, ഞാൻ അവിടുത്തെ വീര്യത്തെ ഒന്നു് ജ്വലിപ്പിച്ചുവിട്ടുവെന്നേയുള്ളു.”

ഇങ്ങിനെ, കേണുതാണു പറഞ്ഞു നില്ക്കുന്ന ഇന്ദ്രനെ, ശ്രേഷ്ഠമകന്ന ച്യവനൻ കൃത്യയുടെ ബാധയിൽനിന്നു് മുക്തനാക്കിവിട്ടു. അതിൽപ്പിന്നെ, അദ്ദേഹം സ്വന്തം സൃഷ്ടിയായ ആ മദനെ സുരാപാനത്തിലും, സ്ത്രീയിലും, നായാട്ടിലും, ചൂതിലും മദമായി ഭാഗിച്ചടക്കിവെച്ചു. എന്നിട്ടു്, ശര്യാതിയെക്കൊണ്ടു് യജിപ്പിക്കയും, ദേവന്മാൎക്കെന്നപോലെ അശ്വിനികൾക്കും സോമം നൽകുകയും ചെയ്തു. അതിൽ, ശര്യാതിയും കീർത്തനീയചരിതനായിത്തീൎന്നു.

ഈ ച്യവനമഹർഷിയുടെ പൌത്രനാണു് രുരു. ഒരുനാൾ ഈ മുനികുമാരൻ സ്ഥൂലകേശമുനിയുടെ ആശ്രമഭാഗത്തു വെച്ചു്, രൂപലാവണ്യത്താൽ പ്രമദാരത്നമായി വിളങ്ങുന്ന പ്രമദ്വരയെ കണ്ടു് കാമാതുരനായിത്തീൎന്നു. ഈ പ്രമദ്വരയാവട്ടെ, വിഖ്യാതഗന്ധർവ്വോത്തമനായ വിശ്വാവസുവിന്നു് മേനകയിലുണ്ടായ പുത്രിയാണു്. ഗർഭിണിയായിച്ചമഞ്ഞ മേനക തന്റെ ഗർഭത്തെ സ്ഥൂലകേശാശ്രമത്തിന്നരികെയുള്ള നദീതീരത്തു് കൃപയോ, ത്രപയോ കൂടാതെ കൈവിട്ടു് തന്റെ പാട്ടിന്നുപോയി. ആ കുട്ടിയെ പുണ്യശീലനായ സ്ഥൂലകേശ മഹർഷി കണ്ടു് ഉള്ളലിവാൎന്നു് ആശ്രമത്തി

ലേക്ക് എടുത്തുകൊണ്ടു വന്ന് സ്നേഹപൂൎവ്വം പോററിപ്പുലൎത്തി. ആ ആശ്രമത്തിൽത്തന്നെ ആ പെൺപൈതൽ വളൎന്നുവന്നു. ജാതകൎമ്മാദികളെല്ലാം സ്ഥൂലകേശൻ വിധിപോലെ നിൎവ്വഹിച്ച് അവൾക്ക് പ്രമദ്വര എന്ന് പേർ കൊടുത്തു. ഈ കന്യകയെ കണ്ട് രാഗവിവശനായിത്തീൎന്ന രുരു തന്റെ അന്തൎഗ്ഗതത്തെ മിത്രങ്ങൾ വഴിക്ക് പിതാവിനെ ഗ്രഹിപ്പിക്കയും, അദ്ദേഹം സ്വപുത്രനുവേണ്ടി പ്രമദ്വരയെ അൎത്ഥിക്കയാൽ സ്ഥൂലകേശൻ അതിന്നു വഴിപ്പെടുകയും ചെയ്തു. നല്ലൊരു ശുഭദിനത്തിൽ വിവാഹക്രിയകൾ അനുഷ്ഠിക്കുവാൻ തീൎമാനിച്ചു. പാണിഗ്രഹണമുഹൂൎത്തം സമീപിച്ചു തുടങ്ങിയ ഒരുനാൾ, ആ സാധ്വീരത്നമായ പ്രമദ്വര തന്റെ തോഴികളോടുകൂടി അങ്ങിങ്ങ് കളിച്ചു രസിച്ചുനടക്കുമ്പോൾ, ആ വഴിക്ക് വിലങ്ങനെ ഉറങ്ങിക്കിടക്കുന്ന ഒരു സൎപ്പത്തെ പെട്ടെന്ന് ചെന്നു ചവിട്ടിപ്പോയി. ദുഷ്കാലശക്തിയാൽ മൃത്യുവന്ന് പാകമായിത്തീൎന്ന ആ കന്യകക്ക് പാമ്പിന്റെ ആ കിടപ്പ് കാണ്മാൻ കഴിഞ്ഞില്ല. ചവിട്ടുകൊണ്ട ഉടനേ, ആ സൎപ്പം, വിഷം കിനിയുന്ന തന്റെ പല്ലുകൾ, അമ്പരന്നു നില്ക്കുന്ന ആ കന്യകയുടെ ശരീരത്തിൽ കുത്തിയിറക്കി. ആ നിമിഷത്തിൽത്തന്നെ ആ കമനീയാംഗി ബോധംവിട്ടു വീണുപോയി. മെയ്യൊളി കെട്ട് കരിവാളിച്ച്, ഭൂഷണങ്ങളെല്ലാം ചിന്നിച്ചിതറി, പൂങ്കുഴൽക്കെട്ട് അഴിഞ്ഞുലഞ്ഞ്, ബന്ധുജനത്തെ ദുഃഖനിമഗ്നരാക്കി, നിൎജ്ജീവയായി കിടക്കുന്ന ആ കന്യകയുടെ ആ നില, കാണുന്നവരെയെല്ലാം കരയിപ്പിക്കുമെങ്കിലും, ഉറങ്ങിക്കിടക്കുന്നവളെന്നപോലെ, ആ നിലയിലും ആകാരസൌഷ്ഠവയാൽ അവൾ ഏറ്റം ദൎശനീയ തന്നെയായിരുന്നു. വെറും നിലത്തു് വീണുരുണ്ടു കിടക്കുന്ന ആ മൃതകന്യകയെ കണ്ട് സ്ഥൂലകേശനും മററു മഹൎഷികളും അല്ലൽത്തള്ളലാൽ കണ്ണീർ വാൎത്തു. രുരു മാത്രം ആ സംഘത്തിൽനിന്ന് ഒന്നും മിണ്ടാതെ അകലേയെങ്ങോ പോകയാണ് ചെയ്തതു്.

പ്രമദ്വരാ വിയോഗത്താൽ ആ മുനികുമാരൻ കര കാണാത്ത ശോകത്തിൽ ആണ്ടുപോയി. വിജനപ്രദേശത്തു ചെന്നിരുന്ന് വാവിട്ട് കരയുവാനാണ് രുരു പോയതു്. ആ ദുഃഖാൎത്തൻ കാട്ടിനുള്ളിൽ കടന്ന് തന്റെ കാമിനിയെ ഓൎത്തോൎത്ത് പലതും കേണു പറഞ്ഞ് കരഞ്ഞു തുടങ്ങി.

പ്രിയനേയും ബന്ധുജനത്തെയും ദുഃഖത്തിലാഴ്ത്തി, അയ്യോ, എന്റെ ജീവനാഥ വെറും മണ്ണിൽ വീണു കിടക്കുന്നു! ഇതിലധികം എന്തൊരു ഘോരദുഃഖമാണു ഉണ്ടാകുവാനുള്ളതു്! ഞാൻ തപസ്സും ദാന

വും ഗുരുപൂജയും ചെയ്തിട്ടുണ്ടെങ്കിൽ അതിൻെറ ഫലമായി എൻെറ പ്രണയിനി ജീവിക്കട്ടേ. ജനിച്ച നാൾ മുതൽ മനൊധൈൎയ്യത്തോടുകൂടി ഞാൻ ദൃഢവ്രതാചരണം ചെയ്തു വന്നിട്ടുണ്ടെങ്കിൽ, തൽഫലമായി എൻെറ വല്ലഭ എഴുന്നേററു വരട്ടെ."

ഇങ്ങിനെ, തൻെറ കാമിനിയെ ഓൎത്തു രുരു വിലപിക്കുന്നതു കേട്ടു് അനുതാപം പൂണ്ട ദേവദൂതൻ ആ കാട്ടിൽ വന്നു് ആ ശോകാൎത്തനെ സമാശ്വസിപ്പിച്ചു.

ദേവദൂതൻ:—"എടോ, മുനികുമാര, നിൻെറ ഈ വിലാപം മുഴുവൻ നിഷ്ഫലമാണു്. ഗന്ധൎവ്വന്നു് അപ്സരസ്ത്രീയിലുണ്ടായ ഈ കന്യകയുടെ ആയുഷ്കാലം ഇപ്പോൾ അവസാനിച്ചിരിക്കുന്നു. മരിച്ചുകഴിഞ്ഞാൽ, ആരും പിന്നിട്ടു് ജീവിക്കുക പതിവില്ല. പിന്നെ, എന്തിനാണു് നീ ഇങ്ങിനെ വെറുതെ കരയുന്നതു? എന്നാൽ, പ്രമദ്വരയെ തിരിയെ കിട്ടുന്നതിന്നു് ഉപായമൊന്നും ഇല്ലാതെയില്ല. പണ്ടു് ദേവന്മാർ കണ്ടുവെച്ച ഒരുപായം എനിക്കറിയാം. അതു നീ ചെയ്താൽ നിൻെറ ഈ ദുഃഖം ശമിക്കും."

രുരു:—"ദേവകല്പിതമായ ആ ഉപായം ഏതാണു്? അതു് ഞാൻ അനുഷ്ഠിച്ചുകൊള്ളാം. ഭവാൻ എന്നെ ഈ ഘോരദുഃഖത്തിൽ നിന്നു് കരകയററിയാലും!"

ദേവദൂതൻ:—"നിൻെറ ആയുസ്സിൽ പകുതി ആ കന്യകയ്ക്കായി കൊടുക്കുക; അപ്പോൾ നിൻെറ കാമിനി ജീവിക്കും."

രുരു:—"ഞാൻ അങ്ങിനെതന്നെ ചെയ്യാം. എൻെറ ആയുസ്സിൽ പകുതി ഞാൻ ഇതാ അവൾക്കായി കൊടുക്കുന്നു. ആ സൌന്ദൎയ്യവതി എഴുന്നേല്ക്കട്ടേ."

രുരു ഇങ്ങിനെ സമ്മതിച്ചപ്പോൾ ആ ദേവദൂതനും പ്രമദ്വരാജനകനായ വിശ്വാവസുവുംകൂടി ധൎമ്മരാജാവിനെ ചെന്നുകണ്ടു്, രുരുവിൻെറ അൎദ്ധായുസ്സോടു് പ്രമദ്വര ജീവിക്കുവാൻ സമ്മതിക്കേണമെന്നു് പ്രാൎത്ഥിച്ചു. രുരുവിൻെറ പത്നിയാണു് പ്രമദ്വരയെങ്കിൽ, ആ മുനികുമാരൻെറ ആയുസ്സിൽ പകുതിയാൽ ആ കന്യക ജീവിക്കുമെന്നു് ധൎമ്മരാജാവു് സമ്മതിക്കയും ചെയ്തു.

ഉടനെതന്നെ, പ്രമദ്വര ജീവിച്ചു്, ഉറങ്ങിയുണരുംപോലെ എഴുന്നേററു. രുരുവിൻെറ ജാതകത്തിൽ, ദീൎഘായുസ്സിൽ പകുതി മറഞ്ഞുപോയതായി അപ്പോൾതന്നെ കണ്ടു. അനന്തരം ഒരു ശുഭമുഹൂൎത്തത്തിൽ രുരുവും പ്രമദ്വരയും തമ്മിലുള്ള വിവാഹം അവരുടെ പിതൃജനം വിധിപോലെ കഴിച്ചു. സുദുൎല്ലഭയും, മൃദുള മോഹനകളേബരയു

മായ പ്രമദ്വരയും രുരുവും പരസ്പരം ഹിതാനുവൎത്തികളായി രമിച്ചു സുഖിക്കയും ചെയ്തു.

വിവാഹം കഴിഞ്ഞ ഉടനേതന്നേ, രുരു സൎപ്പസംഹാര വ്രതം കൈക്കൊണ്ടു് വലിയൊരു ഗദയേന്തി, എതിരുപെട്ട പാമ്പുകളെയെല്ലാം രുഷ്ടനായി തല്ലിക്കൊല്ലുവാൻ തുടങ്ങി. അക്കാലത്തൊരിക്കൽ, ആ മുനികുമാരൻ ഒരു ഘോരാരണ്യത്തിൽ സഞ്ചരിക്കുമ്പോൾ അങ്ങൊരിടത്തു കിടക്കുന്ന ഒരു മുതുക്കൻ ചേരയേ കണ്ടു്, പകപൂണ്ടു് അതിന്റെ നേരേ കാലദണ്ഡത്തോടൊത്ത തന്റെ ദണ്ഡായുധം ഓങ്ങി. ആ അടി തടഞ്ഞുകൊണ്ടു് ആ ചേര രുരുവിനോടു് ഇങ്ങിനേ ചോദിച്ചു:—

“അവിടുത്തേക്കു് യാതൊരു തെററും ചെയ്തിട്ടില്ലാത്ത എന്നേ എന്തിനാണു് അവിടുന്നു് ഇത്ര ദേഷ്യപ്പെട്ടു് കൊല്ലുവാൻ തുടങ്ങുന്നതു്?”

രുരു:—“എന്റെ പ്രാണപ്രിയയേ മുമ്പൊരിക്കൽ പാമ്പു കടിക്കയുണ്ടായി. അന്നു മുതൽ സൎപ്പകുലത്തോടു് എനിക്കു് ഘോരവിദ്വേഷമുണ്ടു്. എതിരുപെടുന്ന പാമ്പിനേയെല്ലാം തല്ലിക്കൊല്ലുമെന്നാണു് എന്റെ ദൃഢവ്രതം. അതുകൊണ്ടു്, നിന്നേ എനിക്കു് കൊല്ലാതേ കഴികയില്ല. നിന്റെ കഥ ഇതാ അവസാനിച്ചു.”

ചേര:—“അല്ലയോ വിപ്രോത്തമ, മനുഷ്യരേ കടിക്കുന്ന സൎപ്പങ്ങൾ വേറേ വൎഗ്ഗത്തിൽ പെട്ടവയാണു്. ഞാനോ, ഒരു ചേരപ്പാമ്പു്. ആകൃതി പാമ്പിന്റേതുപോലെയിരിക്കുന്നതു കണ്ടു് ഈ ചേരയേ അവിടുന്നു് കൊല്ലരുതു്. ലാഭനഷ്ടങ്ങളേയും, സുഖദുഃഖങ്ങളേയും ഒരേ കണക്കിൽ ഗണിക്കുന്നവയാണു് ചേരകൾ. അങ്ങിനേയുള്ള ഈ എന്നേ ധൎമ്മജ്ഞനായ അവിടുന്നു് കൊല്ലരുതു്.”

ഈ ചേരപ്പാമ്പു ഏതോ ഒരു ദിവ്യ മുനിയായിരിക്കാമെന്നു സംശയിച്ചു് രുരു അതിനേ കൊല്ലാതേ വിട്ടു. കോപം വെടിഞ്ഞു് പ്രശാന്തനായിത്തീൎന്ന രുരു ആ ചേരയുടേ ജന്മത്തേപ്പററി ജിജ്ഞാസയോടേ ചോദിക്കയാൽ, ആ ജീവി തന്റെ ചരിത്രത്തേ ഇങ്ങിനേ കേൾപ്പിച്ചു:—

“ഞാൻ മുമ്പു് സഹസ്രപാത്തു് എന്നു പേരായ മുനിയായിരുന്നു. ബ്രാഹ്മണശാപത്താലാണു് ഞാൻ ഈ സ്ഥിതിയിലായതു്. എനിക്കു് ഖഗമനെന്നൊരു തോഴനുണ്ടായിരുന്നു. അദ്ദേഹം തീക്ഷ്ണവാഗചരനും തീവ്രതപോവ്രതനുമായിരുന്നു. കുട്ടിക്കാലത്തു് ഞാൻ പുല്ലുകൊണ്ടുണ്ടാക്കിയ ഒരു പാമ്പിനെക്കൊണ്ടു് അഗ്നിഹോത്രാവസരത്തിൽ അദ്ദേഹത്തേ കളിയായി പേടിപ്പിക്കുകയുണ്ടായി. ഭയാധിക്യത്താൽ, അദ്ദേഹം കുറേ നേരത്തേക്കു് മൂൎഛിതനായിത്തീൎന്നുപോയി. ബോധം

തെളിഞ്ഞതിൽപ്പിന്നെ, ആ തപസ്വി കോപാവേശത്താൽ, സർവ്വജ്ഞനേയും ദഹിപ്പിക്കുമാറ് അത്രയും ക്രൂരദൃഷ്ടിയായിച്ചമഞ്ഞ് എന്നെ ശപിച്ചു. "വീര്യമില്ലാത്ത പാമ്പുണ്ടാക്കി നീ എന്നെ പേടിപ്പിച്ചതുകൊണ്ട് നീ വിഷഹീനമായ ഉരഗമായിത്തീരും" എന്നാണ് ആ ശാപം. ശാപം കേട്ട് സംഭ്രാന്തനായിത്തീർന്ന ഞാൻ ഉദ്വേഗത്തോടെ അദ്ദേഹത്തിന്റെ മുമ്പിൽ ചെന്ന് കൈക്കൂപ്പി നിന്ന്, ചങ്ങാതിയെന്ന നിലയ്ക്ക് നേരമ്പോക്കായി ഇങ്ങിനെ ചെയ്തുപോയതാണെന്നും, ഇതിൽ ക്ഷമിച്ച് ശാപത്തെ പിൻവലിക്കേണമെന്നും പ്രാർത്ഥിച്ചു. എന്റെ കലശലായ സംഭ്രമം കണ്ട് വിഷണ്ണനായിത്തീർന്ന ഖഗമൻ ചുടുനെടുവീർപ്പിട്ട് എന്നോട് പറഞ്ഞതു് ഇങ്ങിനെയാണ്:— ഭവാൻ തീരെ നിരപരാധിയാണെന്ന വാസ്തവം ഞാൻ ഇപ്പോൾ അറിഞ്ഞു. എന്നാൽ, എന്റെ വാക്ക് ഒരിക്കലും പഴുതേ പോകയില്ല. ഈ ശാപത്തിൽ നിന്ന് മോചിക്കുവാൻ ഞാൻ ഒരു വഴി പറഞ്ഞുതരാം. പ്രമതിമഹർഷിക്ക് രുരുവെന്നൊരു പുത്രൻ ജനിക്കും. ആ പുണ്യശീലനെ കാണുമ്പോൾ ഭവാൻ ഈ ശാപത്തിൽ നിന്ന് മുക്തനാകും."

തന്റെ കഥയെപ്പറ്റി ഇത്രയും പറഞ്ഞു കഴിഞ്ഞ ഉടനെ ആ ബ്രാഹ്മണൻ ഡുണ്ഡുഭാകൃതി കൈവിട്ട് സ്വന്തം രൂപം കൈക്കൊണ്ടു. എന്നിട്ട്, ആ വിപ്രോത്തമൻ തുടർന്നു പറഞ്ഞു:— "അഹിംസയാണ് ധർമ്മത്തിൽ വെച്ച് ശ്രേഷ്ഠമായിട്ടുള്ളതു്. പ്രത്യേകിച്ച്, ബ്രാഹ്മണൻ യാതൊരു ജീവിയേയും ഹിംസിക്കരുതു്. വേദവേദാംഗജ്ഞനും, സർവ്വഭൂതങ്ങൾക്കും അഭയപ്രദനുമായ ബ്രാഹ്മണൻ ലോകത്തിൽ കേവലം സൌമ്യനാണെന്നാണ് ശ്രുതി. സത്യം, ക്ഷമ, അഹിംസ, വേദജ്ഞത ഇത്രയുമാണ് ബ്രാഹ്മണധർമ്മം. ഉഗ്രത, ദണ്ഡധാരണം, പ്രജാപാലനം എന്നിവ ക്ഷത്രിയ ധർമ്മമാണ്. അതു അവിടേക്ക് ചേരുകയില്ല."

ഇങ്ങിനെ രുരുവിനോട് ഉപദേശിച്ചതിൽപ്പിന്നെ ആ ബ്രാഹ്മണൻ മറഞ്ഞുപോയി. രുരു അന്നുതന്നെ സർപ്പഹിംസയിൽ നിന്ന് വിരമിക്കുകയും ചെയ്തു.

---

## ൯-ാം അദ്ധ്യായം. വ്യാസോൽപത്തി.

---

പണ്ട്, പൌരവവംശത്തിൽ വസുവെന്നൊരു മന്നവൻ സംജാതനായി. അദ്ദേഹം അസ്ത്രം കൈവിട്ട്, ആശ്രമത്തിൽ വാണ് തപോനിഷ്ഠനായിവിളങ്ങി. വസുവിന്റെ ആ തപസ്സുകണ്ടപ്പോൾ ദേവന്മാർ അസ്വസ്ഥരായിത്തീർന്നു. തപഃപ്രഭാവത്താൽ അദ്ദേഹം ഇന്ദ്രപദത്തെ

ഒക്കെക്കൈക്കലാക്കിയേക്കുമോ എന്ന് ശങ്കിച്ച് ദേവന്മാർ സാമദാനോപായങ്ങളാൽ അദ്ദേഹത്തെ വശീകരിച്ച് തപസ്സു നിറുത്തുവാൻ ഒരുങ്ങിവന്നു.

“അല്ലയോ, ഭൂപാലരത്നമേ, ഭവാന്റെ ഈ തപസ്സ് ക്ഷത്രിയധർമ്മോചിതമല്ല. ഭവാൻ തന്നെ ധർമ്മം വിട്ടു നടന്നാൽ, അത് ലോകവാസികളെല്ലാം പിന്തുടരും. അപ്പോൾ, ഈ ഭൂമിയിൽ ധർമ്മം കലങ്ങിമറിഞ്ഞുപോകും; അതിന്ന് ഭവാൻ ഇടയുണ്ടാക്കരുത്” എന്ന് ദേവന്മാർ വസുവിനെ വിളിച്ചു ഉപദേശിക്കയും, അതിനെത്തുടർന്ന് ദേവേന്ദ്രൻ താഴെ കാണിച്ച മാനപൂർവ്വകമായ ഹിതോക്തികളാൽ ആ രാജാവിനെ തപസ്സിൽ നിന്ന് പിന്തിരിപ്പിക്കയും ചെയ്തു:—

“നിരാകുലനും സത്യധനനുമായി ലോകധർമ്മത്തെ പരിരക്ഷിക്കുകയാണ് ഭവാൻ ചെയ്യേണ്ടത്. ആ ധർമ്മംകൊണ്ടു തന്നെ ഭവാന്ന് ശാശ്വതമായ പുണ്യലോകത്തെ പ്രാപിക്കാം. മന്നവനായ ഭവാൻ വിണ്ണവനായ എന്റെ ഇഷ്ടമിത്രമാണ്. നല്ലൊരു രാജ്യം തെരഞ്ഞെടുത്ത് ഭവാൻ അത് ഭരിക്കുക. പുണ്യോത്തമവും, ധനധാന്യസമൃദ്ധവും, സുഖാനുഭവപൂർണ്ണവും ഗോകുലപ്രിയവും സൌമ്യവുമായി, ചേദിരാജ്യം സ്വർഗ്ഗംപോലെ പരിലസിക്കുന്നു. വിവിധ സമ്പന്നിലയനമാണ് ആ ദേശം. അവിടത്തെ നിവാസികളാവട്ടെ, ധർമ്മശീലന്മാരും സദാ സന്തുഷ്ടന്മാരുമാണ്. അവർ വിനോദത്തിൽക്കൂടിയും നുണപറകയില്ല. ഭാഗിച്ചുകഴിവാൻ ആഗ്രഹിക്കാതെ മക്കളെല്ലാം പിതൃജനഹിതത്തെ ആദരിച്ചു വർത്തിക്കുന്നു. പശുക്കളിൽ ചുമടേററാതെ ആ ദുർബ്ബല ജീവികളെ വേണ്ടുംവണ്ണം പോററിവളർത്തുന്നു. അവരവരുടെ ധർമ്മം യഥാക്രമം നിർവ്വഹിക്കുന്നവരാണ് ആ നാട്ടുകാരെല്ലാം. ആ അർത്ഥാലയമായ രാജ്യത്തെ ഭവാൻ ആണ്ടുകൊള്ളുക. അതിന്നു പുറമേ, ഞാൻ തരുന്ന ദിവ്യവും, സ്ഫാടികവും, ദേവഭോഗ്യവുമായ ഈ വിമാനത്താൽ ഭവാൻ ആകാശഗമനത്തിന് സമർത്ഥനായിവരും. മനുഷ്യലോകത്തിൽ ഭവാന്നു മാത്രമേ ഈ സിദ്ധി ഉണ്ടാകയുള്ളൂ. ഉടലോടുകൂടി വാനേറിയപോലെ ഭവാൻ ഈ വിമാനത്തിൽ ദേവസമാനം ശോഭിക്കും. എന്നും വാടാത്ത ദേവമാല്യമായ വൈജയന്തിയേയും ഞാൻ ഭവാന്ന് തരുന്നുണ്ട്. യുദ്ധത്തിൽ ആയുധത്താൽ മുറിവേല്ക്കാതെ ഭവാനെ ഇത് രക്ഷിക്കും. ഈ ദേവമാല്യം ധന്യവും നിരുപമവുമെന്ന് ലോകം പുകഴ്ത്തുന്ന ചിഹ്നമായി ഭവാനിൽ ഇനിയെന്നും വിളങ്ങും.”

ഇപ്രകാരം വസുവിന്ന് ദേവേന്ദ്രൻ ചേദിരാജ്യവും മുൻപറഞ്ഞ ദിവ്യവസ്തുക്കളും നൽകിയതിന്നു പുറമേ, മറെറാരു പ്രകാരത്തിൽ കൂ

ട്ടിയും അനുഗ്രഹിക്കയുമുണ്ടായി. അഭീഷ്ടപ്രദവും ശിഷ്ടരക്ഷാസാധകവുമായ വേണുദണ്ഡം വസുവിന്ന് ഇന്ദ്രനിൽ നിന്ന് സിദ്ധിച്ചു. അദ്ദേഹം സിംഹാസനത്തിൽ പ്രവേശിച്ച് ഒരു കൊല്ലം കഴിഞ്ഞതിൽപ്പിന്നെ ആ വേണുദണ്ഡത്തെ ഇന്ദ്രപൂജയ്ക്കായി ഭൂമിയിൽ നട്ടു. ഇങ്ങിനെ അന്ന് ആ രാജാവു ചെയ്തതുപോലെ, ഭൂമിയിൽ യഷ്ടി നടുക എന്ന ക്രിയ ഇന്നും രാജാക്കന്മാർ അനുഷ്ഠിക്കാറുണ്ട്. പിറെറന്നാൾ തന്നെ ആ യഷ്ടി പുഴക്കിയെടുക്കുന്നു. പുഷ്പചന്ദനവസ്ത്രാദികൾ ചാർത്തി വിധിപൂർവ്വകം ആ യഷ്ടി ഉയർത്തിയതിൽപ്പിന്നെ, അതിൽ ഹംസരൂപിയായ ദേവനെ ആരാധിക്കുന്നു. വസുവിൻെറ സംപ്രീതിക്കു വേണ്ടിയാണ് ദേവേന്ദ്രൻ ആ രൂപം കൈക്കൊണ്ടതു്. വസുഭൂപതി ചെയ്ത ഈ ഇന്ദ്രപൂജയെ അതേ പടി അനുകരിക്കുന്ന മന്നവൻെറ നാട്ടിൽ വിജയവും ലക്ഷ്മിയും കേളിയാടുമെന്നാണ് ഇന്ദ്രവിധി.

വരസിദ്ധി പ്രഭാവത്താൽ വിജയാഢ്യനായിത്തീർന്ന വസുരാജർഷി രാജധർമ്മങ്ങളെല്ലാം വഴിപോലെ ആചരിച്ച് ചേദിരാജ്യം പരിപാലിച്ചുവന്നു. ഇന്ദ്രദത്തമായ സ്ഫടികവിമാനത്തിൽ സഞ്ചരിക്കുന്ന അദ്ദേഹത്തെ ഇഹോപരിചരനായ രാജാവെന്ന് ഗഗനചരന്മാരായ ഗന്ധർവ്വാപ്സരസ്സുകൾ കീർത്തനം ചെയ്തു. ഒരിക്കൽ, ആ ചേദിരാജ്യത്തുകൂടി ഒഴുകുന്ന ശുക്തിമതീനദിയെ കോലാഹലപർവ്വതം കാമാതുരതയാൽ പിടിച്ചുനിർത്തുകയുണ്ടായി. ഇതു കണ്ടു് വസു ചെന്ന് ആ ശൈലത്തിന്ന് ഒരു ചവിട്ടു കൊടുത്തു. ചവിട്ടേററ പഴുതിൽകൂടി അപ്പോൾ തന്നെ ആ നദി വെളിക്കൊഴുകിത്തുടങ്ങി. കോലാഹലഗിരിക്ക് ശുക്തിമതിയിൽ അന്ന് രണ്ടു സന്താനങ്ങൾ ജനിച്ചു. തനിക്കുണ്ടായ മോചനത്താൽ സന്തുഷ്ടയായ ആ നദി ആ മക്കളെ കൃതജ്ഞതയോടെ വസുവിന്നുകൊടുത്തു. അവരിൽ പുരുഷനെ ആ നയജ്ഞനായ നൃപശ്രേഷ്ഠൻ തൻെറ സൈന്യാധിപനായി നിയമിക്കയും, സ്ത്രീയെ തൻെറ പത്നിയായി പരിഗ്രഹിക്കയും ചെയ്തു. അങ്ങൊരു നാൾ ആ ഗിരിക ഋതുസ്നാനം കഴിഞ്ഞ് ശുദ്ധിമതിയായി ശോഭിക്കവേ, ആ കാമിനിയുമായി ക്രീഡിക്കുന്നതിന്നൊരുങ്ങിയ വസുവിന്ന് പിതൃകല്പനപ്രകാരം അപ്പോൾത്തന്നെ നായാട്ടിന്നായി വനത്തിലേക്കു പോകേണ്ടതായിട്ടാണ് വന്നതു്. അദ്ദേഹം കാടകം പുക്ക് നായാട്ട് കഴിഞ്ഞതിൽപ്പിന്നെ, സൌന്ദര്യസമൃദ്ധിയാൽ ശ്രീദേവിപോലെ വിളങ്ങുന്ന ഗിരികയെ രാഗപാരവശ്യത്തോടെ ഓർത്തു. ആ വനമാവട്ടെ, മണമേറിയ പുഷ്പങ്ങളും, സ്വാദേറിയ ഫലങ്ങളും കനക്കെ വഹിച്ച് നിരക്കെ നില്ക്കുന്ന വിവിധ വൃക്ഷങ്ങളാൽ വിലസിതമാണ്. ഭൃംഗഝങ്കാരവും കോകിലനാദവും കൊ

ണ്ട് ആ വനം കണ്ണാനന്ദം വളൎത്തുന്നതുമുണ്ട്. ഈ വസന്ത വിലാസത്താൽ കാമാന്ധത വളൎന്ന രാജാവ് ഗിരികയേയോൎത്ത് മനസ്സിളകിക്കൊണ്ട് ആ കാട്ടിൽ ചുററിനടന്നു. നറും മലർനിരചൂടി, ഇളന്തളിരുകളണിഞ്ഞ്, മണമോലും ചില്ലകളിളക്കി, അഴകു വഴിഞ്ഞു നില്ക്കുന്ന ഒരു അശോകത്തെ കണ്ട് ആ കാമാൎത്തൻ അതിന്റെ ഛായയിൽ ചെന്നിരുന്നു. അപ്പോഴത്തെ ആ ഇളന്തെന്നലും പുതുമലർമണവും ഏററതോടുകൂടി വസുവിന്ന് കരളം കവിഞ്ഞു വളൎന്ന ആനന്ദത്താൽ രേതസ്ഖലനമുണ്ടായി. സപത്നിയുടേ ഋതുവും സ്വന്തം രേതസ്സും നിഷ്ഫലമാകരുതെന്ന് ആ ധൎമ്മജ്ഞൻ നിശ്ചയിച്ചു. പരമവും ഫലോൽപാദകവുമാണല്ലോ രേതസ്സ്. അതുകൊണ്ട് അതിനെ അദ്ദേഹം അഭിമന്ത്രിച്ച്, അരികേ നില്ക്കുന്നതായി കണ്ട ഒരു പരുന്തിനോട് തന്റെ ആ രേതസ്സ് രാജധാനിയിൽ എത്തിച്ച് ഗിരികയ്ക്കു കൊടുക്കുവാൻ ആവശ്യപ്പെട്ടു. അതിനെന്നും ആ പരുന്ത് വസുവീൎയ്യത്തെ എടുത്ത് ആകാശത്തേക്കുയൎന്നു പറന്നു. ആ പക്ഷി റാഞ്ചിക്കൊണ്ടു പോകുന്ന വൃക്ഷപത്രത്തിലേ സാധനം മാംസഖണ്ഡമായിരിക്കാമെന്നു ശങ്കിച്ച് അതിനെ മറെറാരു പരുന്തു വന്ന് ആക്രമിക്കയാൽ, ഇരുവരും തമ്മിൽ പൊരുതുകയും, അതിൽവെച്ച് ആ വസുവീൎയ്യം പരുന്തിൻ കാലിൽനിന്ന് യമുനാനദിയിൽ വീഴുകയും ചെയ്തു. അന്ന് ആ നദിയിൽ അദ്രികയെന്ന ഒരു അപ്സരസ്സ് ബ്രഹ്മശാപത്താൽ മത്സ്യമായി കിടന്നിരുന്നു. ആ മീൻ, വെള്ളത്തിൽ വീണ വസുരേതസ്സ് എത്തിപ്പിടിച്ച് അകത്താക്കി. പത്തുമാസം കഴിഞ്ഞതിൽപ്പിന്നെ, ആ മത്സ്യം മുക്കുവന്മാരുടേ വലയിൽ കുടുങ്ങുകയാൽ, അവർ അതിനെ, പിടിച്ചുകൊണ്ടുപോയി അറുത്തു. അപ്പോൾ, അതിന്റെ വയററിൽ രണ്ടു മനുഷ്യ ശിശുക്കളേ കാണുകയാൽ, ഈ അത്ഭുത സംഭവം അവർ രാജാവിനെ ഉണൎത്തിച്ചു. ഉപരിചരനായ വസുഭൂപാലൻ ആ ശിശുക്കളിൽ പുരുഷനെ കൈക്കൊള്ളുകയും സ്ത്രീയെ മുക്കുവത്തലവന്നു കൊടുക്കയും ചെയ്തു. ആ പുരുഷനാണ് മത്സ്യനെന്ന പേരിൽ സത്യനിഷ്ഠനും ധൎമ്മാത്മാവുമായ രാജാവായി പ്രശോഭിച്ചത്. മുക്കുവന്നു കിട്ടിയ മത്സ്യഗന്ധിനിയായ കുമാരി സത്യവതിയെന്ന നാമം ധരിച്ച് സൌന്ദൎയ്യവും സൌശീല്യവും തികഞ്ഞ് വളൎന്നു വന്നു. പിതൃനിയോഗപ്രകാരം ആ കന്യക പഥികന്മാരേ തോണിയിൽ പുഴ കടത്തുന്ന ജോലിയിൽ ഏൎപ്പെട്ടു. അക്കാലത്തൊരുനാൾ ആ വഴിക്കു വന്ന പരാശര മഹൎഷി, സിദ്ധന്മാരേക്കൂടിയും കൊതിപ്പിക്കുമാറ് അത്രയും സൌന്ദൎയ്യം വിളഞ്ഞു തിളങ്ങുന്ന കമനീയാംഗിയായ സത്യവ

തിയേ കണ്ടു് കാമമോഹിതനായിത്തീൎന്നു. അദ്ദേഹം തന്റെ അഭിലാഷം തുറന്നറിയിച്ചപ്പോൾ, ആററിൻകരയിൽ നില്ക്കുന്ന ജനങ്ങളേ ചൂണ്ടിക്കാണിച്ചു്, അവരെല്ലാം കാണേ താൻ എങ്ങിനേയാണു് ഈ അഭീഷ്ടത്തെ സാധിപ്പിക്കുവാൻ ശക്തയാകുകയെന്നു് ആ കന്യക ചോദിച്ചു. പരാശരൻ, തപഃപ്രഭാവത്താൽ, ഉടൻതന്നേ ഘോരഹിമപാതമുണ്ടാക്കി ചുററും അന്ധകാരമയമാക്കി. സത്യവതിയാകട്ടേ, ഈ അത്ഭുതക്രിയയാലുണ്ടായ വിസ്മയത്താലും, താൻ ഏല്പെടുവാൻപോകുന്നതിനെപ്പററിയോൎത്തുണ്ടായ ലജ്ജയാലും ആകുലയായിത്തീൎന്നു.

"അല്ലയോ, മഹാമുനേ, ഞാൻ കേവലമൊരു കന്യകയാണു്. എന്റെ ജീവിതം എന്റെ പിതാവിന്നധീനമാണു്. അവിടുന്നുമായുള്ള ചേൎച്ചയാൽ എന്റെ കന്യകാത്വം ദുഷിച്ചുപോകും. അങ്ങിനേയായാൽ, പിന്നെ ഞാൻ വീട്ടിൽ ചെല്ലുന്നതെങ്ങിനേ? ജീവിതംതന്നേ എനിക്കു് ദുസ്സഹമാകയില്ലയോ? ഇതെല്ലാം ചിന്തിച്ചു് ഞാൻ ചെയ്യേണ്ടതെന്തെന്നു് അവിടുന്നു് വിധിച്ചാലും!"

ഇങ്ങിനേ സത്യവതി പറഞ്ഞപ്പോൾ, തന്റെ ഇഷ്ടംപോലേ പ്രവൎത്തിക്കുന്നതുകൊണ്ടു് കന്യകാത്വം ദുഷ്ടമാകയില്ലെന്നു് പരാശരൻ സമാധാനിപ്പിച്ചു. എന്നുതന്നേയല്ല, ആ മത്സ്യഗന്ധിയെ അദ്ദേഹം ഗന്ധവതിയാക്കുകയും ചെയ്തു. അപ്പോൾ മുതൽ സത്യവതിയിൽനിന്നുള്ള സൌരഭ്യം ഒരു യോജന ദൂരംവരേ വ്യാപിച്ചു തുടങ്ങി. വരസിദ്ധിയാൽ സന്തുഷ്ടയായിത്തീൎന്ന ആ കന്യക, അത്ഭുതകൎമ്മാവായ പരാശരനുമായുണ്ടായ ചേൎച്ചയിൽനിന്നു് ഗൎഭം ധരിക്കയും, ആ യമുനാദ്വീപിൽത്തന്നേ പ്രസവിക്കയും ചെയ്തു. ദ്വൈപായനനായ ആ കുട്ടിയാണു് മഹാഭാരതകൎത്താവായ വ്യാസൻ. തന്നേ കാണേണമെന്നു് വിചാരിക്കുമ്പോഴെല്ലാം വന്നു കൊള്ളാമെന്നു് വാക്കു കൊടുത്തു്, അമ്മയേ സമാശ്വസിപ്പിച്ചു് അമ്മയുടേ അനുമതിയോടുകൂടിത്തന്നേ വ്യാസൻ തപസ്സിന്നായി കാട്ടുപൂകി. കന്യകാത്വത്തിന്നു് ലോപമുണ്ടാകാതെതന്നേ സത്യവതി ആററിൻകരയിൽ ചെന്നു ചേരുകയും ചെയ്തു.

## പത്താം അദ്ധ്യായം. ദേവയാനി.

സുരന്മാരും അസുരന്മാരും തമ്മിൽ ലോകാധിപത്യത്തെ സംബന്ധിച്ചു് പണ്ടൊരു മഹാസമരം നടക്കുകയുണ്ടായി. അതിൽ, ബൃഹസ്പതിയേ സുരന്മാരും ശുക്രനെ അസുരന്മാരും ആചാൎയ്യന്മാരായി അംഗീക

രിച്ചു. എപ്പോഴും പരസ്പരം മത്സരിച്ചുകൊണ്ടു കഴിയുന്ന ഈ ആചാൎയ്യന്മാർ ഭിന്ന ഭിന്ന കക്ഷികളിൽചേൎന്ന് താന്താന്റെ വിദ്യാബലംകൊണ്ട് എതിൎത്തു തുടങ്ങി. യുദ്ധത്തിൽ സുരന്മാരാൽ മൃതരാകുന്ന അസുരന്മാരെയെല്ലാം ശുക്രൻ മന്ത്രശക്തികൊണ്ട് ജീവിപ്പിച്ചു. അതുകൊണ്ട്, അസുരസൈന്യം എപ്പോഴും അക്ഷയമായിത്തന്നെ നില്ക്കുമാറായി. എന്നാൽ അസുരന്മാർ കൊല്ലുന്ന സുരന്മാരെ ബൃഹസ്പതിക്ക് ജീവിപ്പിക്കുവാൻ കഴിഞ്ഞില്ല. ശുക്രൻ ഗ്രഹിച്ചിട്ടുള്ള സഞ്ജീവിനിമന്ത്രം ബൃഹസ്പതിക്ക് അറിഞ്ഞുകൂടായ്കയാൽ ദേവന്മാർ വിഷാദിക്കയും അവർ ശുക്രബലത്തെ ഓൎത്ത് ഭയാകുലരാകയും ചെയ്തു. എങ്ങിനെയെങ്കിലും ആ സഞ്ജീവിനിമന്ത്രം ഗ്രഹിച്ചാൽ മാത്രമേ രക്ഷയ്ക്കു വഴിയുള്ളുവെന്ന് നിശ്ചയിച്ച് ദേവന്മാർ ബൃഹസ്പതിപുത്രനായ കചനെ വിളിച്ച് ഇങ്ങിനെ പറഞ്ഞു:—

„ഭവാനെ ആശ്രയിക്കുന്ന ഈ ഞങ്ങളെ അനുകമ്പയോടെ സഹായിക്കുക. മഹാതപസ്വിയായ ശുക്രബ്രാഹ്മണൻ അറിഞ്ഞുവെച്ചിട്ടുള്ള ആ മന്ത്രം ഭവാൻ ചെന്നു കൈക്കലാക്കണം. എന്നാൽ ഞങ്ങൾ ആചാൎയ്യത്വത്തിൽ ഒരു പങ്ക് ഭവാനു തരാം. വൃഷപൎവ്വരാജധാനിയിൽ ചെന്നു നോക്കിയാൽ ശുക്രനെ അവിടെ കാണാം. അദ്ദേഹം അവിടെ പാൎത്തുകൊണ്ട് ദൈത്യന്മാരെ രക്ഷിക്കുന്നു. ഞങ്ങൾക്ക് അദ്ദേഹം ഒരു ഗുണവും ചെയ്യുന്നില്ല. ആ അസുരാചാൎയ്യനെ ആരാധിച്ച് തൃപ്തനാക്കുവാൻ ഭവാൻ ശക്തനാണ്. അദ്ദേഹത്തിന്റെ പ്രിയപുത്രിയായ ദേവയാനിയെ സേവിച്ച് വശീകരിക്കുന്നതിന് ഭവാൻ സമൎത്ഥനാണ്. ഇത്രയും സാധിക്കുന്നതിന് യുവാവായ ഭവാനൊഴികെ മററാരുമില്ല. ശമം, ദമം, സുശീലം, സദാചാരം, ദാക്ഷിണ്യം എന്നിവയാൽ ദേവയാനിയെ പ്രസാദിപ്പിച്ചാൽ മൃതസഞ്ജീവിനിവിദ്യ ഭവാന് കരസ്ഥമാകും.”

ഇതു കേട്ട് കചൻ ദേവഹിതംപോലെ പ്രവൎത്തിക്കുവാൻ കൈയേററു. അദ്ദേഹം അപ്പോൾതന്നെ വൃഷപൎവ്വരാജധാനിയിൽ ചെന്ന്, ശുക്രനെ കണ്ടു വന്ദിച്ച്, താൻ അംഗിരസ്സിന്റെ പൌത്രനും, ബൃഹസ്പതിയുടെ പുത്രനുമാണെന്നും, തന്റെ പേർ കചൻ എന്നാണെന്നും, തന്നെ ശിഷ്യനായി അംഗീകരിക്കേണമെന്ന പ്രാൎത്ഥനയോടുകൂടിയാണ് വന്നിരിക്കുന്നതെന്നും, താൻ ബ്രഹ്മചൎയ്യം ആചരിച്ചുകൊണ്ട് ഗുരുസേവചെയ്തുകൊള്ളാമെന്നും ഉണൎത്തിച്ചു. ആ പ്രാൎത്ഥനപോലെ ശുക്രൻ കചനെ ശിഷ്യനായി കൈക്കൊണ്ടു. „നീ പറഞ്ഞതെല്ലാം വിശ്വസിച്ച്, നിന്നെ ഞാൻ ആദരിക്കുന്നു. ആ ആദരം ബൃഹസ്പതി

യേയും സംബന്ധിക്കമല്ലോ" എന്നിങ്ങിനേയാണ് ശുക്രൻ കൊടുത്ത മറുപടി.

കചൻ ശുക്രനിയോഗപ്രകാരം ശിഷ്യോചിതമായ മഹാവ്രതം അനുഷ്ഠിച്ചുതുടങ്ങി. ഗുരു പറയുംപോലേയെല്ലാം അദ്ദേഹം ശരിക്ക് ചെയ്യുവന്നു. ശ്രദ്ധയും ബുദ്ധിയും ചെലുത്തിക്കൊണ്ട് കചൻചെയ്ത ആരാധനയാൽ ഗുരുവും ഗുരുപുത്രിയും സന്തൃപ്തരായി. ആട്ടവാനും പാട്ടവാനും അറിവുള്ള കചന് ആ വഴിക്ക് ദേവയാനിയെ വശീകരിക്കുവാൻ ആയാസം വേണ്ടിവന്നില്ല. പുഷ്പങ്ങളും ഫലങ്ങളും ആ തരുണിയായ ദേവയാനിക്ക് ആവശ്യംപോലെ നൽകി നൽകി കചൻ സന്തോഷിപ്പിച്ചു കൊണ്ടുവന്നു. ഇങ്ങിനേ വശീകൃതയായ ആ കന്യക കചന്റെ തൃപ്തിക്കായി, മററാരുമില്ലാത്തപ്പോൾ, പാടിയാടുകയും, ആ യുവാവിനേ ഗാഢപ്രേമത്തോടേ പരിചരിക്കയും ചെയ്തു തുടങ്ങി. ഈ ക്രമത്തിൽ അഞ്ഞൂറാണ്ടു കഴിഞ്ഞപ്പോൾ, ധൃതവ്രതനായി ഗുരുശുശ്രൂഷ ചെയ്യുന്ന കചനേ അസുരന്മാർ അറിഞ്ഞു. ഒരനാൾ കചൻ കാട്ടിൽ തനിയേ നടന്ന് പൈക്കളേ മേക്കുമ്പോൾ, മന്ത്രസംരക്ഷണത്തിലുള്ള അഭിനിവേശംകൊണ്ടും, ബൃഹസ്പതിയോടുള്ള വിദ്വേഷംകൊണ്ടും അമർഷം ചേർന്ന ദാനവന്മാർ കചനേ ഒളിച്ചുചെന്നു പിടിച്ച് അറുത്തുകൊന്ന് തുണ്ടുതുണ്ടാക്കി ചെന്നായ്ക്കൾക്ക് തിന്നുവാൻ കൊടുത്തു. സന്ധ്യയായപ്പോൾ പശുക്കളെല്ലാം അവയുടേ പാലകനേക്കൂടാതേ കാട്ടിൽനിന്നു മടങ്ങിവന്ന് തൊഴുത്തിൽ കടന്നു. പശുക്കളുടേ ഈ വരവും അതുവരേയും കചൻ വന്നിട്ടില്ലാത്തതും കണ്ടു ദേവയാനി ഉടൻതന്നേ ചെന്ന് അച്ഛനോട്ട് ഇങ്ങിനേ പറഞ്ഞു:—

"അച്ഛാ, അവിടുത്തേ അഗ്നിഹോത്രം കഴിഞ്ഞിരിക്കുന്നു. സൂര്യൻ അസ്തമിച്ചു. പശുക്കളെല്ലാം തൊഴുത്തിലായി. എന്നാൽ, കചൻ ഇനിയും വന്നു കാണുന്നില്ല. അദ്ദേഹത്തേ ആരാനും കൊന്നുകളഞ്ഞുവോ! അഥവാ അദ്ദേഹം മരിച്ചുപോയോ! എന്തോ ആപത്ത് അദ്ദേഹത്തേ നിശ്ചയമായും ബാധിച്ചിരിക്കണം. അങ്ങിനേയാണെങ്കിൽ, കചനേക്കൂടാതേ ഞാൻ ജീവിച്ചിരിക്കുന്നതല്ലെന്ന് തീർത്തുപറഞ്ഞേക്കാം."

കചൻ മരിച്ചിട്ടുണ്ടെങ്കിൽ ജീവിപ്പിച്ചുകൊള്ളാമെന്നു മകളേ സമാധാനിപ്പിച്ചതിൽപ്പിന്നേ, ശുക്രൻ മൃതസഞ്ജീവിനി മന്ത്രം പ്രയോഗിച്ച് കചനേ വിളിച്ചു. ഉടനേ, ചെന്നായ്ക്കളുടേ വയററിൽ നിന്ന് മാംസഖണ്ഡങ്ങൾ വെളിക്കുചാടുകയും അതെല്ലാംകൂടിച്ചേർന്ന്, കചൻ ജീവിക്കയും ചെയ്തു. ഗുരുവിന്റെ വിളി കേട്ട് സസന്തോഷം വന്നു

ചേൎന്നു കചനോട്ട് ഇത്രയും താമസിക്കുവാനുള്ള കാരണമെന്തെന്നു് ദേവയാനി അന്വേഷിച്ചു.

കചൻ:— "ഞാൻ ചമതപ്പുല്ലും വിറകും ശേഖരിച്ചു്, അതെല്ലാം കെട്ടിയെടുത്തു് ആശ്രമത്തിന്നരികേയുള്ള ആൽച്ചുവട്ടിൽ വന്നുചേൎന്നു. ആ വൃക്ഷത്തിന്റെ നിഴലിൽത്തന്നേ പശുക്കളും നിന്നിരുന്നു. അവിടെവെച്ചു് അസുരന്മാർ എന്നേ കണ്ടു് ആരെന്നു് ചോദിച്ചതിന്നു് ഞാൻ സത്യം പറഞ്ഞു. ഉടനേ അവർ എന്നേ കൊന്നു് ചെന്നായ്ക്കൾക്കു് തിന്നുവാൻ പങ്കിട്ടു കൊടുത്തു. മഹാത്മാവായ ശുക്രമുനി മന്ത്രബലം പ്രയോഗിച്ചു് എന്നെ വിളിക്കയാൽ ഞാൻ ഇതാ ജീവിച്ചു് നിന്റെ മുമ്പിൽ വന്നിരിക്കുന്നു.

ഈ സംഭവത്തിന്നു ശേഷം കുറെനാൾ കഴിഞ്ഞതിൽപ്പിന്നെ ദേവയാനിക്കുവേണ്ടി പൂവറുക്കുവാനായി കചൻ കാട്ടിലേക്കുപോയി. അന്നും അസുരന്മാർ കചനേ കൊല്ലുകയും, ആ മൃതശരീരത്തേ ചതച്ചരച്ചു് വെള്ളത്തിൽ കലക്കി വിടുകയും, കചവിയോഗത്താൽ ആൎത്തയായ ദേവയാനി ആവലാതിപ്പെടുകയാൽ ശുക്രൻ ആ ശിഷ്യനേ മന്ത്രശക്തിയാൽ ജീവിപ്പിക്കയും ചെയ്യുകയുണ്ടായി. മൂന്നാമതും അസുരന്മാർ കചനേ നിഗ്രഹിച്ചു. അക്കുറി ആ മൃതശരീരത്തേ ചുട്ടുകരിച്ചു് ചൂൎണ്ണമാക്കി മദ്യത്തിൽ കലക്കി അതു് ശുക്രാചാൎയ്യന്നു് കുടിക്കുവാൻ കൊടുത്തു. കചനേ കാണാതായപ്പോൾ ദേവയാനി ചെന്നു് അച്ഛനോട്ട് ആവലാതിപ്പെട്ടു തുടങ്ങി:—

"പൂവറുക്കുവാൻ പോയ അവിടുത്തെ ശിഷ്യനായ കചൻ ഇനിയും മടങ്ങിവന്നു കാണുന്നില്ല. അദ്ദേഹത്തെ ആരാനും കൊന്നുകളഞ്ഞിരിക്കുമോ! അഥവാ അദ്ദേഹം മരിച്ചുപോയിരിക്കുമോ! എന്തോ ഒരാപത്തു നിശ്ചയമായും അദ്ദേഹത്തേ ബാധിച്ചിരിക്കണം. അങ്ങിനേയാണെങ്കിൽ കചനോടുകൂടാതെ എനിക്കു് ജീവിച്ചിരിക്കുവാൻ കഴികയില്ലെന്നു് ഞാൻ തീൎത്തുപറഞ്ഞേക്കാം."

ശുക്രൻ:— "ബൃഹസ്പതിപുത്രനായ ആ കചൻ തീൎച്ചയായും മൃതനായിപ്പോയി. മന്ത്രശക്തികൊണ്ടു്, അവനേ ജീവിപ്പിച്ചാലും, വീണ്ടും അസുരന്മാർ കൊന്നുകളയും. ഇനി ഞാൻ എന്താണു് ചെയ്യേണ്ടതു്! മകളേ, കചനേയോൎത്തു് നീ ഇങ്ങിനേ ദുഃഖിച്ചു കരയരുതു്. ബ്രാഹ്മണോത്തമന്മാർ, ഇന്ദ്രാദി ദേവന്മാർ, ദൈത്യന്മാർ, അശ്വിനികൾ, വസുക്കൾ എന്നിവരേ മാത്രമല്ല, ത്രൈലോക്യത്തെത്തന്നേയും കീഴടക്കുവാൻ തക്ക പ്രഭാവം നിനക്കുണ്ടായിരിക്കേ, ഒരു വെറും മനുഷ്യന്നുവേണ്ടി നീയോ നിന്നേപ്പോലെയുള്ളവരോ ദുഃഖിക്കുന്നതു് ശരി

യല്ല. ഏതായാലും, ഇനി ആ ബ്രാഹ്മണയുവാവിനെ ജീവിപ്പിക്കുവാൻ പ്രയാസമുണ്ട്. ജീവിപ്പിച്ചാൽ തന്നേ അസുരന്മാർ പിന്നേയും കൊല്ലും.''

ദേവയാനി:— "അച്ഛാ, കചന്റെ പിതാമഹൻ വന്ദ്യവൃദ്ധനായ അംഗിരസ്സാണ്. പിതാവാകട്ടേ, ഋഷിവര്യനായ ബൃഹസ്പതിയുമാണ്. ഋഷിയുടേ പൌത്രനും ഋഷിയുടേ തന്നേ പുത്രനുമായ അദ്ദേഹത്തെ ഞാൻ സ്നേഹിക്കുന്നതിൽ എന്താണൊരു തെറ്റ്? അദ്ദേഹത്തിന്റെ വിയോഗത്തിൽ ഞാൻ ദുഃഖിക്കാതിരിക്കുന്നതെങ്ങിനേ? ബ്രഹ്മചര്യം, തപസ്സ്, ഉത്സാഹം, കർമ്മകുശലത മുതലായവ തികഞ്ഞ കചൻ എനിക്ക് പ്രിയദർശനനായിത്തീർന്നിരിക്കകൊണ്ട് അദ്ദേഹത്തെ ഞാൻ പിന്തുടരാതിരിക്കയില്ല. കചനില്ലാത്ത ഈ ജീവിതം എനിക്കുവേണ്ട.''

മകളുടേ വിലാപം കേട്ട് അതിന്നു ഹേതുഭൂതരായ അസുരന്മാരിൽ ശുക്രന്നു കോപം വളർന്നു. തന്നേ ആശ്രയിക്കുന്ന ശിഷ്യന്മാരേ കൊന്നു, തന്നേ ദ്വേഷിക്കയും, തനിക്ക് അപ്രിയമായി ബ്രാഹ്മണരേ ഹിംസിക്കയും ചെയ്യുന്ന ദൈത്യരേ അദ്ദേഹം വെറുത്തു. പുത്രിക്കുവേണ്ടി കചനേ പുനരുജ്ജീവിപ്പിക്കുവാൻ മന്ത്രം പ്രയോഗിച്ച് അദ്ദേഹം വിളിച്ചപ്പോൾ, ഉദരത്തിൽ കുടികൊള്ളുന്ന കചൻ, തന്റെ ഗുരുവിന്നു വല്ല അപകടവും നേരിട്ടേക്കുമോ എന്നു ഭയപ്പെട്ട് പതുക്കേ വിളി കേട്ടു. "നീ ഏതു വഴിക്കാണ് എന്റെ വയറ്റിൽ വന്നത്?'' എന്ന്, അപ്പോൾ, ശുക്രൻ ചോദിച്ചു.

കചൻ:— "അവിടത്തെ അനുഗ്രഹംകൊണ്ട് എനിക്ക് ഓർമ്മയില്ലാതായിട്ടില്ല. കഴിഞ്ഞ കാര്യമൊക്കെയും ഞാൻ അറിയുന്നുണ്ട്. എന്റെ തപസ്സിന്നു ഹാനി പറ്റാതിരിക്കുവാൻ ഈ ഘോരക്ലേശങ്ങളെല്ലാം ഞാൻ സഹിച്ചേക്കാം. അസുരന്മാർ എന്നേ കൊന്നു ചുട്ടു പൊടിയാക്കി മദ്യത്തിൽ കലക്കി അവിടത്തേക്ക് തരികയാണുണ്ടായത്. അവിടുന്ന്, സുരാസുരന്മാരുടേ മായാക്രമം മാത്രമല്ല, ബ്രഹ്മസംബന്ധമായ മായയേക്കൂടിയും ശരിയായി അറിയുന്നുണ്ടെന്നും, അവിടത്തേ വെല്ലുവാൻ ആർക്കും കഴികയില്ലെന്നും ആ ദൈത്യന്മാർ ഗ്രഹിച്ചിട്ടില്ല.''

ശുക്രൻ:— "മകളേ, നിന്റെ പ്രിയത്തിന്നുവേണ്ടി ഞാൻ എന്താണ് ഇവിടേ ചെയ്യേണ്ടത്? ഞാൻ മരിച്ചാലല്ലാതേ കചൻ ജീവിക്കയില്ല. എന്റെ വയർ കീറിട്ടുവേണം അതിന്നുള്ളിലുള്ള കചന്നു പുറത്തേക്കു വരുവാൻ.''

ദേവയാനി:— "കചന്റെ നാശവും അവിടത്തേ നാശവും ഈ

ണ്ടു ദുഃഖവും എന്നെ അഗ്നിപോലെ ദഹിപ്പിക്കുന്നു. കചൻ മരിക്കയാണെങ്കിൽ അതോടുകൂടി എന്റെ സൎവ്വസ്വവും അസ്തമിക്കും. അവിടുന്ന് നാശിക്കയാണെങ്കിൽ, പിന്നെ എനിക്ക് ആയുസ്സില്ല."

ശുക്രൻ:—"എടോ, ബൃഹസ്പതിപുത്ര, നീ ദേവയാനിയുടെ ആരാധനപാത്രമാകകൊണ്ടും, എന്റെ ഭക്തനായതുകൊണ്ടും ഇതാ, നിനക്ക് വിജയമുണ്ടായിരിക്കുന്നു. കചാകൃതിയിൽ വന്നിരിക്കുന്ന ഇന്ദ്രനല്ലാ നീയെങ്കിൽ, ഞാൻ തരുന്ന സഞ്ജീവിനീവിദ്യ ഗ്രഹിച്ചുകൊള്ളുക. ബ്രാഹ്മണനൊഴികെ, എന്റെ വയററിൽ കുടുങ്ങിയ മററാക്കും തന്നെ പിന്നീട് ജീവിക്കുവാൻ കഴികയില്ല. നീ ബ്രാഹ്മണനാണെങ്കിൽ, എന്റെ ഈ വിദ്യ വാങ്ങിക്കൊള്ളുക. എന്റെ വയറു പിളൎന്ന് നീ വെളിയിൽ വന്നാൽ, നീ എന്റെ പുത്രനാണെന്നും, ഞാൻ നിന്റെ അച്ഛനാണെന്നും ഓൎത്തുകൊള്ളണം. ഗുരുവിൽ നിന്ന് വിദ്യനേടിയ ബുദ്ധിമാൻ ധൎമ്മദൃഷ്ടിയോടുകൂടി വേണം കാൎയ്യങ്ങൾ കാണുവാനെന്ന് നീ അറിയുകയും വേണം."

ഇത്രയുംപറഞ്ഞ് മൃതസഞ്ജീവിനീമന്ത്രം ശുക്രൻ കചന് ഉപദേശിക്കയും, ഉടനെതന്നെ ശുക്രകുക്ഷി തുറന്ന് കചൻ പുറത്തുവരികയും ചെയ്തു. ഗുരുക്രോഡത്തിൽ നിന്ന്, വെളുത്ത വാവിൽ മുഴുതിങ്കളെന്നപോലെ അഭിരൂപനായി വെളിപ്പെട്ട കചൻ, ചത്തുവീണുകിടക്കുന്ന ശുക്രനെ ഉടൻതന്നെ ജീവിപ്പിച്ചു. മന്ത്രസിദ്ധിയാൽ കൃതാൎത്ഥനായിത്തീൎന്ന കചൻ ഗുരുവിനെ അഭിവാദ്യംചെയ്ത് ഇങ്ങിനെ ബോധിപ്പിച്ചു:—

"വിദ്യാഹീനനായ എനിക്ക്, അവിടുത്തെപ്പോലെ തത്വപീയൂഷം കൎണ്ണങ്ങളിൽ ചൊരിഞ്ഞു തരുന്ന ഗുരുവിനെ ഞാൻ എന്റെ അച്ഛനായും അമ്മയായും ഗണിച്ചു വന്ദിക്കും. കൃതജ്ഞതയുള്ളവരാരും അദ്ദേഹത്തെ ദ്രോഹിക്കയില്ല. സൎവ്വോത്തമങ്ങളായ നിധികൾക്കെല്ലാം ഇരിപ്പിടവും, തത്വദാതാവും, പൂജനീയനുമായ ആചാൎയ്യനെ വിദ്യ നേടിയവർ നിന്ദിച്ചാൽ, അവർ ലോകത്തിൽ നിലകാണാതെ, നരകത്തിൽ വീഴും."

കചനുള്ള ധൎമ്മബോധം കണ്ട് സന്തുഷ്ടിപൂണ്ട അതേ സമയത്തു തന്നെ ശുക്രൻ മദ്യപാനത്താൽ വഞ്ചിതനായതോൎത്ത് കുപിതനാകയും ചെയ്തു. ധൎമ്മജ്ഞനായ കചനെ തനിക്ക് ഭക്ഷിക്കേണ്ടിവന്നതും, ആ വഴിക്ക് തന്റെ മന്ത്രം ഘോരതരം നഷ്ടപ്പെട്ടുപോയതും മദ്യപാനംകൊണ്ടാകയാൽ ആ മദ്യത്തെ അദ്ദേഹം തീരെ വെറുത്തു. ബ്രാഹ്മണഹിതത്തിന്നു വേണ്ടി ശുക്രൻ അപ്പോൾ തന്നെ, താഴെ കാണിച്ചവിധം പ്രതിജ്ഞചെയ്തു:—

"ഇന്നു മുതൽ ഏതൊരു ബ്രാഹ്മണൻ മദ്യം സേവിക്കുന്നുവോ, ആ മന്ദബുദ്ധി ധൎമ്മത്തിൽ നിന്നു പതിച്ച്, ബ്രഹ്മഹത്യാ പാപമേറ്റ് ഇഹത്തിലും പരത്തിലും നിന്ദ്യനായിത്തീരും. ഞാൻ വിധിച്ച ഈ ബ്രാഹ്മണധൎമ്മം സദ്വൃത്തന്മാരും ഗുരുശുശ്രൂഷാ തൽപരന്മാരുമായ ബ്രാഹ്മണരും ദേവന്മാരും എല്ലാ ലോകവാസികളും കേട്ടുകൊള്ളട്ടേ."

ഇങ്ങിനെ ഘോഷിച്ചതിൽപ്പിന്നെ, മഹാനുഭാവനും തപസ്സമ്പൽസഞ്ചയത്തിന്നെല്ലാം നിധാനവുമായ ശുക്രൻ ദൈവയോഗത്താൽ ബുദ്ധിമങ്ങുകയാൽ അസുരന്മാരെ വിളിച്ചു ശാസിച്ചു.

"ദൈത്യന്മാരായ നിങ്ങളെല്ലാം വെറും മൂഢന്മാരാണ്. എന്റെ സന്നിധിയിൽ പാൎക്കുന്ന കചനാവട്ടേ, സിദ്ധനും സഞ്ജീവിനീവിദ്യ നേടിയവനും എന്നെപ്പോലെ തന്നെ ആരാധ്യ ബ്രാഹ്മണനുമാണെന്ന് നിങ്ങൾ അറിഞ്ഞുകൊള്ളുക."

ആചാൎയ്യന്റെ ഈ ഭാവപ്പകൎച്ച കണ്ടു അസുരന്മാർ അത്യധികം ആശ്ചൎയ്യപ്പെട്ട് അവരവരുടേ വഴിക്ക് പിരിഞ്ഞുപോയി. കചൻ, പിന്നെയും പലകാലം ഗുരുശുശ്രൂഷചെയ്ത് പാൎത്തതിൽപ്പിന്നെ, വ്രതകാലം കഴികയാൽ, സ്വൎല്ലോകത്തിലേക്ക പോകുവാൻ ശുക്രനിൽനിന്ന് അനുമതിവാങ്ങി. അപ്പോൾ, ദേവയാനി കചന്റെമുമ്പിൽ ചെന്ന് തന്റെ വാഞ്ഛിതം ഇങ്ങിനെ അറിയിച്ചു:—

„അംഗിരസ്സിന്റെ പൌത്രനായ ഭവാൻ ശീലം, കുലം, വിദ്യ, തപം, ദമം എന്നിവയെല്ലാം തികഞ്ഞു വിളങ്ങുന്ന മാന്യനാണല്ലോ. അംഗിരസ്സാവട്ടേ, എന്റെ അച്ഛന്ന് പൂജനീയനും കീൎത്തിമാനുമാണ്. ഭവാന്റെ പിതാവായ ബൃഹസ്പതി എനിക്ക് മാന്യനും വന്ദ്യനുമാണെന്നും ഭവാൻ അറിയണം. ഇങ്ങിനെ, ഭവാന്റെ കുലം ഈയുള്ളവരുടേ ബഹുമാനാദരങ്ങൾക്ക് വിഷയമായിട്ടുള്ളതാണെന്ന് അറിഞ്ഞുകൊണ്ടു ഞാൻ പറയുന്നതു് കേട്ടുകൊണ്ടാലും! ധൃതവ്രതനായ ഭവാനോടു ഞാൻ ഇതേവരെ ഏതു രീതിയിലാണ് പെരുമാറി വന്നിട്ടുള്ളതെന്ന് ഭവാൻ ഇപ്പോഴൊന്ന് ഓൎത്തുനോക്കേണ്ടതാണ്. വിദ്യാസമ്പന്നനായ ഭവാൻ ഈ ഭക്തയെ സ്വീകരിച്ച് യഥാവിധി മന്ത്രപൂൎവ്വകം എന്നെ പാണിഗ്രഹണം ചെയ്താലും!"

കചൻ:—"നിന്റെ അച്ഛൻ ഏതു നിലയ്ക്ക് എനിക്ക് മാന്യനും വന്ദ്യനുമായിരിക്കുന്നുവോ, അതേ നിലയ്ക്കുതന്നെ ശോഭനാംഗിയായ നീയും വന്ദ്യയാണ്. ശുക്രന്ന് സ്വന്തം പ്രാണനേക്കാൾ പ്രിയം കൂടിയ മകളാണു നീ. ഗുരുപുത്രിയുടേ നിലയ്ക്ക് എനിക്ക് നീ പൂജനീയയുമാണ്. നിന്റെ പിതാവും എന്റെ ഗുരുവുമായ ശുക്രമുനി എനിക്ക്

എങ്ങിനേയോ അങ്ങിനേ വന്ദ്യയായിരിക്കുന്ന നീ ഇനിമേൽ എന്നോട് ഇത്തരത്തിൽ സംസാരിക്കരുത്.''

ദേവയാനി:—''ബൃഹസ്പതിയുടെ പുത്രനായ ഭവാൻ എന്റെ അച്ഛന്റെ മകനാകയില്ല. അംഗിരസ്സിന്റെ പൌത്രനെന്ന നിലയിൽ ഭവാൻ എന്റെ അച്ഛനും, പ്രത്യേകിച്ച് എനിക്കും മാന്യനും പൂജ്യനുമാണ്. ഇതിനു പുറമേ, ഭവാനേ അസുരന്മാർ പിന്നേയും പിന്നേയും കൊന്നപ്പോൾ, അപ്പോഴെല്ലാം വെളിപ്പെട്ട എന്റെ ആ പ്രേമത്തെ ഇപ്പോൾ ഓൎക്കുന്നില്ലയോ? സൌഹാർദ്ദത്തിലും അനുരാഗത്തിലും എനിക്കുള്ള വിശിഷ്ടഭക്തി ഭവാൻ അറിയുന്നില്ലയോ? തെറ്റൊന്നും ചെയ്യാത്ത ഈ ഭക്തയേ ഭവാൻ കൈവിട്ടു പോകരുത്.''

കചൻ:—"ശുഭവ്രതയായ നീ അയുക്ത കൎമ്മത്തിലേക്കാണോ എന്നെ പ്രേരിപ്പിക്കുന്നത്? നീ എന്റെ ഗുരുവിന്റേയും ഗുരുവായിരിക്കയാൽ, എന്നിൽ പ്രസാദിച്ചാലും! മുമ്പ് നീ ഏതൊരു സ്ഥാനത്ത് വാണിരുന്നുവോ, ആ ശുക്രോദരത്തിൽത്തന്നേ ഞാനും കിടക്കുകയുണ്ടായി. ആ സ്ഥിതിക്ക് എന്റെ ധൎമ്മസോദരിയായിത്തീൎന്ന നീ എന്നോട് ഈ വിധം സംസാരിക്കരുത്. വല്ലായ്മയൊന്നും നേരിടാതെ ഇത്രയുംകാലം ഞാൻ ഇവിടേ സുഖമായിത്തന്നേ പാൎത്തു വന്നിരിക്കുന്നു. ഇപ്പോൾ യാത്ര പറഞ്ഞുനില്ക്കുന്ന എനിയ്ക്കു മാൎഗ്ഗത്തിൽ ശുഭം ആശംസിക്കയാണ് നീ ചെയ്യേണ്ടത്. ധൎമ്മവിരോധമല്ലാത്ത വിധം നീ എന്നേ ഇടയ്ക്കിടെയെങ്കിലും ഓൎമ്മിക്കേണമെന്ന് അപേക്ഷിക്കുന്നു. തെറ്റൊന്നും പററാതെ എന്റെ ഗുരുവിനേ നീ ആരാധിക്കയും ചെയ്യുക.''

ദേവയാനി:—''ധൎമ്മകാമത്തിന്നായി പ്രാൎത്ഥിക്കുന്ന ഈ എന്നേ ഭവാൻ പരിത്യജിച്ചു പോകയാണെങ്കിൽ, ഭവാനു കിട്ടിയ ഈ വിദ്യ ഫലിക്കാതെയാകും.''

കചൻ:—'' ഗുരുപുത്രിയായതുകൊണ്ടും ഗുരുസമ്മതമില്ലാത്തതുകൊണ്ടുമാണ്, എന്റെ പിഴകൊണ്ടല്ലാ, ഞാൻ നിന്നേ വെടിഞ്ഞു പോകുന്നത്. ഇതിൽ നീ എന്നേ തോന്നുംപടി ശപിച്ചുകൊള്ളുക. ഋഷിധൎമ്മം എങ്ങിനേയെന്നു പറഞ്ഞു തന്ന എന്നേ നീ ധൎമ്മബോധംകൊണ്ടല്ലാ, കാമാന്ധതകൊണ്ടാണ് വെറുതേ ശപിച്ചത്. അതുകൊണ്ട് ആ ശാപം നീ കരുതുംപോലേ, ഫലവത്താകയില്ല. മുനികുമാരൻ നിന്നേ വേൾക്കുകയില്ലെന്നും, ഞാൻ നേടിയ വിദ്യ നിഷ്ഫലമാകുമെന്ന് നീ ശപിച്ചത് മിഥ്യയായിട്ടേ തീരുകയുള്ളുവെന്നും നീ അറിഞ്ഞുകൊള്ളുക.''

ഇത്ഥം പറഞ്ഞ് കചൻ ദേവലോകത്തേക്കു പോയി. ഇന്ദ്രാദി ദേവന്മാർ വിദ്യ നേടിവന്ന കചനെക്കണ്ട് സന്തുഷ്ടരാകയും തങ്ങൾക്കുവേണ്ടി ആചാര്യകർമ്മം അനുഷ്ഠിക്കയാൽ അനശ്വരയശസ്സുണ്ടാകുമാറ് ആ വിപ്രോത്തമനെ അനുഗ്രഹിക്കയും ചെയ്തു.

---

## പതിനൊന്നാം അദ്ധ്യായം. യയാതി.

---

ശുക്രപുത്രിയായ ദേവയാനിയും വൃഷപർവ്വനെന്ന അസുരരാജാവിന്റെ പുത്രിയായ ശർമ്മിഷ്ഠയും അവരുടെ ദാസികളും കൂടി, ഒരുനാൾ, കാട്ടിൽ കടന്ന് കേളിയാടിത്തുടങ്ങി. അവർ തങ്ങളുടെ ഉടുപുടവകൾ കരയിൽ അഴിച്ചുവെച്ച് സരസ്സിലിറങ്ങി, മുങ്ങിയും നീന്തിയും കളിക്കുമ്പോൾ, സഞ്ജീവിനി മന്ത്രസിദ്ധിയാൽ കൃതാർത്ഥനായി, അസുരന്മാരുമായി സമരം തുടരേണ്ടതിലേക്ക് തരം നോക്കി നടക്കുന്ന ദേവേന്ദ്രൻ ആ വഴിക്കു വരികയും, ജലക്രീഡ ചെയ്യുന്ന ആ വിലാസിനികളെ ഒന്ന് സംഭ്രമിപ്പിച്ചു വിട്ട് രസിക്കുവാനായി, കാററായിത്തീർന്ന് അവരുടെ ചേലകളെല്ലാം അടിച്ചു പറപ്പിച്ച് കൂട്ടിമറിക്കയും ചെയ്തു. തങ്ങളുടെ വസ്ത്രങ്ങൾ കാററടിയേററ് ചുരുണ്ടുരുണ്ട് തിരിഞ്ഞു മറിഞ്ഞു പോകുന്നതു കണ്ട് ആവേശത്തോടെ കര കയറിവന്ന ആ വധുക്കൾ അവരവർക്ക് കിട്ടിയ വസ്ത്രം പെട്ടെന്നോരോന്ന് വലിച്ചെടുത്ത് നഗ്നത മറച്ചു നിന്നു. ആ സംഭ്രമത്തിൽ ദേവയാനിയുടെ ചേലയാണ് ശർമ്മിഷ്ഠ എടുത്തുടുത്തത്. അതിൽനിന്ന് അവർ തമ്മിൽ വല്ലാത്തൊരു വഴക്കുണ്ടായി.

ദേവയാനി:—"എടീ, അസുരപ്പെണ്ണേ, എന്റെ തുണിയാണോ നിനക്കുടുക്കാൻ! ശിഷ്യയായ നിനക്ക് ഇത്ര ഏറിപ്പോയോ ധിക്കാരം! ഇത് നിനക്കു നല്ലതിനായി വരില്ലെന്ന് ഓർത്തോ!"

ശർമ്മിഷ്ഠ:—"മതി മതി നിന്റെ തുള്ളിച്ചാട്ടം! നിന്റെ അച്ഛൻ എന്റെ അച്ഛനെ ഇരിക്കുമ്പോഴും കിടക്കുമ്പോഴുമെല്ലാം കീഴെ വണങ്ങിയൊതുങ്ങി നിന്ന് വന്ദിയെപ്പോലെ സ്തുതിക്കുന്നതു നീ കാണുന്നില്ലേ! അന്യരോടിരന്നും, അന്യരെ തൊഴുതു പുകഴ്ത്തിയും വല്ലതും കിട്ടിയതു വാങ്ങിത്തിന്നുന്നവന്റെ മകളല്ലയോ നീ! എന്റെ അച്ഛൻ സ്വതന്ത്രനും ദാതാവും, ആരോടുമൊന്നും വാങ്ങാത്തവനുമാണ്. എടീ, പിച്ചക്കാരിപ്പെണ്ണേ, നീ മാറത്തടിച്ച് കിടന്നുരുണ്ട് ചീത്ത പറഞ്ഞ് നിലവിളിച്ചാൽ എനിക്കെന്തു വേണം! നിരായുധനാണോ സായുധ

ന്നോടെതിൎക്കുവാൻ! നീ ചെന്ന് നിൻെറ തരക്കാരോട്ട് എതിൎക്കുക. നിന്നെയുണ്ടോ ഞാൻ വക വെക്കുന്നു!

ഇതിന് ഇതുപോലെയുള്ള മറുവടി ദേവയാനിയിൽ നിന്നും പുറപ്പെടാതിരുന്നില്ല. ആ ശുക്രപുത്രി, ശൎമ്മിഷ്ഠ മാറിയുടുത്തിരുന്ന തൻെറ വസ്ത്രത്തെ പിടിച്ചുവലിച്ചു. അപ്പോഴ് ആ കന്യകയെ ശൎമ്മിഷ്ഠ ഒരു പൊട്ടക്കിണററിൽ പിടിച്ചു തള്ളി. അതോടുകൂടി തൻെറ കൂട്ടുകാരിയുടെ കഥ അവസാനിച്ചുവെന്നു നിശ്ചയിച്ച് ആ കോപാന്ധയായ ഘോരകൎമ്മിണി തിരിഞ്ഞു നോക്കുകപോലും ചെയ്യാതെ വീട്ടിലേക്കു പോകയും ചെയ്തു.

അന്ന് നഹുഷാത്മജനായ യയാതി ആ വനത്തിൽത്തന്നെ വേട്ടയാടുവാൻ വന്നിരുന്നു. താനും കുതിരയും നായാട്ടിൽക്ഷീണിച്ച് ദാഹിച്ചു തളരുകയാൽ അദ്ദേഹം വെള്ളം തേടിക്കൊണ്ടു വന്നു ചേൎന്നതു് ഈ പൊട്ടക്കിണററിന്നരികെയാണ്. അതിന്നുള്ളിലേക്ക് അദ്ദേഹം നോക്കിയപ്പോഴ് അഗ്നിശിഖപോലെ തിളങ്ങുന്ന ഒരു പെൺകൊടിയെ കണ്ടു്, സാന്ത്വനപൂൎവ്വകം സാമമാവത്തിൽ ഇങ്ങിനെ ചോദിച്ചു:—

“സുന്ദരീരത്നമായ നീ ആരാണ്? താമ്രനഖം ചേൎന്ന് മണികുണ്ഡലം ധരിക്കയാൽ ഗൃഹസ്ഥകന്യകയായിരിക്കാവുന്ന നീ ഇവിടെ ഇങ്ങിനെ ദീൎഘധ്യാനത്തിൽ ഏൎപ്പെട്ടിരിക്കുന്നതു എന്തുകൊണ്ടാണ്? നീ ദുഃഖിച്ചു കരയുകയാണല്ലോ ചെയ്യുന്നതു്! അതു് എന്തുകൊണ്ട്? വള്ളിപ്പടപ്പുകൊണ്ടു മൂടിയ ഈ പൊട്ടക്കിണററിൽ നീ എങ്ങിനെയാണ് ഉൾപ്പെട്ടതു്? നീ ആരുടെ മകളാണ്? എന്നോട്ട് സത്യമെല്ലാം പറയുക”

ദേവയാനി:—“സുരന്മാരാൽ മൃതരാകുന്ന അസുരന്മാരെ മന്ത്രശക്തികൊണ്ട് പുനൎജ്ജീവിപ്പിക്കുന്ന ആ ശുക്രമഹൎഷിയാണ് എൻെറ അച്ഛൻ. അദ്ദേഹം എൻെറ ഈ ദുരവസ്ഥ അറിഞ്ഞിട്ടില്ല. ഭവാൻ കുലീനനും ശാന്തനുമാണെന്നു മാത്രമല്ല, വീൎയ്യശാലിയും യശസ്വിയും കൂടിയാണെന്ന്, കണ്ടപ്പോഴേ ഞാൻ അറിഞ്ഞു കഴിഞ്ഞു. താമ്രനഖാംഗുലിയോടു കൂടിയ എൻെറ വലത്തു കൈ ഇതാ നീട്ടുന്നു. ഈ കൈ പിടിച്ചു്, എന്നെ ഈ കിണററിൽനിന്ന് ഭവാൻ കരകയററിയാലും!”

ആ കന്യക ഒരു ബ്രാഹ്മണിയാണെന്നറിഞ്ഞ യയാതി അവളെ വലത്തു കൈപിടിച്ച് കരയിൽ കയററി വിട്ടതിൽപ്പിന്നെ, യാത്ര പറഞ്ഞു് രാജധാനിയിലേക്കു പോയി. അദ്ദേഹം മറഞ്ഞതിന്നശേഷം, ദേവയാനിയെ തെരഞ്ഞുകൊണ്ടു ഘൂൎണ്ണിക അവിടേവന്നു. തന്നെ വീട്ടി

ലേക്കു വിളിച്ച അവളോടു് ദേവയാനി പറഞ്ഞതു്, "ഞാൻ ഇനി വൃഷപൎവ്വന്റെ രാജധാനിയിൽ നിശ്ചയമായും കടക്കയില്ലെന്നു് നീ വേഗം ചെന്നു് എന്റെ അച്ഛനെ അറിയിക്കുക" എന്നാണു്.

ഇതു കേട്ടു് ഘൂൎണ്ണിക സംഭ്രമാവേശത്തോടുകൂടി ദൈത്യരാജമന്ദിരത്തിലേക്കു് ഓടിച്ചെന്നു് ശുക്രമുനിയെ കണ്ടു്, വൃഷപൎവ്വരാജാവിന്റെ മകളായ ശൎമ്മിഷ്ഠ, കാട്ടിൽ വെച്ചു് ദേവയാനിയെ ഹിംസിച്ചിരിക്കുന്നുവെന്നു് അറിയിച്ചു. ഈ അത്ഭുതോദന്തം കേട്ടു് ഖിന്നനായിത്തീൎന്നു് ശുക്രൻ കാട്ടിലേക്കു പാഞ്ഞു് മകളെ തിരഞ്ഞു് കണ്ടുപിടിക്കയും അവളെ രണ്ടു കൈകൾകൊണ്ടും കൂട്ടിച്ചേൎത്തു പുണരുകയും ചെയ്തു. എന്നിട്ടു് ഇങ്ങിനെ പറഞ്ഞു:- "മകളേ, അവനവനുള്ള ഗുണദോഷങ്ങളിൽ നിന്നാണു് ഏതൊരാൾക്കും സുഖദുഃഖങ്ങൾ നേരിടുന്നതു്. നീ എന്തോ ദുഷ്കൎമ്മം ചെയ്തിരിക്കണം. അതിന്റെ ഫലമായിരിക്കണം ഈ അനുഭവം."

ദേവയാനി:— "ഈ അനുഭവം എന്റെ കൎമ്മത്തിന്റെ ഫലമോ ആവട്ടെ. വൃഷപൎവ്വപുത്രിയായ ശൎമ്മിഷ്ഠ എന്നോടു പറഞ്ഞ വാക്കുകൾ അവിടുന്നു് മനസ്സു വെച്ചു് കേട്ടാലും. അവിടുന്നു് അസുരന്മാരുടെ സ്തുതിപാഠകനാണെന്നു് അവൾ പറഞ്ഞതു് സത്യമാണോ? ആ ശൎമ്മിഷ്ഠ—ആ വൃഷപൎവ്വന്റെ മകൾ ഇങ്ങിനെയാണു് എന്നോടു് പറഞ്ഞതു്. ദേഷ്യം വളൎന്നു് കണ്ണുകൾ ഉരുട്ടി, തീക്ഷ്ണപരുഷമായി, ആ വൃഷപൎവ്വനു പിറന്ന ശൎമ്മിഷ്ഠ എന്നെ നോക്കി, ഞാൻ, അന്യരോടിരന്നും, അന്യരെ തൊഴുതു പുകഴ്ത്തിയും, വല്ലതും കിട്ടിയതു് വാങ്ങിത്തിന്നുന്നവന്റെ മകളാണെന്നും, അവളുടെ അച്ഛൻ സ്തുത്യനും ദാതാവും ആരോടുമൊന്നും വാങ്ങാത്തവനുമാണെന്നും പറഞ്ഞു. ക്രോധരക്താക്ഷിയായി, ഗൎവ്വം വളൎന്നു്, ഇതുതന്നെ അവൾ വീണ്ടും വീണ്ടും പറഞ്ഞിരിക്കുന്നു. "സ്തുതിക്കയും, യാചിക്കയും പ്രതിഗ്രഹിക്കയും ചെയ്യുന്നവന്റെ മകളാണു് ഞാനെങ്കിൽ നിന്നെ ഞാൻ പൂജിച്ചുകൊള്ളാം" എന്നാണു് എന്റെ ആ സഖിക്കു മറുപടി ഞാൻ കൊടുത്തതു്.

ശുക്രൻ:— "സ്തുതിക്കയും യാചിക്കയും പ്രതിഗ്രഹിക്കയും ചെയ്യുന്നവന്റെ മകളല്ലാ നീ. നിന്റെ അച്ഛൻ ആരെയും സ്തുതിക്കാത്തവനും എല്ലാവരാലും സ്തുതിക്കപ്പെടുന്നവനുമാണു്. ഈ വാസ്തവം വൃഷപൎവ്വന്നറിയാം. ആ ദേവേന്ദ്രനും, നിന്നെ രക്ഷിച്ച ആ യയാതിയും ഇതറിയും. അചിന്ത്യവും, ബ്രഹ്മവും, നിൎദ്വന്ദ്വവും, ഐശ്വൎയ്യവുമത്രെ എന്റെ ബലം. ഭൂമിയിലാവട്ടെ, സ്വൎഗ്ഗത്തിലാവട്ടെ, എവിടെയെല്ലാം എന്തെല്ലാമുണ്ടോ അവയുടെയെല്ലാം ഈശ്വരനാണു് ഞാനെന്നു് സ്വ

യാൾ പറഞ്ഞിട്ടുണ്ട്. ലോകഹിതത്തിന്നുവേണ്ടി ഞാനാണ് ജലം വിട്ടുകൊടുക്കുന്നത്. ഔഷധികളെ മുഴുവൻ പോഷിപ്പിക്കുന്നതും ഞാനാണ്.”

വിഷാദിച്ചും ക്രോധിച്ചും നില്ക്കുന്ന മകളെ ഇപ്രകാരം സരസമധുര വാക്കുകളാൽ അച്ഛൻ ആശ്വസിപ്പിച്ചു. അതിൽപ്പിന്നെ ആ മഹർഷി തന്റെ മകളോടായി ഇങ്ങിനെ ഉപദേശിച്ചു:—

“മകളേ, മറ്റുള്ളവർ അതിർകടന്നു പറയുന്ന വാക്കുകളെല്ലാം എപ്പോഴും ക്ഷമിച്ചടങ്ങിയിരിക്കുന്നവൻ സർവ്വത്തെയും ജയിച്ചവനാണെന്ന് നീ അറിയണം. ഉയർന്നു വരുന്ന കോപത്തെ, കുതിരയേയെന്നപോലെ പിടിച്ചടക്കുന്ന നിയന്താവിനെ സജ്ജനം മാനിക്കുന്നു. ഓടുന്ന കുതിരയുടെ കടിഞ്ഞാണിന്മേൽ തൂങ്ങിയാടുകയല്ലാ സാരഥി ചെയ്യേണ്ടത്. തന്നിലുണ്ടാകുന്ന ക്രോധത്തെ അക്രോധംകൊണ്ടു അകറ്റുന്നവൻ ഇക്കാണായ സർവ്വത്തെയും ജയിച്ചവനാണെന്ന് നീ അറിയുക. പാമ്പ് തന്റെ ശരീരത്തിലുണ്ടാകുന്ന ജീർണ്ണത്വക്കിനെയെന്നപോലെ, ഉത്പന്നമായ കോപത്തെ ക്ഷമകൊണ്ട് നീക്കിക്കളയുന്നവനാണ് യഥാർത്ഥ പുരുഷൻ. ക്രോധത്തെ സഹിക്കയും, നിന്ദയിൽ മനസ്സിളകാതിരിക്കയും, അന്യർ സന്തപിപ്പിച്ചാൽകൂടിയും, താൻ സന്തപിക്കാതിരിക്കയും ചെയ്യുന്നവൻ പുരുഷാർത്ഥങ്ങൾക്കെല്ലാം പാത്രമാണ്. മാസംതോറുമായി ഒരു നൂറാണ്ടുകാലം ഒട്ടും തളരാതെ യാഗം ചെയ്യുന്നവനേക്കാൾ ആരോടും പിണങ്ങാത്ത അക്രോധനനാണു ഉയർന്നവൻ. കലഹശീലം മനസ്സുറപ്പില്ലാത്ത ബാലികാബാലന്മാർക്കേ ചേരുകയുള്ളൂ. അവർക്ക് ബലാബലത്തെപ്പറ്റി അറിഞ്ഞുകൂടാ. അവരെപ്പോലെയല്ലാ പണ്ഡിതൻ.”

ദേവയാനി:—“അച്ഛാ, ഞാൻ ഒരു ബാലികതന്നെയെങ്കിലും ധർമ്മഭേദത്തെപ്പറ്റി എനിക്കൊട്ടൊന്നറിയാം. അക്രോധത്തിന്റെയും അതിർകടന്ന വാക്കിന്റെയും ബലാബലത്തെപ്പറ്റിയും ഞാൻ അറിയുന്നുണ്ട്. ശിഷ്യൻ ശിഷ്യാചാരത്തിൽനിന്ന് പിഴച്ചുപോയാൽ അതിൽ ക്ഷമിക്കുന്നത് ഭൂഷണമല്ല. അതുകൊണ്ട് ഹീനവൃത്തന്മാരൊന്നിച്ചു പാർക്കുവാൻ എനിക്ക് ഇഷ്ടമില്ല. ആചാരത്തിന്റെയോ ആഭിജാത്യത്തിന്റെയോ തള്ളൽകൊണ്ട് പരനിന്ദ ചെയ്യുന്ന പാപശീലന്മാരോടൊന്നിച്ച് ശ്രേയസ്സ് കാംക്ഷിക്കുന്ന ഏതൊരാളും പാർക്കയില്ല. കുലശ്രുതംകൊണ്ടാവട്ടെ, വൃത്തിഗുണംകൊണ്ടാവട്ടെ സജ്ജനത്തെ അറിയുന്ന സാധുജനത്തോടുകൂടിയാണ് പാർക്കേണ്ടത്; ആ പാർപ്പാണ് ശ്രേയസ്കരം. എന്നാട്ട്, ആ വൃഷപർവ്വന്റെ മകൾ

പറഞ്ഞ തെറിവാക്കുകൾ, അഗ്നിക്കായി ആഗ്രഹിക്കുന്നവൻ അരണി*യെയെന്നപോലെ എന്റെ മനസ്സിനെ വല്ലാതെ കടയുന്നു. ഇതിലധികമായ വല്ലായ്മ ത്രിലോകങ്ങളിലെങ്ങും വേറെയില്ല. ദരിദ്രനായിത്തീൎന്നവന്, അവന്റെ ശത്രുവിനുള്ള ധനത്തെ ആശ്രയിച്ചു ജീവിക്കുന്നതിനേക്കാൾ, മരണമാണ് ശോഭനമായിട്ടുള്ളതു്."

ദേവയാനിയുടെ ഈ വാക്കുകൾ കുറിക്കുകൊള്ളുക തന്നെ ചെയ്തു. മകൾ പറഞ്ഞതെല്ലാം കേട്ടു് മറ്റൊന്നും വിചാരിക്കുവാൻ കഴിവില്ലാതായ ശുക്രൻ ക്രോധത്തോടുകൂടി വൃഷപൎവ്വന്റെ മുമ്പിൽ ചെന്നു.

ശുക്രൻ:— "വൃഷപൎവ്വരാജാവേ, അധൎമ്മത്തിന്റെ ഫലം ഉടൻതന്നെ അനുഭവപ്പെടുകയില്ലെങ്കിലും, ക്രമേണ അതു് തൽകൎത്താവിനെ കാലത്തോടെ നശിപ്പിക്കാതിരിക്കയില്ല. തന്നിൽത്തന്നെയോ, തന്റെ ഭാൎയ്യാപുത്രാദികളിലോ, എന്തൊരാൾ ചെയ്ത അധൎമ്മവും ഫലിക്കുകതന്നെ ചെയ്യും. എന്റെ ശിഷ്യനായി എന്നെ ശുശ്രൂഷിച്ചു പാൎത്തുവന്ന ആ പുണ്യശീലനും ധൎമ്മജ്ഞനുമായ കചനെ ദൈത്യന്മാരായ നിങ്ങൾ കൊന്നില്ലയോ? ആ നിരപരാധിയെ ഹിംസിക്കയും എന്റെ മകളെ ഉപദ്രവിക്കയും ചെയ്തിരിക്കകൊണ്ടു ഞാൻ ഭവാനെ ബന്ധുവൎഗ്ഗത്തോടുകൂടിത്തന്നെ ഇതാ, വെടിഞ്ഞു പോകുന്നു. ഈ നാട്ടിലാവട്ടെ, ഭവാനോടൊന്നിച്ചാവട്ടെ ഞാൻ ഇനി ഒരിക്കലും പാൎക്കയില്ല. ഞാൻ ഒരു മിഥ്യാവാദിയാണെന്നു ഭവാൻ കരുതരുതു്."

വൃഷപൎവ്വൻ:— "അധൎമ്മമോ, മിഥ്യാപ്രലാപമോ അവിടേയ്ക്കുള്ളതായി ഞാൻ ഇതുവരെ കരുതീട്ടില്ല. ധൎമ്മത്തിന്റെയും സത്യത്തിന്റെയും ഇരിപ്പിടമായ അവിടുന്നു് ഈയുള്ളവനിൽ പ്രസാദിച്ചാലും! ഞങ്ങളെ കൈവിട്ടു പോകരുതു്. അങ്ങിനെ അവിടുന്നു് ചെയ്യുന്നതായാൽ ഞങ്ങൾക്കു് സമുദ്രത്തിൽ ചെന്നു വീഴുകയേ മറ്റൊരു ഗതിയുള്ളു."

ശുക്രൻ:— "നിങ്ങളെല്ലാം ചെന്നു് സമുദ്രത്തിൽ വീണാലും, മറ്റെവിടേക്കെങ്കിലും ഓടിപ്പോയാലും അതു് തടുക്കുന്നതിനുവേണ്ടി, എന്റെ വാത്സല്യഭാജനമായ മകൾക്കു് അപ്രിയം ചെയ്യുവാൻ ഞാൻ ശക്തനല്ല. എന്റെ ജീവിതം അവളിലാണു് കുടികൊള്ളുന്നതു്. ആ ദേവയാനിയെ നീ പ്രസാദിപ്പിക്കുക. എന്നാൽ, ഇന്ദ്രന്നു് ബൃഹസ്പതിയെന്നപോലെ, ഞാൻ നിനക്കു് യോഗക്ഷേമകരനായി ഇവിടെ പാൎത്തുകൊള്ളാം."

---

* അരണി=ശമീവൃക്ഷത്തിന്റെ വിറകു്, [illegible] ശമി. ഈ വൃക്ഷത്തിന്റെ കൊമ്പു നല്ലവണ്ണം ഉരച്ചിട്ടാണു് പണ്ടു് അഗ്നിയുണ്ടാക്കിയിരുന്നതു്.

വൃഷപർവ്വൻ:— "അസുരേന്ദ്രനായ എനിക്ക് ഭൂമിയിൽ എത്രമാത്രം ധനമുണ്ടോ, ആന, കുതിര, പശു മുതലായവ ഉൾപ്പെടേയുള്ള ആ ധനം മുഴുവൻ അവിടുത്തേ വക തന്നേയാണ്."

ശുക്രൻ:— "ദൈത്യേന്ദ്രന്റെ ധനത്തിന്നെല്ലാം ഞാനാണ് അധിപനെങ്കിൽ, ആ ഞാൻ തന്നേ. ഭവാൻ ചെന്ന് ദേവയാനിയേ പ്രസാദിപ്പിക്കുകയെന്ന് കല്പിക്കുന്നു."

അങ്ങിനേ ചെയ്തുകൊള്ളാമെന്ന് വൃഷപർവ്വൻ സമ്മതിച്ചു. ആ അസുരേന്ദ്രനോടുകൂടി ശുക്രൻ ദേവയാനിയേ ചെന്നു കണ്ടു വിവരമെല്ലാം അറിയിച്ചപ്പോൾ അവൾ പറഞ്ഞതു് ഇങ്ങിനേയാണ്:— "അച്ഛാ, രാജാവിന്റെ ധനത്തിന്നെല്ലാം അവിടുന്ന് അധിപതിയാണെന്ന് എനിക്ക് നേരിട്ടറിവാൻ കഴിഞ്ഞിട്ടില്ല. ആ രാജാവുതന്നേ എന്നോട് പറയട്ടേ."

വൃഷപർവ്വൻ:— "അല്ലയോ ദേവയാനി, ഭവതിയുടേ ആഗ്രഹം ഏതൊന്നായാലും, അതു് എത്ര ദുർല്ലഭമായിരുന്നാലും, ഞാൻ നിവൃത്തിച്ചുകൊള്ളാം."



ദേവയാനി:— "ആയിരം കന്യകമാരോടു കൂടി ശർമ്മിഷ്ഠയേ ദാസിയായി കിട്ടേണമെന്നാണ് എന്റെ ആഗ്രഹം. അവൾ എന്റെ അച്ഛൻ പറയുന്നിടത്തു് എന്നോടൊന്നിച്ചു വരണം."

ഇതു കേട്ടു ഉടനേ, വൃഷപർവ്വരാജാവു ധാത്രിയേ വിളിച്ച് ശർമ്മിഷ്ഠയേ കൂട്ടിക്കൊണ്ടു വരുന്നതിന്നും, അവൾ ദേവയാനിയുടേ ഇഷ്ടംപോലേ പ്രവൃത്തിച്ചുകൊള്ളുന്നതിന്നും ആജ്ഞാപിച്ചു. ധാത്രി ചെന്ന് ശർമ്മിഷ്ഠയോട് പറഞ്ഞതാവിതു്:—

"ശർമ്മിഷ്ഠേ, നീ നിന്റെ ബന്ധുജനത്തിന്ന് സുഖം വരുത്തുക. ദേവയാനിയുടേ പ്രേരണയാൽ ശുക്രമഹർഷി അദ്ദേഹത്തിന്റെ ഈ ശിഷ്യരേയെല്ലാം വെടിഞ്ഞു പോകുവാൻ തുടങ്ങുന്നു. എടോ, പുണ്യശീലേ, നീ ചെന്ന് ആ ദേവയാനിയുടേ അഭിമതമേതോ, അതിന്മണ്ണം പ്രവൃത്തിക്കുക."

ശർമ്മിഷ്ഠ:— "അവളുടേ ഇഷ്ടമെങ്ങിനേയോ, അങ്ങിനേ ഞാൻ ചെയ്തുകൊള്ളാം. ദേവയാനി പറഞ്ഞിട്ട് ശുക്രൻ എന്നെ വിളിക്കുന്നുവെങ്കിൽ, ഞാൻ ഇതാ, പുറപ്പെടുന്നു. എന്റെ ദോഷംകൊണ്ട് അവർ നാടുവിട്ടു പോകേണ്ട."

ശർമ്മിഷ്ഠ, അപ്പോൾതന്നേ, ആയിരം കന്യകമാരോടു കൂടി, പല്ലക്കിൽ കയറി, ദേവയാനിയുടേ മുമ്പിൽ ചെന്നു.

ശർമ്മിഷ്ഠ:— "ആയിരം കന്യകകളോടു കൂടി ഞാൻ ഇതാ, ഭ

തിയുടേ ദാസിയും പരിചാരികയുമായിത്തീൎന്നിരിക്കുന്നു. ഭവതിയുടേ അച്ഛൻ നിയോഗിക്കുന്നേടത്തു് ഞാൻ ഭവതിയുടേ കൂടേ വന്നുകൊള്ളാം.”

ദേവയാനി.—“അന്യരോടു് ഇരന്നും, അന്യരെ പുകഴ്ത്തിയും, വല്ലതും കിട്ടിയതു് വാങ്ങിജ്ജീവിക്കുന്നവന്റെ മകളാണു് ഞാൻ എങ്കിൽ, സൎവ്വരാലും സ്തുതിക്കപ്പെടുന്നവന്റെ മകളായ നീ എന്റെ ദാസിയാകുന്നതു് എങ്ങിനേയാണു്?”

ശൎമ്മിഷ്ഠ:—“ആൎത്തരായിത്തീൎന്ന ബന്ധുജനത്തിനു് എങ്ങിനേയെങ്കിലും സുഖം നൽകിയേ കഴിയൂ. അതുകൊണ്ടു്, ഭവതിയുടേ പിതാവു് കല്പിക്കുന്നേടത്തു് ഭവതിയോടൊന്നിച്ചു വന്നു കൊള്ളാം.”

ഇങ്ങിനേ, വൃഷപൎവ്വപുത്രിയായ ശൎമ്മിഷ്ഠ തന്റെ ദാസിയായിത്തീൎന്നപ്പോൾ, ഇനി രാജധാനിയിലേക്കു് താൻ വന്നു കൊള്ളാമെന്നു് ദേവയാനി അച്ഛനേ അറിയിച്ചു. തന്റെ അച്ഛനു് മഹത്തായ ജ്ഞാനവും വിദ്യാബലവുമുണ്ടെന്നു് അവൾ സമ്മതിക്കയും ചെയ്തു. മകളുടേ വാക്കു കേട്ടു് സന്തുഷ്ടനായിത്തീൎന്ന ദാനവപൂജിതനായ ശുക്രൻ മകളോടുകൂടി നഗരത്തിലേക്കു പോയി.

പിന്നീടു് വളരെനാൾ കഴിഞ്ഞതിൽപ്പിന്നേ, ഒരുനാൾ ദേവയാനി ഒരായിരം ദാസികളോടും ശൎമ്മിഷ്ഠയോടുംകൂടി ക്രീഡാവിനോദത്തിന്നായി മുൻപറഞ്ഞ വനത്തിൽ തന്നേ പ്രവേശിച്ചു. സ്വാദേറിയ ഫലങ്ങൾ ഭക്ഷിച്ചും മധുരസം കുടിച്ചും അവരെല്ലാവരും ചേൎന്നു് ആ കാട്ടിൽ കളിച്ചു രസിച്ചു നടന്നു. അന്നും, യയാതി രാജാവു് വേട്ടയാടിത്തളൎന്നു്, ദാഹം വളൎന്നു, വെള്ളം തേടിക്കൊണ്ടു് ആ സ്ഥലത്തു തന്നേ വന്നുചേൎന്നു. ദേവയാനിയേയും ശൎമ്മിഷ്ഠയേയും ആ കന്യകാസഹസ്രത്തേയും ദിവ്യാഭരണ വിഭൂഷിതകളായി, കുടിച്ചു രസിച്ചു കളിക്കുന്ന നിലയിൽ അദ്ദേഹം അവിടേ കണ്ടു. സ്ത്രീകൾക്കിടയിൽ, ശൎമ്മിഷ്ഠയാൽ പരിസേവിതയായി, അവളെക്കൊണ്ടു് കാൽ തലോടിച്ചുകൊണ്ടു്, രൂപഗുണത്താൽ അസദൃശയായ ദേവയാനി പുഞ്ചിരിക്കൊഞ്ചലാളായി വിളങ്ങുന്നു. യയാതി അവരുടേ അടുത്തുചെന്നു് ഇങ്ങിനേ ചോദിച്ചു:—

“ഓരായിരം വീതം കന്യകകളാൽ പരിവാരിതരായ നിങ്ങളിരുവരും ആരാണു്? നിങ്ങളുടേ കുലവും പേരും അറിഞ്ഞാൽ കൊള്ളാമെന്നുണ്ടു്.”

ദേവയാനി.— അല്ലയോ, രാജാവേ, ഞാൻ പറയാം, കേട്ടാലും! അസുരാചാൎയ്യനായ ശുക്രനേ അവിടുന്നു് അറിഞ്ഞിരിക്കുമല്ലോ. അദ്ദേ

ഹത്തിന്റെ മകളാണ് ഞാൻ. ഇവളാവട്ടെ, അസുരരാജാവായ വൃഷപർവ്വന്റെ മകൾ, ശർമ്മിഷ്ഠയാണ്. ഇവൾ, ഞാൻ ചെല്ലുന്നേടത്തെല്ലാം എന്റെ കൂടെ വരുന്ന ദാസിയുമാണ്.”

യയാതി:– “ദൈത്യേന്ദ്രപുത്രിയും വരവർണ്ണിനിയുമായ ഈ കന്യക ഭവതിയുടെ ദാസിയായതു് എങ്ങിനെ? അതു് അറിയുവാൻ എനിക്ക അത്യധികം കൌതുകമുണ്ടു്.”

ദേവയാനി:– “അല്ലയോ രാജാവേ, വിധിയെ പിന്തുടരാതെ ആൎക്കും അതിൽനിന്നു് ഒഴിഞ്ഞു നില്ക്കുവാൻ കഴികയില്ല. ഈ അനുഭവവും വിധിവിഹിതം തന്നെ. എന്തിന്നാണ് ഞാൻ അതു് വിസ്തരിക്കുന്നതു്! രൂപാലങ്കാരഭംഗികൊണ്ടും, വാണീപ്രസാദം കലൎന്ന വാഗ്വൈഭവംകൊണ്ടും രാജാവിനെപ്പോലെ ശോഭിക്കുന്ന അവിടുന്നു് ആരാണ്? അവിടുത്തെ പേരു് എന്താണെന്നും, കുലം ഏതാണെന്നും, അവിടുന്നു് ആരുടെ പുത്രനാണെന്നും പറയാമോ?”

യയാതി:– “ബ്രഹ്മചൎയ്യം ശരിയായി അനുഷ്ഠിച്ചു്, വേദം മുഴുവൻ ഗ്രഹിച്ചിട്ടുള്ള രാജപുത്രനായ യയാതി രാജാവാണ് ഞാൻ.”

ദേവയാനി:– “അവിടുന്നു് ഈ സ്ഥലത്തു് എന്തു കാൎയ്യത്തിന്നായിട്ടാണ് വന്നിരിക്കുന്നതു്. താമരപ്പൂ അറുക്കുവാനോ, വേട്ടയാടുവാനോ?”

യയാതി:– “നായാട്ടിന്നാണ് ഞാൻ ഈ വനത്തിൽ വന്നതു്. ദാഹശമനത്തിന്നു് വെള്ളം തിരഞ്ഞുകൊണ്ടു് നടക്കുകയാണ് ഞാൻ. ഇവിടെയിരുന്നു്, തളൎച്ച തീൎത്തു് വിശ്രമിക്കുവാൻ ഭവതി സമ്മതിച്ചാലും!”

ദേവയാനി:– “ദാസിയായ ശൎമ്മിഷ്ഠയോടും ആയിരം കന്യകമാരോടുംകൂടിയ ഞാൻ അവിടുത്തേക്ക് അധീനയാണ്. അവിടുന്നു് എന്റെ ഭർത്താവായി ഭവിച്ചാലും!”

യയാതി:– “അല്ലയോ, ദേവയാനി, ഭവതിയുടെ ഭർത്താവാകുവാൻ ഞാൻ അൎഹനല്ല. രാജാക്കന്മാർ ഭവതിയുടെ പിതാവുമായുള്ള ചാൎച്ചയ്ക്കു് ചേൎന്നവരല്ല.”

ദേവയാനി:– “ബ്രാഹ്മണത്വം ക്ഷത്രിയത്വത്തോടും, ക്ഷത്രിയത്വം ബ്രാഹ്മണത്വത്തോടും യോജിക്കും. അവിടുന്നു് ഋഷിപുത്രനായ ഋഷിയാണ്. അതുകൊണ്ടു് എന്നെ പരിഗ്രഹിച്ചാലും!”

യയാതി:– “നാലു വൎണ്ണങ്ങളും ഒരേ ദേഹത്തിൽ നിന്നു തന്നെയാണ് ഉണ്ടായതെങ്കിലും ഓരോ വൎണ്ണത്തിനുമുള്ള ധൎമ്മവും ശുദ്ധിയും വേറെ വേറെയാണ്. അവയിൽ ബ്രാഹ്മണ്യം ഉൽകൃഷ്ടമാണ്.”

ദേവയാനി:— “എന്റെ കൈ ഇന്നേവരെ മറെറാരു പുരുഷനും തൊട്ടിട്ടില്ല. ആദ്യമായി അവിടുന്നാണ് എന്റെ കൈ പിടിച്ചതു്. അതുകൊണ്ടു്, അവിടുത്തെ ഞാൻ വരിച്ചിരിക്കുന്നു. ഋഷിപുത്രനും ഋഷിയുമായ അവിടുന്ന് പിടിച്ചു കഴിഞ്ഞ എന്റെ ഈ കൈ വേറൊരു പുരുഷൻ തൊടുന്നതാണോ?”

യയാതി:— “തീക്ഷ്ണവിഷവും കടുംകോപവുമുള്ള സർപ്പത്തെക്കാളും, സർവ്വത്ര പടർന്നെരിയുന്ന അഗ്നിയേക്കാളും അടുത്തു കൂടാത്തവനാണ് ബ്രാഹ്മണനെന്ന് വിജ്ഞന്മാർ എപ്പോഴും ഓർക്കേണ്ടതാണ്.”

ദേവയാനി:— “എന്തുകൊണ്ടാണതു്?”

യയാതി:— “സർപ്പവും ആയുധവും ഒരേ പ്രയോഗത്തിൽ ഒരാളെ മാത്രമേ കൊല്ലുന്നുള്ളു. ക്രുദ്ധനായ ബ്രാഹ്മണൻ സർവ്വത്തെയും നശിപ്പിക്കും. അതുകൊണ്ടാണ്, അടുത്തു കൂടാത്തവനാണ് ബ്രാഹ്മണൻ എന്നു പറഞ്ഞതു്. ഈ സ്ഥിതിക്ക്, ഭവതിയെ അച്ഛന്റെ സമ്മതം കൂടാതെ എനിക്ക് പരിഗ്രഹിച്ചുകൂടാ.”

ദേവയാനി:— “ഞാൻ ഇതിനുമുമ്പുതന്നെ വരിച്ചുകഴിഞ്ഞ അവിടുത്തേക്ക് എന്നെ അച്ഛൻ തരുന്നുണ്ടു്, ഇവളെ കൈക്കൊണ്ടാലും! എന്നെ എന്റെ അച്ഛനോടു യാചിക്കുവാൻ അവിടുന്ന് ഭയപ്പെടേണ്ട. അച്ഛൻ തരുമ്പോഴും ഇങ്ങുള്ളവളെ പ്രതിഗ്രഹിക്കുവാൻ അവിടുന്ന് മടിക്കയുമരുതു്”.

ഇത്രയും പറഞ്ഞു് ദേവയാനി അച്ഛനെ കൂട്ടിക്കൊണ്ടുവരുവാനായി ധാത്രിയെ അയച്ചു. വർത്തമാനമെല്ലാം അറിഞ്ഞു് ശുക്രൻ ഉടനെ തന്നെ അവിടെ എത്തി. ആ മഹർഷിയെ യയാതി നമസ്കരിച്ചു് കൈകൂപ്പിനിന്നു.

ദേവയാനി:— “അച്ഛ, നഹുഷപുത്രനായ ഈ രാജാവു്, ആപൽഘട്ടത്തിൽ എന്റെ കൈ പിടിക്കുകയുണ്ടായി. ഇനി, ഞാൻ മറെറാരാളെ വരിക്കയില്ല. എന്നെ ഇദ്ദേഹത്തിനു കൊടുക്കേണമെന്ന് ഞാൻ ഇതാ തൊഴുതുകൊണ്ടു് പ്രാർത്ഥിക്കുന്നു.”

ശുക്രൻ:— “അല്ലയോ, നാഹുഷാത്മജ, എന്റെ പ്രിയപുത്രി ഭവാനെ ഭർത്താവായി വരിച്ചിരിക്കുന്നു. ഞാൻ തരുന്ന ഇവളെ ഭാര്യയായി ഭവാൻ കൈക്കൊള്ളുക.”

യയാതി:— “ഈ കൃത്യത്താൽ ജാതിധർമ്മം കൂടിക്കലർന്നു മറിഞ്ഞു് വല്ല അധർമ്മവും നേരിടുമെങ്കിൽ, അതു് എന്നെ ബാധിക്കരുതു്.”

ശുക്രൻ:— “ആ അധർമ്മത്തെ ഞാൻ അകററിക്കൊള്ളാം. ഈ വിവാഹത്തിൽ ഭവാന് അസ്വാസ്ഥ്യമുണ്ടാകേണ്ട. പാപമേല്ക്കാതെ

ഭവാനേ ഞാൻ രക്ഷിക്കാം. ദേവയാനിയേ യഥാധർമ്മം പരിഗ്രഹിച്ച് അവളോടൊന്നിച്ച് അളവില്ലാത്ത സുഖം അനുഭവിക്കുക. വൃഷപർവ്വപുത്രിയായ ശർമ്മിഷ്ഠയേ ഭവാൻ എപ്പോഴും ആദരിക്കണം. എന്നാൽ, ഒരിക്കലും, അവളേ കൂടെക്കിടത്തരുത്.”

ഇത്രയും കേട്ട് സംതൃപ്തനായ യയാതി ശുക്രനേ പ്രദക്ഷിണം ചെയ്ത്, ദേവയാനിയേ ശാസ്ത്രോക്ത വിധിപ്രകാരം പരിണയിച്ചു. ആ മഹർഷിയാൽ ദത്തമായ വിത്തങ്ങളോടും ദേവയാനിയോടുംകൂടി, ശർമ്മിഷ്ഠയേയും ഒരായിരം കന്യകകളേയും കൂട്ടിക്കൊണ്ട്, യയാതി സ്വന്തം രാജധാനിയിലേക്ക് പോകയും ചെയ്തു.

മഹേന്ദ്രപുരംപോലേ പ്രശോഭിക്കുന്ന തന്റെ നഗരത്തിൽ പ്രവേശിച്ച് യയാതി ദേവയാനിയേ അന്തഃപുരത്തിലേക്കയച്ചു. അവളുടേ അനുമതിയോടുകൂടിത്തന്നെ, ശർമ്മിഷ്ഠയേ പ്രത്യേകമൊരു മന്ദിരം നിർമ്മിച്ച് അതിൽ പാർപ്പിച്ചു. അവിടേ, ആ വൃഷപർവ്വപുത്രിക്കും, ആ കന്യകയുടേ കൂട്ടേയുള്ള ഒരായിരം ദാസികൾക്കും അന്നപാനങ്ങളും വസ്ത്രങ്ങളും വേണ്ടുംപോലേ നൽകി ആദരിച്ചുവന്നു. ദേവയാനിയും യയാതിയും ചേർന്ന് പരമാനന്ദം പൂണ്ട് ദേവതുല്യം ബഹുകാലം വിഹരിച്ചു. അതിൽ, ദേവയാനി ഗർഭം ധരിക്കയും ഒരു കുമാരനേ പ്രസവിക്കയും ചെയ്തു. ഇതു കണ്ടപ്പോൾ, ശർമ്മിഷ്ഠ തന്റെ സ്ഥിതിയോർത്ത് വിഷാദിച്ചു തുടങ്ങി.

„ഞാൻ ഋതുകാലത്തേയും യൌവനത്തേയും പ്രാപിച്ചിട്ടും എനിക്ക് ഭർത്താവുണ്ടായിട്ടില്ല. എന്റെ സ്ഥിതി എന്താണ്! ഞാൻ എന്താണ് ചെയ്യേണ്ടത്! എന്തു ചെയ്താലാണ് എന്റെ അഭിലാഷം സാധിക്കുക! ദേവയാനി പ്രസവിച്ചു കഴിഞ്ഞു. കഷ്ടം! എന്റെ ഈ യൌവനം വെറുതേ തന്നേ. ആ ദേവയാനി അന്ന് എങ്ങിനേ ചെയ്തുവോ, അതേവിധം ഞാനും അദ്ദേഹത്തെ വരിച്ചാലെന്താണ്? എന്തായാലും, രാജാവിൽനിന്ന് പുത്രഫലം നേടേണമെന്നുതന്നേ ഞാൻ നിശ്ചയിച്ചു. ആ ധർമ്മാത്മാവിനേ ഇങ്ങെങ്ങാനും രഹസ്സിൽ കാണുവാൻ കഴിഞ്ഞാൽ എന്റെ ആഗ്രഹം നിവർത്തിപ്പിക്കാം.”

ശർമ്മിഷ്ഠ ഇപ്രകാരം വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ തന്നേ യദൃച്ഛയാ യയാതി അശോക വനത്തിൽ ചെല്ലുകയും, അവിടേ ശർമ്മിഷ്ഠയേ കാണുകയും ചെയ്തു. അദ്ദേഹത്തേ ഏകനായി രഹസ്സിൽത്തന്നേ കണ്ടെത്തിയ ചാരുഹാസിനിയായ ശർമ്മിഷ്ഠ ആ രാജാവിനേ കൈതൊഴുതു് തന്റെ പ്രാർത്ഥനയേ അറിയിച്ചു.

ശർമ്മിഷ്ഠ:— „ഇന്ദ്രൻ, ചന്ദ്രൻ, വിഷ്ണു, യമൻ, വരുണൻ എന്നി

വരുടേയെന്നപോലേ അവിടത്തേയും ഗൃഹത്തിൽ സ്ത്രീകളേ വന്നു കാണുവാൻ ആൎക്കാണു് കഴിയുക! അതുകൊണ്ടു് എന്റെ പരിശുദ്ധിയേപ്പററി അവിടത്തേക്കു് സംശയമുണ്ടാകുന്നതല്ല. എനിക്കുള്ള ശീലം, കുലം, രൂപം എന്നിവ അവിടുന്നു് അറിഞ്ഞിട്ടുള്ളവ തന്നേയാണു്. ആ ഞാൻ അവിടുന്നു് എന്റെ ഋതുകാലത്തെ സഫലമാക്കിത്തരേണമെന്നു് പ്രാൎത്ഥിക്കുന്നു.”

യയാതി:—“ഭവതി സൌശീല്യം തികഞ്ഞവളും അനിന്ദിതയും ദൈത്യരാജകുമാരിയുമാണെന്നു് എനിക്കറിയാം. ഭവതിയുടെ സൌന്ദൎയ്യത്തിൽ സൂചിത്തുമ്പോളംപോലും കുററമുള്ളതായി ഞാൻ കാണുന്നില്ല. എന്നാൽ, ദേവയാനിയേ ഞാൻ വരിക്കുന്ന ഘട്ടത്തിൽ, ഭവതിയേ ഒരിക്കലും, കൂടെക്കിടത്തരുതെന്നു് ശുക്രൻ പറഞ്ഞിട്ടുണ്ടു്.”

ശൎമ്മിഷ്ഠ:—“കേളിവാക്കുകളിലും, സ്ത്രീകളിലും, വിവാഹകാലത്തിലും, പ്രാണാപായത്തിലും, സൎവ്വധനാപഹാരത്തിലും അസത്യം പറയുന്നതു് പാപമാകയില്ല.”

യയാതി:—“സൎവ്വഭൂതങ്ങൾക്കും പ്രമാണമായ രാജാവു് അസത്യം പറഞ്ഞാൽ നശിച്ചുപോകും. അൎത്ഥനാശം നേരിട്ടാൽപോലും ഞാൻ മിത്ഥ്യാവാക്കു് പറകയില്ല.”

ശൎമ്മിഷ്ഠ:—“സ്വന്തം ഭൎത്താവും സഖിയുടേ ഭൎത്താവും ഒരുപോലേ തന്നേയാണു്. അവിടുന്നു് എന്റെ സഖിയേ വിവാഹം ചെയ്തതോടു കൂടി എന്നേയും പരിഗ്രഹിച്ചു കഴിഞ്ഞിരിക്കുന്നു.”

യയാതി:—“ഈ വക വാദമെല്ലാം എന്തിനു് വൃഥാ പുറപ്പെടുവിക്കുന്നു! എന്നോടു് ആരു് എന്തു് ചോദിച്ചാലും അതു് കൊടുക്കേണമെന്നുള്ളതു് എന്റെ വ്രതമാണു്. ഞാൻ ഭവതിക്കു് ഏതൊരു അഭീഷ്ടം സാധിപ്പിച്ചുതരേണമെന്നാണു് ഭവതി ചോദിക്കുന്നതു്?”

ശൎമ്മിഷ്ഠ:—“അല്ലയോ, രാജാവേ, ഭാൎയ്യ, ദാസൻ, പുത്രൻ എന്നീ മൂവർ അടിമകളാണു്. അവൎക്കുള്ള ധനം അവരേ ഭരിക്കുന്നവന്റെ വകയത്രേ. ഞാൻ ദേവയാനിയുടേ ദാസിയാണല്ലോ. അവളേ അവിടുന്നു് വിവാഹം ചെയ്തിരിക്കയാൽ, ഞാൻ അവിടത്തെ അടിമയായിത്തീൎന്നു. ഇനി, അവളേയെന്നപോലേ എന്നേയും കൈക്കൊള്ളണം. അധൎമ്മത്തിൽനിന്നു് എന്നേ രക്ഷിച്ചു് ധൎമ്മത്തിൽ നിൎത്തിയാലും! അവിടത്തേക്കൊണ്ടു് ഞാൻ സന്താനവതിയായിത്തീൎന്നു് ധൎമ്മനിൎവ്വഹണത്തിന്നു് അൎഹയാവട്ടേ.”

അങ്ങിനേയാവട്ടേയെന്നു് യയാതി സമ്മതിച്ചു; ശൎമ്മിഷ്ഠയുടേ അഭിലാഷപ്രകാരം ധൎമ്മസിദ്ധിക്കൊത്തവണ്ണം പ്രവൎത്തിക്കയും ചെയ്തു.

യയാതിയുമായി അന്നുണ്ടായ ചേർച്ചയാൽ ശർമ്മിഷ്ഠ ഗർഭിണിയായി. ആ രാജകുമാരിയിൽനിന്ന് ജനിച്ച കുമാരൻ ദേവതുല്യനും രാജീവലോചനനുമായി വിളങ്ങി.

ഈ വർത്തമാനം കേട്ടപ്പോൾ ദേവയാനി ശർമ്മിഷ്ഠയെക്കുറിച്ചു തന്നേ വിചാരിച്ച് ദുഃഖാർത്തയായിത്തീർന്നു. ആ ശുക്രപുത്രി ശർമ്മിഷ്ഠയേ ചെന്നു കണ്ട് „കാമതൃഷ്ണയാൽ നീ എന്തിനാണ് ഈ പാപത്തിൽ കൈയിട്ടത്?” എന്ന് ചോദിച്ചു.

ശർമ്മിഷ്ഠ:—„ധർമ്മാത്മാവും വേദജ്ഞനുമായ ഒരു മഹർഷി ഇവിടേ വരികയുണ്ടായി. ധർമ്മഹിതമായ എന്റെ ആഗ്രഹത്തേ നിവർത്തിപ്പിക്കുവാൻ ഞാൻ ആ വരദനോട് പ്രാർത്ഥിച്ചു. അങ്ങിനേയല്ലാതേ ഞാൻ അന്യായമായ കാമത്തിൽ ഏർപ്പെട്ടിട്ടില്ല. ഈ കുട്ടിയേ ആ ഋഷിയാണ് നൽകിയതു്.”

ദേവയാനി:— ഇതു് നീ പറഞ്ഞതുപോലേയാണെങ്കിൽ, വളരേ നന്നായി. ആ ബ്രാഹ്മണൻ ഇപ്പോൾ എവിടേയാണെന്നറിയാമോ? അദ്ദേഹത്തിന്റെ പേരെന്തെന്നും ഗോത്രമേതെന്നും പറയാമോ?”

ശർമ്മിഷ്ഠ:— „തപസ്സുകൊണ്ടും തേജസ്സുകൊണ്ടും സൂര്യനേപ്പോലേ ശോഭിക്കുന്ന അദ്ദേഹത്തേ കണ്ടപ്പോൾ, ഒന്നും തന്നേ ചോദിക്കുവാൻ ഞാൻ ശക്തയായില്ല.”

ദേവയാനി:—„ഇതാണ് വാസ്തവമെങ്കിൽ, എനിക്ക് നിന്നിൽ ഒട്ടും ദേഷ്യമില്ല. ഉത്തമോത്തമനായ ബ്രാഹ്മണനിൽ നിന്നാണല്ലോ നിനക്ക് സന്താനമുണ്ടായതു്.”

ഇങ്ങിനേ അവരിരുവരും സംസാരിച്ച് സസന്തോഷം പിരിഞ്ഞു. ശർമ്മിഷ്ഠ പറഞ്ഞതു് ശരിതന്നേയെന്ന് ദേവയാനി വിശ്വസിച്ചു. യയാതിക്ക് ദേവയാനിയിൽ ഇന്ദ്രനേയും വിഷ്ണുവിനേയും പോലേ പ്രകാശിക്കുന്നവരായി യദുവെന്നും തുർവ്വസുവെന്നും പേരോടു കൂടിയ രണ്ടു പുത്രന്മാർ ജനിച്ചു. ശർമ്മിഷ്ഠയിലാവട്ടേ, യയാതിക്ക് ദ്രുഹ്യു, അനു, പൂരു എന്നിങ്ങിനേ മൂന്നു കുമാരന്മാരുണ്ടായി. അന്നൊരു നാൾ ദേവയാനി യയാതിയോടു കൂടി ആ ഉദ്യാനത്തിൽ ചെല്ലുകയുണ്ടായി. അപ്പോൾ, അവിടേ സസന്തോഷം കളിച്ചു നടക്കുന്ന ദേവതുല്യന്മാരായ കുട്ടികളേ കണ്ട് „രൂപതേജസ്സുകൊണ്ട് അവിടത്തോട് സദൃശരായി ദേവകുമാരന്മാരേപ്പോലേ ശോഭിക്കുന്ന ഇവർ ആരുടേ മക്കളാണ്?” എന്ന് യയാതിയോടും, „നിങ്ങളുടേ പേരെന്തെന്നും, അച്ഛനാരെന്നും, കുലമേതെന്നും സത്യം പറയാമെങ്കിൽ അതു കേൾക്കുവാൻ എനിക്ക് കൌതുകമുണ്ട്” എന്ന് ആ കുട്ടികളോടും ദേവയാനി പ്ര

ത്യേകം പ്രത്യേകം ചോദിച്ചു. അച്ഛൻ ആരെന്നുള്ള ചോദ്യത്തിന് ആ കുട്ടികൾ യയാതിയേ ചൂണ്ടിക്കാണിക്കയും, ശർമ്മിഷ്ഠയാണ് അമ്മയെന്ന് പറകയും ചെയ്തുകൊണ്ട് ആ രാജാവിന്റെ സമീപത്തു വന്നുനിന്നു. ദേവയാനിയുടേ മുമ്പിൽ വെച്ച്, തന്റെ ആ മക്കളേ ലാളിക്കുവാൻ യയാതിക്ക് ധൈര്യമുണ്ടായില്ല. അച്ഛന്റെ ഈ ഭാവപ്പകച്ചകണ്ട്, ആ കുട്ടികൾ, കരഞ്ഞുകൊണ്ട് അമ്മയുടേ അടുക്കലേക്കു പോയി. കുട്ടികൾ സത്യം തുറന്നു പറകയാൽ യയാതി ലജ്ജിതനായിത്തീർന്നു. രാജാവിന്ന് ആ കുമാരന്മാരിലുള്ള വാത്സല്യം ഭാവംകൊണ്ടറിഞ്ഞ് സത്യം ഗ്രഹിച്ച ദേവയാനി ശർമ്മിഷ്ഠയേ വിളിച്ച് ഇങ്ങിനേ ചോദിച്ചു:—

“എനിക്ക് അധീനയായി പാക്കുന്ന നീ ഇങ്ങിനേ എനിക്ക് അപ്രിയം ചെയ്തത് എന്തുകൊണ്ട്? എന്റെ മുമ്പിൽ ആ ആസുരധർമ്മം ആചരിക്കുവാൻ നിനക്ക് ഭയമില്ലേന്നോ?”

ശർമ്മിഷ്ഠ:—“എന്നേ സന്താനവതിയാക്കിയത് മഹർഷിയാണെന്ന് ഞാൻ പറഞ്ഞത് സത്യമാണ്. രാജർഷിയാണല്ലോ ഇദ്ദേഹം. ഞാൻ ന്യായത്തിലും സത്യത്തിലും തന്നേയാണ് നില്ക്കുന്നത്. അതുകൊണ്ട് എനിക്ക് ഭയത്തിന്ന് അവകാശമില്ല. നീ ഭർത്താവിനേ എപ്പോൾ വരിച്ചുവോ അപ്പോൾ തന്നേ ഞാനും അതു ചെയ്തു കഴിഞ്ഞു. എന്റെ സഖിയുടേ ഭർത്താവ് എന്റെ ഭർത്താവു തന്നേയെന്നുള്ളത് ധർമ്മസമ്മതമാണ്. എന്റെ ജ്യേഷ്ഠത്തിയും ബ്രാഹ്മണ കുമാരിയുമായ നീ എനിക്ക് പൂജ്യയും മാന്യയുമാണ്. എന്നാൽ നിന്നേക്കാൾ അധികം പൂജ്യനാണ് നിന്നേയെന്നപോലേ എന്നേയും ഭരിക്കുന്ന ഈ രാജർഷി.”

ഇത്രയും കേട്ടതിൽപ്പിന്നേ, ശർമ്മിഷ്ഠയുമായി വാദം തുടങ്ങുകയാവട്ടേ, രാജാവിനോട്ട് ആവലാതിപ്പെടുകയാവട്ടേ ചെയ്യുന്നതിന്ന് ദേവയാനിക്ക് ക്ഷമയുണ്ടായില്ല. “എനിക്ക് അപ്രിയം ചെയ്തുകൊണ്ട് ഇനിമേൽ ഞാൻ ഈ നാട്ടിൽ പാക്കുകയില്ല” എന്നു മാത്രം പറഞ്ഞ്, ദുഃഖത്താൽ കണ്ണീരിൽ കുളിച്ച ആ വരാംഗി പിതൃസന്നിധിയിലേക്ക് യാത്രയായി. ഇതു കണ്ട്, സംഭ്രാന്തനായിത്തീർന്ന രാജാവ് സാന്ത്വനം ചെയ്തുകൊണ്ട് ദേവയാനിയേ പിന്തുടൎന്നു. ക്രോധരക്തേക്ഷണയായും അശ്രുനിമഗ്നയായും ചെല്ലുന്ന ആ ശുക്രപുത്രി സാന്ത്വനോക്തികളോടുകൂടി അനുഗമിക്കുന്ന രാജാവിനോട്ട് മറുപടി വല്ലതും പറകയോ, പിന്തിരിഞ്ഞു നോക്കുക പോലുമോ ചെയ്തില്ല. ദേവയാനി നേരേ ശുക്രന്റെ മുമ്പിൽ ചെന്നു വന്ദിച്ചുനിന്നു. അപ്പോഴേക്ക് യയാതിയും അവിടേ എത്തി ആ മഹർഷിയേ നമസ്കരിച്ചു.

ദേവയാനി:— "അച്ഛാ, ധർമ്മത്തെ അധർമ്മം ജയിച്ചിരിക്കുന്നു. കാര്യമെല്ലാം കീഴ്മേലായി മറിഞ്ഞിരിക്കുന്നു. വൃഷപർവ്വപുത്രിയായ ശർമ്മിഷ്ഠ എന്നെക്കാൾ മീതെയായി. ഈ നില്ക്കുന്ന യയാതിരാജാവിൽനിന്ന് അവൾക്ക് മൂന്നു പുത്രന്മാർ ഉണ്ടായിട്ടുണ്ട്. ദുർഭഗയായ എനിക്കാവട്ടെ, രണ്ടു പുത്രന്മാരാണ് ഉണ്ടായിട്ടുള്ളതു്. ധർമ്മജ്ഞനെന്ന് വിഖ്യാതനായ ഈ രാജാവ്, ഇങ്ങിനെ, മര്യാദയെ അതിക്രമിച്ചിരിക്കുന്നു. അച്ഛാ, ഞാൻ അവിടുത്തെ സത്യം ധരിപ്പിച്ചുകഴിഞ്ഞു."

ശുക്രൻ:— "രാജാവേ, ധർമ്മജ്ഞനായ ഭവാൻ അധർമ്മം ചെയ്തിരിക്കകൊണ്ട് ദുർജ്ജയമായ ജര ഭവാനെ ബാധിക്കട്ടെ."

യയാതി:— "അല്ലയോ, മഹർഷേ, ദൈത്യേന്ദ്രപുത്രി സന്താനപ്രാർത്ഥന ചെയ്തതുകൊണ്ട്, ഞാൻ മറെറാന്നും കരുതാതെ, എന്റെ ധർമ്മമേതോ, അതു് ചെയ്കയാണുണ്ടായതു്. സന്താനപ്രാർത്ഥന ചെയ്യുന്ന സ്ത്രീക്ക് അതു് സാധിപ്പിച്ചുകൊടുക്കാത്ത പുരുഷൻ ഭ്രൂണഹത്യാപാപത്തിൽ പതിക്കുമെന്ന് ബ്രഹ്മവാദികൾ പറയുന്നു. പ്രാപിക്കുവാൻ യോഗ്യയായ സ്ത്രീ, രഹസ്സിൽ കാമാതുരയായി പ്രാർത്ഥിക്കുമ്പോൾ അവളെ കൈക്കൊള്ളാത്തവർ പാപികളാണ്. ഈ ബുധമതത്തെ ഓർത്തു്, അധർമ്മത്തെ ഭയപ്പെട്ട് ഞാൻ ശർമ്മിഷ്ഠയെ പ്രാപിച്ചതു് ശരിയാണ്."

ശുക്രൻ:— "ഭവാൻ എനിക്ക് അധീനനായിരിക്കെ എന്തുകൊണ്ടാണ് എന്നെ ഓർമ്മാതിരുന്നതു്? എടോ, രാജാവേ, ധർമ്മത്തെ വഞ്ചിക്കുന്നവൻ വെറും കള്ളനാണ്."

ഇങ്ങിനെ, ശുക്രന്റെ ശാപമേററ യയാതി, അദ്ദേഹത്തിനുള്ള യൌവനം കൈവിട്ടുപോയി, ജരയാൽ പീഡിതനായിത്തീർന്നു.

യയാതി:— "അവിടുന്ന് എന്നിൽ പ്രസാദിച്ചാലും! യൌവനത്തിലാവട്ടെ ദേവയാനിയിലാവട്ടെ എനിക്ക് തൃപ്തിയുണ്ടായിട്ടില്ല. ഈ ജര എന്നെ ബാധിക്കാതെ, രക്ഷിക്കേണമേ!

ശുക്രൻ:— "എന്റെ വാക്ക് അസത്യമാകയില്ല. ഭവാനെ ഇപ്പോൾ ജര ബാധിച്ചുകഴിഞ്ഞു. ഇനി, ഈ ജര ഭവാന്റെ ഇഷ്ടംപോലെ മറെറാരാളിൽ മാററാവുന്നതാണ്."

യയാതി:— "രാജ്യാവകാശിയും, പുണ്യത്തിനും കീർത്തിക്കും ഭാജനവുമായ എന്റെ മകൻ എനിക്ക് യൌവനം തരുന്നതായാൽ അതിൽ അവിടുത്തെ അനുമതിയുണ്ടാവണം."

ശുക്രൻ:— "ഭവാന്റെ ഇഷ്ടംപോലെ ഈ ജരയെ മറെറാരാളിൽ പകർത്തുകൊള്ളുക. എന്നെ ധ്യാനിച്ചുകൊണ്ട് അങ്ങിനെ ചെയ്താൽ,

അതിൽ പാപമുണ്ടാകയില്ല. ഭവാന്ന് യൌവനം തരുന്ന മകൻ രാജാവായും ആയുഷ്മാനും, കീൎത്തിമാനുമായും ഭവിക്കും."

ഈ അനുഗ്രഹംകൊണ്ട് സമാധാനിച്ച യയാതി രാജധാനിയിൽ വന്ന് പുത്രന്മാരെയെല്ലാം വിളിച്ച്, ജ്യേഷ്ഠപുത്രനായ യദുവിനോട് പറഞ്ഞതാവിത്:—

"വത്സ, ശുക്രശാപംകൊണ്ട് ജരയും നരയും പിടിച്ച് എൻെറ ശരീരം ഇതാ, ചുക്കിച്ചുളിഞ്ഞിരിക്കുന്നു. ഇനിയും യൌവനത്തിൽ തൃപ്തിയുണ്ടായിട്ടില്ലാത്തവനാണ് ഞാൻ. എൻെറ പാപത്തെ ജരയോടുകൂടി നീ ഏറ്റുവാങ്ങി, നിൻെറ യൌവനം എനിക്കുതരിക. ഞാൻ കുറേ കാലംകൂടി വിഷയസുഖം അനുഭവിക്കട്ടേ. ഒരായിരം കൊല്ലം കഴിഞ്ഞിട്ട് നിൻെറ യൌവനം തിരിച്ചുതന്ന്, പാപവും ജരയും ഞാൻ കൈക്കൊണ്ടേക്കാം."

യദു:—"അച്ഛ, ജരയ്ക്ക് എത്രയെത്രയോ ദോഷങ്ങളുണ്ട്. ഭോജനപാന സുഖങ്ങളെ അത് കെടുക്കും. അങ്ങിനെയുള്ള ജര എനിക്കു വേണ്ട. ജര പിടിപെട്ടവൻ, മീശ നരച്ച്, ദേഹം ചുളിഞ്ഞ്, കൃശനും, ദുൎബ്ബലനുമായി, നിരാനന്ദനായിത്തീരും. അവൻ കാൎയ്യനിൎവ്വഹണത്തിൽ അശക്തനും യുവതികൾക്ക് അപഹാസ്യനുമാണ്. അതുകൊണ്ട് ജര എനിക്കു വേണ്ട. എന്നേക്കാൾ പ്രിയമേറിയ വേറെ മക്കൾ അവിടുത്തേക്ക് പലരുമുണ്ടല്ലോ; ഈ ജര കൈക്കൊള്ളുവാൻ അവരോട് പറകയാണ് നല്ലത്."

യയാതി:—"നീ എൻെറ ഔരസപുത്രനായിരുന്നിട്ടും നിൻെറ യൌവനം എനിക്ക് തരാതിരുന്നതുകൊണ്ട് നിൻെറ മക്കൾ രാജ്യത്തിന്ന് അവകാശികളല്ലാതാവട്ടേ."

പിന്നീട്, യയാതി തുൎവ്വസുവിനോട്, തൻെറ ജര വാങ്ങി, യൌവനം തരുന്നതിന്ന് ആവശ്യപ്പെട്ടപ്പോൾ ആ മകൻ പറഞ്ഞത് ഇങ്ങിനെയാണ്:—

"കാമസുഖത്തെയും രൂപഗുണത്തെയും, ബുദ്ധിശക്തിയേയും നശിപ്പിക്കുന്ന ജര എനിക്കു വേണ്ട."

യയാതി:—"നീ എൻെറ ഹിതംപോലെ പ്രവൎത്തിക്കായ്കയാൽ നിൻെറ സന്താനങ്ങൾ ഒന്നൊഴിയാതെ നശിച്ചുപോകും. ധൎമ്മാചാരങ്ങൾ ദുഷിച്ചവരും, താറുമാറായി നടക്കുന്നവരും, മാംസഭുക്കുകളുമായ നീചന്മാരും, ഗുരുദാരങ്ങളെ കാമിക്കുകയും മൃഗപക്ഷികളെ പ്രാപിക്കുകയും ചെയ്യുന്ന പശുപ്രായന്മാരായ മ്ലേച്ഛന്മാരും പാൎക്കുന്ന രാജ്യത്തെ നീ ഭരിക്കുമാറാവട്ടേ."

ഈ ശാപം കഴിഞ്ഞിട്ട്, യയാതി ശൎമ്മിഷ്ഠാത്മജനായ ദ്രുഹ്യുവിനോട് തന്റെ ജര കൈക്കൊള്ളുവാൻ പറഞ്ഞു.

ദ്രുഹ്യു:—“ജര ബാധിച്ചാൽ ഗജാശ്വരഥങ്ങളേയും സ്ത്രീകളേയും സംബന്ധിച്ച സുഖാനുഭവത്തിന് കഴിയാതാകും; വാക്കിടറുകയും ചെയ്യും; ആ ജര എനിക്കു വേണ്ട.”

യയാതി:—എന്നാൽ, നിന്റെ ആഗ്രഹംപോലെ സാധിക്കയില്ല. പല്ലക്ക്, തേര് മുതലായ വാഹനങ്ങളോ, ആന, കുതിര, ആട്, മാട് മുതലായ മൃഗങ്ങളോ ഇല്ലാതെ, വെള്ളത്തിൽ സഞ്ചരിക്കുവാൻ വെറും പൊങ്ങുതടി മാത്രമുള്ള നാട്ടിൽ നീയും നിന്റെ സന്താനങ്ങളും പാൎക്കുമാറാവട്ടെ.”

ശൎമ്മിഷ്ഠയുടെ രണ്ടാമത്തെ മകനായ അനുവും യയാതിയുടെ ജര കൈക്കൊണ്ടില്ല. ശിശുക്കളെപ്പോലെ അശുദ്ധമായി ഉണ്ണുന്നതിനും, അഗ്നിഹോമാദി ക്രിയകൾ മുടങ്ങുന്നതിനും ഹേതുവാകുന്ന ജര തനിക്കാവശ്യമില്ലെന്ന് ആ മകൻ പറഞ്ഞു.

യയാതി:—“നിന്റെ സന്താനം യൌവനത്തെ പ്രാപിച്ച ഉടനേ മരിച്ചുപോകട്ടെ. ശ്രൗതസ്മാൎത്താദി കൎമ്മങ്ങളൊന്നും കൂടാതെ നീ ഉഴന്നു നടക്കുമാറാകയും ചെയ്യട്ടെ.”

ഇപ്രകാരം അനുവിനേയും ശപിച്ചതിൽപ്പിന്നെ, യയാതി, തന്റെ ഇളയമകനായ പൂരുവിനോട്, ജരയേറ്റ് യൌവനം തരാമോ എന്ന് ചോദിച്ചു.

പൂരു:—“അച്ഛ, അവിടുന്ന് പറയുംപോലെ പ്രവൎത്തിക്കുവാൻ ഞാൻ തയ്യാറാണ്. അവിടുത്തെ പാപത്തെ ജരയോടുകൂടി ഞാൻ ഏറ്റുവാങ്ങിക്കൊള്ളാം. അവിടുന്ന് എന്റെ യൌവനത്തെ എടുത്ത് കാമസുഖങ്ങളെല്ലാം അനുഭവിച്ചാലും! ജര ബാധിച്ച് വാൎദ്ധക്യം കൈക്കൊണ്ട് ഞാൻ അവിടുത്തെ ആജ്ഞപോലെ നടന്നുകൊള്ളാം.”

ഇതു കേട്ട്, യയാതി അത്യധികം സംപ്രീതനായി. “നിന്റെ രാജ്യത്തിലെ ജനങ്ങൾ സൎവ്വസുഖസമ്പൂൎണ്ണരാവട്ടെ” എന്ന് അദ്ദേഹം പൂരുവിനെ അനുഗ്രഹിച്ചു. എന്നിട്ട്, ശുക്രനെ ധ്യാനിച്ച്, അദ്ദേഹം തന്റെ ജര പൂരുവിൽ പ്രവേശിപ്പിക്കയും ചെയ്തു.

പൂരുവിന്റെ യൌവനത്തെക്കൊണ്ട് പ്രീതിചേൎന്ന യയാതി, കാമംപോലെയും കാലംപോലെയും വിഷയസുഖങ്ങൾ അനുഭവിച്ചുകൊണ്ട് ധൎമ്മം പിഴയ്ക്കാതെ സോത്സാഹനായി വൎത്തിച്ചു. യജ്ഞംകൊണ്ട് ദേവന്മാരേയും, ശ്രാദ്ധത്താൽ പിതൃക്കളേയും, അനുഗ്രഹത്താൽ ദീനരേയും, അഭീഷ്ടദാനത്താൽ ബ്രാഹ്മണരേയും, അന്നപാന

ങ്ങളാൽ പാന്ഥരേയും, ധൎമ്മത്താൽ പ്രജകളേയും അദ്ദേഹം സന്തോഷിപ്പിച്ചു വന്നു. ഒരായിരം കൊല്ലം മുഴുവൻ വിവിധങ്ങളായ വിഷയസുഖങ്ങൾ ധൎമ്മം പിഴയ്ക്കാതെ അദ്ദേഹം അനുഭവിച്ച് ആനന്ദിക്കയും ചെയ്തു. കാലമായപ്പോൾ യയാതി പൂരുവിനെ വിളിച്ച് ഇങ്ങിനെ പറഞ്ഞു:—

"നിന്റെ യൌവനത്തെക്കൊണ്ട് ഞാൻ ഇന്നോളം കാമസുഖാനുഭവങ്ങൾ നേടി വന്നിരിക്കുന്നു. എന്നാൽ, കാമാനുഭവംകൊണ്ട് ഒരിക്കലും കാമം അടങ്ങുകയില്ലെന്ന് ഞാൻ ഇപ്പോൾ അറിഞ്ഞു. ഹവിസ്സുകൊണ്ട് അഗ്നിയെന്നപോലെ കാമം കാമോപഭോഗംകൊണ്ട് വൎദ്ധിക്കയേ ചെയ്യുള്ളു. രത്നഗൎഭയായ ഭൂമി, കാഞ്ചനം, കാമിനി, പശു എന്നിവ എത്രയെത്ര കിട്ടിയാലും മനുഷ്യൻ തൃപ്തികൊള്ളുകയില്ല. അതുകൊണ്ട്, ആ തൃഷ്ണയെയാണ് ആദ്യമായി അടക്കേണ്ടത്. ദുൎബ്ബുദ്ധികൾക്ക് ഈ കാമം കൈവിടാൻ കഴിയുന്നില്ല; അവർ നശിച്ചാലും നശിക്കാത്തതാണ് കാമം. ശരിയായ സുഖം, തൃഷ്ണയെ അകററിയാൽ മാത്രമേ കിട്ടുകയുള്ളു. ഒരായിരം സംവത്സരം ഞാൻ വിഷയസുഖം അനുഭവിച്ചുവന്നിട്ടും, അത്രയും കാമം വൎദ്ധിക്കയാണ് ചെയ്തിരിക്കുന്നത്. അതുകൊണ്ട് ഞാൻ ഈ കാമത്തെ പരിത്യജിക്കുന്നു. ഇനി, പരബ്രഹ്മത്തിൽ മനസ്സു ചെലുത്തി നിൎദ്ദ്വന്ദ്വനും നിൎമ്മമനായി കാട്ടിൽചെന്നു പാൎക്കുവാനാണ് ഞാൻ നിശ്ചയിച്ചത്. ഏതൊരു ജീവിയേയും മനസ്സുകൊണ്ടോ, വാക്കുകൊണ്ടോ, കൎമ്മംകൊണ്ടോ ഹിംസിക്കാതേയും, കാമദ്വേഷങ്ങളാൽ പീഡിതനാകാതേയും വൎത്തിച്ചാൽ, അതുതന്നേയാണ് ബ്രഹ്മസിദ്ധി. മകനേ, നിന്റെ അനുസരണശീലത്താൽ ഞാൻ ഏററവും സന്തുഷ്ടനായി. നിനക്ക് മേന്മേൽ നന്മയുണ്ടാവട്ടെ. നിന്റെ യൌവനം ഇതാ, തിരിച്ചുവാങ്ങിക്കൊള്ളുക. ഈ രാജ്യത്തിന്റെ അവകാശി നീയാണ്."

യയാതി രാജ്യത്തേയും യൌവനത്തേയും പൂരുവിന്നു കൊടുത്ത്, ജരയേ മടക്കിവാങ്ങി തപസ്സിന്നായി കാട്ടിലേക്കു പുറപ്പെട്ടു. അപ്പോൾ, നാട്ടുകാർ വന്ന്, ഇളയമകന്ന് രാജ്യം കൊടുക്കുവാൻ ഹേതുവെന്തെന്ന് ചോദിച്ചു.

നാട്ടുകാർ:—"ശുക്രപൌത്രനായി ദേവയാനിയ്ക്കുണ്ടായ അവിടുത്തെ ജ്യേഷ്ഠപുത്രൻ ജീവിച്ചിരിക്കെ പൂരുവിന്ന് രാജ്യം കൊടുത്തത് എന്തുകൊണ്ടാണ്? യദു, തുൎവ്വസു, ദ്രുഹ്യു, അനു എന്നിത്രയും പേരുടെ താഴേയാണ് പൂരു. ജ്യേഷ്ഠന്മാരിരിക്കെ, അനുജൻ രാജാവാകുന്നതെങ്ങിനെ?"

യയാതി:—"ജ്യേഷ്ഠപുത്രന്മാൎക്ക് രാജ്യം കൊടുക്കാത്തതു് എന്തുകൊണ്ടെന്ന് നിങ്ങളേ അറിയിക്കാം. യദു എന്റെ കല്പന അനുസരിക്കയുണ്ടായില്ല. അച്ഛനേ പ്രതികൂലിക്കുന്നവനാരോ അവൻ മകനല്ല. മാതാപിതാക്കന്മാൎക്ക് എപ്പോഴും ഹിതത്തേയും പത്ഥ്യത്തേയും ചെയ്യുന്നവൻ മാത്രമേ മകനാകയുള്ളൂ. ആദ്യം, യദുവും, അവനേ പിന്തുടൎന്ന തുൎവ്വസു, ദ്രുഹ്യു, അനു എന്നിവരും എന്നേ നിന്ദിച്ചിരിക്കുന്നു. പൂരുവാകട്ടേ, ഞാൻ പറഞ്ഞപോലേ നടക്കയുണ്ടായി. അവൻ, സ്നേഹത്തോടുകൂടി എന്റെ ജര ഏറ്റുവാങ്ങി എന്റെ കാമിതം നിറവേറുമാറാക്കി. ഇതു മാത്രമല്ല, പൂരുവിന്ന് രാജ്യം കൊടുക്കുവാൻ മറെറാരു കാരണം കൂടിയുണ്ടു്. എനിക്ക് പ്രിയം ചെയ്യുന്ന പുത്രനാരോ അവനാണ് രാജ്യാവകാശിയെന്ന് ശുക്രമഹൎഷി കല്പിക്കയുണ്ടായി. അതുകൊണ്ടു്, പൂരുവിനേ രാജാവാക്കുവാൻ നിങ്ങളെല്ലാവരും സമ്മതിക്കേണ്ടതാണ്."

„നാട്ടുകാർ:—മാതാപിതാക്കന്മാരുടേ ഹിതംപോലേ പ്രവൎത്തിക്കുന്ന ഗുണസമ്പന്നനായ പുത്രൻ കനിഷ്ഠനായാൽതന്നേയും അവൻ ശുഭാനുഭവങ്ങൾക്ക് അൎഹനാണ്. അവിടുത്തേക്ക് പ്രിയത്തെ ചെയ്ത പൂരു തന്നേയാണ് രാജ്യാവകാശി. ഇതിൽ, ശുക്രവാക്യം കൂടിയുള്ളതുകൊണ്ടു്, ആൎക്കുമൊന്നും വാദിക്കാവുന്നതല്ല".

പൌരന്മാരുടേയും ജാനപദന്മാരുടേയും സമ്മതപ്രകാരം യയാതി തന്റെ ഇളയമകനായ പൂരുവിനേത്തന്നേ കിരീടം ധരിപ്പിച്ചു. അതിൽപ്പിന്നേ, യയാതി വിപ്രൎഷികളോടുകൂടി വനത്തിലേക്ക് പോയി വാനപ്രസ്ഥവിധി പ്രകാരം ജീവിതധാരണം ചെയ്തു. പൂരുവിൽനിന്ന് പൌരവന്മാരും, യദുവിൽനിന്ന് യാദവന്മാരും, തുൎവ്വസുവിൽനിന്ന് യവനന്മാരും, ദ്രുഹ്യുവിൽനിന്ന് ഭോജന്മാരും, അനുവിൽനിന്ന് മ്ലേച്ഛന്മാരുമുണ്ടായി.

---

## പന്ത്രണ്ടാം അദ്ധ്യായം. ഉത്തരയായാതം.

---

യയാതി, തന്റെ കനിഷ്ഠപുത്രനായ പൂരുവിന്ന് രാജ്യം കൊടുക്കയും, ആ രാജ്യത്തിന്റെ അതിൎത്തിപ്രദേശങ്ങളിൽ മററു പുത്രന്മാരേ പാൎപ്പിക്കയും ചെയ്തു് വനത്തിൽ പ്രവേശിച്ച് ഇന്ദ്രിയങ്ങളേ നിഗ്രഹിച്ചു്, ഫലമൂലങ്ങൾമാത്രം ഭക്ഷിച്ച് ഘോരതപസ്സിൽ ഏൎപ്പെട്ടു. ഫലമൂലങ്ങൾ വിട്ടു്, വെള്ളംമാത്രവും, പിന്നീടു്, വായുമാത്രവും ഭക്ഷിച്ചുകൊണ്ടു് അങ്ങിനേയും അദ്ദേഹം പലകാലം തപസ്സുചെയ്തു. ഒടു

വിൽ, ആ പുണ്യകീർത്തിമാൻ ഉപവാസംവെടിഞ്ഞു് സ്വർഗ്ഗത്തിലേക്കുയന്നു. ദേവലോകത്തിൽ സുരന്മാർ, സാദ്ധ്യന്മാർ, മരുത്തുക്കൾ, വസുക്കൾ എന്നിവരാൽ പൂജിതനായി ആ രാജേന്ദ്രൻ ബഹുകാലം നിവസിച്ചു. സുരലോകം, സത്യലോകം, മഹേശലോകം എന്നിവിടങ്ങളിലെല്ലാം പൂർണ്ണസുഖത്തോടുകൂടി അദ്ദേഹം വാണു. ഒരുനാൾ, ദേവേന്ദ്രനും യയാതിയും തമ്മിൽ താഴെ കാണിച്ചവിധം സംഭാഷണമുണ്ടായി:—

ദേവേന്ദ്രൻ:—"മുമ്പ് പൂരു, ഭവാന്റെ വാർദ്ധക്യത്തെ കൈക്കൊണ്ടു് ജരയോടുകൂടി നിവസിച്ചതിന്നുപിന്നെ, ആ ജര തിരിച്ചുവാങ്ങി ആ മകന്നു് രാജ്യം നൽകുമ്പോൾ ഭവാൻ ഉപദേശിച്ചതു് എന്താണു്?"

യയാതി:—"യമുനാനദിക്കും ഗംഗാനദിക്കും മദ്ധ്യത്തിലുള്ള ദേശം മുഴുവൻ നിന്റെ രാജ്യത്തിൽ ഉൾപ്പെട്ടു. അതിൽ നീയാണു് രാജാവു്. അതിർത്തിപ്രദേശങ്ങളിലെ ആധിപത്യമാണു് നിന്റെ അഗ്രജന്മാർക്കുള്ളതു്. ക്രോധം കൈവിട്ടു് ക്ഷമാശീലനായി നീ വർത്തിക്കുക; അതാണു് ഏററവും ശ്രേഷ്ഠമായിട്ടുള്ളതു്. ഇങ്ങോട്ടു് ശകാരിച്ചാലും, അങ്ങോട്ടു് അതു് ചെയ്യരുതു്. ക്ഷാന്തനോടു് കോപിക്കുന്നവൻ തന്നെത്താൻ നശിക്കും. പരന്നു് മർമ്മഭേദകമായ ക്രൂരവാക്കുകൾ നിന്നിൽനിന്നു് പുറപ്പെടരുതു്. ദുർവ്വാക്കുകളാൽ അന്യനെ വെറുപ്പിക്കുന്നതു് പാപമാണു്. തീക്ഷ്ണവും പരുഷവുമായ വാക്ശരംകൊണ്ടു് പരഹൃദയത്തെ തുളക്കുന്നവൻ അവന്റെ മുഖത്തു് പിശാചിനെയാണു് കുടിവെച്ചിരിക്കുന്നതു്. അവനെക്കാൾ അത്ര അശ്രീകരൻ വേറെയില്ല. ദുഷ്ടന്മാർ ചെയ്യുന്ന ശകാരത്തെ ക്ഷമയോടെ സഹിക്കുന്ന സുചരിതനെ എല്ലാടത്തും സജ്ജനങ്ങൾ പൂജിക്കുന്നു. മുഖത്തുനിന്നു് പുറപ്പെടുന്ന വാക്ശരം അന്യനിൽ തറയ്ക്കുമ്പോൾ അവൻ രാപ്പകലൊഴിയാതെ ദുഃഖിക്കും. അതുകൊണ്ടു്, മർമ്മം തുളയ്ക്കുന്ന ദുർവ്വാക്കുകൾ ഒരിക്കലും പുറപ്പെടുവിക്കരുതു്. ദയ, സ്നേഹം, ദാനം, മധുരഭാഷണം എന്നിവപോലെ ജീവലോകത്തെ വശീകരിക്കുവാൻ തക്കവ വേറെയില്ല. പ്രിയമായിട്ടല്ലാതെ, പരുഷമായി ഒന്നുകൊണ്ടും സംസാരിക്കരുതു്. മാന്യന്മാരെ ഹൃദയപൂർവ്വം പൂജിക്കുക. ആരോടുമൊന്നും ഒന്നുകൊണ്ടും യാചിക്കരുതു്. എന്നിങ്ങിനെയാണു് ഞാൻ പൂരുവിനോടു ചെയ്ത ഉപദേശം."

ഇന്ദ്രൻ:—"സർവ്വകർമ്മങ്ങളിൽനിന്നും വിരമിച്ചു് ഭവാൻ വീടുവിട്ടു് കാട്ടിലേക്കു് പോകയുണ്ടായല്ലോ. അന്നു ചെയ്ത തപസ്സിൽ ഭവാൻ ആരോടു് തുല്യനാണെന്നു് ഞാൻ ചോദിച്ചുകൊള്ളുന്നു."

യയാതി:—"ദേവന്മാർ, മനുഷ്യർ, ഗന്ധർവ്വന്മാർ, ഋഷികൾ എന്നിവരിലാരുംതന്നെ തപസ്സുകൊണ്ടു് എന്നോടു് തുല്യരല്ല."

ഇന്ദ്രൻ:—"സമന്മാരേയും ഉയർന്നവരേയും താണവരേയും, അവരുടെ പ്രഭാവത്തെ ഓർക്കാതെ പുച്ഛിക്കകൊണ്ടു്, ഭവാന്നു് ഇവിടേയുള്ള ജീവിതം അവസാനിച്ചിരിക്കുന്നു. ഈ നിന്ദയോടുകൂടി പുണ്യം ഒടുങ്ങുകയാൽ, ഇനി ഭവാൻ താഴെ വീഴുക."

യയാതി:—"സുരന്മാർ, മഹർഷികൾ മുതലായവരെ അവമാനിച്ചതുകൊണ്ടു് സ്വർല്ലോകത്തിൽനിന്നു് ഞാൻ പതിക്കേണ്ടിവന്നിരിക്കുന്നുവെങ്കിൽ, ഞാൻ ചെന്നു വീഴുന്നതു് സജ്ജനമദ്ധ്യത്തിലായിരിക്കേണമെന്നു് എനിക്കൊരാഗ്രഹമുണ്ടു്."

ഇന്ദ്രൻ:—"ഭവാൻ സത്തുക്കൾക്കിടയിൽത്തന്നെയാണു് ചെന്നു വീഴുക. അവിടെനിന്നു് ഭവാന്നു് വീണ്ടും പ്രതിഷ്ഠ കിട്ടുകയും ചെയ്യും. ഇപ്പോഴത്തെ അനുഭവത്തെ ഓർത്തിട്ടെങ്കിലും മേലിൽ ഭവാൻ സമന്മാരേയും ഉൽകൃഷ്ടന്മാരേയും അവമാനിക്കരുതു്."

ഇത്രയും സംഭാഷണം കഴിഞ്ഞ ഉടനെ, അമരേശ്വരൻ ഇരുന്നരുളുന്ന പുണ്യലോകത്തുനിന്നു് യയാതി വീണുതുടങ്ങി. ആ വീഴ്ച ധർമ്മസംരക്ഷകനായ അഷ്ടകരാജർഷി കണ്ടു് ഇങ്ങിനെ പറഞ്ഞു:—



"സ്വതേജസ്സുകൊണ്ടു് അഗ്നിയെപ്പോലെ വിളങ്ങുന്ന യുവാവും ഇന്ദ്രതുല്യാകാരനുമായ ഭവാൻ ആരാണു്? നീണ്ടു പരന്ന കരിങ്കാറുകൊണ്ടു് ഇരുളടഞ്ഞ ആകാശത്തിൽനിന്നു് നഭശ്ചരവരനായ സൂര്യനെപ്പോലെ ഭവാൻ വീഴുന്നുവല്ലോ. അഗ്നിയെപ്പോലെയും അർക്കനെപ്പോലെയും പ്രകാശിക്കുന്ന അപ്രമേയപ്രഭാവനായ ഭവാൻ സൂര്യപഥത്തിൽനിന്നു് പതിക്കുന്നതു കണ്ടു്, എന്താണിതു് വീഴുന്നതെന്നറിയാതെ ഞങ്ങളെല്ലാവരും സമ്മോഹിതരായിത്തീർന്നിരിക്കുന്നു. ഭവാന്റെ ഈ പതനത്തിന്നു് ഹേതുവെന്തെന്നു് ഞങ്ങൾ ജിജ്ഞാസയോടെ ചോദിച്ചുകൊള്ളുന്നു. ഭവാനോടു്, മുൻകടന്നു് ചോദ്യം ചെയ്വാൻ ഞങ്ങൾ ശക്തരല്ല. എന്നാൽ, ഭവാൻ ഞങ്ങളോടൊന്നും മിണ്ടാത്തതുകൊണ്ടാണു് ഇത്രയുംചോദിക്കുന്നതു്. കമനീയരൂപനായ ഭവാൻ ആരാണു്? ഈ വീഴ്ചയ്ക്കുള്ള കാരണമെന്താണു്? ഇന്ദ്രതുല്യനായ ഭവാൻ പേടിക്കേണ്ട. വിഷാദമോഹങ്ങൾ കൈവിടുക. സജ്ജനമദ്ധ്യത്തെ പ്രാപിച്ച ഭവാനോടു് വലവൈരിയായ ദേവേന്ദ്രനുപോലും കയർക്കുവാൻ കഴികയില്ല. സുഖം ക്ഷയിച്ച സത്തുക്കൾക്കു് സത്തുക്കളെക്കൊണ്ടു് പ്രതിഷ്ഠ കിട്ടുന്നു. സ്ഥാവരജംഗമേശ്വരന്മാരാണു് സജ്ജനങ്ങൾ. അങ്ങിനെയുള്ള സത്തുക്കൾക്കിടയിലാണു് ഭവാൻ ഇപ്പോൾ വന്നിരിക്കുന്നതു്. തപി

പ്പിക്കുന്നതിൽ അഗ്നിയും, വഹിക്കുന്നതിൽ ഭൂമിയും, പ്രകാശിപ്പിക്കുന്നതിൽ സൂൎയ്യനും പ്രഭുവായിരിക്കുന്നതുപോലെ സത്തുക്കളിൽ അതിഥിയും പ്രഭുവാണ്.”

യയാതി:—“നഹുഷന്റെ പുത്രനും, പൂരുവിന്റെ പിതാവുമായ യയാതിയാണ് ഞാൻ. സൎവ്വഭൂതങ്ങളേയും ഞാൻ അവമാനിക്കകൊണ്ട്, പുണ്യം ക്ഷയിച്ച്, സ്വൎല്ലോകത്തിൽനിന്ന് ഭ്രംശിച്ച് ഇതാ, താഴെ വീഴുന്നു. നിങ്ങളേക്കാൾ എനിക്ക് വയസ്സ് കൂടുന്നതുകൊണ്ട് ഞാൻ നിങ്ങളേ വന്ദിക്കുന്നില്ല. വിദ്യകൊണ്ടോ, തപസ്സുകൊണ്ടോ, ജന്മംകൊണ്ടോ വൃദ്ധനായിട്ടുള്ളവൻ ബ്രാഹ്മണൎക്ക് പൂജ്യനാണ്.”

അഷ്ടകൻ:—“വയസ്സുകൊണ്ട് വൃദ്ധനായുള്ളവൻ ഉൽകൃഷ്ടനാണെന്ന് ഭവാൻ പറയുന്നുവല്ലോ. എന്നാൽ, വിദ്യകൊണ്ടോ, തപസ്സുകൊണ്ടോ മാത്രം പ്രവൃദ്ധനായവനാണ് പണ്ഡിതന്മാൎക്ക് പൂജ്യൻ.”

യയാതി:—“പുണ്യകൎമ്മങ്ങൾക്ക് പ്രതികൂലമായിട്ടുള്ളത് പാപമാണ്. വണക്കമില്ലാത്തവൻ പാപലോകത്തിൽ പതിക്കുന്നു. സജ്ജനങ്ങൾ, പാപം ചെയ്യാതിരിക്കുവാൻ കൎമ്മാനുകൂലികളായി വൎത്തിക്കുന്നു. നമുക്ക് വളരേ വളരേ ധനമുണ്ടായേക്കാം. അതെല്ലാം വിക്രിയകൾകൊണ്ട് കൈവിട്ടു പോയെന്നും വരാം. ഇതറിഞ്ഞ്, ആത്മഹിതത്തിൽത്തന്നേ വൎത്തിക്കുന്നവനാരോ, അവനാണ് ധീരൻ. തനിക്കുള്ള ധനംകൊണ്ട് യജ്ഞം ചെയ്യുകയും, വിദ്യയും വിനയവും ചേൎന്ന ബുദ്ധിമാനായിരിക്കയും, വേദം ഗ്രഹിച്ച് തപസ്സിൽ ഏൎപ്പെടുകയും ചെയ്യുന്നവൻ മോഹഹീനനായി സ്വൎഗ്ഗത്തെ പ്രാപിക്കും. വലുതായ ധനം കണ്ട് ഹൎഷിക്കരുത്. വേദജ്ഞനും അനഹങ്കാരിയുമായി ഭവിക്കുക. എത്രയെത്രയോ വിവിധ ഭാവങ്ങളോടുകൂടിയതാണ് ജീവലോകം. നഷ്ടചേഷ്ടാധികാരം ദൈവാധീനമാണ്. ദൈവയോഗം ബലവത്തരമാണെന്ന് ബുദ്ധിയാൽ ഗ്രഹിച്ച ധീരൻ, ആ വക വിവിധ ഭാവങ്ങളേ പ്രാപിക്കുവാൻ മോഹിച്ച് നശിക്കുന്നില്ല. ജനങ്ങളിൽ സുഖമോ ദുഃഖമോ നാമല്ലാ, ദൈവമാണുണ്ടാക്കുന്നത്. ആ ദൈവയോഗത്തെ അറിയുന്നവൻ സുഖത്തിൽ ഹൎഷിക്കയാവട്ടേ, ദുഃഖത്തിൽ സന്താപിക്കയാവട്ടേ ചെയ്യുകയില്ല. ഈ ഞാനാവട്ടേ, അതൊന്നിലും മോദിക്കയോ, ഖേദിക്കയോ, ഭയത്താൽ മോഹിതനാകയോ ചെയ്യുന്നില്ല. ദൈവം നമ്മേ ഏതേതു ഭാവത്തിലാക്കുന്നുവോ അതു് നാം ആകുകതന്നേ വേണം. സുഖദുഃഖങ്ങൾ അനിത്യങ്ങളാണെന്നറിഞ്ഞിരി

ട്ടുള്ള എനിക്ക്, അല്ലയോ, അഷ്ടക, എങ്ങിനെയാണ് വിഷാദമുണ്ടാകുക!

അഷ്ടകൻ:—“ഭവാൻ സ്വർലോകത്തുനിന്ന് ഭൂമിയിൽ പതിക്കുവാൻ എന്താണ് കാരണം?”

യയാതി:—“ദരിദ്രനെ അവന്റെ ചാർച്ചക്കാരും വേഴ്ചക്കാരും ചങ്ങാതികളും കൈവിട്ടുകളയുന്നതുപോലെ, പുണ്യം ക്ഷയിച്ചവനെ ദേവേന്ദ്രനും ദേവന്മാരും പരിത്യജിക്കുന്നു.”

അഷ്ടകൻ:—“സ്വർലോകത്തിൽ എങ്ങിനെയാണ് പുണ്യക്ഷയമുണ്ടാകുന്നത്?”

യയാതി:—“ദുഷ്ടവും നിന്ദ്യവുമായ കർമ്മങ്ങൾ ആരും വർജ്ജിക്കേണ്ടതാണ്. അങ്ങിനെ ചെയ്യാത്തവർ, ഈ ഭൂനരകത്തിൽ വീണുകേണ് കഴുകന്മാർക്കും കുറുക്കന്മാർക്കും തീററിയായിത്തീരും.”

അഷ്ടകൻ:—“തപസ്സോ, ജ്ഞാനമോ ഏതുകൊണ്ടാണ് മനുഷ്യൻ പുണ്യലോകത്തെ പ്രാപിക്കുക?”

യയാതി:—“തപം, ദമം, ശമം, ദാനം, വിനയം, ദാക്ഷിണ്യം എന്നിങ്ങിനെ ഏഴ് ഗോപുരങ്ങളുണ്ട് സ്വർഗ്ഗത്തിലേക്കുള്ളതു്. അഭിമാനതിമിരംകൊണ്ട് മറെറാന്നും കാണാതാകുന്നവൻ നിശ്ചയമായും നശിക്കും. താനൊരു പണ്ഡിതനാണെന്ന് തന്നെത്താൻ മാനിച്ച് തന്റെ വിദ്യകൊണ്ട് അന്യരുടെ യശസ്സ് കെടുക്കുന്നവന് പുണ്യലോകത്തിൽ പ്രതിഷ്ഠ കിട്ടുകയില്ല. തന്റെ ആ വിദ്വത്വംകൊണ്ട് അവൻ ബ്രഹ്മലോകത്തെ പ്രാപിക്കുകയുമില്ല. അഗ്നിഹോത്രം, മൗനം, അദ്ധ്യയനം, യജ്ഞം എന്നീ നാലും ശരിയായി അനുഷ്ഠിച്ചാൽ അവ ഭയമില്ലാതാക്കും. എന്നാൽ, അവ അഭിമാനത്തിനുവേണ്ടി ആചരിക്കയാണെങ്കിൽ, ഭയം ഉളവാകുകയും ചെയ്യും. മാനത്താൽ മത്തനാകയോ, അവമാനത്താൽ തപ്തനാകയോ ചെയ്യരുത്. അങ്ങിനെയുള്ളവൻ ആരായാലും പൂജ്യനാണ്. മനസ്സിന് അപ്രാപ്യവും പുരാതനവുമായ ആശ്രയമാണ് ബ്രഹ്മം. ആ ബ്രഹ്മത്തെ പണ്ഡിതന്മാർ അറിയുന്നു. അതിലാണ് നിങ്ങളുടെ ശ്രേയസ്സ്. അതിനെ പ്രാപിച്ചാൽ ഇഹത്തിലും പരത്തിലും ശാന്തി കിട്ടും.”

അഷ്ടകൻ:—“ധർമ്മം, മനുഷ്യരുടെ ഓരോ നിലയിൽ ഓരോ മട്ടിലാണല്ലോ. ബ്രഹ്മചാരിയുടേയും, ഗൃഹസ്ഥന്റേയും, വാനപ്രസ്ഥന്റേയും, സന്യാസിയുടേയും ധർമ്മം ഏതേതാണ്?”

യയാതി:—“ഗുരു ചൊല്ലിക്കൊടുക്കുന്നതു് അങ്ങിനെ തന്നെ ഗ്രഹിക്കുക, ഗുരുവിന്നായി കർമ്മം ചെയ്യുക, ഗുരു ഉണരും മുമ്പേ ഉണരുന്ന

ഴുനീല്ക്കുക, ഗുരു കിടന്നതിൽപ്പിന്നേ കിടന്നുറങ്ങുക, അടങ്ങിയും ഒതുങ്ങിയും വർത്തിക്കുക, വിനയവും വിവേകവും വർദ്ധിപ്പിക്കുക, എന്നീ ക്രമത്തിൽ സ്വാദ്ധ്യായശീലനായുള്ളവനാണ് ബ്രഹ്മചാരി. ധർമ്മകൃത്യങ്ങളാൽ നേടുന്ന ധനംകൊണ്ട് യാഗവും ദാനവും ചെയ്യുക, അതിഥികളേ ഊട്ടുക, പരധനത്തിൽ ബലാൽ കൈ കടത്താതിരിക്കുക— ഇതെല്ലാമാണ് ഗൃഹസ്ഥധർമ്മം. പരാശ്രയം കൂടാതേ സ്വന്തം വീര്യം കൊണ്ടുതന്നേ ജീവിക്കുക, പാപങ്ങളിൽ നിന്ന് നിവർത്തിക്കുക, അന്യർക്ക് ദാതാവായിരിക്കുക, അന്യരെ പീഡിപ്പിക്കാതിരിക്കുക, ആഹാരത്തേയും ആചാരത്തേയും നിയന്ത്രിക്കുക—എന്നിവ വാനപ്രസ്ഥധർമ്മമാണ്. സൽഗുണങ്ങൾ നേടി, ഇന്ദ്രിയങ്ങളേ നിഗ്രഹിച്ച്, സർവ്വത്തേയും വിട്ടൊഴിഞ്ഞ്, വീടുകളിൽ പാർക്കാതേ, എങ്ങാനും ചെന്നുകിടന്നും, ഒറ്റയ്ക്കു നടന്നും നാട്ടു ചുററി നാൾ കഴിക്കുന്നവനാണ് ഭിക്ഷു.

അഷ്ടകൻ:—„എത്രവിധം മുനിമാരുണ്ട്? അവരുടേ ജീവിതക്രമം എങ്ങനേയാണ്?"

യയാതി:—„മുനിമാരിൽ അരണ്യവാസികളും ഗ്രാമവാസികളുമുണ്ട്. ഗ്രാമവാസിയായ മുനി അരണ്യത്തേയും, അരണ്യവാസി ഗ്രാമത്തേയും പിൻതള്ളി വിടുന്നു. ഗ്രാമോചിതമായ ഏതൊരു വസ്തുവും അംഗീകരിക്കാത്തവനാണ് കാട്ടിൽ പാർക്കുന്ന മുനി. നാട്ടിൽ വാഴുന്ന മുനിയാവട്ടെ, കൗപീനം മാത്രം ധരിച്ച് വീടും കുലവുമില്ലാതേ, അഗ്നിയേ ആശ്രയിക്കാതേ, ജീവധാരണത്തിന്ന് വേണ്ടുന്നേടത്തോളം മാത്രം ആഹാരം കഴിച്ച് ജീവിക്കുന്നു. ഇന്ദ്രിയലോകത്തെ കീഴടക്കി, കാമസുഖങ്ങളേ വെന്ന് മോക്ഷമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന മുനി സിദ്ധിയേ പ്രാപിക്കും. തപസ്സുകൊണ്ട് ഉടൽ മെലിഞ്ഞ് അസ്ഥിയും മാംസവും രക്തവും ക്ഷയിച്ച മുനി ഇഹലോകത്തേയെന്നപോലേ പരലോകത്തേയും വെല്ലുവാൻ ശക്തനാണ്. കാമവൃത്തന്മാരായ ഗൃഹസ്ഥന്മാർക്കിടയിൽ ഗ്രാമത്തിൽത്തന്നേ, വീടില്ലാതേ നിയതേന്ദ്രിയനായി വാഴുന്ന മുനി അരണ്യവാസിയേക്കാൾ മീതേയാണ്."

ഈ മറുപടിക്കു ശേഷം, അഷ്ടകൻ യയാതിയോട് ചോദിച്ചത് തനിക്ക് പരലോകത്തിൽ വല്ല സ്ഥാനവുമുണ്ടോ എന്നാണ്. അതേ ചോദ്യം തന്നേ, പ്രതർദ്ദനൻ, വസുമാൻ, ശിബി എന്നിവരിൽനിന്നും പുറപ്പെട്ടു. ആ നാലുപേർക്കും പരലോകത്തിൽ പല പല സ്ഥാനങ്ങളുണ്ടെന്ന് യയാതി പറഞ്ഞപ്പോൾ, തങ്ങൾക്കുള്ള ആ വക സ്ഥാനമെല്ലാം സ്വീകരിക്കുകയെന്നും, ഭൂമിയിൽ വീഴാതേ ദേവലോകത്തിലേക്ക തന്നേ പോകുകയെന്നും അവർ അദ്ദേഹത്തോട് അപേക്ഷി

ച്ചു. പ്രതിഗ്രഹം ബ്രാഹ്മണവൃത്തിയാണെന്നും, താൻ ദാനം സ്വീകരിക്കയില്ലെന്നും, അന്യൎക്ക് കൊടുക്കുകയല്ലാതേ, അന്യരോട്ട് യാചിക്കുകയല്ലാ തന്റേ ധൎമ്മമെന്നും, തന്റേ ഈ പതനം ദൈവയോഗത്താൽ നേരിട്ടതാകയാൽ, ഇതു് താൻ സഹിച്ചുകൊള്ളുമെന്നും യയാതി വാദിക്കയാൽ, തങ്ങൾക്കുള്ള സ്ഥാനങ്ങൾ ഓരോരുത്തരായിട്ടല്ലാതേ എല്ലാവരും ചേൎന്നു തന്നു് തങ്ങൾ നരകത്തിൽ വീണുകൊള്ളാമെന്നു് അവർ പറഞ്ഞു. ഉടനേ തന്നേ, ആകാശത്തിൽ അഞ്ചു പൊൻതേരുകൾ വന്നു നില്ക്കുന്നതു കണ്ടു. ആ രഥങ്ങൾ ധൎമ്മാത്മാക്കളായ ആ അഞ്ചു പേരേയും വഹിച്ചുകൊണ്ടു് മേല്പോട്ടുയരുകയും അവർ പുണ്യലോകത്തേ പ്രാപിക്കയും ചെയ്തു.

---

## പതിമൂന്നാം അദ്ധ്യായം. ശാകുന്തളം.

ദക്ഷപ്രജാപതിയുടേ പുത്രപരമ്പരയിൽ പത്താമനാണു് യയാതി. യയാതിക്ക് ദേവയാനിയിൽ ജനിച്ച യദുവിൽനിന്നു് യാദവന്മാരും, ശൎമ്മിഷ്ഠയിൽ ജനിച്ച പൂരുവിൽനിന്നു് പൌരവന്മാരുമുണ്ടായി. പൌരവകുലത്തിൽ പൂരുവിനേ പിന്തുടൎന്നുണ്ടായ പതിനാറാമത്തേ രാജാവായ ഇലിനനു് അഞ്ചു മക്കൾ ജനിച്ചതിൽ അഗ്രജനാണു് ദുഷ്യന്തൻ. അദ്ദേഹത്തിന്റെ ഭരണകാലത്തു് വൎണ്ണാശ്രമധൎമ്മങ്ങൾ ഒട്ടും പിഴച്ചുകൂടാതേ നടന്നുവന്നു. രോഗങ്ങളേക്കൊണ്ടോ, ദാരിദ്ര്യത്തെക്കൊണ്ടോ കള്ളന്മാരേക്കൊണ്ടോ ജനങ്ങൾക്കാൎക്കും ഭയപ്പെടേണ്ടി വന്നില്ല. രാജ്യമെങ്ങും സമ്പൽസമൃദ്ധമായിത്തന്നേ വിളങ്ങി.

ഒരുനാൾ അദ്ദേഹം നായാട്ടിന്നായി പുറപ്പെട്ടു. വാളു്, വേലു്, കുന്തം, ഗദ മുതലായ ആയുധങ്ങൾ ധരിച്ചുകൊണ്ടു് വീരഭടന്മാർ രാജാവിനേ പിന്തുടൎന്നു. യോദ്ധാക്കളുടേ സിംഹനാദംകൊണ്ടും, ശംഖഭേരീസ്വനങ്ങൾകൊണ്ടും തേരൊലികൊണ്ടും, ഗജവീരധ്വനികൊണ്ടും സൎവ്വത്ര ശബ്ദായമാനമായി. നാനാവേഷധരന്മാരും നാനായുധധാരികളുമായ ഭടന്മാർ അശ്വാരവത്തോടു് ഇടകലൎന്നു് ആൎത്തും കൂക്കിവിളിച്ചുംകൊണ്ടു് യാത്രയായി. എഴുന്നള്ളത്തു നോക്കിക്കൊണ്ടു് മാളികമുകളേറി നിരക്കേ നില്ക്കുന്ന അംഗനാജനം ദുഷ്യന്തന്റേ വീൎയ്യപരാക്രമങ്ങളേ പുകഴ്ത്തിക്കൊണ്ടു് പുഷ്പവൎഷം ചെയ്തു. ഇങ്ങിനേ, കോലാഹല, കുതൂഹലത്തോടുകൂടി, ഗരുഡവേഗംചേൎന്ന മഹാരഥത്തിൽ കയറി രാജാവു് വനാന്തത്തിൽ പ്രവേശിച്ചു. പലതരം വൻമരങ്ങൾ ഇട

തിങ്ങിയും ഘോരമൃഗങ്ങൾ നിറഞ്ഞും കിടക്കുന്ന ആ പെരുങ്കാട്ട് രാജസൈന്യം ചുഴന്ന് മൃഗവനമൊന്നിളക്കിവിട്ടു. അതോടുകൂടി, മൃഗവധം കൂട്ടത്തോടെ ആരംഭിച്ചു. സിംഹവ്യാഘ്രാദി ദുഷ്ടമൃഗങ്ങളെ കണക്കില്ലാതെ കൊന്നൊടുക്കിയതിൽപ്പിന്നെ വേട്ടനിർത്തി, വിശ്രമസ്ഥാനം അന്വേഷിച്ചുകൊണ്ട് രാജാവ് മറെറാരു വനത്തിൽക്കൂടി നടന്നു. ആ വഴിക്ക് അദ്ദേഹം ചെന്നു ചേൎന്നത് ഒരു പുണ്യാശ്രമസ്ഥലത്താണ്. ആ പ്രദേശം കമനീയവും രമണീയവുമായി ശോഭിക്കുന്നതു കണ്ടു. പച്ചപ്പുല്ലു നിരന്നും, പൂവണിമരങ്ങൾ നിറഞ്ഞും, പക്ഷികളിൽനിന്ന് മധുരാരവം ഉയൎന്നും ആ സ്ഥലം പരന്നു കിടക്കുന്നു. ഇളംതെന്നലും തരുച്ഛായയുംകൊണ്ട് സൎവ്വത്ര കുളിൎമ്മകൊള്ളുന്നു. പുഷ്പാലംകൃതവും ഫലപൂൎണ്ണവുമല്ലാത്ത വൃക്ഷം അവിടെയില്ല. ഭൃംഗഝംകാരത്താൽ മുഖരിതമായും, മന്ദമാരുതനാൽ ശീതളമായും, ശുകകുലങ്ങളാൽ സേവിതമായും നില്ക്കുന്ന വൃക്ഷങ്ങൾ ദുഷ്യന്തനിൽ വീണ്ടും വീണ്ടും പുഷ്പവൎഷം ചെയ്തു. ആ മനോഹര പ്രദേശത്തെ നോക്കി രസിച്ചുകൊണ്ട് അദ്ദേഹം പിന്നെയും മുമ്പോട്ടു കടന്നപ്പോൾ മനോരമമായ ഒരു വരാശ്രമം ശോഭിക്കുന്നതു കണ്ടു. അതിനെ ചുഴന്ന് പുണ്യജലം വഹിച്ചുകൊണ്ട് മാലിനി നദി ഒഴുകുന്നു. അതിലെ മണൽപ്പുറങ്ങളിൽ ഇരുന്നുകൊണ്ട് മുനികൾ അദ്ധ്യയനം ചെയ്യുന്ന ശബ്ദം ദൂരെ ദൂരെ കേൾക്കാം. അഗ്നിശാലകളും ദേവാലയങ്ങളും ഉൾക്കൊണ്ട് വേദോച്ചാരണത്താൽ ശബ്ദായമാനമായി, മുനികുലസമ്പൎക്കത്താൽ പരിപാവനമായി ശോഭിക്കുന്ന ആ തപോവനത്തിൽ, തന്റെ രാജചിഹ്നങ്ങളെല്ലാം അഴിച്ച് മന്ത്രിമാരെ ഏല്പിച്ച് ദുഷ്യന്തൻ തനിയേ തന്നെ ചെന്നു.

അദ്ദേഹം ആ ആശ്രമദ്വാരത്തിൽ ചെന്ന് അകത്തേക്കു നോക്കിയതിൽ ആരേയും കാണായ്കയാൽ "ആരവിടെ?" എന്ന് വിളിച്ചു ചോദിച്ചു. വനമെങ്ങും മാറെറാലികൊണ്ട ആ ഗംഭീരശബ്ദം കേട്ട്, താപസവേഷധാരിണിയെങ്കിലും ശ്രീസന്നിവേശശാലിനിയായ ഒരു കന്യക ആശ്രമത്തിൽനിന്നു പുറത്ത് വരികയും, രാജാവിനെക്കണ്ട് ആ അതിഥിയെ സ്വാഗതപൂൎവ്വകം സൽക്കരിക്കയും ചെയ്തു. കുശലപ്രശ്നം കഴിഞ്ഞതിൽപ്പിന്നെ, സൽക്കാരമേററ് സന്തുഷ്ടി പൂണ്ട ദുഷ്യന്തനോട് "ഇനി, ഇവിടെ എന്താണ് അവിടേക്ക് വേണ്ടത്?" എന്നിങ്ങിനെ ആ മഞ്ജുഭാഷിണി പുഞ്ചിരി തൂകിക്കൊണ്ട് ചോദിച്ചു.

ദുഷ്യന്തൻ:—"മഹാത്മാവായ കണ്വമഹൎഷിയെ വന്ദിക്കുവാനാണ് ഞാൻ ഇവിടെ വന്നത്. അദ്ദേഹം എവിടേക്കാണ് പോയത്?"

കന്യക:—"അച്ഛൻ ഫലമൂലങ്ങൾ കൊണ്ടുവരുവാനായി പുറത്തേക്കു പോയിരിക്കുന്നു. ഒരു മുഹൂർത്തകാലം ഇവിടെ വിശ്രമിക്കാമെങ്കിൽ അദ്ദേഹത്തെ അവിടേക്ക് കാണാവുന്നതാണ്."

തപശ്ശമസമ്പത്തും രൂപയൌവനകാന്തിയും തികഞ്ഞ ആ ചാരുഹാസിനിയായ ശ്രീമതിയെ കണ്ട് ദുഷ്യന്തൻ ഇങ്ങിനെ ചോദിച്ചു:—

"ഹേ ഭദ്രേ സുന്ദരി, നീ ആരാണ്? ആരുടേതാണ് നീ. എന്തിനാണ് ഈ കാട്ടിൽ വന്നിരിക്കുന്നത്? ഇത്രയും രൂപഗുണം തികഞ്ഞ ശോഭനയായ നീ എങ്ങുള്ളവളാണ്? കണ്ട ഉടനെ തന്നെ നീ എന്റെ മനസ്സ് അപഹരിച്ചു കഴിഞ്ഞു. നീ ആരെന്നറിവാൻ ഞാൻ ആഗ്രഹിക്കുന്നു." "ധർമ്മജ്ഞനും മഹാത്മാവും തപസ്വിയുമായ കണ്വഭഗവാന്റെ മകളാണ് ഞാൻ" എന്ന് ആ കന്യക മന്ദഹാസാഞ്ചിതയായി സുമധുരാക്ഷരങ്ങളോടുകൂടി മറുപടി കൊടുത്തു.

ദുഷ്യന്തൻ:—ലോകപൂജിതനായ കണ്വഭഗവാൻ ഊർദ്ധ്വരേതസ്സാണല്ലോ. ആ ദൃഢവ്രതൻ ഒന്നുകൊണ്ടും ധർമ്മത്തിൽനിന്ന് ഇളകുന്നതല്ല. പിന്നെ, എങ്ങിനെയാണ് നീ ആ മഹാഭാഗന്റെ മകളായത്?

വിശ്വാമിത്രന് മേനകയിലുണ്ടായ ശകുന്തളയാണ് ഈ കന്യക. ഈ ശുഭാംഗിയുടെ ജനനവൃത്താന്തമാണ് താഴെ കൊടുക്കുന്നത്:—

മുമ്പൊരുനാൾ, അത്യുഗ്രതപസ്സിൽ ഏർപ്പെട്ടിരിക്കുന്ന വിശ്വാമിത്രനെ കണ്ട്, ആ ദീപ്തവീര്യൻ തപസ്സുകൊണ്ട് തന്റെ സ്ഥാനത്തെ ഇല്ലാതാക്കിയേക്കുമോ എന്ന് ദേവേന്ദ്രൻ ഭയപ്പെട്ട് മേനകയെ വിളിച്ച് ഇങ്ങിനെ പറഞ്ഞു:—

"അപ്സരസ്ത്രീകളിൽവെച്ച് ദിവ്യഗുണംകൊണ്ട് നിനക്കാണ് വൈശിഷ്ട്യം. നീ എനിക്ക് വേണ്ടി ഒരു നന്മ ചെയ്യേണ്ടതുണ്ട്. മഹാതപസ്വിയായി സൂര്യനെപ്പോലെ പ്രകാശിക്കുന്ന വിശ്വാമിത്രൻ ഘോരതപസ്സുകൊണ്ട് എന്നെ പേടിപ്പിക്കുന്നു. ആർക്കും അടക്കുവാൻ വയ്യാത്ത അത്ര ഉഗ്രതയോടുകൂടി ദൃഢവ്രതനായി തപസ്സിൽ വർത്തിക്കുന്ന ആ മുനി എന്റെ സ്ഥാനത്തു പ്രവേശിച്ച് എന്നെ ഇറക്കിയേക്കാതിരിക്കേണ്ടതിലേക്ക് വേഗം ചെന്ന് ആ മഹർഷിയെ മോഹിപ്പിക്കുകയാണ് നിന്റെ ഭാരം. വിശ്വാമിത്രന്റെ ഈ തപസ്സ് നീ മുടക്കണം. നീ രൂപയൌവനശോഭകൊണ്ടും, മധുരചേഷ്ടിതങ്ങൾകൊണ്ടും, സ്മിതഭാഷിതങ്ങൾകൊണ്ടും, ആ തപസ്വിയെ മോഹിപ്പിച്ച് തപസ്സിൽനിന്ന് പിന്തിരിപ്പിക്കണം."

മേനക:—"പ്രഭോ, വിശ്വാമിത്രൻ മഹാതപസ്വിയും, മഹാതേജസ്വിയും മാത്രമല്ലാ കോപനൻ കൂടിയാണ്. ആ തപസ്സും തേജസ്സും, കോപവും അവിടത്തെയെന്നപോലേ എന്നേയും പേടിപ്പിക്കയില്ലയോ? മഹാത്മാവായ വസിഷ്ഠനിൽനിന്ന് അദ്ദേഹത്തിന്റെ ഇഷ്ടപുത്രന്മാരേ അകററിയവൻ; ക്ഷത്രിയനായി ജനിച്ചിട്ടും സ്വബലംകൊണ്ട് ബ്രാഹ്മണ്യം നേടിയവൻ; തന്റെ ശൌചത്തിന്നായി കൌശികി എന്ന ആഴം കൂടിയ മഹാനദി നിർമ്മിച്ചവൻ; ക്രോധാവേശത്താൽ പ്രതിശ്രവണാദിയായ വേറേ നക്ഷത്രങ്ങളേ ചമച്ചവൻ; ചണ്ഡാല രാജാവിനേക്കൊണ്ട് യാഗം ചെയ്യിച്ച് അതിൽ അവിടത്തെക്കൂടിയും പേടിപ്പിച്ച് സംബന്ധിപ്പിച്ചവൻ; ഗുരുശാപഹതനായ ത്രിശങ്കുവിന്ന് ശരണം നൽകിയവൻ—ഇങ്ങിനെയെല്ലാമിരിക്കുന്ന ആ മഹർഷിയേ ഞാൻ എങ്ങിനേ ഭയപ്പെടാതിരിക്കാം! അദ്ദേഹം ക്രോധത്താൽ എന്നേ ദഹിപ്പിക്കാത്തവിധം ഞാൻ വേറേയെന്താണ് പ്രവർത്തിക്കേണ്ടതെന്ന് കല്പിച്ചാലും! തേജസ്സുകൊണ്ട് ലോകങ്ങളേ ദഹിപ്പിക്കുവാനും, കാലുകൊണ്ട് ഭൂമണ്ഡലം ഇളക്കുവാനും, മഹാമേരുവിനേ അടിച്ചമർത്തുവാനും, ദിക്കുകളെയെല്ലാം മാററിമറിക്കുവാനും ശക്തനാണദ്ദേഹം. അത്രയും തപോയുക്തനും അഗ്നിയേപ്പോലേ പ്രദീപ്തനും, ജിതേന്ദ്രിയനുമായ അദ്ദേഹത്തെ എന്നേപ്പോലെയുള്ള ഒരു സ്ത്രീക്ക് എങ്ങിനേയാണ് ചെന്നു തൊടുവാൻ കഴിയുക? അഗ്നിമുഖത്തോടും, സൂര്യചന്ദ്രാക്ഷികളോടും, കാലജിഹ്വയോടുംകൂടിയ അദ്ദേഹത്തെ ഇത്തരത്തിലൊരു പെണ്ണിന്ന് സ്പർശിക്കാവതാണോ? യമൻ, സോമൻ, മഹർഷികൾ, സാധ്യന്മാർ മുതലായവർ കൂടിയും അദ്ദേഹത്തെ ഭയപ്പെടുന്നു. ആ സ്ഥിതിക്ക് ഈ ഞാനാണോ പേടിക്കാതിരിക്കുക! എങ്കിലും, അവിടുന്ന് കല്പിക്കുന്നതായാൽ എനിക്ക് അത് അനുസരിക്കാതിരിക്കുവാൻ വയ്യ. ഞാനിതാ, ആ മഹർഷിയുടേ മുമ്പിലേക്ക് പോകുന്നു. അവിടുന്നുതന്നേ വേണം എന്നേ ഇതിൽ രക്ഷിക്കുവാൻ. അവിടത്തെ രക്ഷയോടുകൂടി ഞാൻ ഈ കർമ്മത്തിൽ ഏർപ്പെടാം. അവിടത്തെ പ്രസാദത്താൽ മന്മഥൻ എന്നേ സഹായിക്കട്ടേ. ഞാൻ അവിടേ ചെന്ന് ക്രീഡിക്കുമ്പോൾ, മന്ദസമീരണൻ വന്ന് എന്റെ ഉടുപുടവ നീക്കണം. ആ വായു അവിടേ സൌരഭ്യം പരത്തി വിളയാടട്ടേ. അപ്പോൾ ഞാൻ ആ മുനിയേ മയക്കിവിടാം."

ഇങ്ങിനേ വേണ്ടത്തക്ക ഏർപ്പാടുകളെല്ലാം ചെയ്ത് ഇന്ദ്രാജ്ഞപ്രകാരം മേനക കൌശികാശ്രമത്തിലേക്ക് പോയി. ആ സുന്ദരിയോടൊന്നിച്ച് വായുവും പുറപ്പെട്ടു. അവിടെ ചെന്ന്, തപഃപ്രഭാവം

കൊണ്ടു് കന്മഷമെല്ലാം അകന്ന വിശ്വാമിത്രനേ തപോനിമഗ്നനെന്ന നിലയിൽ ആ വരാംഗി കണ്ടു. അദ്ദേഹത്തെ അഭിവാദനം ചെയ്തതിൽപ്പിന്നേ, മേനക അദ്ദേഹത്തിൻെറ കൺമുമ്പിൽതന്നേ ക്രീഡിച്ചു തുടങ്ങി. ആ ഘട്ടത്തിൽ, അവൾ അണിഞ്ഞിരുന്ന നിലാവൊളി ചിതറുന്ന പൂന്തുകിൽ, മുന്നേപ്പാട്ടപ്രകാരം, മാരുതൻ അകററിക്കളഞ്ഞു. ഉടനേതന്നേ, ലജ്ജവഴിഞ്ഞു് പുഞ്ചിരിപൊഴിഞ്ഞു് ആ വരവൎണ്ണിനി താൻെറ വസ്ത്രമെടുക്കുവാനായി ഭൂമിയിലേക്കിറങ്ങി. സംഭ്രമത്തോടുകൂടി താൻെറ പൂഞ്ചേലയെടുക്കുവാൻ വരുന്ന മാന്യശീലയായ മേനകയേ തേജസ്സേറുന്ന വിശ്വാമിത്രൻ കണ്ടു. അവളുടേ ആ നിരുപമമായ രൂപലാവണ്യം ഒട്ടും മറവില്ലാതേ കണ്ടതോടുകൂടി കാമബാണങ്ങളേററ് അദ്ദേഹം തളൎന്നു പോയി. ഇങ്ങിനേ മേനകയാൽ വശീകൃതനായ വിശ്വാമിത്രൻ ആ മോഹനാംഗിയോടുകൂടി പലകാലം വിഹരിച്ചു. അന്നു് മേനകയ്ക്കുണ്ടായ മകളാണു് ശകുന്തള. ഹിമവൽ പ്രദേശത്തു് മാലിനീതീരത്തിൽ ആ കുഞ്ഞിനേ കൈവിട്ടു് കാൎയ്യസിദ്ധിയാൽ കൃതാൎത്ഥയായ മേനക ഇന്ദ്രസന്നിധിയിലേക്കു പോയി. സിംഹവ്യാഘ്രങ്ങൾ നിറഞ്ഞ വിജന വനത്തിൽ കിടക്കുന്ന ആ കുട്ടിയേ കണ്ടു് ശകുന്തങ്ങൾ ചുററുംകൂടി ആപത്തണയാതേ രക്ഷിച്ചു വന്നു. ഒരു നാൾ കണ്വമഹൎഷി ആ വഴിക്കു ചെന്നപ്പോൾ, ശകുന്തങ്ങളുടേ രക്ഷയിൽ വളരുന്ന കുട്ടിയേ കണ്ടു് ആശ്രമത്തിലേക്കു് എടുത്തുകൊണ്ടുപോയി. ശരീരകൎത്താവുപോലേ പ്രാണദാതാവും അന്നദായകനും ധൎമ്മശാസന പ്രകാരം അച്ഛന്മാരാണല്ലോ. ആ നിലയിൽ കണ്വമഹൎഷി ശകുന്തളയുടേ അച്ഛനായി. കാട്ടിൽ ശകുന്തങ്ങൾ വളൎത്തുകകൊണ്ടു് താൻെറ മകൾക്കു് അദ്ദേഹം ശകുന്തള എന്നു് പേർ കൊടുത്തു.

രാജൎഷിയായ വിശ്വാമിത്രൻെറ മകളാണു് തൻെറ മുമ്പിൽ നില്ക്കുന്നതെന്നറിഞ്ഞപ്പോൾ ശരിയായ സ്ഥാനത്തുതന്നേയാണു് തൻെറ മനസ്സ് ചെന്നിരിക്കുന്നതെന്നു കണ്ടു് സന്തുഷ്ടനായ ദുഷ്യന്തൻ ശകുന്തളയോടു് തൻെറ അഭീഷ്ടം തുറന്നു പറഞ്ഞു:—

ദുഷ്യന്തൻ:—"നീ രാജപുത്രിയാകയാൽ, എൻെറ ഭാൎയ്യയായി വന്നാലും! ഞാൻ നിനക്കുവേണ്ടി എന്തെല്ലാമാണു് ചെയ്യേണ്ടതെന്നു് പറയുക. നാഗരികങ്ങളായ പൊന്മാലകളും, പൂഞ്ചേലകളും, കുണ്ഡലകടകങ്ങളും, പതക്കങ്ങളും, രത്നങ്ങളും ഞാൻ നിനക്കു തരാം. എൻെറ രാജ്യം മുഴുവൻ നിൻെറതു തന്നേയാണു്. നീ എൻെറ ഭാൎയ്യയായി വരിക. ഗാന്ധൎവ്വവിധിപ്രകാരം നീ എന്നേ വേൾക്കുക. വിവാഹങ്ങളിൽവെച്ചു് ശ്രേഷ്ഠമാണു് ഗാന്ധൎവ്വം."

ശകുന്തള:—"എന്റെ അച്ഛൻ ഫലങ്ങൾ കൊണ്ടുവരുവാനായി ആശ്രമത്തിൽനിന്ന് പുറത്തേക്ക് പോയിരിക്കയാണിപ്പോൾ. ഒരു മുഹൂർത്തം മാത്രം കാത്തിരിക്കാമെങ്കിൽ, അദ്ദേഹം വന്ന് എന്നെ അവിടുത്തേക്കായി തരും."

ദുഷ്യന്തൻ:—എടോ, ശോഭനേ, ഞാൻ നിന്നെ ആരാധിക്കുവാൻ ആഗ്രഹിക്കുന്നു. നിനക്കു വേണ്ടിയാണ് എന്റെ ജീവിതം. എന്റെ മനസ്സ് നിന്നിലാണ് നില്ക്കുന്നത്. എന്തിനാണ് അച്ഛൻ വരുന്നതുവരെ താമസിക്കുന്നത്? താൻതന്നെയാണ് തന്റെ ബന്ധു; താൻ തന്നെയാണ് തനിക്ക് ആശ്രയം. അതുകൊണ്ട്, യഥാധർമ്മം നീ തന്നെ നിന്നെ എനിക്ക് തരിക. ധർമ്മവിധിപ്രകാരം, ചുരുക്കത്തിൽ, എട്ടുതരം വിവാഹങ്ങളാണുള്ളത്. ബ്രാഹ്മം, ദൈവം, ആർഷം, പ്രാജാപത്യം, ആസുരം, ഗാന്ധർവ്വം, രാക്ഷസം, പൈശാചം എന്നിവയാണവ. ഇതിൽ പൈശാചവും ആസുരവും ക്ഷത്രിയന്മാർക്ക് അധർമ്മമാണ്. ഗാന്ധർവ്വവും രാക്ഷസവും ധർമ്മോചിതംതന്നെ. അതുകൊണ്ട്, കാമുകനായ എനിക്ക് കാമിനിയായ നീ ഗാന്ധർവ്വ വിവാഹപ്രകാരം ഭാര്യയാകുവാൻ അർഹയാണ്."



ശകുന്തള:—"ഇങ്ങിനെയാണ് ധർമ്മമാർഗ്ഗമെങ്കിൽ—തനിക്ക് താൻ തന്നെയാണ് പ്രഭുവെങ്കിൽ, ഞാൻതന്നെ എന്നെ അവിടുത്തേക്ക് തന്നേക്കാം. എന്നാൽ, അത് പ്രത്യേകമൊരു നിശ്ചയത്തോടുകൂടിയാണ്. എനിക്കുണ്ടാകുന്ന മകൻ യുവരാജാവാകണം. അങ്ങിനെ ആവാമെന്ന് സത്യം ചെയ്യാമെങ്കിൽ ഞാൻ അവിടുത്തോട് ചേർന്നുകൊള്ളാം."

ശകുന്തളയുടെ ഈ നിശ്ചയപ്രകാരംതന്നെ ചെയ്യാമെന്ന് ദുഷ്യന്തൻ സമ്മതിച്ച് അവളുടെ കൈകളെ ഗ്രഹിച്ചു. അവളെ രാജധാനിയിലേക്ക് ഉടനെ കൂട്ടിക്കൊണ്ടുപോകാമെന്നും, അതിലേക്ക് ചതുരംഗസേനയെ അയയ്ക്കാമെന്നും വീണ്ടും വീണ്ടും പറഞ്ഞു വിശ്വസിപ്പിച്ച് രാജാവ് ആശ്രമത്തിൽനിന്ന് പോകുകയും ചെയ്തു. ഇക്കഥയറിഞ്ഞാൽ തപോധനനായ കണ്വൻ എന്തു ചെയ്യുമോ എന്ന വിചാരത്തോടുകൂടിയാണ് ദുഷ്യന്തൻ രാജധാനിയിലേക്ക് ചെന്നത്.

രാജാവ് പോയിട്ട് ഒരു മുഹൂർത്തം കഴിഞ്ഞപ്പോൾ കണ്വമുനി ആശ്രമത്തിൽ എത്തി. ലജ്ജകൊണ്ട് അച്ഛന്റെ മുമ്പിൽ ചെല്ലുവാൻ ശകുന്തളയ്ക്ക് കഴിയാതായി. മഹാ തപസ്വിയും ജ്ഞാനിയുമായ കണ്വൻ ദിവ്യചക്ഷുസ്സുകൊണ്ട്, അവിടെ നടന്നതെല്ലാം അറിഞ്ഞ് സംപ്രീതി ചേർന്ന് മകളെ വിളിച്ച് ഇങ്ങിനെ പറഞ്ഞു:—

„ഭദ്രേ, എന്നെ അനാദരിച്ച് നീ ഗൂഢമായി പുരുഷനോടു ചേന്നതു് ധമ്മവിരുദ്ധമല്ല. ക്ഷത്രിയന്നു് ഗാന്ധവ്വവിവാഹം ശ്രേഷ്ഠമാണ്. പരസ്പരം അനുരാഗത്തോടുകൂടിയ കാമിനീകാമുകന്മാർ, തമ്മിൽ ചെയ്യുന്ന ഗൂഢസമ്പക്കം മന്ത്രതന്ത്രങ്ങളും കൂടാതെയായിരുന്നാലും സ്മൃതിവിഹിതമായ വിവാഹം തന്നേയാണ്. ധമ്മാത്മാവും മഹാത്മാവുമാണ് പുരുഷോത്തമനായ ദുഷ്യന്തൻ. ആ ആരാധ്യനായ ഭത്താവിനെത്തന്നേ നീ പ്രാപിച്ചതു് യോഗ്യമായി. മഹാത്മാവും മഹാബലനുമായ പുത്രൻ നിനക്കുണ്ടാകും. അവൻ ഭൂമി മുഴുവൻ ഭരിച്ചുകൊണ്ടു് ചക്രവത്തിയായി ശോഭിക്കും."

ഇങ്ങിനെ അനുഗ്രഹിച്ച് കണ്വമുനി, താൻ കൊണ്ടുവന്ന ഫലഭാരത്തെ താഴെ വെച്ച് വിശ്രമിക്കുമ്പോൾ ശകുന്തള അദ്ദേഹത്തിന്റെ മുമ്പിൽ ചെന്നു് ഇങ്ങിനെ പ്രാത്ഥിച്ചു:—

„ഞാൻ പുരുഷോത്തമനായ ദുഷ്യന്തരാജാവിനെ ഭത്താവായി വരിച്ചിരിക്കുന്നു. അദ്ദേഹത്തിൽ അവിടുന്നു് പ്രസാദിക്കണം."

കണ്വൻ:—"നിനക്കുവേണ്ടി ആ രാജാവിനെ സംബന്ധിച്ച് ഞാൻ പ്രസന്നൻ തന്നേയാണ്. നിനക്കു് വേണ്ടുന്ന വരം വാങ്ങിക്കൊള്ളുക."

ദുഷ്യന്തഹിതത്തിന്നുവേണ്ടി പൌരവന്മാക്കു് ധമ്മിഷ്ഠതയും രാജ്യസ്ഥൈയ്യവും ഉണ്ടാകുവാൻ തക്ക വരമാണ് ശകുന്തള വാങ്ങിയതു്.

ദുഷ്യന്തനാൽ ഗർഭിണിയായിത്തീന്ന ശകുന്തള കാലം തികഞ്ഞപ്പോൾ അതി തേജസ്വിയായ ഒരു കുമാരനെ പ്രസവിച്ചു. ദീപ്താഗ്നിക്കൊപ്പം പ്രഭാപൂണ്ണ ആ നന്ദനൻ രൂപൌദാര്യ്യ ഗുണങ്ങളാൽ മൂന്നു ലോകങ്ങളിലും പേരു് പരത്തി. പുണ്യവാനായ കണ്വൻ ആ കുട്ടിയുടെ വഴിപോലേ ജാതകമ്മാദി സംസ്കാരങ്ങളും യഥാവിധി നിവ്വഹിച്ചു. മഹാനും ശ്രീമാനും മഹാബലനും ചക്രാങ്കിതകരനും, സിംഹവിക്രമനുമായ ആ ബാലൻ ദേവകുമാരനെപ്പോലേ വളന്നു വന്നു. ആറു വയസ്സായപ്പോൾ ആ കുട്ടി കണ്വാശ്രമ പ്രദേശത്തിലേ സിംഹം, വ്യാഘ്രം, വരാഹം, മഹിഷം, ഗജം എന്നീ മൃഗങ്ങളേ ചെന്നു പിടിച്ചു് വൃക്ഷങ്ങളിൽ കെട്ടിയിടുകയും, അവയേ ഇണക്കി, അവയിൽ കയറി ആശ്രമ സമീപത്തു് ഓടിക്കളിക്കയും ചെയ്തു തുടങ്ങി. സവ്വത്തേയും കീഴടക്കുന്ന ഈ കുട്ടിക്കു് അന്നു് ആ ആശ്രമവാസികൾ സവ്വദമനൻ എന്നു് പേർ കൊടുത്തു. ബാലന്റെ ആകാരഭംഗിയും അതിമാനുഷകമ്മങ്ങളും കണ്ടു്, കണ്വമുനി, ഈ കുട്ടി യൌവരാജ്യത്തിന്നു് അഹൻ തന്നേയെന്നു് ശകുന്തളയോടു് പറഞ്ഞു. എന്നിട്ടു്, അദ്ദേഹം തന്റെ

ശിഷ്യന്മാരേ വിളിച്ച്, ബന്ധുഗൃഹത്തിൽ സ്ത്രീകൾ അധികം നാൾ പാക്കുന്നതു കീൎത്തിക്കും ചാരിത്രത്തിന്നും ധൎമ്മത്തിന്നും ചേൎന്നതല്ലായ്കയാൽ സൎവ്വലക്ഷണസമ്പന്നയായ ശകുന്തളയേ പുത്രനോടുകൂടി ഭൎത്തൃഗൃഹത്തിൽ കൊണ്ടുപോയാക്കുവാൻ ആജ്ഞാപിച്ചു. അതിന്മണ്ണം, ശകുന്തളയും മകനും മുനിശിഷ്യന്മാരോടുകൂടി ഹസ്തിനാപുരത്തിലേക്കു പോയി. ആ സുവ്രതയേയും ബാലാൎക്കപ്രഭനായ പുത്രനേയും രാജസന്നിധിയിൽ ചേൎത്തതിൽപ്പിന്നേ മുനിശിഷ്യന്മാർ ആശ്രമത്തിലേക്കു മടങ്ങി. ശകുന്തള രാജാവിനേ യഥാക്രമം പൂജിച്ച് ഇങ്ങിനേ അറിയിച്ചു:—

"അവിടുത്തേക്ക് എന്നിലുണ്ടായിരിക്കുന്ന ദേവതുല്യനായ പുത്രനാണു് ഈ കുട്ടി. ഇവനേ യുവരാജാവായി അഭിഷേകം ചെയ്താലും! കണ്വാശ്രമത്തിൽ വെച്ച് എന്നോടു ചേരുന്ന കൂട്ടത്തിൽ അവിടുന്നു ചെയ്ത പ്രതിജ്ഞ ഇപ്പോഴും ഓൎക്കുന്നുണ്ടായിരിക്കുമല്ലോ."

രാജാവ്:—അങ്ങിനേയൊരു പ്രതിജ്ഞയേപ്പററി ഞാൻ ഓൎക്കുന്നില്ല. നീ ഏതോ ഒരു ദുഷ്ടതാപസിയാണെന്നു ഞാൻ കരുതുന്നു. എനിക്കും നിനക്കും തമ്മിൽ യാതൊരു സംബന്ധവുമില്ല; അങ്ങിനേ, മുമ്പെപ്പോഴെങ്കിലും ഉണ്ടായിട്ടുള്ളതായി ഞാൻ ഓൎക്കുന്നതുമില്ല. നീ ഇവിടേ നിന്നു പോകയോ, ഇങ്ങുതന്നെ നില്ക്കയോ, എന്തോ ചെയ്തുകൊള്ളുക."

ഇങ്ങിനേ രാജാവു് പറഞ്ഞതു കേട്ടപ്പോൾ ആ മനോഹരാംഗിയായ തപസ്വിനി വല്ലാതേ നാണിച്ചുപോയി. തുടരേതന്നേ ദുഃഖം വളൎന്ന്, ബോധം വെടിഞ്ഞു് ഒട്ടുനേരത്തേക്കു ഒരു തൂണെന്നപോലേ നിശ്ചലയായി നില്ക്കയും ചെയ്തു. ഉടനേതന്നേ, അമൎഷത്താൽ കണ്ണുകൾ ചുകന്നു്, ചുണ്ടു വിറച്ച്, കുടിലകടാക്ഷങ്ങളാൽ ദുഷ്യന്തനേ ദഹിപ്പിക്കുമാറു് നോക്കി. കോപാകുലതയോടും ദുഃഖാമൎഷത്തോടും കൂടിയ അവൾ ശരീരം മറച്ച്, തപസ്സാൽ നേടിയ തേജസ്സ് അടക്കി, ഒരു മുഹൂൎത്തം ധ്യാനമഗ്നയായി നിന്നതിൽപ്പിന്നേ, ഭൎത്താവിനേ നോക്കി പാരുഷ്യത്തോടേ പറഞ്ഞതാവിതു്:—

"അല്ലയോ, മഹാരാജാവേ, എല്ലാം അറിഞ്ഞിരുന്നിട്ടും, ഒന്നും അറികയില്ലെന്നു നടിച്ച് വെറും പ്രാകൃതന്മാരേപ്പോലേ എന്താണിങ്ങിനേ പറയുന്നതു്? സത്യവും അസത്യവും അവിടുത്തെ ഹൃദയത്തിന്നു തന്നേ അറിയാം. സാക്ഷിയായി നിന്നു് ഗൂഢം പറയുന്ന ആത്മാവിനേ അവിടുന്ന് തന്നെത്താൻ അവമാനിക്കരുതു്. സ്വന്തം ആത്മാവിനേ സത്യത്തിൽനിന്നു് മറെറാന്നാക്കിക്കാണിക്കുന്ന ആ ആത്മദ്രോഹി

യായ കള്ളൻ, ഏതൊരു ഘോരകൃത്യമാണ് ചെയ്യാതിരിക്കുക! ഞാൻ ഇവിടെ നില്ക്കുന്നതു് ആരും സഹായമില്ലാതെ ഏകാകിനിയായിട്ടല്ല. എന്റെ ഹൃദയത്തിൽ ആ പുരാണനായ മഹർഷി കുടികൊള്ളുന്നുണ്ടു്. അവിടുന്നു് ചെയ്യുന്ന പാപം അദ്ദേഹം കാണുന്നുമുണ്ടു്. ആ മഹർഷിയുടെ മുമ്പിൽ വെച്ചാണ് അവിടുന്നു് ഈ പാപകർമ്മം ചെയ്യുന്നതെന്നു് ഓർത്തുകൊള്ളുക. പാപത്തിൽ പ്രവേശിച്ചിട്ട്, ഇതു് ആരും കാണുന്നില്ലെന്നു കരുതേണ്ട. ദേവന്മാരും ഹൃദയത്തിൽ വാഴുന്ന പുരുഷനും ഏതൊരു കർമ്മവും എപ്പോഴും കണ്ടുകൊണ്ടിരിക്കുന്നുണ്ടു്. ആദിത്യചന്ദ്രന്മാരും, അനിലാനലന്മാരും, ആകാശഭൂമികളും, വരുണയമന്മാരും, ഹൃദയവും അഹോരാത്രികളും, ഇരുസന്ധ്യകളും ധർമ്മത്തെയും മനുഷ്യന്റെ കർമ്മങ്ങളേയും ശരിക്കറിഞ്ഞുകൊണ്ടാണിരിക്കുന്നതു്. അന്തരംഗത്തിൽ വാഴുന്ന കർമ്മസാക്ഷിയായ ആത്മാവു് സന്തോഷിച്ചാൽ അങ്ങിനെയുള്ളവന്റെ പാപത്തെ സൂര്യാത്മജനായ യമൻ കെടുത്തുകളയും. ആ ആത്മാവിനെ സന്തോഷിപ്പിക്കാത്ത ദുഷ്ടനെ അവന്റെ പാപകർമ്മങ്ങൾക്കായി യമൻ നരകത്തിൽ തള്ളും. തന്നെത്താൻ ആത്മവഞ്ചന ചെയ്യുന്നവന്നു് ദേവന്മാർ ഒരിക്കലും നന്മ നൽകുകയില്ല. ഞാൻ അവിടുത്തെ മുമ്പിൽ അഹന്തകൂടാതെ വഴിയേ കേറിവന്നവളല്ല. അവിടുത്തെ പരിശുദ്ധയായ ഭാര്യയും പതിവ്രതയും ആദരണീയയുമാണു് ഞാൻ. ഈ എന്നെ അവിടുന്നു് വെറും പ്രാകൃതനെപ്പോലെ, സദസ്സിൽ വെച്ചു് അനാദരിക്കയും നിന്ദിക്കയും ചെയ്യുന്നു. ഞാൻ ചെയ്യുന്ന വിലാപം ഫലശൂന്യമാണോ? അവിടുന്നു് ഇതു് കേൾക്കുന്നതു തന്നെയില്ലയോ? ഞാൻ കേണു താണു ചെയ്യുന്ന ഈ പ്രാർത്ഥന അവിടുന്നു് കൈക്കൊള്ളാതിരുന്നാൽ അവിടുത്തെ ശിരസ്സ് നൂറുനൂറായി പൊട്ടിത്തെറിച്ചു പോകും. ഭർത്താവു് ഭാര്യയിൽ ചേരുമ്പോൾ അവന്നു് വീണ്ടും ജന്മമുണ്ടാകുന്നു. അതുകൊണ്ടാണ് ഭാര്യയ്ക്കു് ജായ എന്ന പേരുണ്ടായതു്. ആഗമജ്ഞനായ പുരുഷന്നു് സംജാതനാകുന്ന പുത്രൻ മുമ്പു മരിച്ച പിതാമഹന്മാരെ കരകയറ്റുന്നു. പും എന്ന നരകത്തിൽനിന്നു് പിതാവിനെ ഉദ്ധരിക്കുന്നതുകൊണ്ടാണ് മകനെ പുത്രൻ എന്നു് വിളിക്കുന്നതു്. പുത്രനെക്കൊണ്ടാണ് സ്വർഗ്ഗത്തെ പ്രാപിക്കുന്നതു്. പൌത്രനെക്കൊണ്ടു് നിത്യത്വം നേടുന്നു. പൌത്രന്റെ പുത്രനാൽ പ്രപിതാമഹന്മാർ സന്തുഷ്ടരായിത്തീരും. ഭാര്യയാവട്ടെ, ഗൃഹകാര്യത്തിൽ അനലസയാണ്. പുത്രവതിയാരോ അവളാണ് ഭാര്യ. ഭാര്യ ഭർത്തൃപ്രാണയായി വർത്തിക്കുന്നു. അവൾ പതിവ്രതയായും വിളങ്ങുന്നു. മനുഷ്യന്നു് ഭാര്യയാണ് ജീവിതാർദ്ധം. അവൾ അവന്നു് ശ്രേ

പ്പുതയേറിയ ചങ്ങാതിയുമാണ്. ധൎമ്മം, അൎത്ഥം, കാമം എന്നിവ മൂന്നിന്നും ആധാരം ഭാൎയ്യയാണ്. പുരോഗതിക്ക് അവലംബവും ഭാൎയ്യ തന്നേ. ഭാൎയ്യാവാനാണ് ക്രിയാവാൻ. സഭാൎയ്യൻ മാത്രമേ ഗൃഹസ്ഥനാകയുള്ളു. ഭാൎയ്യയോടു കൂടിയവൻ പ്രമോദിക്കുന്നു; അവൻതന്നേയാണ് ശ്രീമാൻ. വിജനപ്രദേശത്തു് പ്രിയം പറയുന്ന സഖിയാണ് ഭാൎയ്യ. അവൾ ഭൎത്താവിന്നു് ധൎമ്മകാൎയ്യത്തിൽ പിതാവും, ദുഃഖകാലത്തിൽ അമ്മയുമാണ്. ജീവിതമാൎഗ്ഗത്തിൽ സഞ്ചരിക്കുന്നവന്നേ ഘോരാപത്തുകളിൽ ഭാൎയ്യയാണ് സമാശ്വസിപ്പിക്കുന്നതു്. ഭാൎയ്യയുള്ളവൻ മാത്രമേ വിശ്വാസ്യനാകയുള്ളു. ഇങ്ങിനേയെല്ലാംകൊണ്ടും ഭാൎയ്യയാണ് പുരുഷന്നു് പരമമായ ഗതി. മൃതനായ ഭൎത്താവ് നരകത്തിൽത്തന്നേ താഴുന്നതായാലും പതിവ്രതയായ ഭാൎയ്യ അവിടേയും ചെന്നു് അവനേ രക്ഷിക്കും. താനാണ് മുമ്പിൽ മരിച്ചതെങ്കിൽ അവൾ ഭൎത്താവിന്റെ വരവ് കാത്തുകൊണ്ടിരിക്കും. ഭൎത്താവ് ആദ്യം മരിച്ചുപോയാൽ അവനേ അവൾ പിന്തുടരും. അതുകൊണ്ടാണ് പാണിഗ്രഹണക്രമം ഏൎപ്പെട്ടതു്. ഇഹപരലോകങ്ങളിൽ ഭാൎയ്യയും ഭൎത്താവും കൈയോടു കൈ ചേൎത്തു നില്ക്കുന്നവരാണ്. താൻ ജനിപ്പിച്ചിട്ടുള്ള താൻ-തന്നേയാണ് പുരുഷന്നു് പുത്രൻ. ആ നിലയ്ക്കു് മകന്റെ അമ്മയായ ഭാൎയ്യയേ പുരുഷൻ തന്റെ അമ്മയേപ്പോലേ മാനിക്കണം. ഭാൎയ്യയിൽ ജനിച്ച പുത്രനേ, കണ്ണാടിയിൽ നിഴലിച്ച തന്റെ മുഖമെന്നപോലേ കണ്ടു് പുണ്യവാനായ പിതാവ്, സ്വൎഗ്ഗം പ്രാപിച്ചതുപോലേ ആഹ്ലാദിക്കുന്നു. മനോദുഃഖത്താൽ തപ്തരാകയും, വ്യാധിയാൽ ആതുരരാകയും ചെയ്യുന്നവർ അവരുടേ ദാരങ്ങളാൽ, വെയിലേറു തളൎന്നവർ വെള്ളത്താലെന്നപോലേ സന്തുഷ്ടരായിത്തീരും. സ്ത്രീകൾ കോപിച്ചാൽത്തന്നേയും അവരേ പുരുഷന്മാർ ദ്വേഷിക്കരുതു്. അവരിൽനിന്നാണല്ലോ പുരുഷന്മാർ സുഖവും പ്രീതിയും ധൎമ്മവും നേടുന്നതു്. പുരുഷന്നു് സ്വന്തം ആത്മാവിനേത്തന്നേ ജനിപ്പിക്കുന്ന സനാതനമായ പുണ്യക്ഷേത്രമാണ് സ്ത്രീ. മഹൎഷികൾക്കുകൂടിയും സ്ത്രീയെക്കൂടാതേ പ്രജാസൃഷ്ടിക്ക് ശക്തിയില്ല. ഓടിച്ചാടി നടന്നു് മെയ്യെല്ലാം മൺപൊടികൊണ്ടു മൂടിയ മകൻ അച്ഛനേ ചെന്നു പുണരുമ്പോൾ ആ അച്ഛന്നു് അതിലധികം ആനന്ദം മറെറന്തുണ്ടു! അവിടുത്തേ മകൻ ഇതാ, തന്നെത്താൻ വന്നു് അവിടുത്തേ മുമ്പിൽനിന്നു് ആഗ്രഹത്തോടേ കടക്കണ്ണിട്ടു നോക്കുമ്പോൾ ആ മകനേ അവിടുന്നു് അനാദരിക്കുന്നതു് എന്തുകൊണ്ടു്? വെറും ഉറുമ്പുകൾ കൂടിയും അവയുടേ മുട്ടകൾ അവതന്നേ എടുത്തു നടക്കുന്നതല്ലാതേ ഉടച്ചുകളയുന്നില്ല. ധ

ർമ്മാത്മാവായ അവിടുന്ന് എന്തുകൊണ്ടാണ് സ്വന്തം ആത്മജനേ കൈക്കൊള്ളാത്തത്? മകനേ എടുത്ത് കുട്ടികളേ ആശ്ലേഷിക്കുമ്പോഴുള്ള ആ സ്പർശസുഖത്തോട്, വസ്ത്രസ്പർശംകൊണ്ടോ വധൂസ്പർശംകൊണ്ടോ ജലസ്പർശംകൊണ്ടോ ഉണ്ടാകുന്ന സുഖം കിടനില്ക്കയില്ല. ഇരുകാലികളിൽ ബ്രാഹ്മണനും, നാൽക്കാലികളിൽ പശുവും, ഉൽകൃഷ്ടന്മാരിൽ ഗുരുവുമെന്നപോലേ സ്പർശങ്ങളായവയിൽ പുത്രനും ശ്രേഷ്ഠത്വം ചേർന്നു ശോഭിക്കുന്നു. പുത്രസ്പർശംപോലേ അത്രയും സ്പർശസുഖം മറ്റൊന്നിലുമില്ലാത്തതുകൊണ്ട്, ഈ പ്രിയദർശനനായ കുമാരൻ അവിടുത്തെ ആശ്ലേഷിച്ച് സ്പർശിക്കട്ടെ. അവിടുത്തേക്ക് ദുഃഖവിനാശകനായ ഈ കുമാരനെ ഞാൻ പ്രസവിച്ചപ്പോൾ, ഒരു നൂറ് അശ്വമേധം ചെയ്യുന്നവനാണ് ഇവനെന്ന് ആകാശത്തിൽനിന്ന് അശരീരിവാക്ക് പുറപ്പെടുകയുണ്ടായി. അങ്ങിനെയുള്ള ഈ വീരനന്ദനനേ അവിടുന്ന് കൈക്കൊള്ളുകയില്ലയോ? വിദേശവാസം കഴിഞ്ഞ് വീട്ടിൽ വന്നെത്തുന്നവർ ആദ്യംതന്നേ മക്കളേ എടുത്ത് മടിയിൽവെച്ച് വാത്സല്യത്തോടെ മുകർന്ന് ലാളിക്കുന്നത് അവിടുന്ന് അറിയാത്തതാണോ? പുത്രന്മാരുടെ ജാതകർമ്മങ്ങളിൽ ബ്രാഹ്മണർ ഉച്ചരിക്കുന്ന വേദമന്ത്രം അവിടുന്ന് ഓർത്തു നോക്കുക. "എന്റെ ഓരോ അംഗത്തിൽനിന്നും എന്റെ ഹൃദയത്തിൽനിന്നും നീ സംഭവിച്ചിരിക്കുന്നു. പുത്രനായ നീ എന്റെ ആത്മാവുതന്നേയാണ്. നീ ഒരു നൂറാണ്ടുകാലം വാണാലും! എന്റെ ജീവിതവും എനിക്കുള്ള അക്ഷയമായ സന്താനപരമ്പരയും നിനക്കധീനമാണ്. അതുകൊണ്ട് അല്ലയോ മകനേ, നീ ഒരു നൂറാണ്ടുകാലം സസുഖം വാണാലും!—" എന്നിങ്ങിനേയാണല്ലോ ആ വേദമന്ത്രം. അവിടുത്തേ ശരീരത്തിൽനിന്നാണ് ഇവൻ ജനിച്ചിരിക്കുന്നത്. സരസ്സിൽ സ്വന്തം ഛായപോലേയാണ് അച്ഛൻ മകനേ കാണുന്നത്. ആ രീതിയിൽത്തന്നേ ഇവനേ അവിടുന്ന് നോക്കിയാലും! (വൈദികവിധിപ്രകാരം ഗൃഹസ്ഥൻ സദാ സൂക്ഷിക്കേണ്ടതായ പുണ്യാഗ്നികളിൽ ഒന്നായ) ഗാർഹപത്യത്തിൽനിന്ന് ആഹുതിക്കായുള്ള അഗ്നിയെപ്പോലെയാണ് അവിടുത്തേ ശരീരത്തിൽനിന്ന് ഇവൻ ജനിച്ചിരിക്കുന്നത്; അവിടുന്നുതന്നേ ഇവന്റെ രൂപത്തിൽ മറ്റൊരാളായി നില്ക്കുന്നുവെന്നേയുള്ളു. വേട്ടയാടിക്കൊണ്ട് മൃഗത്തിന്റെ പിന്നാലേ ഓടിത്തളർന്ന് അവിടുന്ന് എന്റെ അച്ഛന്റെ ആശ്രമത്തിൽ വരികയും അപ്പോൾ എന്നേ പരിഗ്രഹിക്കയുമാണല്ലോ ഉണ്ടായത്. ഉർവ്വശി, പൂർവ്വചിത്തി, സഹജന്യ, മേനക, വിശ്വാചി, ഘൃതാചി എന്നീ ആറുപേരാണ് അപ്സരസ്സുകളിൽ ശ്രേഷ്ഠകൾ. അവരിൽ ബ്രഹ്മസംഭവയാ

യ മേനകയ്ക്കു് വിശ്വാമിത്രനിൽനിന്നുണ്ടായ മകളാണു് ഞാൻ. സ്വൎഗ്ഗത്തിൽനിന്നു് ഭൂമിയിൽ വന്നു് ഗൎഭം ധരിച്ചു് ആ അപ്സരോരത്നം ആ ഗൎഭമായ എന്നെ, അന്യനാലുണ്ടായ സന്താനത്തെ കുലടയെന്നപോലെ, ഹിമവൽപ്രദേശത്തു് കൈവിട്ടുകളഞ്ഞു. പൂൎവ്വജന്മത്തിൽ ഞാൻ ചെയ്ത പാപത്തിന്റെ ഫലമായി എന്നെ ശൈശവത്തിൽത്തന്നെ എന്റെ ബന്ധുക്കൾ പരിത്യജിച്ചിരിക്കുന്നു. ഇതാ, ഇപ്പോഴും അവിടുന്നും അതുതന്നെ ചെയ്തു. അവിടുത്തേക്കു് നിരാകൃതയായ ഞാൻ എന്റെ ആശ്രമത്തിലേക്കുതന്നെ പോയിക്കൊള്ളാം. എന്നാൽ, അവിടുത്തെ ഈ സ്വന്തം മകനെ അവിടുന്നു് കൈവിടരുതു്."

ദുഷ്യന്തൻ:—"എടോ, ശകുന്തളേ, നിന്നിൽ എനിക്കു് മകനുണ്ടായിട്ടുള്ളതായി ഞാൻ അറികയില്ല. സ്ത്രീകൾ അസത്യം പറയുക സാധാരണമാണു്; അതിൽ ആരാണു് ശ്രദ്ധ കൊടുക്കുക! നിൎദ്ദയയും കുലടയുമായ മേനകയാണത്രേ നിന്റെ അമ്മ! അവൾ നിന്നെ ഹിമവൽഗിരിമേൽ നിൎമ്മാല്യത്തെപ്പോലെ തള്ളിക്കളഞ്ഞു പോയിയെന്നോ! നിന്റെ അച്ഛനാവട്ടെ, ക്ഷത്രിയനായി ജനിച്ചിട്ടും ബ്രാഹ്മണത്വത്തിന്നായി മോഹിച്ചു് കാമത്തിന്നടിമപ്പെട്ട ആ നിൎദ്ദയനായ വിശ്വാമിത്രനാണത്രേ! അഥവാ നിന്റെ അമ്മയായ മേനക അപ്സരോരത്നവും, അച്ഛനായ വിശ്വാമിത്രൻ മഹൎഷിവൎയ്യനുമാണെന്നുതന്നെയിരിക്കട്ടെ. അവരുടെ സന്താനമായ നീ എന്താണിങ്ങനെ വേശ്യയേപ്പോലെ പുലമ്പുന്നതു്? ശ്രദ്ധേയമല്ലാത്ത വാക്കുകൾ പറയുന്നതിൽ നിനക്കു് ഒട്ടും ലജ്ജയുള്ളതായി കാണുന്നില്ല. പ്രത്യേകിച്ചു് അത്തരം വാക്കുകൾ ഈ എന്റെ സന്നിധിയിൽവെച്ചു് നീ കൂസലില്ലാതെ വൎഷിക്കുന്നു. എടോ, ദുഷ്ടതാപസി, പോ, വെളിയിൽ! ആ ശ്രേഷ്ഠനായ മഹൎഷിയെവിടെ! ആ അപ്സരോവരയായ മേനകയെവിടെ! താപസീവേഷം ധരിച്ച കൃപണയായ നീയെവിടെ! ബാലനെങ്കിലും, അതികായനും അതിബലനുമായ നിന്റെ പുത്രൻ ഈ ചുരുങ്ങിയ കാലംകൊണ്ടു് ഇങ്ങിനെ നീണ്ട തൂണുപോലെ വളൎന്നുവന്നുവെന്നോ! നിന്റെ നികൃഷ്ടജനനത്തെ നീതന്നെ കുലടയേപ്പോലെ വിളിച്ചു പറയുന്നു. കാമാതുരയായ മേനകയ്ക്കു് എങ്ങിനേയോ പിറന്നവളാണത്രേ ഇവൾ! എന്തെല്ലാമാണു് നീ പറയുന്നതെന്നു് എനിക്കൊന്നും മനസ്സിലാകുന്നില്ല. ഞാൻ നിന്നെ നിശ്ചയമായും, അറികയില്ല. അതുകൊണ്ടു് നീ ഇവിടെനിന്നു് എങ്ങോ പോയേക്കുക."

ശകുന്തള:—"അന്യന്റെ കടുകോളമുള്ള ഛിദ്രത്തേയും അവിടുന്നു് കാണുന്നു. എന്നാൽ തന്നിൽ വില്വഫലത്തോളമുള്ള ആ പ

ളളു് അവിടുന്ന് നോക്കുന്നില്ല. സുരന്മാർ മേനകയിലും, മേനക സുരന്മാരിലും വർത്തിക്കുന്നുവെന്ന് പറയത്തക്കവണ്ണം എന്റെ അമ്മയായ മേനക അത്രയും മഹതിയാണ്. അല്ലയോ, രാജാവേ, അവിടുത്തെ ജന്മത്തേക്കാൾ എത്രയോ അധികം ശ്രേഷ്ഠമാണ് എന്റെ ജന്മം. അവിടുന്ന് ഈ ഭൂമിയിൽ മാത്രം പുററിക്കഴിയുന്നു. എനിക്കാവട്ടെ, ആകാശവീഥിയിൽപോലും സഞ്ചരിക്കുവാൻ ശക്തിയുണ്ട്. നാം തമ്മിലുള്ള വ്യത്യാസം മഹാമേരുവും കടുകിൻ മണിയും പോലേ അത്ര വമ്പിച്ചതാണ്. ഇന്ദ്രൻ, കുബേരൻ, വരുണൻ, യക്ഷന്മാർ മുതലായവരുടേ മന്ദിരങ്ങളിൽ കൂടിയും ചെല്ലുവാൻതക്ക പ്രഭാവം എനിക്കുണ്ടെന്ന് ഞാൻ അവിടുത്തേക്ക് കാണിച്ചുതരാം. ഞാൻ ഇത് സത്യമാണ് പറയുന്നത്. അസത്യം ഒരിക്കലും പറയുന്നവളല്ലാ ഞാൻ. എന്നാൽ അവിടുത്തോടുള്ള വിദ്വേഷത്താൽ ഞാൻ അഹങ്കരിക്കയാണ് ചെയ്യുന്നതെന്ന് അവിടുന്ന് കരുതാതിരിക്കേണമേ! അവിടുന്ന് കരുതുംപോലേ ഞാൻ ഒരു പുംശ്ചലിയും, അസത്യവാദിനിയുമല്ലെന്ന് തെളിയിക്കുവാനായി ഞാൻ പറയുന്നത് അതിരു് കടക്കുന്നുണ്ടെങ്കിൽ അത് അവിടുന്ന് ക്ഷമിച്ചാലും! കുററമേതും പററാത്തവനാണ് താനെന്ന് അവിടുന്ന് ഭാവിക്കുന്നുവല്ലോ. തീരേ വിരൂപനായവൻതന്നേ, തന്റെ മുഖം കണ്ണാടിയിൽ കാണുന്നതുവരെക്കും, താൻ മററുള്ളവരേക്കാൾ സുന്ദരനാണെന്ന് സങ്കല്പിക്കുക പതിവാണ്. തന്റെ മുഖ വൈകൃതം കണ്ണാടിയിൽ പ്രതിബിംബിച്ചു് കാണുമ്പോഴാണ് തനിക്കും അന്യർക്കും തമ്മിൽ രൂപഭംഗിയിലുള്ള അന്തരം അവൻ അറിയുന്നത്. എന്നാൽ, പ്രകൃത്യാ അതിസുന്ദരനായുള്ളവനാവട്ടേ, രൂപഗുണത്തേ സംബന്ധിച്ച് അന്യരേ അവമതിക്കയില്ല. ദുർവ്വാക്കുകൾ അധികമായി ജല്പിക്കുന്നവൻ എപ്പോഴും അന്യരേ കുററപ്പെടുത്തിക്കൊണ്ടിരിക്കും. മൂഢന്മാർ, അന്യർ പറയുന്ന ശുഭാശുഭവാക്കുകളിൽനിന്ന്, സൂകരം പുരീഷമെന്നപോലേ അശുഭത്തേമാത്രമേ ഗ്രഹിക്കയുള്ളൂ. പ്രാജ്ഞനാവട്ടേ, അന്യനിൽനിന്നു പുറപ്പെടുന്ന ശുഭാശുഭ സമ്മിശ്രമായ വാക്കുകളിൽനിന്ന്, ഹംസം ജലത്തിൽ കലർന്ന ക്ഷീരത്തേയെന്നപോലെ, ശുഭത്തേമാത്രം കൈക്കൊള്ളുന്നു. പരാപവാദത്തിൽ സജ്ജനം ഖേദിക്കയും ദുർജ്ജനം മോദിക്കയും ചെയ്യുന്നു. ശിഷ്ടന്മാർ വൃദ്ധജനത്തേ വന്ദിച്ച് സന്തോഷിക്കുമ്പോൾ, ദുഷ്ടന്മാർ അവരേ ശകാരിച്ച് രസിക്കുന്നു. സത്തുക്കൾ ഗുണദർശികളാണ്. ദോഷദർശികളാണ് മൂഢന്മാർ. സജ്ജനത്തേ ദുർജ്ജനമാണെന്ന് ദുർജ്ജനം പറയുന്നതുപോലേ അത്രയും ഹാസ്യതരമായി ലോകത്തിൽ മറെറാന്നില്ല. സത്യധർമ്മങ്ങളിൽനിന്ന് തെററിയവനോ

കൃഷ്ണസർപ്പമെന്നപോലെ നാസ്തികന്മാർപോലും ഭയപ്പെടുന്നു; പിന്നെ ആസ്തികന്മാക്ക് അവനെയുള്ള ഭയം എത്രയെന്ന് പറയേണ്ടതുണ്ടോ! താൻതന്നെ ജനിപ്പിച്ച തൻെറ മകനെതന്നെ നിരാകരിക്കുന്നവന്ന് നിശ്ചയമായും പുരോഗതിയില്ല. അവനുള്ള സമ്പത്ത് ദേവന്മാർ നശിപ്പിക്കും. കുലവംശപ്രതിഷ്ഠയായിട്ടാണ് പിതൃക്കൾ പുത്രനെ ഗണിക്കുന്നത്. സർവ്വ ധർമ്മങ്ങൾക്കും ആധാരമായ പുത്രനെ ആരും പരിത്യജിക്കരുത്. ധർമ്മവും കീർത്തിയും മനസ്സംപ്രീതിയും ഉണ്ടാക്കുന്നവരാണ് മക്കൾ. അവരാണ് പിതൃക്കളെ നരകത്തിൽനിന്ന് കരകയറ്റുന്നത്. അങ്ങിനെയുള്ള പുത്രനെ, അല്ലയോ, രാജേന്ദ്ര, അവിടുന്ന് തനിക്കുവേണ്ടിയും സത്യധർമ്മങ്ങൾക്കുവേണ്ടിയും കൈവിടാതിരിക്കണം. മഹാരാജാവായ അവിടുത്തേക്ക് കാപട്യം അരുത്. നൂറു കിണറുകളെക്കാൾ ഒരു കുളവും, നൂറു കുളങ്ങളേക്കാൾ ഒരു യാഗവും, നൂറു യാഗങ്ങളേക്കാൾ ഒരു മകനും ശ്രേഷ്ഠതയെ അർഹിക്കുന്നു. അതുപോലെതന്നെ, നൂറു പുത്രന്മാരെക്കാൾ സത്യമാണ് ഉയർന്നു നില്ക്കുന്നത്. ഒരായിരം അശ്വമേധത്തെക്കാളും സത്യത്തിന്ന് മെച്ചം കൂടും. സത്യംപോലെ മറെറാരു ധർമ്മമില്ല. സത്യംപോലെ വിശിഷ്ടമായി മറെറാന്നും തന്നെയില്ല. അസത്യംപോലെ അത്ര ഉഗ്രമായിട്ടും വേറൊന്നില്ല. സത്യമാണ് പരമമായ ബ്രഹ്മം. സത്യംതന്നെയാണ് ഉൽകൃഷ്ടധർമ്മം. അവിടുന്ന് ധർമ്മം വെടിയരുത്; സത്യത്തിൽനിന്ന് മാറുകയുമരുത്. ഇനി എനിക്ക് അവിടുത്തെ ഒന്നും തന്നെ അറിയിക്കേണ്ടതായില്ല. ഞാൻ ഇതാ, പോകുന്നു. അസത്യവാദിയായ അവിടുത്തോട് എനിക്കൊരു ചേർച്ചയും വേണ്ട. അവിടുന്ന് തള്ളിക്കളഞ്ഞാലുമില്ലെങ്കിലും, നാലററങ്ങൾക്കുള്ളിൽ, മേരുമാമല ചൂടിനില്ക്കുന്ന ഈ ഭൂമിയെ എൻെറ ഈ മകൻ ഭരിക്കാതിരിക്കയില്ല.”

ഇത്രയും പറഞ്ഞ് ശകുന്തള അവിടെനിന്ന് പുറപ്പെട്ടു. അപ്പോൾ ഋത്വിക്കുകളും പുരോഹിതന്മാരും, ആചാര്യന്മാരും മന്ത്രിമാരും ചൂഴ്ന്ന ആ സദസ്സിലേക്ക്, താഴെ കാണിച്ച പടി അശരീരിവാക്ക് ആകാശത്തിൽനിന്ന് പുറപ്പെട്ടുവന്നു:—

“അച്ഛൻെറ ഉലയാണ് അമ്മ. അതിൽനിന്ന്, താൻതന്നെ മറെറാരു രൂപത്തിൽ ജനിച്ചിട്ടുള്ളതാണ് മകൻ. എടോ, ദുഷ്യന്ത, മകനെ ഭരിക്കയും ഭാര്യയെ മാനിക്കയും ചെയ്യുക. സ്വന്തം ബീജത്തിൽനിന്ന് ഉത്ഭവിച്ച പുത്രൻ പിതാവിനെ നരകത്തിൽനിന്ന് രക്ഷിക്കും. ഇവളിൽ ഈ കുട്ടിയെ ജനിപ്പിച്ചത് ഭവാൻ തന്നെയാണ്. ശകുന്തള പറഞ്ഞതെല്ലാം സത്യം തന്നെ. ഭർത്താവിൻെറ സ്വന്തം ശരീരത്തെ മറെറാരു രൂപത്തിൽ ഭാര്യ പ്രസവിക്കുന്നതാണ് മകൻ. അതുകൊണ്ടും

ശകുന്തളയുടെ മകനെ ഭവാൻ ഭരിക്കുക. ജീവിച്ചിരിക്കുന്ന പുത്രനെ വെടിഞ്ഞ് ജീവിക്കേണ്ടി വരുന്നത് വലിയൊരു വിപത്തുതന്നെ. അല്ലയോ, രാജാവേ, ശാകുന്തളനായ ഈ ദൌഷ്യന്തിയെ കൈക്കൊണ്ട് ഭരിക്കുക. ഞങ്ങൾ പറഞ്ഞത് കേട്ട് ഭവാൻ ഭരിക്കകൊണ്ട് ഈ പുത്രന് ഭരതൻ എന്നാവട്ടെ പേർ."

ആകാശത്തിൽ നിന്നുണ്ടായ ഈ ദേവോക്തി കേട്ട് സന്തുഷ്ടനായിത്തീർന്ന രാജാവ്, പുരോഹിതന്മാർ, മന്ത്രിമാർ മുതലായവർ ഉൾപ്പെടെയുള്ള ആ സദസ്യരോട് ഇങ്ങിനെ പറഞ്ഞു:—

"ദേവദൂതൻ പറഞ്ഞത് നിങ്ങളെല്ലാവരും കേട്ടുവല്ലോ. ഇവൻ എന്റെ മകനാണെന്ന് എനിക്ക് മുമ്പുതന്നെ അറിയാം. ശകുന്തള വന്നു പറഞ്ഞ ഉടനെ ഞാൻ ഈ കുട്ടിയെ ആദരിച്ചാൽ, ജനങ്ങൾക്കുണ്ടാകാവുന്ന ശങ്ക ഇവന്റെ ശുദ്ധിയെ കളങ്കിതമാക്കിയേക്കും. അതു കരുതിയാണ് ഇത്രയും നേരം എന്റെ മകന്റെ മുമ്പിൽ അന്യനെന്നപോലെ ഞാൻ വർത്തിച്ചത്."

അശരീരിവാക്യത്തെക്കൊണ്ട്, സ്വന്തം പുത്രനുള്ള പരിശുദ്ധി വെളിപ്പെടുത്തിയതിൽപ്പിന്നെ, ദുഷ്യന്തൻ ആ കുട്ടിയെ കൈക്കൊണ്ട് സമുചിതകർമ്മങ്ങളെല്ലാം വാത്സല്യപൂർവ്വം നടത്തി. മകനെ എടുത്ത് പുണരുകയും മുകരുകയും ചെയ്ത്, അദ്ദേഹം സന്തുഷ്ടികൊള്ളുകയും, ബ്രാഹ്മണപൂജയേറ്റും, വന്ദിസ്തുതികൾ കേട്ടും, പുത്രസ്പർശസുഖം പേർത്തും വിജയിക്കുകയും ചെയ്തു. ശകുന്തളയെ യഥാധർമ്മം ആദരിച്ചതിൽപ്പിന്നെ അവളെ അദ്ദേഹം സമാശ്വസിപ്പിച്ചത് ഇങ്ങിനെയാണ്:—

"ദേവീ, നാം തമ്മിലുണ്ടായ വേഴ്ച നാട്ടുകാർ അറികയില്ല. അവരെ അറിയിക്കുവാനും നിന്റെ പരിശുദ്ധിക്കുവേണ്ടിയുമാണ് ഞാൻ നിന്നോട് അന്യന്റെ നിലയിൽ പെരുമാറിയത്. നിന്നെപ്പറ്റി നാട്ടുകാർ സംശയിക്കാതിരിക്കുന്നതിനും, പുത്രന് രാജ്യം കൊടുക്കുന്നതിനും ഞാൻ ഇങ്ങിനെയൊരു പരീക്ഷണം ചെയ്തുവെന്നേയുള്ളു. പ്രിയേ, നിന്നെ ഞാൻ ക്രോധിപ്പിച്ചപ്പോൾ നീ പറഞ്ഞ അപ്രിയമെല്ലാം സ്നേഹത്തോടുകൂടി ഞാൻ ക്ഷമിച്ചിരിക്കുന്നു."

ഇങ്ങിനെ, സാന്ത്വനോക്തികളാൽ പ്രിയതമയെ പ്രസാദിപ്പിക്കയും, വസ്ത്രാന്നപാനാദികൾ നൽകി സല്ക്കരിക്കയും ചെയ്തു. ശകുന്തളാത്മജനെ ഭരതനെന്ന പേരോടുകൂടി ദുഷ്യന്തരാജർഷി യുവരാജാവാക്കി. ആ കുമാരൻ രാജാക്കന്മാരെയെല്ലാം വെന്ന് ചക്രവർത്തിയായി ശോഭിച്ചു. അന്നുമുതൽക്കാണ് ഈ ഭൂഖണ്ഡത്തിന് ഭാരതം എന്ന് പേരുണ്ടായത്. അതിന് പിമ്പും, അതിന് മുമ്പുമുള്ള രാജാക്കന്മാരെല്ലാം ഭരത സാർവ്വഭൌമനാൽ ഭാരതന്മാരായി.

---

# പതിനാലാം അദ്ധ്യായം. സംവരണൻ.

ഭരതന്റെ പ്രപൌത്രനായി ഹസ്തിയെന്നൊരു രാജാവുണ്ടായിരുന്നു. അദ്ദേഹമാണു് ഹാസ്തിനപുരം നിൎമ്മിച്ചതു്. ഹസ്തിയുടെ പൌത്രനായ അജമീഢന്നു് കൈകേയി, ഗാന്ധാരി, വിശാല, ഋക്ഷ എന്നീ നാലു പത്നികളിൽ കൂടി രണ്ടായിരത്തിനാനൂറു മക്കളുണ്ടായി. അവരിൽ സംവരണനാണു് വംശധരനായി ശോഭിച്ചതു്.

അക്കാലത്തു് സൂൎയ്യന്നു് തപതിയെന്ന പേരായി തേജോമയിയായ ഒരു കുമാരിയുണ്ടായി. സൂൎയ്യാത്മജയായ സാവിത്രിയുടെ ഇളയസഹോദരിയും തപസ്വിനിയുമായ തപതി മൂപ്പാരെങ്ങും വിശ്രുതയായി. ദേവാസുരന്മാരിലാവട്ടെ, യക്ഷരാക്ഷസന്മാരിലാവട്ടെ, ഗന്ധൎവ്വാപ്സരസ്സുകളിലാവട്ടെ തപതിയെപ്പോലെ അത്രയും രൂപഗുണം തികഞ്ഞ മറെറാരുവൾ ഇല്ലെന്നുവന്നു. കോട്ടമോ കുറവോ തെല്ലുമില്ലാതെ, ചേൎന്നിണങ്ങിയ മെയ്യഴകാൎന്ന ആ സുവേഷയും നീലായതലോചനയുമായ ഭാമിനി സാധ്വിയും സുവ്രതയുമായി ശോഭിച്ചു. രൂപശീലഗുണങ്ങളാൽ അവൾക്കു സദൃശനായ വരനെ ലോകമൊന്നിലും കണ്ടില്ല. യൌവനം തികഞ്ഞ മകളെ നോക്കി, അവൾക്കു ചേൎന്ന വരൻ ആരെന്നും എവിടെയെന്നുമുള്ള വിചാരത്തിൽ സൂൎയ്യൻ നിമഗ്നനായി. ഒടുവിൽ, ആ ദേവൻ തീൎമ്മാനിച്ചതു് തന്റെ മകളെ സംവരണന്നു് കൊടുക്കുവാനാണു്.

സംവരണൻ കിരീടധാരണംകഴിഞ്ഞ ഉടനേ സൂൎയ്യാരാധനയിൽ ഏൎപ്പെട്ടു. അദ്ദേഹം നിയതവ്രതനും നിരഹങ്കാരനും തപോനിഷ്ഠനുമായി അൎഘ്യമാല്യാദികളെക്കൊണ്ടു ഉദയഭാസ്കരനെ ഭക്തിപൂൎവ്വം പൂജിച്ചുവന്നു. ആ കാലത്തിൽ ദീപ്താംശുവെന്നപോലെ ഭൂമിയിൽ സംവരണൻ സ്വതേജസ്സാൽ ശോഭിച്ചു. ഉദിച്ചുയരുന്ന സൂൎയ്യനെ ബ്രഹ്മാദികളെന്നപോലെ സംവരണനെ ബ്രാഹ്മണാദി പ്രജകൾ ആരാധിക്കുവാൻ തുടങ്ങി. ആ രാജാവു് കാന്തികൊണ്ടു് ചന്ദ്രനേയും, തേജസ്സുകൊണ്ടു് സൂൎയ്യനേയും അതിക്രമിച്ചു വിളങ്ങുന്നതായി ശിഷ്ടന്മാരെന്നപോലെ ദുഷ്ടന്മാരും കണ്ടു. ഒരുനാൾ, ആ അമിതവിക്രമനായ സംവരണൻ പൎവ്വതപ്രദേശത്തു് വേട്ടയാടുവാൻ പോയി. നായാട്ടിൽ, ക്ഷീണം പെരുത്തു് ദാഹിച്ചു തളൎന്ന കുതിര ആ മലയിൽത്തന്നെ ചത്തു വീഴുകയാൽ, രാജാവിന്നു് അവിടെ ഏകനായി, കാൽനടയായി ചുറേറണ്ടി വന്നു. അപ്പോൾ, അവിടെ, നിസ്തുലസൌന്ദൎയ്യവതിയായ ഒരു കന്യക ഏകയായി നില്ക്കുന്നതു കണ്ടു്, അവളെ അദ്ദേഹം അത്ഭു

തകൊണ്ടും ആഗ്രഹംകൊണ്ടും നിൎന്നിമേഷനായി നോക്കിനിന്നു. ആരായിരിക്കാം അവൾ എന്നു് സംവരണൻ സംശയിച്ചുതുടങ്ങി. രൂപഗുണംകൊണ്ടു് അവൾ ശ്രീദേവിയെപ്പോലെ വിളങ്ങുന്നു. സൂൎയ്യനിൽനിന്നു പതിച്ച പ്രഭയാണോ ഇക്കാണുന്നതു്! ആകാരവും തേജസ്സും നോക്കിയാൽ അഗ്നിശിഖയാണു് ഈ നില്ക്കുന്നതെന്നു് തോന്നിപ്പോകും. കാന്തിയും പ്രസന്നതയുംകൊണ്ടു്, ചന്ദ്രലേഖയായിരിക്കുമോ തന്റെ മുമ്പിൽ കാണുന്നതു് എന്നും ആ രാജാവു് ശങ്കിക്കയുണ്ടായി. ആ നീലവിലോചന ഹിരണ്മയമായ പ്രതിമപോലെ ആ പൎവ്വതാഗ്രത്തിൽ ശോഭിച്ചു. അവളുടെ രൂപവേഷങ്ങളാൽ വൃക്ഷലതാസമ്പൂൎണ്ണമായ ആ ഗിരിക്കൂടിയും ഹിരണ്മയമായി തിളങ്ങിത്തുടങ്ങി. ആ കന്യകയെ കണ്ടപ്പോൾ, ലോകത്തിലെ മറ്റെല്ലാ വനിതകളും രാജാവിന്നു് ഗണ്യരല്ലാതായി. തന്റെ ദൃഷ്ടിക്കു് ഇപ്പോഴേ സാഫല്യമുണ്ടായുള്ളുവെന്നു് അദ്ദേഹം കരുതി. ജനിച്ച നാൾ മുതൽ അന്നേവരെ ആ രാജാവു് കണ്ടിട്ടുള്ള ഏതൊരു വസ്തുവും ദൎശനീയത്വംകൊണ്ടു് അവളോടു സദൃശമല്ലെന്നു നിശ്ചയിച്ചു. ദേവാസുരമനുഷ്യന്മാരടങ്ങിയ ലോകത്തെ മുഴുവൻ കടഞ്ഞു കടഞ്ഞു് സത്തെടുത്തു് വിധിയാൽ നിൎമ്മിതമായതാണു് ഇവളുടെ രൂപമെന്നു് അദ്ദേഹത്തിന്നു തോന്നി. രൂപസൌന്ദൎയ്യംകൊണ്ടു് ലോകത്തിൽ അസദൃശയായ ആ കന്യകയെ, ഇങ്ങിനെയോരോന്നു് ചിന്തിച്ചുകൊണ്ടു് സംവരണൻ നോക്കിനോക്കി നിന്നു. ആ കല്യാണാംഗിയാൽ കാമബാണപീഡിതനായ രാജാവു് കുറേനേരം ചിന്തയിൽ മുങ്ങിക്കിടന്നതിൽപ്പിന്നെ, മനസ്സിൽ മന്മഥാഗ്നി തീവ്രതരം കത്തിക്കാളിത്തുടങ്ങുകയാൽ, താൻ ബലാഢ്യനായിരുന്നിട്ടും ആ അബലയുടെ മുമ്പിൽ ചെന്നു് ഇങ്ങിനെ പറഞ്ഞു:— "നീ ആരാണു്? എന്തിന്നാണു് ഇവിടെ വന്നു നില്ക്കുന്നതു്? എടോ, ശുചിസ്മിതേ, സൎവ്വാംഗസുന്ദരിയും സൎവ്വാഭരണഭൂഷിതയുമായ നീ ഈ നിൎജ്ജനമായ കാട്ടിൽ ഏകയായി നടക്കുന്നതു് എന്തുകൊണ്ടു്? ഈ ആഭരണങ്ങളാൽ നീയല്ല, നിന്നാൽ ഈ ആഭരണങ്ങളാണു് ശോഭിക്കുന്നതു്. സുരാസുരവനിതകളിലോ, യക്ഷരാക്ഷസവധുക്കളിലോ, നാഗാംഗനകളിലോ, ഗന്ധൎവ്വമാനുഷസ്ത്രീകളിലോ നിന്നെപ്പോലെ രൂപവതിയായി ആരുമില്ല. ഞാൻ കാണുകയും കേൾക്കുകയും ചെയ്തിട്ടുള്ള വരാംഗനകളിൽ ആരുംതന്നെ നിന്നോടൊക്കുകയില്ലെന്നു് ഞാൻ വിചാരിക്കുന്നു. പൂൎണ്ണേന്ദുപോലെ കാന്തി ചൊരിയുന്ന നിന്റെ മുഖവും കമലദളംപോലെ ചന്തം ചിന്നുന്ന മിഴികളും കണ്ടതുമുതൽ മന്മഥൻ എന്നെ മഥിച്ചുതുടങ്ങിയിരിക്കുന്നു."

ആ നിൎജ്ജനാരണ്യത്തിൽ കാമാൎത്തനായി നിന്നുകൊണ്ടു് രാജാവു് ഇത്രയും പറഞ്ഞതിന്നു് മറുപടിയായി അവൾ ഒന്നുംതന്നെ മിണ്ടിയില്ല. കാമപ്രലാപം ചെയ്യുന്ന സംവരണൻ നോക്കിനില്ക്കവേ തന്നെ, അവൾ, മേഘത്തിൽ മിന്നലെന്നപോലെ പെട്ടെന്നങ്ങു മറഞ്ഞുപോയി. ഉന്മത്തനെപ്പോലെ സംഭ്രമിച്ചുകൊണ്ടു് അദ്ദേഹം ആ സുന്ദരിയെ തിരഞ്ഞു് തിരഞ്ഞു് ആ കാട്ടിലെങ്ങും ചുററിത്തിരിഞ്ഞു. അവളെ അവിടെ ഒരിടത്തും കാണായ്കയാൽ ആ പാൎത്ഥിവൻ വിലപിക്കയും, ഒരു മുഹൂൎത്തം നിശ്ചേഷ്ടനായി നിന്നുപോകയും ചെയ്തു.

ശത്രുവീരന്മാരെ വെട്ടി വീഴ്ത്തുന്ന ആ നൃപതി, തന്റെ കാമിനിയെ കാണായ്കയാൽ കാമമോഹിതനായിത്തീൎന്നു് ആ വെറും നിലത്തു് വീണു. രാജാവിന്റെ ആ സ്ഥിതികണ്ടു് പീനായതശ്രോണിയായ ആ ചാരുഹാസിനി അദ്ദേഹത്തിന്റെ സമീപത്തുചെന്നു് തേന്മൊഴി പൊഴിച്ചു് വിളിച്ചുണൎത്തി. എന്നിട്ടു്, ആ കാമപീഡിതനെ നോക്കി, അവൾ പുഞ്ചിരി തൂകി, കൊഞ്ചിക്കുഴഞ്ഞു് ചില മധുരോക്തികൾ പുറപ്പെടുവിച്ചു.

„എഴുന്നേററാലും, എഴുന്നേററാലും! അവിടുത്തേക്കു് മേന്മേൽ മംഗളമുണ്ടാകട്ടെ. നൃപതിവ്യാഘ്രനും അരിന്ദമനുമായ അവിടുത്തേക്കു് മോഹത്താലുള്ള ഈ കിടപ്പു് ചേരുകയില്ല.”

ഈ കൎണ്ണപീയൂഷമായ വാക്കുകൾ കേട്ടു് രാജാവു് കണ്ണു തുറന്നപ്പോൾ, തന്റെ മുമ്പിൽ നില്ക്കുന്ന ആ സുന്ദരിയെ കണ്ടു്. മന്മഥാഗ്നിയിൽ ദഹിക്കുന്ന അദ്ദേഹം തളൎന്നിടറിയ സ്വരത്തിൽ അവളോടായി ഇങ്ങിനെ പറഞ്ഞു:—

„ഏടോ, വിശാലാക്ഷി, കാമാൎത്തനായ ഞാൻ വരണീയനാണെന്നറിഞ്ഞു് എന്നെ നീ വരിക്കുക. ഞാൻ ഇതാ പ്രാണൻവിടാറായി. നീ നിമിത്തം മന്മഥൻ എന്നിൽ നിശിതങ്ങളായ ശരങ്ങൾ പ്രയോഗിക്കുന്നു. അതു് ശമിപ്പിക്കുവാൻ തക്ക പ്രതിവിധി വേറെയില്ല. കാമക്രോധസൎപ്പത്തിന്റെ കടിയേററു് നിലവിട്ടുഴറുന്ന എന്നെ, ഏടോ, ഭദ്രേ, നീ പ്രാപിച്ചു് ആശ്വസിപ്പിച്ചാലും. കിന്നരഗീതംപോലെ മൊഴി തൂകി, തിങ്കളൊളിപൂണ്ട പത്മാനനയായി വിളങ്ങുന്ന സുന്ദരീരത്നമേ, എന്റെ ജീവിതം നിനക്കധീനമാണു്. നിന്നെക്കൂടാതെ എനിക്കു് ജീവിക്കുവാൻ ശക്തിയില്ല. കാമശരങ്ങളേററു് ഉള്ളം തുളഞ്ഞു് വലയുന്ന എന്നിൽ അംഗനാമണിയായ നിനക്കു് തെല്ലൊന്നു് കനിഞ്ഞുകൂടെയോ? നിന്റെ ഭക്തനാണു് ഞാൻ. എന്നെ നീ കൈവിടരുതു്. പ്രീതിയോടുകൂടി എന്നെ രക്ഷിക്കയാണു് നീ ചെയ്യേണ്ടതു്. നിന്നെ കണ്ടിട്ടുണ്ടായ

ദാഹത്താൽ എൻെറ മനസ്സ് ഇളകിയലയുന്നു. നിന്നെ കണ്ടതോടു കൂടി, ഇനി മറെറാരുവളെ നോക്കുവാൻ എനിക്ക് ഇഷ്ടമില്ലെന്നായി. നിനക്ക് അധീനനും നിൻെറ ഭക്തനുമായ എന്നെ പ്രസാദിപ്പിച്ചാദരിച്ചാലും! നിന്നെ ഞാൻ കണ്ടതുമുതൽ മന്മഥൻ ഘോരശരങ്ങളെക്കൊണ്ട് എൻെറ മനസ്സ് തുളയ്ക്കുന്നു. മന്മഥാഗ്നിയാൽ എനിക്കുണ്ടായിരിക്കുന്ന ഈ കഷ്ടപ്പാട് അനുരാഗപ്രീതികളെക്കൊണ്ട് നീ ആററിക്കളഞ്ഞ് എന്നെ കുളിപ്പിക്കുക. മഹാഘോരനും പ്രചണ്ഡശരനുമായ പുഷ്പായുധൻ എന്നെ ദുസ്സഹമായി വ്രണപ്പെടുത്തുന്നു. കല്യാണാംഗിയായ നീ ആത്മദാനംകൊണ്ട് ആ മന്മഥനെ അടക്കിയാലും! പിതൃജനം സമ്മതിച്ചിട്ടുവേണം എന്നെ അംഗീകരിക്കുവാനെന്നു വിചാരിച്ച് നീ മടിച്ചു നില്ക്കേണ്ട. ഗാന്ധർവ്വവിവാഹം വഴിക്ക് എന്നെ നിനക്ക് പ്രാപിക്കാം. വിവാഹങ്ങളിൽവെച്ച് ശ്രേഷ്ഠമാണ് ഗാന്ധർവ്വം.”

തപതി:—അച്ഛൻെറ രക്ഷയിൽ നില്ക്കുന്ന കന്യകയായ ഞാൻ, ഒട്ടുംതന്നെ സ്വതന്ത്രയല്ല. എന്നിൽ അവിടുത്തേക്ക് പ്രേമമുണ്ടെങ്കിൽ എന്നെ എൻെറ അച്ഛനോടു ചെന്ന് ചോദിക്കയാണ് വേണ്ടതു്. അവിടുത്തെ പ്രാണൻ എനിക്ക് അധീനമായിരിക്കുന്നുവെന്നാണല്ലോ പറഞ്ഞതു്. ദർശനമാത്രത്തിൽത്തന്നെ, എൻെറ ജീവൻ അവിടുത്തേക്ക് അധീനമായിട്ടുമുണ്ട്. എൻെറ ശരീരത്തിന്മേൽ എനിക്ക് അധികാരമില്ലാത്തതുകൊണ്ടാണ് ഞാൻ അവിടുത്തെ അരികേ വരാതെ, അകന്നു നില്ക്കുന്നതു്. അസ്വതന്ത്രകളാണല്ലോ സ്ത്രീകൾ. കുലീനനും ഭക്തവത്സലനും സർവ്വലോകവിശ്രുതനുമായ രാജാവിനെ ഭർത്താവായി കിട്ടുവാൻ ഏതൊരു കന്യകയാണ് ആഗ്രഹിക്കാതിരിക്കുക! പിതൃസമ്മതം മാത്രമേ ഇതിൽ വേണ്ടതുള്ളൂ. അവിടുന്ന് എൻെറ പിതാവായ സൂര്യനെ തപോപ്രണാമവ്രതങ്ങളാൽ പ്രസാദിപ്പിച്ച് എന്നെ തരുവാനായി പ്രാർത്ഥിക്കുക. എന്നെ അവിടുത്തേക്ക് നൽകുവാൻ അദ്ദേഹം ഇഷ്ടപ്പെട്ടാൽ ഞാൻ എപ്പോഴും അവിടുത്തെ വശവർത്തിനിയായിത്തീർന്നുകൊള്ളാം. ലോകപ്രദീപനായ സൂര്യൻെറ മകളും സാവിത്രിയുടെ അനുജത്തിയുമാണ് ഞാൻ.”

ഇത്രയും പറഞ്ഞ ഉടനെ, ആ ശുഭാംഗി ആകാശത്തേക്കുയർന്ന് മറയുകയും, രാജാവ് വീണ്ടും ആ വെറും മണ്ണിൽത്തന്നെ മൂർഛിച്ചു വീഴുകയും ചെയ്തു. രാജാവിനെ കാണാതെ സൈന്യത്തോടൊന്നിച്ച് അന്വേഷിച്ചു നടന്ന മന്ത്രി, ആ രാജാവ് മഹാരണ്യത്തിൽ നിശ്ചേഷ്ടനായി വീണു കിടക്കുന്നതു കണ്ട് തീ പിടിപെട്ടപോലെ എരിപൊരിക്കൊണ്ടുപോയി. ഉടനെ തന്നെ, കാമമോഹിതനായ രാജാവിനെ,

ബുദ്ധികൊണ്ടും വയസ്സുകൊണ്ടും കീർത്തിനയങ്ങൾകൊണ്ടും മാന്യവൃദ്ധനായ മന്ത്രി, അച്ഛൻ മകനേയെന്നപോലേ എടുത്തെഴുന്നേല്പിച്ചു. ശത്രുക്കളേ എതിർത്തു വീഴ്ത്തുന്ന ആ നൃപകേസരി ഇങ്ങിനേ വെറും മണ്ണിൽ വീണുപോയതു് വിശപ്പും ദാഹവും വർദ്ധിക്കകൊണ്ടായിരിക്കാമെന്നു വിചാരിച്ചു് അദ്ദേഹത്തിൻ്റെ ശിരസ്സിൽ മന്ത്രി ശീതളജലം കോരിക്കോരിയൊഴിച്ചു. അതിൽ രാജാവിൻ്റെ താമരപ്പൂമണം ചേർന്ന മകുടം പൊള്ളിപ്പോയി. ഭയം വേണ്ടെന്നും ശുഭമുണ്ടാകട്ടേയെന്നും ആ മന്ത്രി രാജാവിനോടു് സുമധുര സ്വരത്തിൽ മംഗളവാക്കുകൾ പറകയും ചെയ്തു. ബോധം തെളിഞ്ഞു് എഴുന്നേററ രാജാവു് തൻ്റെ സൈന്യത്തെ മുഴുവൻ നഗരത്തിലേക്കു് തിരിച്ചയക്കയാണു് ആദ്യമായി ചെയ്തതു്. മന്ത്രിമാത്രം രാജാവിനെ വിട്ടകന്നില്ല. അന്നു തന്നേ സംവരണൻ ആ പർവ്വതാഗ്രത്തിൽ ഊർദ്ധ്വമുഖനായി കൈ കൂപ്പി നിന്നുകൊണ്ടു് സൂര്യനേ ആരാധിച്ചു തുടങ്ങി. അദ്ദേഹം ശത്രുനാശകനും പുരോഹിതനും മുനിസത്തമനുമായ വസിഷ്ഠനേ ധ്യാനിച്ചു. രാവും പകലും ഒരുപോലെ ആ ഒരേ നില്പിൽത്തന്നേ കഴിയുന്ന രാജാവിൻ്റെ മുമ്പിൽ പന്ത്രണ്ടാം ദിവസം വസിഷ്ഠൻ വന്നു ചേർന്നു. സംവരണൻ തപതിയാൽ വശീകൃതനായിരിക്കുന്നുവെന്നു് ദിവ്യജ്ഞാനത്താൽ ആ മഹാത്മാവായ മഹർഷി അറിഞ്ഞു്, നിയതവ്രതനായ ആ രാജാവിന്നു് മംഗളാശംസ ചെയ്തു്, അദ്ദേഹം കണ്ടുനില്ക്കേതന്നേ, സൂര്യനേ കാണ്മാനായി സൂര്യപ്രകാശത്തോടുകൂടി മേല്പോട്ടേക്കുയർന്നു. അങ്ങിനേ, ആദിത്യൻ്റെ മുമ്പിൽ ചെന്നു വന്ദിച്ചു് താൻ വസിഷ്ഠനാണെന്നു് അദ്ദേഹം അറിയിച്ചു.

സൂര്യൻ:—"മഹർഷേ, ഭവാന്നു് സ്വാഗതം! ഭവാൻ്റെ ആഗ്രഹമെന്തെന്നു് പറഞ്ഞാലും! എത്രതന്നേ ദുഷ്കരമായിരുന്നാലും ഭവാൻ്റെ അഭിലാഷം ഞാൻ സാധിപ്പിക്കാം."

വസിഷ്ഠൻ:—"ഭവാൻ്റെ പുത്രിയും, സാവിത്രിയുടേ അനുജത്തിയുമായ തപതിയേ സംവരണനുവേണ്ടി ഞാൻ വരിക്കുന്നു. ആ രാജാവു മഹാ കീർത്തിമാനും, ധർമ്മാത്മജ്ഞനും, ഉദാരബുദ്ധിയുമാണു്. അദ്ദേഹം ഭവാൻ്റെ പുത്രിക്കു് യുക്തനായ ഭർത്താവാണു്."

വസിഷ്ഠൻ്റെ ഈ അഭിമതപ്രകാരം തപതിയേ സംവരണന്നു കൊടുക്കുവാൻതന്നേ സൂര്യൻ നിശ്ചയിച്ചു. "സംവരണൻ രാജാക്കന്മാരിൽ വെച്ചു് ശ്രേഷ്ഠനാണു്. ഭവാൻ മഹർഷികളിൽ പ്രവരനാണു്. തപതിയാവട്ടേ, വധൂജനരത്നവുമാണു്; ഈ സ്ഥിതിക്കു് ഈ ബന്ധത്തിൽ എന്തൊരു കുറവാണുള്ളതു്—" എന്നിങ്ങിനേയാണു് സൂര്യൻ വസിഷ്ഠന്നു കൊടുത്ത മറുപടി.

സംവരണനുവേണ്ടി സൂൎയ്യനാൽ ദത്തയായ തപതിയോടുകൂടി വസിഷ്ഠൻ ഭൂമിയിലേക്കിറങ്ങി. തപതിയിൽത്തന്നേ മനസ്സു ചേൎന്ന് മന്മഥാവിഷ്ടനായി നില്ക്കുന്ന ആ വിശ്രുതനായ രാജാവ്, ആ സൎവ്വാംഗസുന്ദരിയായ കന്യകയോടുകൂടി വസിഷ്ഠൻ വരുന്നതു് കണ്ടു്, ആ ചാരുഹാസിനിയായ ദേവകുമാരിയേ നോക്കി നോക്കി അത്യധികം പ്രഹൎഷിച്ചു. ആ സൂൎയ്യപുത്രി ആകാശത്തിൽ നിന്നിറങ്ങുമ്പോൾ, ദിക്കെല്ലാം പ്രകാശിപ്പിക്കുന്ന സൌദാമിനിയെന്നപോലേ, ഏററവും വിളങ്ങി. വളരേ വളരേ ക്ലേശിച്ചു് പന്ത്രണ്ടു രാത്രികൾ കഴികവേ രാജാവിന്ന് ഇങ്ങിനേ അഭീഷ്ടസിദ്ധിയുണ്ടായി. തപോനിഷ്ഠയാൽ സൂൎയ്യനേ പ്രസാദിപ്പിക്കുകകൊണ്ടും വസിഷ്ഠന്റെ മാഹാത്മ്യംകൊണ്ടും സംവരണന്ന് തപതിയേ കിട്ടി. ദേവഗന്ധൎവ്വാദികൾ നിവസിക്കുന്ന ആ പൎവ്വതത്തിൽ വെച്ചുതന്നേ, വസിഷ്ഠാനുമതിയോടുകൂടി രാജാവ് ആ കന്യകയേ പാണിഗ്രഹണം ചെയ്തു. പിന്നീട്, രാജ്യം, നഗരം, ഉദ്യാനം, കാട് എന്നിവയേയെല്ലാം ശരിക്കു രക്ഷിക്കുവാൻ മന്ത്രിയേ നിയോഗിച്ചു് സംവരണൻ ആ മലയിൽത്തന്നേ ഭാൎയ്യയോടൊന്നിച്ചു രമിച്ചു തുടങ്ങി. ഒരു പന്തീരാണ്ടു കാലം അവർ കാടുകളിലും നദികളിലും ക്രീഡിച്ചു വസിച്ചു. അത്രയും കാലം മുഴുവൻ സംവരണന്റെ രാജ്യത്തു് മഴ പെയ്യുകയുണ്ടായില്ല. മഴയില്ലാതേ ചരങ്ങളും അചരങ്ങളും ഉൾപ്പെടേ സൎവ്വജീവികളും ക്ഷയിച്ചുപോയി. മഞ്ഞുപോലും പൊഴിയാത്ത ആ അത്യുഗ്രദുഷ്കാലം മൂത്തു് സസ്യമൊന്നുംതന്നേ ഭൂമിയിൽ ഇല്ലാതായി. വിശപ്പു വളൎന്ന് ഉഴന്നുഴറിയ ജനങ്ങൾ വീടും നാടും വിട്ടു് അങ്ങുമിങ്ങുമായി ചുററിനടന്നു. കളത്രപുത്രാദികളേ കൈവിട്ടു്, വിശപ്പടക്കുവാൻ തമ്മിൽത്തമ്മിൽത്തന്നേ നാട്ടുകാർ കൊന്നുതിന്നുവാൻ തുടങ്ങി. നിരാഹാരരായി ശവപ്രായന്മാരായ മനുഷ്യരേക്കൊണ്ടു് ആ നാട് ഒരു പ്രേതരാജ്യം പോലേയായി; ഇത്രയുമെല്ലാം ആപത്തു് നേരിട്ടിരിക്കുന്നതു കണ്ടപ്പോൾ, മഹൎഷിസത്തമനായ വസിഷ്ഠഭഗവാൻ സ്വശക്തികൊണ്ടു് മഴ പെയ്യിപ്പിച്ചു. വളരേ കാലമായി നാടുവിട്ടു് അകലേ പാൎക്കുന്ന രാജാവിനേ തപതിയോടുകൂടി രാജധാനിയിലേക്കു വിളിച്ചുവരുത്തുകയും ചെയ്തു. അപ്പോൾ മുതൽ ക്രമപ്രകാരം മഴ പെയ്തു തുടങ്ങി. അപ്പോൾ സസ്യങ്ങളെല്ലാം സമൃദ്ധമായി വളൎന്നു. അതിൽപ്പിന്നേ നാടും നഗരവുമെല്ലാം തെളിഞ്ഞു വിളങ്ങി. ശചിയോടുകൂടി ഇന്ദ്രനെന്നതുപോലേ തപതിയൊന്നിച്ചു് സംവരണൻ പലകാലം സസുഖം വാണു. അവരിലുണ്ടായ സന്താനമാണ് കൌരവവംശത്തേ ഉത്ഭവിപ്പിച്ചതു.

---

# പതിനഞ്ചാം അദ്ധ്യായം. ശാന്തനു.

ഇക്ഷ്വാകുവംശത്തിൽ മഹാഭിഷൻ എന്നു് പ്രഖ്യാതനായി സത്യവാദിയും മഹാ പരാക്രമിയുമായ ഒരു രാജാവുണ്ടായിരുന്നു. ഓരായിരം അശ്വമേധംകൊണ്ടും ഒരുനൂറു രാജസൂയംകൊണ്ടും അദ്ദേഹം ദേവേന്ദ്രനെ സന്തോഷിപ്പിച്ചു് സ്വർഗ്ഗം പ്രാപിച്ചു. ഒരിക്കൽ ബ്രഹ്മാവിനെ ഉപാസിക്കുവാനായി ദേവേന്ദ്രനോടുകൂടേയുള്ള സുരന്മാരും മഹാഭിഷൻ തുടങ്ങിയ രാജർഷികളും സത്യലോകത്തിൽ ചെന്നു. ആ സഭയിൽ സരിൽപ്രവരയായ ഗംഗയും സംബന്ധിച്ചിരുന്നു. ആ സന്ദർഭത്തിൽ ഗംഗാദേവി ധരിച്ചിരുന്ന ശശിപ്രഭമായ വസ്ത്രം കാററു് അകന്നുപോയി. ഉടനേ, ദേവന്മാരെല്ലാം തല താഴ്ത്തിനിന്നു. മഹാഭിഷൻ മാത്രം ആ ദേവിയേ ആ നിലയിൽ നേരെനോക്കി. ഇതു കണ്ടു്, മനുഷ്യനായി ജനിച്ചു് കുറേനാൾ പ്രവാസം ചെയ്തിട്ടേ ഇനി സുരലോകത്തിൽ സ്ഥാനം കിട്ടുകയുള്ളു എന്നു് മഹാഭിഷനേ ബ്രഹ്മാവു് ശപിച്ചു.

ആ രാജർഷി അന്നത്തെ മന്നവന്മാരേയും മഹർഷിമാരേയുമെല്ലാം ഓർത്തുനോക്കിയതിൽ തനിക്കു് പിതാവായി കൈക്കൊള്ളുവാൻ യോഗ്യൻ പ്രതീപനാണെന്നറിഞ്ഞു. ഗംഗയാവട്ടേ, തന്നേക്കണ്ടു് മനസ്സിളകിയ മഹാഭിഷനേത്തന്നേ ധ്യാനിച്ചുകൊണ്ടു് ആ സദസ്സിൽനിന്നു പോയി. മാർഗ്ഗമദ്ധ്യേ, ശരീരം തകർന്നു് കശ്മലം പിടിപെട്ട നിലയിൽ സഞ്ചരിക്കുന്ന ദേവന്മാരായ വസുക്കളേ ആ സരിൽപ്രവര കണ്ടു.

ഗംഗ:—"നിങ്ങൾക്കു് ഇങ്ങിനേ ശരീരനാശമുണ്ടായതു് എങ്ങിനേ? ദേവന്മാർക്കെല്ലാം ക്ഷേമം തന്നേയല്ലയോ?"

വസുക്കൾ:—"ഏററവും ചെറിയൊരു തെററു ചെയ്തതിന്നു് വസിഷ്ഠമഹർഷി ഞങ്ങളേ ശപിച്ചിരിക്കുന്നു. അദ്ദേഹം സന്ധ്യാവന്ദനത്തിൽ ഏർപ്പെട്ടിരിക്കുമ്പോൾ മൂഢരായ ഞങ്ങൾ ഒളിച്ചുചെന്നു് കുററംചെയ്തുപോയി. അതിൽ ആ മഹർഷി കോപിച്ചു് മനുഷ്യരായി ജനിക്കുന്നതിന്നു് ഞങ്ങളേ ശപിച്ചു. ബ്രഹ്മവാദിയായ അദ്ദേഹത്തിന്റെ ഈ ശാപം നിഷ്ഫലമാകയില്ല. വല്ല മനുഷ്യസ്ത്രീയുടേയും ഗർഭത്തിൽ പ്രവേശിക്കുവാനിടയാകാതേ, ഭവതിതന്നേ മാനുഷിയായി പരിണമിച്ചു് ഞങ്ങളേ പ്രസവിക്കാമെങ്കിൽ അതു് വലിയൊരു സമാധാനമായിത്തീരുന്നതാണു."

വസുക്കൾ വസിഷ്ഠശാപത്തിന്നു് ഇരയായതു് എങ്ങിനേയെന്നു് താഴെ വിവരിക്കാം:—

മുമ്പൊരിക്കൽ, വരുണാത്മജനായി ഭവിച്ച വസിഷ്ഠമുനി മേരുമാ

മലയുടേ താഴ്വരയിൽ തപോനിഷ്ഠനായി വസിച്ചു വന്നു. അദ്ദേഹത്തിൻേറ പുണ്യാശ്രമം പക്ഷിമൃഗങ്ങൾ നിറഞ്ഞും എല്ലാ കാലത്തും പൂനിരചൂലന്നും, സ്വാദുകൂടിയ ജലഫലമൂലങ്ങൾ കലന്നും പരിശോഭിക്കുന്ന വനത്തിലാണ് സ്ഥിതിചെയ്യുന്നത്. ആ ധമ്മാവായ വസിഷ്ഠൻ അപ്പോഴപ്പോൾ വേണ്ടുന്ന ഹോമദ്രവ്യങ്ങളെല്ലാം നേടേണ്ടതിലേക്ക് സുരഭി എന്ന് വിഖ്യാതയായ ദക്ഷപുത്രിയെ ആ ആശ്രമപദത്തിൽ വളത്തിവന്നു. ലോകാനുഗ്രഹത്തിന്നുവേണ്ടി സവ്വാഭീഷ്ടങ്ങളേയും ചുരത്തുന്നവളാണ് ആ ദേവി. ആ ശ്രേഷ്ഠയിൽ കശ്യപനുണ്ടായിട്ടുള്ള സന്താനങ്ങളാണ് ഗോക്കൾ. പുണ്യവും രമ്യവും മുനിസേവിതവുമായ ആ തപോവനത്തിൽ ആ സുരഭി നിർഭയയായി സഞ്ചരിച്ചുകൊണ്ടിരുന്നു. അന്നൊരുനാൾ, പൃഥു മുതലായ വസുക്കൾ അവരുടേ പത്നികളോടുകൂടി ആ വനത്തിൽ അവിടത്തെ രമണീയപ്രദേശങ്ങളിൽ ചുററിനടന്ന് വിഹരിക്കയുണ്ടായി. അപ്പോൾ വസുപത്നികളിൽ ഒരുവൾ ആ കാട്ടിൽ സഞ്ചരിക്കുന്ന കാമധേനുവായ നന്ദിനിയെ കണ്ട് വിസ്മയാവിഷ്ടയായി. അകിട്ട് തൂങ്ങി, പാൎപുരന്നും, ചന്തംകൂടിയ വാലും കുളമ്പും ചേൎന്നു ഭംഗിയും സുശീലയുമായി സവ്വഗുണസമ്പന്നയായ ആ നന്ദിനിയെ ആ വസുപത്നി ആഗ്രഹത്തോടേ തൻേറ ഭത്താവിന്ന് കാണിച്ചുകൊടുത്തു. അതു കണ്ട് ദീപ്തതേജസ്വിയായ ആ വസു ശീലസൌഭാഗ്യസമ്പന്നയായ തൻേറ പത്നിയോട്ട് ഇങ്ങിനേ പറഞ്ഞു:—

“പ്രിയേ, അസിതേക്ഷണയും സവ്വോത്തമയുമായ ഈ പശു വാരുണിയായ വസിഷ്ഠൻേറതാണ്. ഈ ശ്രേഷ്ഠവനവും ആ മഹഷിയുടെ വക തന്നേ. ഈ പശുവിനുള്ള മധുരക്ഷീരം കുടിക്കുന്ന മനുഷ്യൻ പതിനായിരം വഷം സ്ഥിരയൌവനത്തോടുകൂടി ജീവിക്കും.”

വസുപത്നി.—എൻേറ സഖിയായി മത്ത്യലോകത്തിൽ ഒരു രാജകുമാരിയുണ്ട്. സത്യസന്ധനും ധീമാനുമായ ഉശീനരൻേറ പുത്രിയായ ജിതവതിയാണവൾ. എൻേറ ആ തോഴി രൂപയൌവനസമ്പത്തുകൊണ്ട് മനുഷ്യലോകത്തിൽ പ്രഖ്യാതയായി വിളങ്ങുന്നു. അവൾക്കു വേണ്ടി ഈ പശുവിനേ അതിൻേറ കുട്ടിയോടുകൂടി ഭവാൻ ഇപ്പോൾ തന്നേ പിടിച്ചുകൊണ്ടു വന്നാലും! എൻേറ തോഴി ഈ പശുവിൻേറ പാൽ കുടിച്ചിട്ട് മനുഷ്യരിൽ ഒരേ ജരാരോഗവിവജ്ജിതയായി ശോഭിക്കട്ടേ. പുണ്യവദ്ധനനും മഹാഭാഗനുമായ ഭവാൻ എനിക്കായി ഇക്കാൎയ്യം നിവ്വഹിക്കണം. ഇതിനേക്കാൾ അധികമായ പ്രിയം ഭവാൻ ചെയ്തുതരേണ്ടതായി എനിക്ക് ഒന്നുംതന്നേയില്ല.”

ഇങ്ങിനേ ഭാൎയ്യ പറഞ്ഞതു കേട്ട് ആ ദേവിയുടേ ഹിതത്തിന്നു വേണ്ടി ദ്യോ എന്ന പേരായ ആ വസു തന്റേ പൃഥു മുതലായ സഹോദരന്മാരുടേ സഹായത്തോടുകൂടി ആ പശുവിനേ ചെന്നു പിടികൂടി. മഹൎഷികളുടെ തപോബലത്തേപ്പററി ഓൎക്കുവാൻ അവൎക്ക് അപ്പോൾ കഴിഞ്ഞില്ല. ആപത്തിനേപ്പററി ഒട്ടും തന്നേ ശങ്കിക്കാതേ അവർ ആ പശുവിനേ പിടിച്ചു കൊണ്ടുപോകുകതന്നേ ചെയ്തു. ആശ്രമത്തിൽ നിന്ന് അകലേ പോയിരുന്ന വാരുണിമുനി ഫലങ്ങൾ ശേഖരിച്ച് തിരിച്ചു വന്നു നോക്കിയപ്പോൾ സുരഭിയേയാകട്ടേ കുട്ടിയേയാകട്ടേ അവിടേയെങ്ങും കണ്ടില്ല. അദ്ദേഹം ആ കാടു മുഴുവൻ ചുററിത്തിരിഞ്ഞ് തെരഞ്ഞു നടന്നതു് നിഷ്ഫലമായതിൽപിന്നേ, ദിവ്യദൃഷ്ട്യാ നോക്കുകയും വസുക്കളാണ് തന്റേ പശുവിനേ അപഹരിച്ചിരിക്കുന്നതെന്ന് അറിയുകയും ചെയ്തു. തൽക്ഷണം, ക്രുദ്ധനായിത്തീൎന്ന ആ മഹൎഷി, മനുഷ്യരായി ജനിക്കട്ടേയെന്ന് വസുക്കളേ ശപിച്ചു. ബ്രഹ്മൎഷികളിലും ദേവന്മാരിലും വെച്ച്, കോപം കൂടിയ മഹാ പ്രഭാവനായ ആ തപസ്വി ഇപ്രകാരം ശപിച്ചതിൽപ്പിന്നേ സ്വന്തം ആശ്രമത്തിലേക്കു തന്നേ പോയി. തങ്ങളേ ശപിച്ചിരിക്കുന്നുവെന്നറിഞ്ഞ് വസുക്കളെല്ലാപേരും ആ മഹൎഷിയേ പ്രസാദിപ്പിക്കുവാൻ അദ്ദേഹത്തിന്റേ സന്നിധിയേ പ്രാപിച്ചു. എന്നാൽ അവരുടെ ആ യത്നം ഫലിക്കയുണ്ടായില്ല. വസിഷ്ഠൻ പറഞ്ഞതു് ഇങ്ങിനേയാണ്:—

"ഒരു വൎഷത്തേക്കു മാത്രമേ നിങ്ങൾക്ക് മാനുഷത്വത്തേ കൈക്കൊള്ളേണ്ടി വരികയുള്ളു. അത്രയും കാലം കഴിഞ്ഞാൽ ഈ ശാപത്തിൽ നിന്ന് നിങ്ങൾ വിമുക്തരാകും. എന്നാൽ ഏവൻ ഈ ശാപത്തിന്ന് നിങ്ങൾ ഇരയായിത്തീരുവാൻ ഹേതുഭൂതനായ ആ ദ്യോവസുവിന്ന് വളരേ കാലം മനുഷ്യലോകത്തിൽ പാൎക്കേണ്ടിവരുന്നതാണ്. അവിടേ മഹാശയനായ ആ വസു സന്താനോല്പത്തിയിൽ ഏൎപ്പെടുകയില്ല. അദ്ദേഹം ധൎമ്മാത്മാവും സൎവ്വശാസ്ത്രജ്ഞനും സ്വപിതാവിന്ന് ഹിതകരനും, സ്ത്രീവിഷയസുഖത്തിൽ വിരക്തനുമായി വൎത്തിക്കുന്നതാണ്. ക്രോധവശഗനായി നിങ്ങളേക്കുറിച്ച് ഞാൻ ഇത്രയും പറഞ്ഞതു് ഒന്നുകൊണ്ടും അസത്യമാകയില്ല."

ഇങ്ങിനേയാണ് വസുക്കൾ വസിഷ്ഠശാപം ഏററതു്. മാനുഷീഗൎഭത്തിൽ പ്രവേശിക്കുവാൻ ഇടയാകാതേ മനുഷ്യസ്ത്രീയായിത്തീൎന്ന് തങ്ങളേ പ്രസവിക്കേണമെന്ന് വസുക്കൾ പ്രാൎത്ഥിച്ചപ്പോൾ, "മനുഷ്യലോകത്തിൽ ഏതൊരു പുരുഷശ്രേഷ്ഠനാണ് നിങ്ങളുടേ ജനകനാകേണ്ടതു്?" എന്നു ഗംഗ ചോദിച്ചു.

വസുക്കൾ:—“പ്രതീപപുത്രനും, ലോകവിശ്രുതനുമായ ശാന്തനുരാജാവു് ഞങ്ങളുടേ അച്ഛനായി ഭവിക്കട്ടേ.”

ഗംഗ:—“നിങ്ങളുടേ ഈ ആഗ്രഹം തന്നേയാണു് എനിക്കുമുള്ളതു്. ആ രാജാവിന്റെ പ്രീതിക്കും നിങ്ങളുടേ അഭീഷ്ടത്തിനും ഒത്തവണ്ണം ഞാൻ പ്രവൎത്തിച്ചുകൊള്ളാം.”

വസുക്കൾ:—“ഓരോ മകനേയും പ്രസവിച്ച ഉടൻ തന്നേ ഭവതി വെള്ളത്തിൽ മുക്കി വിടേണം. അപ്പോൾ, ഞങ്ങൾക്കു് കാലവിളംബം കൂടാതേ മോചനം കിട്ടും.”

ഗംഗ:—“ഞാൻ അങ്ങിനേതന്നേ ചെയ്തുകൊള്ളാം. എന്നാൽ, ആ രാജാവിന്റെ പുത്രനായി നിങ്ങളിലൊരാളെങ്കിലും മനുഷ്യലോകത്തിൽ വസിക്കണം. പുത്രലാഭത്തിന്നായി അദ്ദേഹം എന്നോടു് ചേരുന്നതു് നിഷ്ഫലമായി എന്നു വന്നുകൂടാ.”

വസുക്കൾ:—“ഞങ്ങളേവരുടേയും എട്ടിലൊരു ഭാഗം വീൎയ്യം ഭവതിക്കായി തന്നേക്കാം. ആ വീൎയ്യം കൊണ്ടു് പുത്രനേ പ്രസവിച്ചു് ആ രാജാവിന്റെ അഭീഷ്ടം സാധിപ്പിക്കുക. എന്നാൽ, ഭവതിയുടേ ആ മകന്നു് മനുഷ്യലോകത്തിൽ സമ്പത്തോ സന്തതിയോ ഉണ്ടാകയില്ല. അപുത്രനായിട്ടാണു് ആ വീൎയ്യവാൻ ഭവിക്കുക.”

ഗംഗയും വസുക്കളും തമ്മിൽ ഇപ്രകാരം കരാറു് ചെയ്തതിൽപ്പിന്നേ, അവർ അവരവരുടേ വഴിക്കു് പിരിഞ്ഞുപോയി. ഈ സംഭവം കഴിഞ്ഞതിൽപ്പിന്നേ, കുരുകുലത്തിൽ പ്രതിശ്രവസ്സിന്റെ പുത്രനായി സദ്വൃത്തഹിതനായ പ്രതീപരാജാവു് ജനിച്ചു. അദ്ദേഹം ഗംഗാതീരത്തിൽ ചെന്നു പാൎത്തു് ജപിച്ചുകൊണ്ടിരിക്കുന്ന കാലത്തു്, ഒരുനാൾ, ഗംഗാനദി, രൂപഗുണം തികഞ്ഞ സ്ത്രീരൂപം ധരിച്ചു്, ദിവ്യമോഹനവിലാസിനിയായി വെള്ളത്തിൽ നിന്നുയൎന്നു വന്നു് ആ രാജാവിന്റെ സാലസന്നിഭമായ വലത്തുതുടയിന്മേൽ കയറിയിരുന്നു. അപ്പോൾ ആ യശസ്വിനിയും മനസ്വിനിയും ശുഭാനനയുമായ ഗംഗയോടു്:—“അല്ലയോ, കല്യാണി, നിന്റെ ആഗ്രഹമെന്താണു്? ഞാൻ നിനക്കു് എന്തൊരു പ്രിയമാണു് ചെയ്യേണ്ടതു്?” എന്നു് പ്രതീപരാജാവു് ചോദിച്ചു.

ഗംഗ:—“ഭവാനേ കാമിക്കുന്നവളാണു് ഞാൻ. കാമവതികളായ സ്ത്രീകളേ പരിത്യജിക്കുന്നവർ നിന്ദ്യരാണല്ലോ. അതുകൊണ്ടു് ഈ പ്രേമവതിയിൽ ഭവാന്നു് പ്രേമമുണ്ടാകണമെന്നാണു് എന്റെ പ്രാൎത്ഥന.”

പ്രതീപൻ:—“കാമത്തിന്നടിമപ്പെട്ടു് പരസ്ത്രീകളേ പ്രാപിക്കുന്ന

വനല്ലാ ഞാൻ. അസവൎണ്ണയേ പരിഗ്രഹിക്കയും ഞാൻ ചെയ്കയില്ല; ഇങ്ങിനേയാണ് എൻെറ ധൎമ്മവ്രതം.”

ഗംഗ:—ഞാൻ അശുഭയോ അഗമ്യയോ അല്ല. എനിക്ക് കുററമോ കുറവോ ഒന്നിലുമില്ല. ഞാൻ ഭവാനേ കാമിക്കുന്നു. ദിവ്യകന്യകയും വരാംഗനയുമായ എന്നേ ഭവാൻ കൈക്കൊണ്ടാലും !”

പ്രതീപൻ:—നീ ആഗ്രഹിക്കുന്നതേതോ, അതിന് എതിരായിട്ടാണ് നീ തന്നേ പ്രവൎത്തിച്ചിരിക്കുന്നതു്. ആചാരഗതിയിൽ നിന്ന് തെററിയാൽ അതിൽനിന്നുണ്ടാകുന്ന ധൎമ്മലോപം എന്നേ നശിപ്പിക്കും. എൻെറ വലത്തു തുടയേയാണല്ലോ നീ ആശ്ലേഷിച്ചിരിക്കുന്നതു്. ആ സ്ഥാനം മക്കൾക്കും പുത്രപത്നി (സ്നുഷ)കൾക്കും ചേൎന്നതാണ്. ഇടത്തു തുടയാണ് കാമിനിയുടേ സ്ഥാനം; അതിലല്ലല്ലോ നീ പ്രവേശിച്ചതു്. അതുകൊണ്ട് കാമാൎത്ഥം നിന്നേ കൈക്കൊള്ളുവാൻ വയ്യ. എന്നാൽ, നീ സ്നുഷാസ്ഥാനത്തു് കയറിയതുകൊണ്ട് നിന്നേ എൻെറ പുത്രപത്നിയായി ഞാൻ സ്വീകരിക്കാം.”

ഗംഗ:—അങ്ങിനേയാണെങ്കിൽ, ഞാൻ ഭവാൻെറ പുത്രനോടു തന്നേ ചേൎന്നുകൊള്ളാം. ഭവാനിലുള്ള ഭക്തിയാൽ ഞാൻ പ്രഖ്യാതമായ ഭാരതവംശത്തെ മാനിക്കുന്നു. ഭൂമിയിലേ മറെറല്ലാ രാജാക്കന്മാൎക്കും ഭരതന്മാരായ നിങ്ങൾ കീൎത്തനീയന്മാരാണ്. നിങ്ങൾക്കുള്ള ഗുണങ്ങൾ ഞാൻ ഒരു നൂററാണ്ടുകാലം ശ്രമിച്ചാലും പറഞ്ഞുതീൎക്കുവാൻ ശക്തയാകയില്ല. ഭവാനാകട്ടേ, സ്വകുലത്തിൽ സൎവ്വോത്തമനായി ശോഭിക്കുന്നു. അല്ലയോ, ധൎമ്മജ്ഞ, ഭവാൻ വിധിച്ചപോലേ തന്നേ എന്നേ സംബന്ധിച്ച് ഒന്നുകൊണ്ടും സംശയിക്കാതേ ഭവാൻെറ പുത്രൻ ആചരിക്കണം. എന്നാൽ, ആ മകനേ ഞാൻ അത്യധികം രമിപ്പിക്കുന്നതാണ്. എന്നു തന്നേയല്ലാ, ഭവാൻെറ ആ പുത്രൻ പുണ്യാത്മാക്കളായ പ്രിയപുത്രന്മാരേക്കൊണ്ട് സ്വൎഗ്ഗം പ്രാപിക്കയും ചെയ്യും.”

അങ്ങിനേതന്നേയാവട്ടേയെന്ന് പ്രതീപൻ സമ്മതിച്ച ഉടനേ ഗംഗ അവിടെനിന്ന് മറഞ്ഞുപോയി. അതിൽപ്പിന്നേ ആ രാജാവ് പുത്രജന്മത്തേ പ്രതീക്ഷിച്ചു തുടങ്ങി. അദ്ദേഹം സഭാൎയ്യനായി പുത്രാൎത്ഥം തപസ്സിൽ ഏൎപ്പെട്ടു. തൽഫലമായി ആ വൃദ്ധദമ്പതികളുടേ പുത്രനായി മഹാഭിഷൻ ജനിച്ചു. ശാന്തനായ പ്രതീപന്നുണ്ടായ സന്താനത്തിന് ശാന്തനുവെന്ന് പേരുണ്ടായി. സ്വപ്രയത്നംകൊണ്ട് അക്ഷയങ്ങളായ പുണ്യലോകങ്ങളേ പ്രാപിക്കുവാൻ കരുതി ശന്തനുരാജകുമാരൻ ശുഭകൎമ്മങ്ങളിൽ നിരന്തരം ഏൎപ്പെട്ടുകൊണ്ടി

ത്തനും. യൌവനത്തിലെത്തിയ ആ പുത്രനെ വിളിച്ച്, ഒരുനാൾ, പ്രതീപൻ ഇങ്ങിനെ പറഞ്ഞു:—"മുമ്പൊരിക്കൽ നിൻെറ നന്മയ്ക്കായി കാമരൂപിണിയായ ഒരു ദിവ്യാംഗന എൻെറ മുമ്പിൽ വരികയുണ്ടായി. ആ വരാംഗി പുത്രാർത്ഥം ഒളിവിൽ വന്ന് നിന്നെ വശീകരിക്കുന്നതായാൽ, ആരെന്നും ആരുടേതെന്നും കൂടി അവളോട്ട് നീ ചോദിക്കരുത്. അവൾ എന്തൊന്ന് ചെയ്താലും അതിനെപ്പററിയും നിന്നിൽ നിന്ന് ചോദ്യമൊന്നും പുറപ്പെടരുത്. എൻെറ നിയോഗപ്രകാരം നിന്നെ ഭജിക്കുന്ന അവളെ നീ ആദരിക്കണം."

ഇത്രയും പറഞ്ഞേല്പിച്ച്, ശാന്തനുവിനെ രാജാവായി അഭിഷേകം ചെയ്തതിൽപ്പിന്നെ, പ്രതീപൻ വനത്തിലേക്കുപോയി. ധീമാനും ദേവേന്ദ്ര പ്രഭാവനുമായ ശാന്തനു വേട്ടയാടുന്നതിൽ ഉത്സുകനായി എപ്പോഴും കാട്ടിൽ കടന്ന് സഞ്ചരിക്കുക പതിവായിത്തീർന്നു. ഒരു നാൾ, സിദ്ധചാരണന്മാരാൽ സേവിതമായ ഗംഗാതീരത്തിൽ അദ്ദേഹം സഞ്ചരിക്കുമ്പോൾ, ജാജ്വല്യമാനമായ ആകാരശ്രീയോടുകൂടി സാക്ഷാൽ ലക്ഷ്മീദേവിയെപ്പോലെ വിളങ്ങുന്ന ഒരു ഉൽകൃഷ്ടവധൂരത്നത്തെ, ദിവ്യാഭരണങ്ങൾ ചാർത്തി, നേരിയ പൂന്തുകിൽ അണിഞ്ഞ്, പത്മോദരശോഭ പൂണ്ട്, അഴക് വഴിഞ്ഞു നില്ക്കുന്നതു കണ്ടു. അവളുടെ ആ സൌന്ദര്യ സമ്പത്താൽ വിസ്മയം പൂണ്ട് പുളകാഞ്ചിതനായിത്തീർന്ന രാജാവ് അവളെ കണ്ണുകൾകൊണ്ട് വീണ്ടും വീണ്ടും നുകർന്നിട്ടും തൃപ്തനായില്ല. ആ വിലാസിനിയും മഹാകാന്തി കലർന്ന ആ രാജാവിനെ കണ്ട് തൃപ്തികൊള്ളുകയുണ്ടായില്ല. ഇങ്ങിനെ ഇരുവരും പരസ്പരം നോക്കി നിന്നതിൽപ്പിന്നെ, ശാന്തനു ആ സുന്ദരിയുടെ മുമ്പിൽ ചെന്ന്, കുളിർമ്മ കോരുന്ന മൃദുലമൊഴികൾ ഈവണ്ണം പൊഴിഞ്ഞു:—

"നീ ആരാണ്? ദേവിയോ, ദാനവിയോ, ഗന്ധർവ്വിയോ, അപ്സരസ്സോ, യക്ഷിയോ, പന്നഗിയോ, അഥവാ മാനുഷി തന്നെയോ, ആരാണ്? ദേവകന്യകയെപ്പോലെ ശോഭിക്കുന്ന നീ എൻെറ ഭാര്യയായി ഭവിച്ചാലും!"

രാജാവിൽനിന്ന് മന്ദഹാസാഞ്ചിതമായി പുറപ്പെട്ട ഈ മധുരമൃദുലോക്തി കേട്ട്, വസുക്കളും താനുമായി ചെയ്ത കരാറോർത്ത് ആ ശുഭാംഗി രാജാവിനോട്ട് ഹൃദയാഹ്ലാദകമാംവണ്ണം പറഞ്ഞതാവിതു്:—

"ഞാൻ അവിടുത്തെ വശംവദയായ ഭാര്യയായിരുന്നുകൊള്ളാം. എന്നാൽ, ഞാൻ ശുഭമാകട്ടെ, അശുഭമാകട്ടെ, എന്തൊന്ന് ചെയ്താലും അതു് തടയുകയോ അപ്രിയം പറയുകയോ അവിടുന്ന് ചെയ്യരുതു്.

അങ്ങിനെയാവാമെങ്കിൽ ഞാൻ അവിടുത്തോടൊന്നിച്ചു പാൎത്തുകൊള്ളാം. തടുക്കുകയോ വിപ്രിയം പറയുകയോ ചെയ്താൽ ഞാൻ അവിടുത്തെ നിശ്ചയമായും വെടിഞ്ഞുപോകും."

ഈ കരാറ് ശാന്തനു സമ്മതിക്കയാൽ ഗംഗാദേവി ആ നരേന്ദ്രനെ പ്രാപിച്ച് അതുലമായ ആനന്ദം അനുഭവിച്ചുവന്നു. അവളോട് ചോദ്യമൊന്നും ചെയ്യാതെ, ശാന്തനു അവളിൽനിന്ന് കാമസുഖം നേടിരമിച്ചു. അവളുടെ ശീലവൃത്തംകൊണ്ടും രൂപൌദാൎയ്യംകൊണ്ടും, ഗുഢോപചാരങ്ങൾകൊണ്ടും രാജാവ് അത്യധികം സന്തുഷ്ടനായി. ത്രിപഥഗാമിനിയും, ദിവ്യരൂപിണിയുമായ ഗംഗാദേവി ഇങ്ങിനെ, ശ്രീമതിയും വരവൎണ്ണിനിയുമായ മാനുഷിയായിത്തീൎന്ന്, ദേവേന്ദ്രനെപ്പോലെ വിദ്യോതിക്കുന്ന നൃപസിംഹമായ ശാന്തനുവിന്റെ ഹിതകാരിണിയായ ഭാൎയ്യയായി ശോഭിച്ചു. അവളുടെ സ്നേഹചാതുൎയ്യങ്ങൾകൊണ്ടും കേളീവിലാസങ്ങൾകൊണ്ടും ആനന്ദത്തിൽ മുങ്ങി, മതിമറന്നു വാണ രാജാവ് മാസങ്ങളും, ഋതുക്കളും, വൎഷങ്ങളും കഴിഞ്ഞുപോകുന്നത് അറിഞ്ഞതേയില്ല. ഇക്കാലത്ത് ദേവതുല്യന്മാരായ എട്ടു കുമാരന്മാർ ശാന്തനുവിന് ഗംഗയിൽ ജനിച്ചു. ഓരോ കുട്ടിയേയും പ്രസവിച്ച ഉടനെ, "നിന്നെ ഞാൻ പ്രീതനാക്കാം" എന്നു പറഞ്ഞ് അവൾ ഗംഗാജലത്തിൽ മുക്കിവിടുകയാണ് ചെയ്തത്. ഈ കൃത്യം ശാന്തനുവിന് ഒട്ടുംതന്നെ പ്രിയമായിരുന്നില്ലെങ്കിലും, തടുത്തു പറഞ്ഞാൽ അവൾ വെടിഞ്ഞുപോയേക്കുമെന്ന് പേടിച്ച് അദ്ദേഹം ഒന്നും മിണ്ടാതെ അടങ്ങിയിരുന്നു. എട്ടാമത്തെ മകൻ ജനിച്ചപ്പോൾ പുത്രകാമത്തോടെ ദുഃഖാൎത്തനായ രാജാവ്, മറ്റൊന്നും ഓൎക്കുവാൻ ശക്തനാവാതെ, ചിരിച്ചുകൊണ്ടു നില്ക്കുന്ന ഗംഗയോട് ഇങ്ങിനെ തടുത്തു പറഞ്ഞു:—

ശന്തനു: "ഈ കുട്ടിയെ കൊല്ലരുതേ! നീ ആരാണ്? ആരുടെ മകളാണ് നീ? എന്തിന്നാണ് നീ മക്കളെ കൊല്ലുന്നത്? നീ പുത്രഘാതകിയായി ഈ ഘോരപാപം ചെയ്യുന്നത് എന്തുകൊണ്ട്?"

ഗംഗ:—"പുത്രകാമനായ അവിടുത്തേക്കുവേണ്ടി ഞാൻ ഈ മകനെ കൊല്ലുന്നില്ല. അവിടുന്ന് പുത്രവാന്മാരിൽ ശ്രേഷ്ഠനായി വൎത്തിക്കട്ടെ. എന്നാൽ, മുൻകരാറിൽ നിന്ന് അവിടുന്ന് തെറ്റുകയാൽ എന്റെ ഇവിടത്തെ വാസം ഇന്നോടെ അവസാനിച്ചിരിക്കുന്നു. മഹൎഷിഗണങ്ങളാൽ പരിസേവിതയായ ഗംഗയാണ് ഞാൻ. ദേവകാൎയ്യം നിൎവ്വഹിക്കുവാൻ വേണ്ടിയാണ് ഞാൻ അവിടുത്തോടൊന്നിച്ച് ഇത്രയും നാൾ പാൎത്തത്. അവിടുത്തെ ഈ എട്ടു കുമാരന്മാർ മഹാതേജസ്വികളും ദേവന്മാരുമായ വസുക്കളാണ്. വസിഷ്ഠശാപംകൊണ്ടു

അവക്ക് ഇങ്ങിനേ മനുഷ്യരായി ജനിക്കേണ്ടി വന്നു. അവരുടേ ജനനകസ്ഥാനത്തേക്ക് അവിടുത്തെപ്പോലെയും, മാനുഷിയായ മാതാവാകുവാൻ എന്നെപ്പോലെയും വിശിഷ്ടതകൂടിയ മററാരുംതന്നെ ഈ ഭൂമിയിലില്ല. അതുകൊണ്ടാണ് ഞാൻ ഇങ്ങിനേ മാനുഷീരൂപം ധരിച്ച് അവരുടേ അമ്മയായത്. അഷ്ടവസുക്കളേ ജനിപ്പിക്കയാൽ അവിടുന്ന് അക്ഷയപുണ്യലോകങ്ങൾ നേടിയിരിക്കുന്നു. ജനിച്ച ഉടനേ മനുഷ്യജന്മത്തിൽനിന്ന് മോചിപ്പിക്കാമെന്ന് വസുക്കളോട് ഞാൻ പറഞ്ഞിരുന്നതുകൊണ്ടാണ് ഓരോ കുട്ടിയേയും ഞാൻ വെള്ളത്തിൽ മുക്കി വിട്ടത്. ഇപ്പോൾ വസിഷ്ഠശാപത്തിൽനിന്ന് അവർ മുക്തരായിരിക്കുന്നു. എന്നാൽ ജനിച്ച ഗാംഗദത്തനായ ഈ മകൻ എന്റെ അനുഗ്രഹപ്രകാരം വസുക്കൾ സമ്മതിച്ച നൽകിയവനാണ്."

ഇത്രയും പറഞ്ഞ്, ആ പുത്രനോടുകൂടി ഗംഗാദേവി മറഞ്ഞുപോയി. ദ്യോവസു, ദേവവ്രതനെന്നും ഗാംഗേയനെന്നും പേരോടുകൂടി, ശാന്തനപുത്രനായി ജനിച്ച് അച്ഛനേക്കാൾ ഗുണമേറിയവനായിത്തീർന്ന് ഗംഗയുടേ രക്ഷയിൽ വളർന്നു വന്നു. കാമിനിവിയോഗത്താൽ ശോകാർത്തനായ ശാന്തനു രാജധാനിയിൽ ചെന്ന് ധർമ്മോചിത കർമ്മങ്ങളിൽ ഏർപ്പെട്ടുകയും ചെയ്തു.

ധീമാനും ധർമ്മാത്മാവും ദേവരാജർഷികളാൽ സൽകൃതനുമായ ആ ശാന്തനു രാജാവ് സത്യവാദിയെന്ന് ലോകങ്ങളിലെങ്ങും വിശ്രുതനായി. ദമം, ദാനം, ക്ഷമ, ധൈര്യം, പ്രതാപം എന്നീ ഉത്തമഗുണങ്ങൾ ആ മഹാപുരുഷനിൽ സ്ഥായിയായി ശോഭിച്ചു. ഇങ്ങിനേ, ഗുണസമ്പന്നനും, ധർമ്മാർത്ഥകുശലനുമായ ശാന്തനു ഭാരതകുലത്തിന്റെ എന്നപോലേ സർവ്വജനത്തിന്റേയും സംരക്ഷകനായി. ശംഖം പോലേയുള്ള കഴുത്ത്, തടിച്ചുയർന്ന ചുമൽ, മത്തഗജവിക്രമം എന്നീ രാജലക്ഷണങ്ങൾ ഒന്നൊഴിയാതേ അദ്ദേഹത്തിൽ തെളിഞ്ഞും തികഞ്ഞും വിളങ്ങി. ആ കീർത്തിമാന്റെ ആചാരക്രമം കണ്ട്, കാമത്തേക്കാളും അർത്ഥത്തേക്കാളും ധർമ്മമാണ് ശ്രേഷ്ഠമെന്ന് മനുഷ്യർ തീർമാനിക്കയുണ്ടായി. അദ്ദേഹത്തേപ്പോലേ അത്രയും ധർമ്മതൽപരനായ രാജാവ് അന്ന് മററാരുമുണ്ടായിരുന്നില്ല. സർവ്വധർമ്മജ്ഞനായ ആ ധർമ്മിഷ്ഠനേ മററു രാജാക്കന്മാരെല്ലാം ചേർന്ന് രാജരാജാവായി അഭിഷേചനം ചെയ്തു. ഭാരതചക്രവർത്തിയായ അദ്ദേഹത്തേ നാഥനായി കൈക്കൊണ്ട രാജാക്കന്മാർ ശോകവും ഭയവും അകന്നും, ഉറക്കവും ഉണർച്ചയും നിർബ്ബാധം അനുഭവിച്ചും കഴിഞ്ഞു. ശാന്തനുവിന്റെ ഭരണകാലത്ത് യജ്ഞദാനക്രിയകളും വർണ്ണാശ്രമ ധർമ്മങ്ങളും ശരിയായി നടന്നു

വന്നു. കുരുപത്തനമായ ഹസ്തിനാപുരത്തെ രാജധാനിയാക്കി, കടൽ ചൂഴുന്ന ഈ ഭൂമണ്ഡലം മുഴുവൻ അദ്ദേഹം ഭരിച്ചു. ധർമ്മജ്ഞനും സത്യവാദിയുമായ ആ ദേവേന്ദ്രവിക്രമൻ രാഗദ്വേഷങ്ങളും വെടിഞ്ഞു പ്രിയദർശനനായും, ദാനധർമ്മതപസ്സുകളാൽ ശ്രീമാനായും വിളങ്ങി. തേജസ്സിൽ സൂര്യനോടും, വേഗത്തിൽ വായുവിനോടും, കോപത്തിൽ അന്തകനോടും, ക്ഷമയിൽ ഭൂമിയോടും തുല്യനാണദ്ദേഹം. മൃഗപക്ഷികളും കൂടിയും അദ്ദേഹത്തിന്റെ കാലത്തു പൂർണ്ണരക്ഷയേററു സുഖിച്ചു. അക്കാലത്തു, വാക്ക് സത്യത്തെ മാത്രവും, ധർമ്മം മനസ്സിനെ മാത്രവും അവലംബിച്ചു കൊണ്ടാണ് വർത്തിച്ചതു. മുപ്പത്തിരണ്ടു വർഷം മുഴുവൻ കാമസുഖം കൈവിട്ടു ശാന്തനുരാജാവു വനപ്രദേശങ്ങളിൽ സഞ്ചരിക്കുകയുണ്ടായി. അക്കാലത്തു അദ്ദേഹത്തിന്റെ പുത്രനായ ഗാംഗേയൻ രൂപം, ആചാരം, വൃത്തം, അധ്യയനം എന്നിവയാൽ അച്ഛനെപ്പോലെ തന്നെ പ്രശസ്തനായും സർവ്വാസ്ത്രങ്ങളിലും സമർത്ഥനായും വളർന്നുവന്നു. ഒരുനാൾ ശാന്തനു വേട്ടയാടിക്കൊണ്ടു ഗംഗാതീരത്തിൽ ചെന്നപ്പോൾ, ആ നദിയിലെ വെള്ളം ഏററവും കുറഞ്ഞിരിക്കുന്നതായിക്കണ്ടു അദ്ദേഹം അത്ഭുതപ്പെട്ടു, ഈ മഹാനദി മുൻപോലെ വഴിഞ്ഞൊഴുകാത്തതു എന്തു കാരണത്താലാണെന്നു അന്വേഷിച്ചുകൊണ്ടു അദ്ദേഹം നടക്കുമ്പോൾ, രൂപസമ്പന്നനും ചാരുദർശനനുമായ ഒരു കുമാരൻ ദേവേന്ദ്രവിക്രമനായി നദിപ്രവാഹത്തെ ദിവ്യാസ്ത്രംകൊണ്ടു തടഞ്ഞു നില്ക്കുന്നതുകണ്ടു. തീക്ഷ്ണങ്ങളായ ശരനികരം പൊഴിച്ചു നദിയെ മുഴുവൻ മൂടി നില്ക്കുന്ന ആ കുട്ടിയുടെ ആ അതിമാനുഷകർമ്മത്തെ ശാന്തനു വിസ്മയത്തോടെ നോക്കി നിന്നു. തന്റെ പുത്രൻ തന്നെയാണ ആ കുമാരനെന്നു ശാന്തനു അറിഞ്ഞില്ല. തന്റെ കൃത്യത്തെ നോക്കി നില്ക്കുന്ന ശാന്തനുവിനെ കണ്ടപ്പോൾ, അദ്ദേഹത്തെ ആ ഗാംഗേയൻ മായകൊണ്ടു മോഹിപ്പിച്ചു ഉടൻ തന്നെ മറഞ്ഞുകളഞ്ഞു. ആ അത്ഭുതകർമ്മം പിടിയും കണ്ടപ്പോൾ, ആ കുട്ടി തന്റെ മകനായിരിക്കുമോ എന്നു ശങ്കിച്ചു, രാജാവു ഗംഗയോടു തന്റെ മകനെ കാണിച്ചു തരുവാനായി ആവശ്യപ്പെട്ടു. അപ്പോൾ തന്നെ, അലങ്കാരശോഭിതനായ കുമാരനെ വലത്തു കൈയിൽ പിടിച്ചുകൊണ്ടു രൂപഗുണത്താൽ പ്രശോഭിതയായ ഗംഗ ശാന്തനുവിന്റെ മുമ്പിൽ വെളിപ്പെട്ടു. പൂഞ്ചേല ചാർത്തി, ആഭരണങ്ങളണിഞ്ഞു തന്റെ മുമ്പിൽ വന്നു നിന്ന ആ സുന്ദരിയെ, ആദ്യത്തെ നോട്ടത്തിൽ, പൂർവ്വപരിചിതയായ ഗംഗയാണെന്നറിയുവാൻ ശാന്തനുവിന്നു കഴിഞ്ഞില്ല.

ഗംഗ:— "എട്ടാമത്തെ പുത്രനെ ഭവാൻ എന്നെ ഏല്പിക്കയുണ്ടായല്ലോ; അവനാണ് ഈ കുമാരൻ. ഇവൻ സർവ്വശാസ്ത്രങ്ങളിലും വിദഗ്ദ്ധനായ മഹാപുരുഷനാണ്. ഞാൻ വളർത്തി വന്ന ഈ മകനെ ഏറ്റുവാങ്ങി ഭവാൻ രാജധാനിയിലേക്ക് പോയാലും! വസിഷ്ഠനിൽനിന്ന് ഇവൻ വേദം മുഴുവൻ ഗ്രഹിച്ചിട്ടുണ്ട്. യുദ്ധത്തിൽ ദേവേന്ദ്രതുല്യനായ വില്ലാളിയാണിവൻ. സുരന്മാർക്കെന്നപോലെ അസുരന്മാർക്കും ഈ വീര്യവാൻ സുസമ്മതനാണ്. ശുക്രാചാര്യനും, ബൃഹസ്പതിക്കും അറിയാവുന്ന ശാസ്ത്രങ്ങളെല്ലാം ഇവനും പഠിച്ചിട്ടുണ്ട്. പ്രതാപവാനായ പരശുരാമൻ തനിക്കറിയാവുന്ന അസ്ത്രങ്ങളെയെല്ലാം ഇവനേയും ഗ്രഹിപ്പിച്ചിരിക്കുന്നു. ഇങ്ങിനെ വില്ലാളി വീരനും രാജധർമ്മാർത്ഥനിപുണനുമായ ഈ പുത്രനെ ഭവാൻ കൂട്ടിക്കൊണ്ടു പോയാലും!"

ഇങ്ങിനെ ഗംഗയാൽ ദത്തനായ ആദിത്യപ്രഭനേന്ന മകനോടുകൂടി ശാന്തനു രാജധാനിയിലേക്കു പോയി. പുത്രലാഭത്താൽ സന്തുഷ്ടനായ രാജാവ്, തനിക്ക് സർവ്വാഭീഷ്ടങ്ങളും സിദ്ധമായിയെന്ന് അഭിമാനിച്ചു. ഗുണശാലിയും മഹാത്മാവുമായ ആ പുത്രനെ അദ്ദേഹം യുവരാജാവായി വാഴിക്കയും ചെയ്തു. ഗാംഗേയൻ സൽകർമ്മങ്ങൾകൊണ്ട് അച്ഛനേയും നാട്ടുകാരേയും ഒരുപോലെ സന്തോഷിപ്പിച്ചു വന്നു. പുത്രനോടൊന്നിച്ച് നാലു കൊല്ലത്തോളം സാനന്ദം നിവസിച്ചതിൽപ്പിന്നെ, ഒരുനാൾ ശാന്തനു നായാട്ടിന്നായി യമുനാതീരത്തിലേ വനപ്രദേശത്തിൽ പ്രവേശിച്ചു. ഇന്നതെന്നു പറയുവാൻ വയ്യാത്ത ഒരു വക സുഗന്ധം അവിടെ മുഴുവൻ വ്യാപിച്ചിരിക്കുന്നതു് എങ്ങിനെയെന്ന് അദ്ദേഹം അന്വേഷിച്ചു തുടങ്ങി. അപ്പോൾ, ആ നദീതീരത്തായി ദേവരൂപിണിയായ ഒരു മുക്കവപ്പെൺകിടാവിനെ കണ്ടു്,— "നീ ആരാണ്? ആരുടെ മകളാണ് നീ? നീ ഇവിടെ എന്താണ് ചെയ്യുന്നതു്?" എന്ന് അവളോട് ശാന്തനു ചോദിച്ചു.

"ഞാൻ ഒരു മുക്കവപ്പെണ്ണാണ്. അച്ഛന്റെ കല്പനപോലെ കുലധർമ്മപ്രകാരം തോണി കടത്തുകയാണ് എന്റെ ജോലി"— ഇതായിരുന്നു ആ കന്യകയുടെ മറുപടി.

സുരഭിലവും സുമധുരവുമായ രൂപഗുണം തികഞ്ഞ് ദേവവനിതയെപ്പോലെ ശോഭിക്കുന്ന ആ ദാശകന്യകയാൽ ശാന്തനു കാമാർത്തനായിത്തീർന്നു. അദ്ദേഹം, അവളുടെ അച്ഛനെ നേരിൽ ചെന്നുകണ്ട്, അവളെ തനിക്കായി തരേണമെന്ന് താൻ തന്നെ വലിയ ആവശ്യപ്പെട്ടു. അതിന്ന് ആ മുക്കവത്തലവൻ പറഞ്ഞതു് ഇങ്ങിനെയാണ്:—

"എനിക്ക് ഇവൾ ജനിച്ചപ്പോൾ തന്നെ അന്യന്നു നൽകേണ്ടുന്നവളാണ്. അവിടുത്തെപ്പോലെ ഇത്രയും യോഗ്യനായ ഒരു വരൻ വേറെയില്ല. അതുകൊണ്ട്, അവിടുത്തെ ധർമ്മപത്നിയായി ഇവളെ സ്വീകരിച്ചുകൊണ്ടാലും. എന്നാൽ, എന്റെ നിശ്ചയം ഇന്നതെന്ന് അവിടുന്ന് കേൾക്കണം. സത്യവാദിയായ അവിടുന്ന് എന്റെ നിശ്ചയപ്രകാരം പ്രവർത്തിക്കാമെന്ന് വാഗ്ദാനം ചെയ്യുകയാണെങ്കിൽ ഞാൻ ഇവളെ അവിടുത്തേക്കു തരാം."

ശന്തനു:— "നിന്റെ ആഗ്രഹം ഇന്നതെന്ന് പറയുക. അത് സാധിപ്പിക്കാവുന്നതാണെങ്കിൽ, അങ്ങിനെ ചെയ്യാം."

ദാശൻ:— "ഇവളിലുണ്ടാകുന്ന പുത്രനെ അവിടുന്ന് രാജാവായി വാഴിക്കണം; രാജ്യം മറ്റാർക്കും കൊടുക്കരുത്."

ഈ നിശ്ചയപ്രകാരം പ്രവർത്തിക്കുവാൻ, മന്മഥന്റെ തീവ്രശരങ്ങളേറ്റ് മോഹിച്ചുകൊണ്ടിരുന്നിട്ടും, രാജാവിന് ഇഷ്ടമുണ്ടായില്ല. ആ ദാശകന്യകയെത്തന്നെ ഓർത്തോർത്തുകൊണ്ട് കാമപീഡിതനായ രാജാവ് ഹസ്തിനപുരത്തിലേക്കു പോയി. ചിന്താമഗ്നനും ശോകാർത്തനുമായിരിക്കുന്ന അച്ഛനെ കണ്ട്, ഒരുനാൾ ഗാംഗേയനായ ദേവവ്രതൻ ഇങ്ങിനെ ചോദിച്ചു:— "അവിടുത്തേക്ക് എല്ലാ പ്രകാരത്തിലും ക്ഷേമം തന്നെയാണല്ലോ. സർവ്വരാജാക്കന്മാരും അവിടുത്തെ കീഴിലാണ് നില്ക്കുന്നത്. എന്നാൽ, അവിടുന്ന് ഇപ്പോൾ ഇത്രയും ദുഃഖപരവശനായി നാൾ പോക്കുന്നത് എന്തുകൊണ്ടാണ്? അവിടുന്ന് ഒരു ധ്യാനിയെപ്പോലെ വല്ലതേ ചുരുക്കത്തിൽ മാത്രമേ സംസാരിച്ചു കാണുന്നുള്ളു. കുതിരസവാരി മുതലായ വിനോദവ്യായാമങ്ങളിലൊന്നും അവിടുന്ന് ഏർപ്പെടുന്നില്ല. ശരീരം, വിളർത്തു മെലിഞ്ഞു വിവർണ്ണമായിത്തീർന്നിരിക്കുന്നു. അവിടുത്തേക്കുള്ള വ്യാധി എന്താണെന്നറിഞ്ഞാൽ, അതിന്ന് ശരിയായ പ്രതിവിധി ചെയ്യാമായിരുന്നു."

ശന്തനു:— "മകനേ, നീ പറഞ്ഞതുപോലെ ഞാൻ ഇപ്പോൾ ധ്യാനപരനായിത്തന്നെയാണിരിക്കുന്നത്. അതിന്റെ ഹേതുവെന്തെന്ന് കേൾക്കുക. ഈ മഹാകുലത്തിൽ നീയൊഴികെ വേറെ സന്തതിയില്ല. സർവ്വശസ്ത്രജ്ഞനും പൌരുഷം തികഞ്ഞവനുമാണ് നീ. വത്സ, ഈ ലോകം തീരെ അനിത്യമാണല്ലോ എന്നോർത്താണ് ഞാൻ ദുഃഖിക്കുന്നത്. ഒരു നൂറു മക്കളേക്കാൾ ശ്രേഷ്ഠനാണ് നീയൊരുവൻ എന്നിരിക്കിലും, നിനക്ക് വല്ല വിപത്തുമുണ്ടായാൽ അന്നോടെ ഈ കുലം അവസാനിക്കും. എന്നാൽ, പുത്രലാഭത്തിനു വേണ്ടി മറ്റൊരു ഭാര്യയെ വൃഥാ കൈക്കൊള്ളുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. സന്താനനാ

ശേ സംഭവിക്കാതിരിക്കേണമെന്നു മാത്രമേ ഞാൻ കരുതുന്നുള്ളൂ. ഏക
പുത്രത്വം അപുത്രത്വം തന്നേയാണെന്ന് ധൎമ്മവാദികൾ പറയുന്നു.
അഗ്നിഹോത്രം, വേദജ്ഞാനം, ശിഷ്യപരമ്പര മുതലായ ഏതൊരു
സിദ്ധിയും പുത്രനിൽ പതിനാറിലൊരംശംപോലും തുല്യമല്ല. മനു
ഷ്യൎക്ക് സൎവ്വസ്വമായുള്ളതാണ് സന്താനം. ഇത്രയും മഹത്വം പുത്ര
നിൽ ഉണ്ടെന്നുള്ളത് നിസ്സംശയമാണ്. വേദപുരാണങ്ങളെല്ലാം ഇതു
തന്നേയാണ് പറയുന്നത്. നീയാവട്ടേ, ശൂരനും വീരനും ശസ്ത്രജ്ഞനു
മാണ്. നിനക്ക് യുദ്ധത്തിലല്ലാതേ മരണം നേരിടുകയില്ല. നിന്റെ
കാലത്തിന്നുശേഷം ഈ കുലത്തിന്റെ സ്ഥിതി എങ്ങിനേയാകുമെന്ന്
ചിന്തിച്ചാണ് ഞാൻ ദുഃഖിക്കുന്നത്.”

ഇങ്ങിനേ അച്ഛൻ പറഞ്ഞതെല്ലാം കേട്ടതിൽപ്പിന്നേ, അതിനേ
പ്പററി ബുദ്ധിപൂൎവ്വകം ആലോചിച്ച്, ദേവവ്രതൻ, ഉടൻ തന്നേ
ചെന്ന്, പിതാവിന്ന് ഹിതനായ വൃദ്ധാമാത്യനെ കണ്ട്, തന്റെ
അച്ഛനേ ബാധിച്ചിരിക്കുന്ന ദുഃഖത്തിന്ന് എന്താണ് ഹേതുവെന്നു
ചോദിച്ചു. ആ രാജകുമാരൻ നിൎബ്ബന്ധിക്കകൊണ്ട് ദാശകന്യകയെ
സംബന്ധിച്ചുണ്ടായ വസ്തുതയെല്ലാം മന്ത്രിമുഖ്യൻ പറഞ്ഞുകൊടുത്തു.
അപ്പോൾ തന്നേ ദേവവ്രതൻ വൃദ്ധക്ഷത്രിയന്മാരോടുകൂടി ദാശനേ
ചെന്നു കണ്ടു. അദ്ദേഹത്തിന്റെ മകളേ തന്റെ അച്ഛന്നായി നൽ
കേണമെന്ന് തനിക്കുള്ള പ്രാൎത്ഥനയേ അറിയിച്ചതിന്ന്, ആ രാജകുമാ
രനേ യഥോചിതം സൽക്കരിച്ചതിൽപ്പിന്നേ ദാശൻ പറഞ്ഞ മറുപടി
ഇങ്ങിനേയാണ്:—“ശന്തനു രാജാവിന്റെ നന്ദനനും പ്രാപ്തനായ
പുത്രനും വില്ലാളിവീരനുമാണല്ലോ അവിടുന്ന്. അവിടുത്തോടു ഞാൻ
എങ്ങിനേയാണ് മറിച്ചു പറയുക! എന്നു തന്നേയല്ലാ, ഇത്തരത്തിൽ
ശ്ലാഘ്യവും സ്പൃഹണീയവുമായ സംബന്ധത്തെ, നേരേ വന്നിട്ട് ഒഴിച്ചു
വിടുന്നതായാൽ ദേവേന്ദ്രൻ കൂടിയും പശ്ചാത്തപിക്കാതിരിക്കയില്ല.
എന്നാൽ—ഞാൻ വളൎത്തുന്ന ഈ സത്യവതിയേ ജനിപ്പിച്ചത് നിങ്ങ
ളേപ്പോലേ ഗുണങ്ങൾ തികഞ്ഞ ഒരു മഹാനാണെന്ന് അവിടുന്ന് അറി
യേണ്ടതാണ്. അവളുടേ അച്ഛൻ അവിടുത്തേ പിതാവിനേപ്പററി
എന്നോട് പലപ്പോഴും പ്രശംസിച്ചു പറഞ്ഞിട്ടുണ്ട്. സത്യവതിയേ
പാണിഗ്രഹണം ചെയ്യുവാൻ അൎഹനാണ് ശന്തനുരാജാവെന്ന് അവ
ളുടേ അച്ഛൻ അഭിപ്രായപ്പെട്ടിട്ടുമുണ്ട്. ദേവൎഷിയായ അസിതനേ
കൂടിയും സത്യവതിയേ കാമിച്ചപ്പോൾ ഞാൻ മുഖം തിരിപ്പിക്കുക
യാണ് ചെയ്തത്. എന്നാൽ, അവിടുന്ന് ആവശ്യപ്പെട്ടപ്രകാരം അവി
ടുത്തേ അച്ഛന്നുവേണ്ടി എന്റെ മകളേ തരുന്നത് എനിക്ക് സന്തോ

ഷം തന്നെ. ആ കന്യകയുടെ അച്ഛനെന്ന നിലയ്ക്ക്, ഇവിടെ ഒരു വാക്ക് എനിക്ക് പറയേണ്ടതായുണ്ട്. സപത്നീപുത്രൻ ബലവാനായിരിക്കുന്നതു് മാത്രമാണ് ഈ ദാമ്പത്യത്തിൽ കാണുന്ന ദോഷം. അവിടുത്തെ ശത്രു ഗന്ധർവ്വനോ ദാനവനോ തന്നെയായാലും അവിടുന്ന് കോപിച്ചാൽ, പിന്നെ അവൻ ഏറെ നാൾ ജീവിക്കയില്ല; അത്രയും ശക്തനാണ് അവിടുന്ന്. ഇങ്ങിനെയൊരു ദോഷമല്ലാതെ, മറെറാന്നും ഇതിൽ ഇല്ല. ദാനാദാനങ്ങളിൽ ഇത്തരം ദോഷങ്ങൾ പ്രത്യേകം ഗണനീയമാണ്.”

ദേവവ്രതൻ:—എടോ, സത്യശീല, ഇന്നുവരെ ജനിച്ചവരും ഇനി മേൽ ജനിക്കാവുന്നവരും ചെയ്തിട്ടുള്ളതോ ചെയ്യാവുന്നതോ അല്ലാത്ത എന്റെ സത്യവ്രതം ഭവാൻ അറിയേണ്ടതാണ്. എങ്ങിനെ വേണമെന്ന് ഭവാൻ പറയുന്നുവോ അങ്ങിനെ തന്നെ ഞാൻ ചെയ്തുകൊള്ളാം. ഈ കന്യകയിൽ ജനിക്കുന്ന പുത്രൻ ഞങ്ങളുടെയെല്ലാം രാജാവാണെന്ന് ഞാൻ എല്ലാവരും കേൾക്കെ ഇതാ പറഞ്ഞുകൊള്ളുന്നു.”

ദാശൻ:—“രാജ്യത്തിനുവേണ്ടി ശന്തനുവിനെക്കൊണ്ട് ക്രൂരകർമ്മംപോലും ചെയ്യിക്കുവാൻ അവിടുന്ന് ശക്തനാണ്. അച്ഛനു് ഈ കന്യകയെ കൊണ്ടുപോയി കൊടുക്കുവാൻ അവിടത്തേക്ക് കെൽപ്പുണ്ട്. എന്നാലും, പുത്രീവാത്സല്യത്താൽ എനിക്ക് വീണ്ടും ചിലതു് പറയേണ്ടിവരുന്നു. സത്യവതിയെ സംബന്ധിച്ച് സത്യധർമ്മതല്പരനായ അവിടുന്ന് പരസ്യമായി ചെയ്ത പ്രതിജ്ഞ അവിടത്തേക്ക് ചേർന്നതു തന്നെയാണ്. അവിടത്തെ വാക്ക് ഒരിക്കലും മറിച്ചുവരികയില്ലെന്ന് എനിക്ക് വിശ്വാസമുണ്ട്. എന്നാൽ, അവിടത്തേക്ക് സന്താനമുണ്ടാകുമ്പോൾ കാര്യം എങ്ങിനെ കലാശിക്കുമെന്നു ഞാൻ സംശയിക്കുന്നു.”

ഇതു കേട്ട് ദേവവ്രതൻ, പിതൃപ്രിയത്തിനുവേണ്ടി മററു രാജാക്കന്മാരും ആ മുക്കുവത്തലവനും കേൾക്കെ പ്രതിജ്ഞ ചെയ്തതാവിതു്:—

“എനിക്ക് രാജ്യം വേണ്ടെന്നും ഞങ്ങളുടെയെല്ലാം രാജാവു സത്യവതീപുത്രനാണെന്നും ഞാൻ ഇതിനുമുമ്പ് പറഞ്ഞുവല്ലോ. ആ പുത്രത്വത്തെ സംബന്ധിച്ചും ഞാൻ ചെയ്യുന്ന പ്രതിജ്ഞ എല്ലാവരും കേൾക്കുവിൻ! ഇന്നു മുതൽ ഞാൻ ബ്രഹ്മചാരിയാണ്. എന്നാൽ, അപുത്രത്വംകൊണ്ട്, സ്വർഗ്ഗത്തിൽ അക്ഷയസ്ഥാനങ്ങൾ എനിക്ക് കിട്ടാതെ വരികയില്ല.”

ഈ ശപഥം കേട്ടപ്പോൾ ആ ദാശനു കൂടിയും രോമാഞ്ചമു

ണ്ടായി. ആ ധൎമ്മശീലൻ തന്റെ പുത്രിയെ ശാന്തനുവിന്നായി തന്നുകൊള്ളാമെന്ന് സമ്മതിച്ചു. ദേവവ്രതന്റെ ഭീഷ്മപ്രതിജ്ഞ കേട്ട് ആകാശത്തിൽ വന്നുകൂടിയ ദേവന്മാരും ഋഷികളും പുഷ്പവൎഷം ചെയ്ത് ആ രാജകുമാരനെ "ഭീഷ്മൻ, ഭീഷ്മൻ" എന്ന് പുകഴ്ത്തി. ആ ഭീഷ്മൻ അതിൽ പിന്നെ, സത്യവതിയുടെ മുമ്പിൽ ചെന്ന് "അമ്മേ, കൊട്ടാരത്തിലേക്ക് പോകുവാനായി തേരിൽ കയറിയാലും" എന്ന് അറിയിച്ചു.

അപ്രകാരം, തേരിലേറിയ സത്യവതിയെ ഭീഷ്മൻ രാജധാനിയിലേക്ക് കൂട്ടിക്കൊണ്ടുപോയി അച്ഛനെ ഏല്പിച്ചു. അദ്ദേഹത്തിന്റെ ആ ദുഷ്കരകൎമ്മം കണ്ട രാജാക്കന്മാർ, ഒററയ്ക്കും, ഒന്നിച്ചുകൂടിയും "ഭീഷ്മൻ, ഭീഷ്മ"നെന്ന് അദ്ദേഹത്തെ സ്തുതിച്ചുതുടങ്ങി. വൃത്താന്തമെല്ലാം അറിഞ്ഞ ശാന്തനു അത്യന്തം സന്തുഷ്ടിവളൎന്ന് മകന്ന് വരംകൊടുത്തു:—

"നിനക്ക് ജീവിക്കേണമെന്ന് ആഗ്രഹമുള്ളതുവരെ നിന്നെ മരണം ബാധിക്കയില്ല. നിന്റെ സമ്മതത്തോടുകൂടി മാത്രമേ നിന്നെ മൃത്യു തൊടുകയുള്ളൂ. അങ്ങിനെ നീ സ്വച്ഛന്ദമരണനായി ഭവിക്കുക."

തദനന്തരം, ശാന്തനു സുന്ദരീരത്നമായ സത്യവതിയെ വേളികഴിച്ച് അന്തഃപുരത്തിൽ പാൎപ്പിച്ചു. ആ രാജ്ഞിയിൽ ചിത്രാംഗദനെന്നും വിചിത്രവീൎയ്യനെന്നും പേരായി രണ്ടു വീരകുമാരന്മാർ ശാന്തനുവിന്നുണ്ടായി. വിചിത്രവീൎയ്യൻ ജനിച്ച് അധികം നാൾ കഴിയും മുമ്പെതന്നെ ശാന്തനു കാലധൎമ്മം പ്രാപിച്ചു. സത്യവതിയുടെ ഹിതംപോലെ ചിത്രാംഗദനെത്തന്നെ ഭീഷ്മൻ രാജാവാക്കി. ശൂരനായ ആ രാജാവ് മററു രാജാക്കന്മാരെയെല്ലാം കീഴടക്കുകയും, തന്നോടു തുല്യനായി മനുഷ്യലോകത്തിൽ ആരുംതന്നെയില്ലെന്ന് അഭിമാനിച്ച്, മനുഷ്യരെയും ദേവാസുരന്മാരെക്കൂടിയും വകവെക്കാതെ നാടു വാഴുകയും ചെയ്തു. അന്ന് ചിത്രാംഗദൻ എന്നുതന്നെ പേരായ ഗന്ധൎവ്വൻ ചിത്രാംഗദരാജാവിനെ പോരിന്നു വിളിക്കയുണ്ടായി. കുരുക്ഷേത്രത്തിൽ സരസ്വതീതീരത്തുവെച്ച് മൂന്നു സംവത്സരം അതിഘോരമായ യുദ്ധം ഇവർ ചെയ്തു. ശരവൎഷാകുലമായ ആ പോൎക്കളത്തിൽ വെച്ച് മായകൂടിയ ഗന്ധൎവ്വൻ രാജാവിനെ കൊന്നുകളഞ്ഞു. മഹാതേജസ്വിയായ ചിത്രാംഗദൻ മരിച്ചപ്പോൾ, ശേഷക്രിയയെല്ലാം കഴിഞ്ഞതിൽപ്പിന്നെ, അന്ന് കേവലം ബാലനായിരുന്ന വിചിത്രവീൎയ്യനെത്തന്നെ ഭീഷ്മൻ രാജാവായി അഭിഷേചനം ചെയ്തു. ധൎമ്മശാസ്ത്രകുശലനായ ഭീഷ്മനെ യഥോചിതം പൂജിച്ച് അദ്ദേഹത്തിന്റെ മതംപോലെ വിചിത്രവീൎയ്യൻ നാടുവാണുവന്നു.

---

# പതിനാറാം അദ്ധ്യായം. ഭീഷ്മൻ.

---

വിചിത്രവീൎയ്യന്റെ ബാല്യകാലം മുഴുവൻ, സത്യവതിയുടേ ഹിതപ്രകാരം ഭീഷ്മൻ തന്നേ രാജ്യം ഭരിച്ചുവന്നു. ആ സത്യവതീകുമാരൻ യൌവനം പ്രാപിച്ചപ്പോൾ അദ്ദേഹത്തിന്റെ വിവാഹത്തെപ്പററി ഭീഷ്മൻ ആലോചന തുടങ്ങി. അന്നു്, കാശി രാജാവിനുള്ള മൂന്നു പുത്രികളും ഒരേ സമയത്തു് സ്വയംവരണത്തിന്നു് സന്നദ്ധകളായിരിക്കുന്നുവെന്നു് ഭീഷ്മൻ കേട്ടു. ഉടനേ തന്നേ ആ മഹാരഥൻ ഒററത്തേരിൽ കയറി ഒറെറക്കു തന്നേ കാശിയിലേക്കു പോയി. അവിടേ, സ്വയംവരണ കാലത്തു്, ഓരോ രാജാവിന്റേയും പേരും പെരുമയും പറഞ്ഞു കേൾക്കുന്ന ഘട്ടത്തിൽ വൃദ്ധനായ ഭീഷ്മനേ കണ്ടു ആ കന്യകകൾ മുഖം തിരിച്ചുകളഞ്ഞു.

„ഈ മൂത്തു നരച്ച കിഴവൻ വലിയൊരു ധൎമ്മാത്മാവാണുപോലും! പിന്നേ, എന്തിനാണു് വിവാഹാൎത്ഥിയായി ഇദ്ദേഹം നാണമില്ലാതേ, ഇതു ചമഞ്ഞു വന്നിരിക്കുന്നതു്? ഇദ്ദേഹം വെറും അസത്യവാദിയാണെന്നല്ലാതേ മറെറന്താണു് പറയേണ്ടതു്! ഭീഷ്മൻ നിത്യബ്രഹ്മചാരിയാണെന്നു പറയുന്നതു് വെറും വാക്കു തന്നേ!‟— എന്നിങ്ങിനേ പുച്ഛിച്ചു പറഞ്ഞു് രാജാക്കന്മാർ ചിരിച്ചു തുടങ്ങി.

ഈ പരിഹാസം കണ്ടു് ക്രുദ്ധനായിത്തീൎന്ന ഭീഷ്മൻ ആ മൂന്നു കന്യകകളേയും, ഉടൻതന്നേ, ബലാൽ ഹരിച്ചു് തേരിൽ കയററിയിരുത്തി, മേഘഗൎജ്ജനംപോലേ ഘോരശബ്ദം മുഴക്കിക്കൊണ്ടു് അദ്ദേഹം രാജാക്കന്മാരേയെല്ലാം പോൎക്കുവിളിച്ചു. ആ ധൎമ്മജ്ഞൻ തന്റെ ഈ കൃത്യത്തെ സാധൂകരിച്ചുകൊണ്ടു് ഇങ്ങിനേ പ്രസംഗിച്ചു:—

„ശക്തിക്കൊത്ത അലങ്കാരത്തോടും ധനത്തോടും പാത്രങ്ങളോടുംകൂടി ചിലർ കന്യകയേ ദാനം ചെയ്യുന്നു. വേറേ ചിലർ വിത്തംകൊണ്ടോ ബലംകൊണ്ടോ, സമ്മതംകൊണ്ടോ ആയിരിക്കും കന്യാദാനം ചെയ്യുന്നതു്. വിസമ്മതമുണ്ടായിരുന്നിട്ടും ചിലർ കന്യാവരണം ചെയ്യാറുണ്ടു്. യജ്ഞകാലത്തു തന്നേയും ചിലർ കന്യകയേ കൊടുക്കുന്നു. മററുള്ളവരേയെല്ലാം ജയിച്ചു് കന്യകയേ ഹരിക്കുന്നതും സജ്ജനസമ്മതം തന്നേയാണു്. അപ്രകാരമാണു് ഞാൻ ഇവിടേ ചെയ്തിരിക്കുന്നതു്. ഇനി, നിങ്ങൾ ജയത്തിന്നോ അപജയത്തിന്നോ ശ്രമിച്ചുകൊള്ളുക. ഞാൻ ഇതാ, നിങ്ങളേയെല്ലാവരേയും പോൎക്കു വിളിക്കുന്നു. ഈ കന്യകകളേ എന്റെ പിടിയിൽ നിന്നു് വിടുവിക്കുവാൻ കഴിയു

മോ എന്ന് നിങ്ങൾ നോക്കുക. നിങ്ങളെല്ലാം നോക്കി നില്ക്കേത്തന്നേയാണ് ഞാൻ കന്യാഹരണം ചെയ്തിരിക്കുന്നത്."

ഇങ്ങിനേ, ഭീഷ്മൻ ചെയ്ത വീരാട്ടഹാസം കേട്ട്, രുഷ്ടരായിത്തീൎന്ന രാജാക്കന്മാർ അമൎഷത്തോടേ കൈതിരുമ്മുകയും പല്ലിറുമ്മുകയും ചെയ്തു. അവരെല്ലാവരും ഭൂഷണങ്ങൾ അഴിച്ചുവെച്ച് പോൎക്കുപ്പണിഞ്ഞു നിരന്നു. നിഷ്ഠുരദൃഷ്ടിയോടും ക്രോധത്താൽ വികടമായ ഭ്രുകുടിയോടും കൂടിയ ആ വീരന്മാർ ആയുധങ്ങളേന്തി ആയോധനത്തിന്ന് സന്നദ്ധരായി, കാശിരാജകന്യകകളേ തേരിലേററിക്കൊണ്ടുപോകുന്ന ഭീഷ്മനേ രാജാക്കന്മാർ വളഞ്ഞു. ഒററയ്ക്കുനിന്നുകൊണ്ടുതന്നേ ഭീഷ്മൻ ഇവരോടെല്ലാം എതിൎത്തുതുടങ്ങി. രാജാക്കന്മാർ കൂട്ടത്തോടെ നിന്ന് ആയിരവും പതിനായിരവുമായി എയ്യുന്ന ശരങ്ങളേയെല്ലാം ഭീഷ്മൻ അറുത്തറുത്തുകളഞ്ഞു. ഒടുവിൽ ആ മഹാരഥനോട് എതിൎത്തു നില്ക്കുവാൻ കഴിയാതേ, രാജാക്കന്മാരെല്ലാം തോറേറാടിപ്പോയി. ഭീഷ്മനാവട്ടേ, കന്യകകളോടുകൂടി ഹസ്തിനാപുരത്തിലേക്ക് നിൎബ്ബാധം യാത്ര തുടൎന്നു. അപ്പോൾ, ശസ്ത്രോൽക്കടനായ സാല്വരാജാവ്, തേജസ്വിയായ ഭീഷ്മനോട് പടവെട്ടാനൊരുങ്ങി, "എടാ, പെൺകൊതിയാ, നില്ക്ക്, നില്ക്ക്!" എന്ന പോൎവിളിയോടുകൂടിയാണ് സാല്വൻ ഭീഷ്മന്റെ നേരേ പാഞ്ഞത്. മഹാബാഹുവായ സാല്വന്റെ ഈ നിന്ദാവചനം കേട്ട് നരവ്യാഘ്രനായ ഭീഷ്മൻ ക്രോധത്താൽ ദീപ്താഗ്നിപോലേ ജ്വലിച്ച് സാല്വന്റെ നേൎക്ക് രഥം നയിച്ചു. ഒരു പശുവിന്നുവേണ്ടി രണ്ടു കൂററൻ കാളകൾ തമ്മിൽ മുക്രയിട്ടു പൊരുതുന്നതുപോലേ, കാശിരാജപുത്രികൾക്കായി ഭീഷ്മനും ശല്യനും തമ്മിൽ ഘോരയുദ്ധം തുടങ്ങി. മററു രാജാക്കന്മാരെല്ലാം സദൎശകന്മാരെന്ന നിലയ്ക്ക് അകന്നു നില്ക്കുകയാണ് ചെയ്തത്. ആദ്യം തന്നേ, ശല്യൻ ആയിരമായിരം അമ്പെയ്ത് ഭീഷ്മനേ മൂടിയപ്പോൾ, ആ സാമൎത്ഥ്യം കണ്ട് രാജാക്കന്മാർ ശല്യനേ അഭിനന്ദിച്ച് വിജയാശംസ ചെയ്തു. ആ ഹൎഷാരവം കേട്ട്, ശത്രുമൎദ്ദനനായ ഭീഷ്മൻ ഉഗ്രകോപത്തോടുകൂടി സാല്വനോടേററ് ആ രാജാവിന്റെ അശ്വത്തേയും സാരഥിയേയും കൊന്നു വീഴ്ത്തി. ഗത്യന്തരമില്ലാതേ, സാല്വൻ പോൎക്കളത്തിൽ നിന്ന് പിന്തിരിഞ്ഞോടി. ഇത്രയും കഴിഞ്ഞപ്പോൾ, ഭീഷ്മനോട് ഇടയുവാൻ ആരും ധൈൎയ്യപ്പെട്ടില്ല. ആ വീൎയ്യവാൻ ആ കന്യകകളോടുകൂടി ഹസ്തിനാപുരത്തിൽ എത്തി. ഗുണസമ്പൂൎണ്ണരായ ആ കാശിരാജപുത്രികളേ സഹോദരികളെപ്പോലേയും, പുത്രികളേപ്പോലേയും, പുത്രഭാൎയ്യമാരേപ്പോലേയും ഗണിച്ചുകൊണ്ട്, തന്റെ

അനുജന്ന നൽകുവാനായി, വിക്രമംകൊണ്ട് ഹരിച്ച്, എതിരാളികളേ മുഴുവൻ വെന്ന്, മലകളും കാടുകളും പുഴകളും കടന്ന്, ആപത്തേതും ചേരാതേയും കാലവിളംബം കൂടാതേയും ധൎമ്മാത്മാവും അത്ഭുതകൎമ്മാവുമായ ഭീഷ്മൻ സ്വന്തം പത്തനത്തേ പ്രാപിച്ചതിൽപ്പിന്നേ, സത്യവതിയുടേ അനുമതിപ്രകാരം ആ കന്യകകളേ വിചിത്രവീൎയ്യന്ന് വിവാഹം ചെയ്തു കൊടുക്കുവാൻ വട്ടംകൂട്ടി. അംബാ, അംബിക, അംബാലിക എന്നിങ്ങിനേയാണ് ആ കന്യകമാരുടേ പേരുകൾ. വിവാഹസന്നാഹം കണ്ട് അംബ, ഭീഷ്മന്റേ മുമ്പിൽ ചെന്ന്, ലജ്ജാകുലയായി നിന്നുകൊണ്ട് തന്റേ മനോരഥം തുറന്നറിയിച്ചു:—

„അവിടുന്ന് ധൎമ്മാത്മാവും സൎവ്വശാസ്ത്രജ്ഞനുമാണല്ലോ. ധൎമ്മോചിതമായ എന്റേ പ്രാൎത്ഥന അവിടുന്ന് കൈക്കൊണ്ടാലും! ഞാൻ സാല്വരാജാവിനേ ഇതിനുമുമ്പു തന്നേ വരനായി വരിച്ചു കഴിഞ്ഞിരിക്കുന്നു. അദ്ദേഹം എന്നേയും അന്തഃകരണത്താൽ വരിച്ചിട്ടുണ്ട്. ഈ രഹസ്യം എന്റേ അച്ഛൻ അറികയില്ല. പരകാമിനിയായ എന്നേ രാജധൎമ്മം വെടിഞ്ഞ് ഇവിടേ, ബലാൽഗ്രഹിണിയാക്കുന്നത് യോഗ്യമാണോ? ഇതിനേപ്പററി വേണ്ടുംപോലേ ചിന്തിച്ച് ന്യായമേതോ, അതു് ചെയ്താലും! സാല്വരാജാവ് നിശ്ചയമായും എന്നേ കാത്തുകൊണ്ടിരിക്കുന്നുണ്ടാവാം. ഇവിടേ നിന്ന് പോകുന്നതിന്ന് അവിടുന്ന് എനിക്ക് അനുമതി തന്നാലും! ധൎമ്മജ്ഞനായ അവിടുന്ന് സത്യവ്രതനെന്ന് പാരെങ്ങും വിഖ്യാതനാണല്ലോ. അവിടുത്തേക്ക് എന്നിൽ കാരുണ്യമുണ്ടാകേണമെന്ന് പ്രാൎത്ഥിച്ചുകൊള്ളുന്നു.”

അംബയുടേ ഈ അഭിലാഷത്തേപ്പററി ഋത്വിക്കുകൾ, പുരോഹിതന്മാർ, മന്ത്രികൾ എന്നിവരോട് ആലോചിച്ച്, അവരുടേയും സത്യവതിയുടേയും അനുമതി പ്രകാരം ആ കന്യകയേ ഭീഷ്മൻ വിട്ടയച്ചു. അംബികയേയും അംബാലികയേയും വിചിത്രവീൎയ്യനെക്കൊണ്ട് വേളി കഴിപ്പിക്കയും ചെയ്തു. അംബ നേരേ തന്നേ സാല്വരാജധാനിയിലേക്ക പോയി. അവിടേ, രാജാവിനേ കണ്ട് „ഭവാനിൽ അനുരക്തയായ് ഞാൻ ഇതാ ഭവാന്റേ മുമ്പിൽ വന്നിരിക്കുന്നു” എന്ന് ആ രാജകുമാരി അറിയിച്ചു. ഇതു കേട്ടപ്പോൾ, നിന്ദാഭാവത്തോടേ ഒന്ന് പുഞ്ചിരികൊള്ളുകയാണ് സാല്വൻ ചെയ്തത്.

„അന്യൻ കൈക്കൊണ്ട നിന്നേ ഞാൻ ഇനി ഭാൎയ്യയായി വരിക്കയില്ല. ഭീഷ്മസന്നിധിയിലേക്ക തന്നേ നീ വീണ്ടും ചെന്നുകൊള്ളുക. ഭീഷ്മൻ അപഹരിച്ച നിന്നേ ഞാൻ ഒട്ടും തന്നേ കാമിക്കുന്നില്ല. ഇപ്പോൾ ഭീഷ്മാധീനയാണ് നീ. മററു രാജാക്കന്മാരേയെല്ലാം പരാ

ജിതരാക്കി ഭീഷ്മർ നിന്നെ ഹരിക്കുമ്പോഴം നീ അതിൽ സന്തുഷ്ടയായിരിക്കയാണു് ചെയ്തതു്. ഇങ്ങിനെ അന്യന്റെ ഭാൎയ്യയായിത്തീൎന്ന നിന്നെ ഇനി ഞാൻ കൈക്കൊള്ളുകയില്ല. ശത്രുവിന്നു് അധീനയായയവളെ എന്നെപ്പോലെയുള്ള രാജാക്കന്മാൎക്കു് വീട്ടിൽ കയററിക്കൂടാ. അതുകൊണ്ടു് നീ ഇവിടെ നിന്നു് ഒട്ടും താമസിക്കാതെ തന്നെ പോയേക്കുക."

അംബ:—"ഭവാൻ അങ്ങിനെ പറയരുതു്. ഭവാൻ ധരിച്ചതുപോലെയല്ലാ കാൎയ്യങ്ങൾ നടന്നതു്. എന്റെ പ്രീതിയോടു കൂടി ഭീഷ്മർ എന്നെ കൂട്ടിക്കൊണ്ടുപോയിട്ടില്ല. ഞാൻ കരഞ്ഞുകൊണ്ടിരിക്കുമ്പോഴാണു്, രാജാക്കന്മാരെയെല്ലാം ഓടിച്ചു് ഭീഷ്മർ എന്നെ ഹരിച്ചതു്. അതുകൊണ്ടു് കുററം ചേരാത്ത ഈ ബാലിക ഭവാന്റെ ഭക്തയാണെന്നറിഞ്ഞു് എന്നെ സ്നേഹിച്ചാലും! ഭക്തരെ പരിത്യജിക്കയെന്നതു് ധൎമ്മശാസ്ത്രങ്ങളിൽ ഒരിടത്തും സമ്മതിച്ചിട്ടുള്ളതല്ലല്ലോ. യുദ്ധത്തിൽ വിജയം നേടിയ ഭീഷ്മർ, എന്റെ പ്രാൎത്ഥനാപ്രകാരം അനുമതി തന്നതിൽപ്പിന്നെയാണു് ഞാൻ ഇങ്ങോട്ടു് പോന്നതു്. മഹാബാഹുവായ ഭീഷ്മർ എന്നെ ഒട്ടും തന്നെ കാമിച്ചിട്ടില്ല. അദ്ദേഹം സ്വന്തം സഹോദരനു വേണ്ടിയാണു് കന്യാഹരണം ചെയ്തതെന്നു് ഞാൻ അറിഞ്ഞിരിക്കുന്നു. എന്റെ അനുജത്തികളായ അംബികയേയും അംബാലികയേയും ഭീഷ്മസഹജനായ വിചിത്രവീൎയ്യനാണു് വിവാഹം ചെയ്തിരിക്കുന്നതു്. ഭീഷ്മർ എന്നെ ഹരിച്ചു് തേരിലേററിക്കൊണ്ടുപോയിയെന്നല്ലാതെ, അദ്ദേഹത്തിന്നും എനിക്കും തമ്മിൽ യാതൊരു ഇടപാടുമില്ല. അദ്ദേഹം എന്നെയാവട്ടെ, ഞാൻ അദ്ദേഹത്തെയാവട്ടെ കാമിച്ചിട്ടുമില്ല. പുരുഷവ്യാഘ്രനായ ഭവാനൊഴികെ അന്യ പുരുഷനെ ഞാൻ സ്മരിച്ചിട്ടേയില്ലെന്നു് ഇതാ മൂൎദ്ധാവുതൊട്ടു് സത്യം ചെയ്യുന്നു. ഭവാന്റെ മുമ്പിൽ വന്നിരിക്കുന്ന ഞാൻ ഇതിന്മുമ്പു് അന്യൻ വരിച്ചിട്ടുള്ളവളല്ല. എന്റെ ആത്മാവാണെ ഇതു് സത്യമാണു്. അതുകൊണ്ടു് സ്വയമേവ മുമ്പിൽ വന്നിരിക്കുന്ന എന്നെ ഭവാൻ കൈക്കൊണ്ടാലും."

ഇങ്ങിനെ കാമപീഡിതയായി പ്രാൎത്ഥിച്ചു നില്ക്കുന്ന അംബയേ, സൎപ്പം അതിന്റെ ജീൎണ്ണത്വക്കിനെപ്പോലെ സാല്വൻ പരിത്യജിക്കയാണു് ചെയ്തതു്. ആ രാജപുത്രി വീണ്ടും വീണ്ടും പലതും പറഞ്ഞു് യാചിച്ചിട്ടും അതിലൊന്നിലും അദ്ദേഹം ശ്രദ്ധ ചെലുത്തിയില്ല. ശോകകോപങ്ങളോടു കൂടി, കണ്ണീർ വാൎത്തു് തൊണ്ടയിടറിക്കൊണ്ടു്, "ഭവാൻ കൈവിട്ടുകളഞ്ഞ ഞാൻ ഇനി എവിടേക്കാണു് പോകേണ്ടതു്?"

എന്നു ചോദിച്ചു. എന്നാൽ, ആ കന്യകയുടേ വാക്കുകളൊന്നും സാല്വൻ വകവെച്ചില്ല. ദീനയായി വാവിട്ടു കരയുന്ന അംബയേ ആ രാജാവു് പരിത്യജിക്കതന്നേ ചെയ്തു. „ഭീഷ്മാധീനയാണു് നീ. ഭീഷ്മനേ ഞാൻ ഭയപ്പെടുന്നു. അതുകൊണ്ടു് നീ പോയ്ക്കൊൾക" എന്നുതന്നേ സാല്വൻ വീണ്ടും വീണ്ടും പറഞ്ഞു. അംബയാവട്ടേ, ഉറക്കേ കരഞ്ഞുകൊണ്ടു് അവിടേ നിന്നു് ഇറങ്ങിപ്പോകയും ചെയ്തു.

അങ്ങിനേ ശോകാൎത്തയായി പോകുമ്പോൾ ആ കാശീശപുത്രിയുടേ വിചാരഗതി ഇങ്ങിനേയായിരുന്നു:—

"എന്നേപ്പോലേ ഇത്രയും സങ്കടത്തിൽപ്പെട്ട മറെറാരു പെൺകിടാവു് ഭൂമിയിലെങ്ങും ഉണ്ടായിരിക്കയില്ല. ബന്ധുക്കളായി എനിക്കു് ആരും തന്നേയില്ല. സാല്വനാൽ ഞാൻ നിരാകൃതയുമായി. സാല്വനേ കാമിച്ചു് ഞാൻ ഭീഷ്മന്റെ അനുമതിയോടുകൂടി വെളിയിലിറങ്ങുകകൊണ്ടു് ഇനി ഹസ്തിനാപുരത്തിലേക്കു പോകുവാൻ ഞാൻ ശക്തയല്ല. ഇവിടേ, ഞാൻ എന്നേത്തന്നേയോ, ആ അടക്കുവാൻ വയ്യാത്ത ഭീഷ്മനേയോ, സ്വയംവരത്തിന്നായി എന്നേ നിയോഗിച്ച മൂഢനായ അച്ഛനേയോ ആരേയാണു് പഴിക്കേണ്ടതു്! വാസ്തവത്തിൽ, ഈ ദോഷം എനിക്കു് ഞാൻ തന്നേയാണു് വരുത്തിവെച്ചതു്. ആ ഘോരയുദ്ധക്ഷേത്രത്തിൽ, സാല്വനു വേണ്ടി ഞാൻ എന്തുകൊണ്ടു് രഥത്തിൽ നിന്നു് ചാടിയില്ല? മൂഢതയാൽ, അങ്ങിനേ ചെയ്യാത്തതിന്റെ ഫലമായിത്തന്നേയാണു് ഇപ്പോൾ ഞാൻ ഈ ആപത്തിൽ പതിച്ചതു്. ആ ഭീഷ്മൻ!— മോശം, മോശം! മൂഢാത്മാവായ എന്റെ ആ അച്ഛൻ!— വളരേ വളരേ മോശം! വീരബലത്തേ കന്യാധനമായി അവർ കൊടുക്കുകയും കൊള്ളുകയും ചെയ്തുകൊണ്ടല്ലയോ വേശ്യാംഗനയേയെന്നപോലേ എന്നേ ഹരിച്ചതും അയച്ചതും! ആ സാല്വനും മോശം! ദൈവം തന്നേയും മോശം! അവരുടേ ദുൎന്നയംകൊണ്ടാണു് എനിക്കു് ഈ ആപത്തുണ്ടായിരിക്കുന്നതു്. എന്നാൽ, ആ ദുൎന്നയത്തിന്നു് മൂലമായി നില്ക്കുന്നതു് ഭീഷ്മനാണു്. ആ ഭീഷ്മന്നു് പ്രതിക്രിയ ചെയ്കയാണു് ഇനി വേണ്ടതു്. തപശ്ശക്തികൊണ്ടോ, യുദ്ധസാമൎത്ഥ്യംകൊണ്ടോ, എനിക്കു് ഈ ദുഃഖമുണ്ടാക്കിയ ഭീഷ്മനേ ഏതൊരു രാജാവിന്നാണു് വെല്ലുവാൻ ശക്തിയുള്ളതു് എന്നു് ഞാൻ അന്വേഷിച്ചറിയേണ്ടിയിരിക്കുന്നു."

ഇപ്രകാരം തീർമാനിച്ചു് അംബ ആ നഗരത്തിൽ നിന്നു പുറപ്പെട്ടു. പുണ്യശീലന്മാരും മഹാത്മാക്കളുമായ താപസന്മാർ നിവസിക്കുന്ന ആശ്രമത്തിൽ പ്രവേശിച്ചു്, അന്നു രാത്രി അവിടേ തന്നേ കഴി

ച്ചു. ആ അവസരത്തിൽ, മുനിമാർക്കിടയിൽ ഇരുന്നുകൊണ്ട്, തന്നേ ഭീഷ്മൻ ഹരിച്ചതും, സാല്വൻ ത്യജിച്ചതും മററും—തന്നേ സംബന്ധിച്ച കഥ മുഴുവൻ ആ ശുചിസ്മിതമായ കാശിരാജപുത്രി വിസ്തരിച്ചു പറഞ്ഞു. ആ മുനിസംഘത്തിൽ വേദശാസ്ത്രപണ്ഡിതനും, തപോവൃദ്ധനും, ഭൃഗുശ്രേഷ്ഠനുമായ ശൈഖാവത്യൻ എന്നൊരു മഹാബ്രാഹ്മണൻ ഉണ്ടായിരുന്നു. ശോകാർത്തയായി നെടുവീർപ്പിടുന്ന ആ സതിയോട് ആ ബ്രാഹ്മണൻ—"ഭദ്രേ, ഈ സ്ഥിതിക്ക്, ആശ്രമവാസികളായ താപസന്മാർ എന്താണ് ചെയ്യേണ്ടതു്?" എന്നു ചോദിച്ചു.

അംബ:— "എന്നേ ഭവാന്മാർ അനുഗ്രഹിക്കയേ വേണ്ടതുള്ളൂ. എന്റെ ആഗ്രഹം സന്ന്യസിക്കയെന്നാണ്. ഞാൻ അത്യുഗ്രമായി തപസ്സു ചെയ്തുകൊള്ളാം. മൂഢയായ ഞാൻ പൂർവ്വജന്മങ്ങളിൽ ചെയ്ത പാപകർമ്മങ്ങളുടേ ഫലമായിരിക്കാം ഇന്നു അനുഭവിക്കുന്ന ഈ ദുഃഖം. നിരാശ്രയയും, ശോകാർത്തയും, സാല്വനാൽ പരിത്യക്തയുമായ ഞാൻ ഇനി ഒരിക്കലും സ്വജനമദ്ധ്യത്തിൽ ചെല്ലുകയില്ല. നിർമ്മലാശയന്മാരും ദേവസങ്കാശന്മാരുമായ നിങ്ങൾ തപോനിയമം എനിക്കുപദേശിച്ചു തരുവാൻ എന്നിൽ കനിഞ്ഞാലും!"



ഇതു കേട്ട് താപസന്മാർ യുക്തിന്യായങ്ങളോടുകൂടിയ പ്രസ്താവങ്ങളാൽ ആ കന്യകയേ സമാശ്വസിപ്പിച്ചതിൽപ്പിന്നേ, ഇനിയെന്തു ചെയ്യേണ്ടുവെന്നു പരസ്പരം വിചാരം തുടങ്ങി. അവളേ അവളുടേ അച്ഛന്റെ ഗൃഹത്തിലേക്ക് അയച്ചേക്കാമെന്നു ചിലർ പറഞ്ഞു. വേറേ ചിലർ ഭീഷ്മനേ കലശലായി ശകാരിച്ചു. സാല്വനേ കണ്ട് അവളേ കൈക്കൊള്ളുവാൻ നിയോഗിക്കയാണ് ചെയ്യേണ്ടതെന്നു മററു ചിലർ അഭിപ്രായപ്പെട്ടു. ആ രാജാവിനാൽ ഇവൾ നിരാകൃതയായിരിക്കേ, ഇനി അതു് ചെയ്തുകൂടെന്നു ചിലർ എതിർക്കയുമുണ്ടായി. ഒടുവിൽ ഒന്നും തീർച്ചയാവാതേ, "ഈ സ്ഥിതിക്ക്, ഞങ്ങൾ എന്താണ് ഇവിടേ ചെയ്യേണ്ടതു്?" എന്ന ചോദ്യം തന്നേ ആ താപസന്മാർ അംബയോടു തുടന്നു ചോദിക്കയാണ് ചെയ്തതു്.

"ഭദ്രേ, നീ സന്ന്യസിക്കേണ്ടുന്നവളല്ലാ. ഞങ്ങളുടേ ഹിതോക്തി നീ കേൾക്കുക. അച്ഛന്റെ ഗൃഹത്തിലേക്കുതന്നേ നീ പോകയാണ് നല്ലതു്. മേലിൽ ചെയ്യേണ്ടതെന്തെന്ന് അദ്ദേഹം തീർമാനിക്കും. സർവ്വസുഖങ്ങളും തികഞ്ഞുകൊണ്ട് നീ അവിടേത്തന്നേ പാർത്തുകൊള്ളുക. സ്ത്രീകൾക്ക് അച്ഛനേപ്പോലേ മറെറാരു ഗതിയില്ല. പിതാവും ഭർത്താവും സ്ത്രീകൾക്ക് ശരണീയർതന്നെയെങ്കിലും, സുഖകാലത്തു് മാത്രമേ ഭർത്താവ് ഉപകരിക്കയുള്ളൂ; ദുഃഖകാലത്തു് പിതാവാണ്

സ്ത്രീകളുടേ അഭയസ്ഥാനം. സന്ന്യസിക്കയെന്നതു്, പ്രത്യേകിച്ച് സുകുമാരികൾക്ക് ഏററവും ദുഃഖകരമായുള്ളതാണ്. രാജപുത്രിയും പെൺപൈതലാളുമായ നിനക്ക് സന്ന്യാസം സുകരമല്ല. ആശ്രമവാസത്തിൽ പല പല ദോഷങ്ങളുണ്ടു്; അതൊന്നും പിതൃഗൃഹത്തിലില്ല."

മുനികളിൽ ചിലർ ഇങ്ങിനേ പറഞ്ഞപ്പോൾ, അതിനേ തുടൎന്ന് വേറേ ചിലർ പറഞ്ഞു:— "നിൎജ്ജനവും ഗഹനവുമായ വനത്തിൽ നിന്നെപ്പോലെയുള്ള കാമിനികളേ കണ്ടാൽ, രാജാക്കന്മാർ അടുത്തുകൂടാതിരിക്കയില്ല; അതുകൊണ്ടു് വനവാസത്തിന്ന് അൎഹയല്ലാ നീ."

ഇങ്ങിനേ ആ മുനികളിൽ നിന്ന് പല പല അഭിപ്രായങ്ങൾ പുറപ്പെട്ടുകൊണ്ടിരിക്കുമ്പോൾ ഹോത്രവാഹനൻ എന്ന രാജൎഷി ആ വനത്തിൽ വന്നെത്തി. അദ്ദേഹത്തെ താപസന്മാർ സ്വാഗതപൂൎവ്വകം, കാൽ കഴുകിച്ച്, പീഠം കൊടുത്തു് യഥോചിതം പൂജിച്ചു. രാജാവ് ആസനസ്ഥനായി വിശ്രമിച്ചതിൽപ്പിന്നേ, അദ്ദേഹത്തോടു ആ താപസന്മാർ കാശീശപുത്രിയായ അംബയേപ്പററിയുള്ള വൃത്താന്തമെല്ലാം അറിയിച്ചു. അതു കേട്ട ആ ക്ഷണം തന്നേ മഹാതേജസ്വിയായ ആ രാജൎഷിയുടേ മനസ്സ് കോപതാപങ്ങളാൽ ഉദ്വേഗം കൈക്കൊണ്ടു. അംബയുടേ ജനനീജനകനായ ആ മഹാത്മാവ്, ശരീരമാകേ വിറച്ചുകൊണ്ടുള്ള നിലയിൽ മകളേ വാത്സല്യപൂൎവ്വം എടുത്തു് മടിയിൽവെച്ചു ആശ്വസിപ്പിച്ചു. അവളോട്ട് ദുഃഖകാരണമായ സംഭവത്തേപ്പററി ആദ്യംമുതല്ക്കു് ഒട്ടൊഴിയാതേ അദ്ദേഹം ചോദിച്ചറിഞ്ഞു. നടന്നതു മുഴുവൻ കേട്ട്, ആ വിശുദ്ധാശയൻ ദുഃഖാകുലനായിത്തീൎന്നു. മെയ്‌വിറകൊള്ളുന്ന അദ്ദേഹം അഴലേല്ക്കുന്ന ആ മുഗ്ദ്ധസ്മിതയോടു് ഇങ്ങിനേ പറഞ്ഞു:—

'മകളേ, നിനക്ക് ഇഷ്ടമില്ലെങ്കിൽ, നീ അച്ഛന്റെ പാൎപ്പിടത്തിലേക്ക് പോകേണ്ട. ഞാൻ നിന്റെ അമ്മയുടേ അച്ഛനാണ്. മകളേ, നിന്റെ ദുഃഖം, ഞാൻ തീൎത്തു തരാം. നീ എന്റെ ആധീനത്തിൽ നിന്നുകൊള്ളുക. നീ ഇങ്ങിനേ ദുഃഖിക്കരുതു്. നിന്റെ ശരീരം വല്ലാതേ മെലിഞ്ഞിരിക്കുന്നു. ഞാൻ പറയുന്നതു് അനുസരിച്ച്, നീ ജമദഗ്നിപുത്രനായ പരശുരാമനേ ചെന്നു കാണുക. ആ രാമൻ നിന്റെ ഘോരദുഃഖം നിശ്ചയമായും നശിപ്പിക്കും. അദ്ദേഹത്തിന്റെ അഭിപ്രായം പോലേ പ്രവൎത്തിക്കാതിരുന്നാൽ ഭീഷ്മനേ വധിക്കുവാനും അദ്ദേഹം ശക്തനാണ്. തേജസ്സുകൊണ്ടു് അഗ്നിയേപ്പോലേ ജ്വലിക്കുന്ന ആ ഭാൎഗ്ഗവന്റെ സന്നിധിയിൽ നീ ഉടൻതന്നേ ചെല്ലുക. ആ മഹാതപസ്വി നിനക്ക് സൽഗതി കാണിച്ചുതരും.'

ഇതു കേട്ട്, ആ കന്യക കണ്ണീർ വാർത്തുകൊണ്ടു, സുമധുരസ്വരത്തിൽ മാതാമഹനായ ഹോത്രവാഹനനേ അറിയിച്ചതാവിതു്:—

“അവിടുത്തേ കാലടികളിൽ എന്റെ ശിരസ്സണച്ച് യാത്രയ്ക്കായി ഇതാ അനുമതി ചോദിക്കുന്നു. അവിടുത്തേ ആജ്ഞപോലേ ഞാൻ പ്രവർത്തിച്ചുകൊള്ളാം. ലോകമെങ്ങും പ്രഖ്യാതനായ ആ മഹാനേ എനിക്ക് കാണുവാൻ കഴിയുമോ? എന്റെ ഈ കഠിനദുഃഖം മാറ്റുവാൻ തീർത്തുതരുമോ? ഞാൻ എങ്ങിനേയാണ് അവിടേ ചെല്ലേണ്ടതു്? ഇതെല്ലാം അറിയുവാൻ എനിക്ക് ആഗ്രഹമുണ്ട്.”

ഹോത്രവാഹനൻ:—“ഭദ്രേ, മഹാബലനും സത്യസന്ധനുമായ രാമനേ നിനക്ക് കാണുവാൻ കഴിയും. മഹേന്ദ്രപർവ്വതത്തിലാണ് ആ ഘോരതപസ്വി വസിക്കുന്നതു്. അവിടേ വേദജ്ഞന്മാരായ മഹർഷികളും ഗന്ധർവ്വന്മാരും അപ്സരസ്സുകളും അദ്ദേഹത്തേ ചൂഴ്ന്നു വാഴുന്നു. നീ അങ്ങു ചെന്നാൽ നിനക്ക് ശുഭമുണ്ടാകും. എന്റെ നിയോഗപ്രകാരമാണ് വന്നിരിക്കുന്നതെന്ന് നീ ആ മുനിയേ അറിയിക്കുക. എന്റെ പേരു് കേട്ടാൽ, നീ ഉദ്ദേശിക്കുന്ന കാര്യം രാമൻ നിവർത്തിച്ചുതരാതിരിക്കയില്ല. ആ വില്ലാളിവീരൻ എന്റെ പ്രിയസുഹൃത്താണ്.”

ഈ സംഭാഷണഘട്ടത്തിൽത്തന്നേ, പരശുരാമന്റെ ഇഷ്ടാനുചരനായ അകൃതവ്രണൻ അവിടേ വന്നെത്തി. ഋഷികളും ഹോത്രവാഹനനും അദ്ദേഹത്തെ സൽക്കരിച്ച് തൃപ്തനാക്കിയതിൽപ്പിന്നേ, എല്ലാവരും ചുററിക്കൂടിയിരുന്ന് ഓരോ വക ധന്യദിവ്യകഥകൾ പറഞ്ഞുതുടങ്ങി. ഒടുവിൽ വേദജ്ഞനായ ആ അകൃതവ്രണനോട് “ഇപ്പോൾ ജാമദഗ്ന്യമുനി എവിടേയുണ്ട്? എന്ന് ഹോത്രവാഹനൻ ചോദിച്ചു.

അകൃതവ്രണൻ:—“രാജർഷിയായ ഹോത്രവാഹനൻ തന്റെ പ്രിയസുഹൃത്താണെന്ന് രാമൻ എപ്പോഴും ഭവാനേ കീർത്തിക്കാറുണ്ട്. ഭവാനേ കാണുവാൻവേണ്ടി നാളേ കാലത്ത് അദ്ദേഹം ഇവിടേ വരുമെന്ന് എനിക്കറിയാം. ഇവിടേ, ഭവാനോട് ഞാൻ ഒന്നു ചോദിക്കട്ടെയോ? ഈ കന്യക ആരുടേ മകളാണ്? ഇവൾ ഈ കാട്ടിൽ എന്തിന്നാണ് വന്നതു്?”

ഹോത്രവാഹനൻ:—“ഇവൾ എന്റെ മകളുടേ മകളും കാശിരാജപുത്രിയുമാണ്. ഇവൾ, തന്റെ രണ്ട് അനുജത്തിമാരോടുകൂടി സ്വയംവരത്തിന്നായി ഒരുങ്ങുകയുണ്ടായി. കാശീശപുത്രികളിൽ ജ്യേഷ്ഠയായ അംബയാണിവൾ. അംബികയും അംബാലികയുമാണ് ഇവളുടേ അനുജത്തികൾ. ഇവരുടേ സ്വയംവരത്തിൽ സംബന്ധിക്കുവാൻ ഭൂമിയിലേ രാജാക്കന്മാരെല്ലാം വന്നിരുന്നു. ആ മന്നവന്മാരേയെല്ലാം

ധിക്കരിച്ച്, മഹാവീരനും തേജസ്വിയുമായ ഭീഷ്മൻ ഈ മൂന്നു കന്യകകളേയും ഹരിച്ചുകൊണ്ടുപോയി. യുദ്ധത്തിൽ വിജയം നേടിയ ഭീഷ്മൻ ഹസ്തിനാപുരത്തിൽ ചെന്ന്, സത്യവതിയുടേ അനുമതിപ്രകാരം, കന്യകകളേ വിചിത്രവീര്യനെക്കൊണ്ട് വിവാഹം ചെയ്യിക്കുവാൻ നിശ്ചയിച്ച്, അതിലേക്ക് ഒരുക്കം തുടങ്ങി. അപ്പോൾ, ഈ അംബ ഭീഷ്മന്റെ മുമ്പിൽ ചെന്ന്, താൻ അന്യനിൽ അനുരക്തയാണെന്നും, അതുകൊണ്ട്, തന്നേ വിചിത്രവീര്യന്നു കൊടുക്കരുതെന്നും, വീരനായ സാല്വനേ താൻ ഇതിനുമുമ്പേ ഭർത്താവായി വരിച്ചു കഴിഞ്ഞിരിക്കുന്നുവെന്നും അറിയിച്ചു. ഇതു കേട്ട്, ഭീഷ്മൻ മന്ത്രിമാരുമായി ആലോചിച്ചതിൽപ്പിന്നേ, സത്യവതിയുടേ സമ്മതത്തോടുകൂടി ഇവളേ വിട്ടയച്ചു. ഇവൾ അപ്പോൾതന്നേ സാല്വനേ ചെന്നു കണ്ട്. "ഞാൻ അന്തഃകരണത്താൽ മുമ്പുതന്നേ അവിടുത്തേ വരിച്ചിരിക്കുന്നു; ഇതറിഞ്ഞ് ഭീഷ്മൻ വിട്ടയയ്ക്കയാലാണ് ഞാൻ ഇങ്ങു വന്നിരിക്കുന്നത്; എന്റെ കാര്യത്തിൽ ധർമ്മംപോലേ പ്രവർത്തിച്ചാലും" എന്ന് പ്രാർത്ഥിച്ചു. എന്നാൽ, ചാരിത്ര്യശങ്കയാൽ സാല്വൻ ഇവളേ നിരാകരിക്കയാണ് ചെയ്തത്. അതിൽപ്പിന്നേ, തപസ്സിന്നായി ആഗ്രഹിച്ച് ഇവൾ ഇവിടേ വന്നെത്തിയിരിക്കുന്നു. കുലനാമാദികൾ കേട്ട് ഇവളാരെന്ന് ഞാൻ അറിഞ്ഞു. തന്റെ സങ്കടത്തിന്നു ഹേതുഭൂതൻ ഭീഷ്മനാണെന്നാണ് ഇവൾ കരുതുന്നത്."

അംബ:—"ഭഗവാനേ, എന്റെ മാതാമഹൻ പറഞ്ഞതുപോലേ തന്നേയാണ് എല്ലാം നടന്നിരിക്കുന്നത്. അവമാനവും ലജ്ജയും കൊണ്ട് ഇനി, എനിക്ക് സ്വന്തം നാട്ടിലേക്ക് പോകുവാൻ ഇഷ്ടമില്ല. പരശുരാമഭഗവാൻ എന്നോട് എന്തായിരിക്കാം കല്പിക്കുക? അത് എന്തായാലും ഞാൻ നിർവ്വഹിച്ചുകൊള്ളാം."

അകൃതവ്രണൻ:—"ബാലയും അബലയുമായ നീ ഈ ദുഃഖത്തിന്ന് ആരോടാണ് പ്രതിക്രിയ ചെയ്യുവാൻ കരുതുന്നത്? നിന്നേ പരിഗ്രഹിക്കുവാൻ സാല്വനോട് കല്പിക്കേണമെന്നാണ് നിന്റെ ആഗ്രഹമെങ്കിൽ, മഹാത്മാവായ രാമൻ അങ്ങിനേതന്നേ ചെയ്യും. അഥവാ, ഭീഷ്മനോട് എതിർത്ത് വിജയം നേടേണമെന്നാണ് നീ കരുതുന്നതെങ്കിൽ അതും ആ മഹാശയൻ ചെയ്യും. നിന്നിൽനിന്നും ഹോത്രവാഹനനിൽനിന്നും ഞാൻ ഇപ്പോൾ കഥ മുഴുവൻ ഗ്രഹിച്ചു കഴിഞ്ഞു. ഇനി ഇതിൽ ചെയ്യേണ്ടതെന്താണെന്ന് നീ തന്നേ ആലോചിച്ചുപറയുക."

അംബ:—"എന്റെ മനസ്സ് സാല്വനിലാണെന്ന് ഭീഷ്മൻ അറിഞ്ഞിരുന്നില്ല. അത് അറിയാതേയാണ് അദ്ദേഹം എന്നേ ഹരിച്ചു

ണ്ടു്. ഈ വാസ്തവം കൂടിയും എന്റെ കഥയിൽ കൂട്ടിച്ചേർക്കേണ്ടതായുണ്ടു്. ഇനി, ഭവാൻതന്നേ, ഇതിൽ ചെയ്യേണ്ടതെന്തെന്നു് ആലോചിച്ചു നിശ്ചയിച്ചാലും! സാല്വനേയോ, ഭീഷ്മനേയോ, അവരിരുവരേയും തന്നേയോ സംബന്ധിച്ചു് യുക്തമേതോ അതു് ചെയ്യുക. നടന്നതു മുഴുവൻ അതേ വിധംതന്നേ ഞാൻ ഭവാനേ അറിയിച്ചുകഴിഞ്ഞു. ഇനി വേണ്ടുന്നതു് ന്യായവും യുക്തിയുംപോലേ ഭവാൻതന്നേ വിധിക്കണം.”

അകൃതവ്രണൻ:—“നിന്റെ മറുപടി ധർമ്മോചിതമായിരിക്കുന്നു. വരാംഗിയായ നിനക്കു് ഇതു് ചേർന്നതുതന്നേ. ഭീഷ്മൻ നിന്നേ രാജധാനിയിൽ പ്രവേശിപ്പിക്കാതിരുന്നുവെങ്കിൽ, രാജനിയോഗപ്രകാരം സാല്വൻ നിന്നേ ശിരസാവഹിക്കതന്നേ ചെയ്യും. ഭീഷ്മൻ നിന്നേ ജയിച്ചു ഹരിച്ചു് സ്വപുരത്തിലേക്കു് കൊണ്ടുപോകയാൽ സാല്വന്നു് നിന്നിൽ ശങ്കയുണ്ടു്. ആ ഭീഷ്മനാവട്ടേ, പൌരുഷോന്മത്തനും വിജയഗർവ്വിഷ്ഠനുമാകയാൽ സാല്വന്നു് അടങ്ങിയിരിക്കുവാനേ കഴികയുള്ളു. അതുകൊണ്ടു്, നിന്റെ ഖേദത്തിന്റെ ഹേതുഭൂതൻ സാല്വനല്ലാ, ഭീഷ്മനാണു്. ആ ഭീഷ്മനിൽത്തന്നേയാവണം നിന്റെ പ്രതിക്രിയ ചെയ്യേണ്ടതു്.”

അംബ:—“ഇതുതന്നേയാണു് എന്റെ മനസ്സിൽ എപ്പോഴുമുള്ള വിചാരം. യുദ്ധത്തിൽ ആ ഭീഷ്മനേ കൊന്നു വീഴ്ത്തേണമെന്നു് ഞാൻ ആഗ്രഹിക്കുന്നു. എന്നാൽ ഞാൻ ഈ വിധം ദുഃഖിക്കുമാറായതു് ഭീഷ്മന്റേയോ സാല്വന്റേയോ, മറ്റു വല്ലവരുടേയോ, ആരുടേ ദോഷം കൊണ്ടാണെന്നു് ഭവാൻ കാണുന്നുവോ ആ ആളേ ശിക്ഷിക്കുന്നതു് എനിക്കു് സമ്മതം തന്നേ.”

ഇത്രയും സംഭാഷണത്തോടു കൂടി അന്നത്തെ പകൽ അവസാനിച്ചു. ശീതോഷ്ണസമ്മിശ്രമായ സുഖവായു കലർന്ന ആ രാത്രിയും മറഞ്ഞുപോയി. നേരം പുലർന്ന ഉടനേ, തേജസ്സുകൊണ്ടു് ഉജ്ജ്വലിക്കുന്ന പരശുരാമ മഹർഷി വാളും മഴുവും വില്ലുമേന്തി, ജടാധരന്മാരായ ശിഷ്യമുനികളോടു കൂടി അവിടേ എഴുന്നള്ളി. അദ്ദേഹത്തെ താപസന്മാരും ഹോത്രവാഹനനും ആ സാധു കന്യകയും നമസ്കരിച്ചു് യഥാവിധി പൂജിച്ചു് ആസനസ്ഥനാക്കി. അതിൽപ്പിന്നേ, പരശുരാമനും ഹോത്രവാഹനനും തമ്മിൽ ഓരോ നാട്ടുവർത്തമാനങ്ങൾ പറഞ്ഞു തുടങ്ങി. അതെല്ലാം കഴിഞ്ഞിട്ടു്, ഹോത്രവാഹനൻ അംബയേ ചൂണ്ടിക്കാണിച്ചു്, അവൾ തന്റെ മകളുടേ മകളും കാശിരാജപുത്രിയുമാണെന്നും അവൾക്കു് ചിലതു് അറിയിക്കുവാനുണ്ടെന്നും മഹർഷി

യോട് പറഞ്ഞു. അവൾ പറയുന്നതു് കേൾക്കയാൽ, ഉടനേ, രാമൻ സശ്രദ്ധനായി. ദീപ്താഗ്നിപോലെ ഉജ്ജ്വലിക്കുന്ന ആ മുനിയുടെ പുണ്യപാദങ്ങളിൽ ശിരസ്സണച്ചും, കരപത്മങ്ങളേക്കൊണ്ടു് സ്പർശിച്ചും നമസ്കരിച്ച് ശോകാവേശത്താൽ കണ്ണീർ വാർത്തു കരഞ്ഞു് ആ കന്യക ആ മഹർഷിയെ ശരണം പ്രാപിച്ചു.

രാമൻ:—"എടോ, രാജകുമാരി, എനിക്ക് നീ ഈ ഹോത്രവാഹനനെപ്പോലെയാണ്. നിന്റെ ദുഃഖം എന്തെന്ന് എന്നെ അറിയിക്കുക. നീ പറയുംപോലെ ഞാൻ ചെയ്യാം."

അംബ:—"ഭഗവാനേ, ഞാൻ മഹാവ്രതനായ അവിടുത്തെ ശരണം പ്രാപിച്ചിരിക്കുന്നു. ദുഃഖസാഗരത്തിൽ നിന്ന് എന്നെ അവിടുന്ന് കരകയറ്റിയാലും!"

ആ സുകുമാരിയുടെ അഭിനവമായ ആകാരവും സൌന്ദര്യവും നോക്കിക്കൊണ്ട് അവൾ ഇനി എന്താണ് പറയുവാൻ പോകുന്നതെന്നോർത്തു് കൃപാശാലിയായ രാമൻ ചിന്താമഗ്നനായി. അദ്ദേഹത്തിന്റെ നിയോഗപ്രകാരം അംബ, തന്റെ കഥ മുഴുവൻ വിസ്തരിച്ചു പറഞ്ഞു.

രാമൻ:—"ഞാൻ നിന്നെ ഭീഷ്മന്റെ മുമ്പിലേക്കയയ്ക്കാം. എന്റെ വാക്കുപോലെ ഭീഷ്മൻ പ്രവർത്തിക്കും. ഞാൻ പറയുന്നതു് അനുസരിക്കാതിരുന്നാൽ, ആ ഗാംഗേയനെ മന്ത്രിമാരോടു കൂടി ശസ്ത്രതേജസ്സുകൊണ്ട് യുദ്ധത്തിൽ ഞാൻ ഭസ്മീകരിച്ചുകളയും. ഭീഷ്മപാർശ്വത്തിലേക്കല്ലാ നിന്റെ മനസ്സ് ചെല്ലുന്നതെങ്കിൽ, നിന്റെ ദുഃഖത്തിന് സാല്വനെ ഉത്തരവാദിയാക്കുവാനും ഞാൻ തയ്യാറാണ്."

അംബ:—"ഞാൻ മുമ്പു തന്നേ സാല്വരാജാവിനെ മനസാ വരിച്ചിരിക്കുന്നുവെന്നു കേട്ട ഉടനേ ഭീഷ്മൻ എന്നെ വെളിയിലാക്കി. ഞാൻ സാല്വന്റെ മുമ്പിൽച്ചെന്ന്, എന്നാൽ കഴിയുന്നതിലധികം പറഞ്ഞുനോക്കിട്ടും, എന്റെചാരിത്ര്യത്തെപ്പററി ശങ്കിച്ച്, ആ രാജാവ് എന്നെ നിരാകരിക്കയാണ് ചെയ്തതു്. ഈ സംഭവം മുഴുവൻ അവിടുന്ന് നല്ലവണ്ണം ഓർത്തു്, അവിടുത്തെ ബുദ്ധികൊണ്ട് തന്നേ, ഇനി വേണ്ടതെന്തെന്ന് തീർമാനിക്കണം. എന്റെ ഈ ദുഃഖത്തിന്ന് ഹേതുഭൂതൻ ആ മഹാവ്രതനായ ഭീഷ്മൻ തന്നേ. അദ്ദേഹമാണല്ലോ എന്നെ ബലാൽ പിടികൂടി, കൂടെകൊണ്ടുപോയതു്. എനിക്ക് ഈ ദുഃഖമുണ്ടാക്കിയ ആ ഭീഷ്മനെ അവിടുന്ന് കൊല്ലണം. ലുബ്ധനും, നീചനും, വിജയോന്മത്തനുമാണ് ആ ഭീഷ്മൻ. അദ്ദേഹത്തോടു്, എനിക്കുവേണ്ടി അവിടുന്ന് പ്രതിക്രിയ ചെയ്താലും! ഭീഷ്മൻ എന്നെ സംബന്ധിച്ച് ചെയ്തതിന്ന് ആ മഹാവ്രതനെ കൊല്ലുകതന്നേ വേണ

മെന്നാണ് എന്റെ നിശ്ചയം. അവിടുന്ന് എന്റെ ഈ അഭീഷ്ടം സാധിപ്പിച്ചു തരിക. വൃത്രനെ ഇന്ദ്രനെന്നപോലെ ഭീഷ്മനെ അവിടുന്ന് കൊല്ലുക."

"ഭീഷ്മനെ കൊല്ലുക, ഭീഷ്മനെ കൊല്ലുക!" എന്നു തന്നെ വിളിച്ചു പറഞ്ഞു് കരഞ്ഞുകൊണ്ടു നില്ക്കുന്ന അംബയോടു് പരശുരാമൻ പറഞ്ഞു:—

"എടോ, സുന്ദരാംഗിയായ രാജപുത്രി, ബ്രാഹ്മണന്നു വേണ്ടിയല്ലാതെ ഞാൻ ആയുധം ധരിക്കയില്ലെന്നു് ശപഥം ചെയ്തിട്ടുണ്ടു്. ഈ സ്ഥിതിക്കു് ഇതിൽ ഞാൻ എന്താണ് ചെയ്യേണ്ടതു്? എന്നാൽ, വാക്കുമാത്രം കൊണ്ടു് ഭീഷ്മനേയും സാല്വനേയും ഞാൻ വശാനുഗന്മാരാക്കാം. അങ്ങിനെ, നിന്റെ അഭീഷ്ടം സാധിപ്പിക്കുകയും ചെയ്യാം. ഇനി, നീ ദുഃഖിക്കേണ്ട. ബ്രാഹ്മണകല്പന കൂടാതെ ഒരിക്കലും ആയുധത്തിൽ കൈവെക്കയില്ലെന്നു ഞാൻ നിശ്ചയിച്ചിരിക്കകൊണ്ടു്, ഭീഷ്മവധത്തിലേക്കു് നീ എന്നെ പ്രേരിപ്പിക്കുന്നതു നിഷ്ഫലമാണ്."

അംബ:—"എന്റെ ഈ ദുഃഖത്തെ അവിടുന്ന് വേരറുത്തു കളയേണമേ! ഈ ദുഃഖത്തിന്നു് ഹേതുഭൂതനായ ആ ഭീഷ്മനെ അവിടുന്ന് കൊല്ലേണമേ!

രാമൻ:—"എന്റെ വാക്കു് നീ ചെന്നു് ഭീഷ്മനെ അറിയിക്കുക. അപ്പോൾ, ആ വന്ദ്യൻതന്നെ നിന്റെ കാലുരണ്ടുമെടുത്തു് തലയിൽ വെക്കും."

അംബ:—"രാക്ഷസനെപ്പോലെ ഗർജ്ജിക്കുന്ന ആ ഭീഷ്മനെ യുദ്ധത്തിൽ അവിടുന്ന് കൊല്ലണം. എന്നാൽ മാത്രമേ അവിടുന്ന് എനിക്കു് പ്രിയം ചെയ്തതായി വരികയുള്ളൂ. എന്റെ അഭീഷ്ടമേതോ അതു് സാധിപ്പിച്ചു തരാമെന്നു് അവിടുന്നു് ചെയ്ത പ്രതിജ്ഞയെ സത്യമാക്കിയാലും!"

അകൃതവ്രണൻ:—"അല്ലയോ, മഹാബാഹോ, ശരണാഗതയായ ഈ കന്യകയെ അവിടുന്ന് കൈവിടരുതു്. ഭീഷ്മനെ പോരിന്നു വിളിച്ചു് ആ യുദ്ധത്തിൽ അവിടുന്ന് ഭീഷ്മനെക്കൊണ്ടു് "ഞാൻ തോറ്റുപോയി" എന്നു് ഉറന്ന സമ്മതിപ്പിക്കണം. അല്ലെങ്കിൽ, അവിടുന്നു പറയുംപോലെ പ്രവൎത്തിക്കുവാൻ ഭീഷ്മൻ നിർബ്ബദ്ധനാകണം. അപ്പോൾ ഈ കന്യകയുടെ അഭീഷ്ടം സാധിക്കയും, അവിടത്തെ വാക്കു് സത്യമാകയും ചെയ്യും. ക്ഷത്രിയവൎഗ്ഗത്തെ മുഴുവൻ നശിപ്പിച്ചതിൽപ്പിന്നെ അവിടുന്ന് ബ്രാഹ്മണരോടു ചെയ്ത പ്രതിജ്ഞ എന്താണെന്നു് ഞാൻ ഓൎമ്മിപ്പിക്കാം. "എന്നോടു് എതിരിടുന്നവൻ ബ്രാഹ്മണനോ,

ക്ഷത്രിയനോ, വൈശ്യനോ, ശൂദ്രനോ ആരായിരുന്നാലും ബ്രാഹ്മദ്വേഷിയായ അവനെ ഞാൻ കൊല്ലും. ഭീതികൊണ്ട് ശരണാൎത്ഥികളായി വന്ന് എന്നെ അഭയം പ്രാപിക്കുന്നവരെ എന്നിൽ ജീവനുള്ളവരെക്കും ഞാൻ കൈവിടുകയില്ല. ഘോരരണത്തിൽ ക്ഷത്രിയവൎഗ്ഗത്തെ വെല്ലുന്ന ദീപ്താത്മാവിനോടുകൂടിയും ഞാൻ കൊല്ലും"—എന്നിങ്ങിനെയല്ലയോ അന്ന് അവിടുന്ന് പ്രതിജ്ഞ ചെയ്തതു്. ക്ഷത്രിയന്മാരെ വെന്നിട്ടുള്ളവനാണ് കൌരവനായ ഭീഷ്മൻ. ആ ഭീഷ്മനെ യുദ്ധത്തിലിറക്കി അവിടുന്ന് പോരാടിയാലും!"

രാമൻ:—"മുമ്പു ചെയ്ത ഈ ശപഥം ഞാൻ ഇപ്പോഴും ഓൎക്കുന്നുണ്ട്. എങ്കിലും, സാമംകൊണ്ട് ആവുന്നേടത്തോളം പ്രവൎത്തിക്കയാണ് ആദ്യം വേണ്ടതു്. ഞാൻ ഈ കന്യകയോടുകൂടി ഭീഷ്മനെ കാണുവാൻ ഇതാ, പുറപ്പെടുകയായി. ആ യുദ്ധപ്രിയൻ എന്റെ വാക്ക് അനുസരിക്കാതിരുന്നാൽ ആ ഗൎവ്വിയെ ഞാൻ നിഗ്രഹിക്കുമെന്ന് നിശ്ചയിച്ചു കഴിഞ്ഞു. ഞാൻ പ്രയോഗിക്കുന്ന ബാണം എതൊരു ശരീരിക്കും താങ്ങാവതല്ലെന്ന് മുമ്പ്, ഞാൻ ക്ഷത്രിയന്മാരോട് ഇടഞ്ഞ കാലത്തു് ഭവാൻ അറിഞ്ഞിട്ടുണ്ടല്ലോ."

ഇപ്രകാരം, പരശുരാമൻ ഭീഷ്മനെ കാണുവാൻ പുറപ്പെടുന്നതിന്ന് നിശ്ചയിച്ചു. അന്നു രാത്രി അവിടെത്തന്നെ താമസിച്ച് ജപഹോമങ്ങളെല്ലാം നടത്തി, പിറേന്നാൾ മററു താപസന്മാരോടുകൂടി രാമൻ യാത്രയായി. അവർ കുരുക്ഷേത്രത്തിൽ എത്തി സരസ്വതീതീരത്തിൽ വിശ്രമിച്ചു.

## പതിനേഴാം അദ്ധ്യായം. രാമ ഭീഷ്മ യുദ്ധം.

കാശിരാജപുത്രിയായ അംബയോടും താപസന്മാരോടുംകൂടി വിശ്വാമിത്രൻ കുരുക്ഷേത്രത്തിലെ സരസ്വതീതീരത്തു വന്നു പാൎത്ത് രണ്ടു ദിവസം മുഴുവൻ വിശ്രമിച്ചതിൽപ്പിന്നെ, "ഞാൻ ഇതാ, വന്നിരിക്കുന്നു; എന്നെ പ്രീതിപ്പെടുത്തുക" എന്ന സന്ദേശം ഭീഷ്മന്ന് അയച്ചുകൊടുത്തു. മഹാബലനായ പരശുരാമന്റെ ആഗമനവൃത്താന്തം കേട്ട്, ദേവതുല്യന്മാരായ ഋത്വിക്കുകളും, പുരോഹിതന്മാർ, ബ്രാഹ്മണർ എന്നിവർ ചുഴലവെ, ഭീഷ്മൻ, ഒരു പശുവിനെ ശുഭശകുനമെന്ന വണ്ണം മുന്നിൽ നിൎത്തിക്കൊണ്ട്, ഉടനെതന്നെ ചെന്ന് ആ തേജോനിധിയെ പ്രീതിയോടെ എതിരേററു. ഭീഷ്മൻ ചെയ്ത സൽകാരമെല്ലാം ഏററതിൽപ്പിന്നെ ആ പ്രതാപവാനായ രാമൻ ഇങ്ങിനെ പറഞ്ഞു:—

"ഭീഷ്മ, നീ എന്തു കരുതീട്ടാണ് കാശിരാജപുത്രിയേ, അവളുടേ ഇഷ്ടം കൂടാതെ ഇങ്ങുപിടിച്ചുകൊണ്ടു വന്നതും, പിന്നീട് തള്ളിവിട്ടതും? നീ നിമിത്തം ഈ യശസ്വിനി ധമ്മത്തിൽനിന്ന് പതിച്ചിരിക്കുന്നു. നീ ആക്രമിച്ചു പിടിച്ചുകൂടിയവളേ ആരാവും പ്രാപിക്കുവാൻ! ഇവളേ നീ കൂട്ടിക്കൊണ്ടുപോകുകയാൽ സാല്വൻ നിരാകരിച്ചിരിക്കുന്നു. അതുകൊണ്ട് എന്റെ വാക്കനുസരിച്ച് നീ ഇവളേ കൈക്കൊള്ളണം. ഈ രാജപുത്രി സ്വധമ്മത്തിൽ വത്തിക്കുമാറാവട്ടേ. അനഘനായ നീ രാജാക്കന്മാരേ അവമാനിച്ചതു് ഒട്ടുംതന്നേ യുക്തമായില്ലെന്നുകൂടിയും പറഞ്ഞുകൊള്ളുന്നു."

ഭീഷ്മൻ:—മഹാത്മാവേ, ഞാൻ ഇനി ഇവളേ എന്റെ സഹോദരന്ന് നിശ്ചയമായും കൊടുക്കുകയില്ല. താൻ സാല്വനിൽ അനുരക്തയാണെന്ന് ഇവൾ എന്നോട്ട് പറഞ്ഞിട്ടുണ്ട്. അതു കേട്ട് ഞാൻ വിട്ടയച്ചു ഇവൾ പരഗൃഹത്തിലേക്ക് പോയി. ഇനി ഇവളേ ഞാൻ കൈക്കൊള്ളുകയില്ല. കാമക്രോധങ്ങളേക്കൊണ്ടോ, ലോഭങ്ങളേക്കൊണ്ടോ ക്ഷത്രിയ ധമ്മം കൈവിടാത്ത ദൃഢവ്രതനാണ് ഞാൻ."

"എടോ, ഭീഷ്മ, ഈ ഞാൻ പറയുന്നതുപോലേ നീ ചെയ്യാതിരുന്നാൽ, നിന്നേയും നിന്റെ അമാത്യന്മാരേയും ഞാൻ കൊല്ലും." എന്നിങ്ങിനേ, ക്രോധംകൊണ്ട് കലങ്ങിമറിഞ്ഞ നോട്ടത്തോടുകൂടി പരശുരാമൻ ഗജ്ജിച്ചു.

ക്രോധം സംഹരിക്കേണമെന്ന് ആ ഭാഗ്ഗവനോട്ട് ഭീഷ്മൻ പ്രിയവാക്കുകൾകൊണ്ട് വീണ്ടും വീണ്ടും പ്രാത്ഥിച്ചു; എന്നിട്ടും, അദ്ദേഹം അടങ്ങിയില്ല. അപ്പോൾ ഭീഷ്മൻ ആ ഭാഗ്ഗവരാമനെ നമസ്കരിച്ച് കൈകൂപ്പി നിന്ന്—"എന്തു കാരണംകൊണ്ടാണ് അവിടുന്ന് എന്നോട്ട് എതിരിടുന്നതു്? ഞാൻ അവിടുത്തെ ശിഷ്യനല്ലയോ? അവിടുന്നല്ലയോ എന്നേ എല്ലാ പ്രകാരത്തിലും അമ്പും വില്ലും പ്രയോഗിക്കുവാൻ പഠിപ്പിച്ചതു്?"—എന്ന് ഉണത്തിച്ചു.

രാമൻ:—"ഞാൻ നിന്റെ ഗുരുവാണെന്ന് അറിഞ്ഞുകൊണ്ടാണോ, എന്റെ പ്രീതിക്കുവേണ്ടി കാശിരാജപുത്രിയേ നീ കൈക്കൊള്ളാത്തതു്? നീ ഇവളേ ഗ്രഹിച്ച് കുലത്തെ രക്ഷിക്കുക. എന്നാൽ മാത്രമേ ഞാൻ ശാന്തനാകയുള്ളു. നീ തള്ളിക്കളയുകകൊണ്ടു് ഇവൾ ഭത്താവിനേ പ്രാപിക്കുവാൻ അശക്തയായിട്ടുണ്ടെന്ന് നീ അറിയണം."

ഭീഷ്മൻ:—"അല്ലയോ, ബ്രഹ്മർഷേ, ഇക്കാര്യം അവിടുന്ന് പറയുംപോലേയൊന്നും നടക്കുകയില്ല. അവിടുന്ന് എന്തിനാണ് പഴുതേ ഇതിൽ ശ്രമിക്കുന്നതു്? പൂവ്വഗുരുത്വത്തെയോത്തു് അവിടുത്തോട്ട്, എന്നിൽ

പ്രസാദിക്കേണമെന്ന് ഞാൻ പ്രാർത്ഥിക്കുന്നു. ഞാൻ മുമ്പുതന്നെ തള്ളിക്കളഞ്ഞിട്ടുള്ളവളാണ് ഇവൾ. അന്യനെ കാമിക്കുന്നവളേ, അവളുടെ ആ ഭാവം അറിഞ്ഞിരുന്നിട്ടും, ഒരു പെൺ പാമ്പിനെയെന്നപോലെ സ്വഗൃഹത്തിൽ പാർപ്പിക്കുവാൻ ആരാണ് ഇഷ്ടപ്പെടുക! ദേവേന്ദ്രൻ വന്നു പേടിപ്പിച്ചാൽക്കൂടിയും ധർമ്മത്തിൽ നിന്ന് ഇളകുന്നവനല്ലാ ഞാൻ. ധർമ്മനിഷ്ഠനായ എന്നിൽ അവിടുന്ന് പ്രസാദിക്കയില്ലെന്നിരിക്കിൽ, അങ്ങിനെതന്നെയാവട്ടെ. അവിടുന്ന് കരുതുന്നതേതോ അത് ചെയ്തുകൊള്ളുക. ഗുരുതന്നെയായാലും, കാര്യാകാര്യബോധം കൂടാതെ ഗർവ്വിച്ച് ദുർമ്മാർഗ്ഗത്തിൽ ചാടുന്നതായാൽ, അവനെ പരിത്യജിക്കാമെന്ന് പുരാണത്തിൽ മഹാത്മാവായ മരുത്തൻ പറഞ്ഞിട്ടുണ്ട്. അവിടുന്ന് ഗുരുവാണെന്നോർത്ത് അവിടുത്തെ ഞാൻ ഏറ്റവും മാനിച്ചിരിക്കുന്നു. എന്നാൽ, ഗുരുവൃത്തിയെന്തെന്ന് അവിടുന്ന് ഓർക്കുന്നില്ല. അങ്ങിനെയുള്ള അവിടുത്തോട് പൊരുതുവാൻ തന്നെയാണ് ഞാൻ നിശ്ചയിച്ചിരിക്കുന്നത്. അവിടുന്ന് ഗുരുവാണെന്നും, പ്രത്യേകിച്ച്, ബ്രാഹ്മണനാണെന്നും, അതിന്നു പുറമേ, തപോവൃദ്ധനാണെന്നും ഓർത്ത്, അവിടുത്തെ യുദ്ധത്തിൽ കൊന്നുകൂടെന്ന് കരുതി ഞാൻ ഇതുവരെ ക്ഷമിച്ചു നിന്നിരിക്കുന്നു. ക്ഷത്രിയനെപ്പോലെ ആയുധം ധരിച്ച് ദുഷ്ടനായി യുദ്ധത്തിന്നൊരുങ്ങി ഉറച്ചു നില്ക്കുന്ന ബ്രാഹ്മണനെ പൊരുതു കൊല്ലുന്നതായാൽ അതിൽ ബ്രഹ്മഹത്യാപാപമില്ലെന്നാണ് ധർമ്മനിശ്ചയം. അല്ലയോ തപോധന, ക്ഷത്രിയധർമ്മത്തിൽ നിശ്ചലനായി നില്ക്കുന്ന ക്ഷത്രിയനാണ് ഞാൻ. ആരൊരുവൻ ഏതു വിധം എന്നോട് പെരുമാറുന്നുവോ, അവനെ സംബന്ധിച്ചുള്ള എന്റെ പെരുമാറ്റവും അതേവിധം തന്നെയായിരിക്കും, അതിൽ എന്നെ അധർമ്മമോ അകീർത്തിയോ പിടിപെടുന്നതല്ല. അർത്ഥധർമ്മകുശലനും, ദേശകാലജ്ഞനുമായ മനുഷ്യൻ അർത്ഥത്തിൽ സംശയം നേരിടുമ്പോഴും, ന്യായമേതെന്നു നോക്കി, അതിൻവണ്ണം പ്രവർത്തിച്ചുകൊള്ളണം. ഗുരുപ്രീതി നേടുവാൻ വേണ്ടി, എന്റെ ധർമ്മം ഞാൻ കൈവിടുന്നത് ശ്രേയസ്കരമാണോ എന്ന് ഞാൻ സംശയിക്കുന്നു. ഗുരുവിന്ന് അപ്രിയമുണ്ടായിരുന്നാലും, സ്വധർമ്മത്തിൽ സുസ്ഥിരം പ്രവർത്തിക്കുന്നത് ശ്രേയസ്കരമാണെന്നുള്ളതിൽ എനിക്ക് സംശയമില്ല. അതുകൊണ്ട്, സംശയിതമായ അർത്ഥത്തെ കൈവിട്ട് നിസ്സംശയമായ ധർമ്മത്തെത്തന്നെ ഞാൻ കൈക്കൊണ്ട്, ഞാൻ അവിടുത്തോട് പൊരുതുവാനാണ് തീർമാനിച്ചിരിക്കുന്നത്. എന്റെ കൈയ്യൂക്കും അതിമാനുഷമായ വിക്രമവും അവിടുന്ന് കണ്ടുകൊള്ളുക. ഇപ്പോഴത്തെ ഈ സ്ഥിതി

യിൽ എനിക്ക് കൎത്തവ്യമായുള്ളത് ഏതോ അതുതന്നെയാണ് ഞാൻ ചെയ്യുന്നത്. എടോ, ബ്രാഹ്മണ, കുരുക്ഷേത്രത്തിൽ ചെന്ന് നമുക്കൊന്ന് പൊരുതു നോക്കാം. മഹാദ്യുതിയായ ഭവാൻ ദ്വന്ദ്വയുദ്ധത്തിന്നായി തയ്യാറായിക്കൊള്ളുക. എവിടെ വെച്ച് ഭവാൻ എന്റെ ശരശതങ്ങളേറ്റു കീറിപ്പിളൎന്ന് മൃതനായിത്തീൎന്ന് വീരസ്വൎഗ്ഗം നേടുമോ, അവിടേക്ക്—ആ രണപ്രിയമായ കുരുക്ഷേത്രത്തിലേക്ക് ഭവാൻ നടന്നുകൊള്ളുക. ഭവാനോട് യുദ്ധത്തിന്നായി അവിടെ ഞാൻ വന്നെത്തിക്കൊള്ളാം. ഭവാൻ പണ്ട് ഏതിടത്തുവെച്ച് പിതൃക്കൾക്കായി രുധിരാഞ്ജലി ദാനം ചെയ്തുവോ, അവിടെവെച്ചുതന്നെ ഞാൻ ഭവാനെക്കൊണ്ട് ശൌചക്രിയ നടത്തും. എടോ, യുദ്ധദുൎമ്മദനായ രാമ, ഭവാൻ ആ കുരുക്ഷേത്രത്തിലേക്ക് വരിക. ബ്രാഹ്മണാധമനായ ഭവാന്റെ പണ്ടുപണ്ടേയുള്ള ഗൎവ്വം അവിടെവെച്ച് ഞാൻ നിശ്ശേഷം തീൎക്കും. ക്ഷത്രിയ വൎഗ്ഗത്തെ ഒററയ്ക്കു നിന്നെതിൎത്തു് ഒട്ടൊഴിയാതെ മുടിച്ചുവെന്ന് ഭവാൻ പലപ്പോഴും തന്നെത്താൻ പുകഴ്ത്തിപ്പറയാറുണ്ട്. ഭവാൻ അങ്ങിനെ ചെയ്ത ആ കാലത്ത് ഈ ഭീഷ്മൻ ജനിച്ചിരുന്നില്ലെന്ന് ഓൎത്തുകൊള്ളുക. അന്നത്തെ ആ ക്ഷത്രിയന്മാരിൽ എന്നോട് തുല്യനായിട്ടുകൂടിയും ആരുമുണ്ടായിരുന്നില്ല. അതുകൊണ്ട്, വെറും പുൽക്കൂട്ടത്തിലാണ് അന്ന് ഭവാൻ എരിഞ്ഞത്. ഭവാനിലുള്ള യുദ്ധമയമായ ഗൎവ്വത്തെയും കാമത്തെയും നശിപ്പിക്കുന്നതിന്ന് ശത്രുപുരഞ്ജയനായ ഭീഷ്മൻ ഇതാ, ജനിച്ചിരിക്കുന്നു. ഭവാന്റെ ഗൎവ്വം ഈ ഞാൻ കെടുത്തുവിടും"

ഭീഷ്മന്റെ ഈ വീരവാദം കേട്ട് പരശുരാമൻ ഒന്നു പൊട്ടിച്ചിരിക്കയാണ് ചെയ്തത്. അദ്ദേഹം പറഞ്ഞു:—

"എടോ, ഭീഷ്മ, നീ എന്നോട് പൊരുതുവാൻ ആഗ്രഹിക്കുന്നത് വളരെ വളരെ നന്നായി! നീ ക്ഷണിക്കുന്ന ആ കുരുക്ഷേത്രത്തിൽത്തന്നെ ഞാൻ നിന്നോടൊന്നിച്ച് വന്നുകൊള്ളാം. നീ അവിടെ എന്നെ എന്തു ചെയ്യുവാൻ മോഹിക്കുന്നുവോ അത് നിന്നെ ഞാൻ തന്നെ ചെയ്യും. ഞാൻ കൊന്നു വീഴ്ത്തിയ നിന്നെ കഴുകളും കുറുനരികളും കടിച്ചുവലിച്ചു തിന്നുന്നത് നിന്റെ അമ്മയായ ഗംഗ കാണട്ടെ. എന്റെ ശരമേറ്റ് ചത്തു കിടക്കുന്ന നിന്നെ നോക്കി, ആ സിദ്ധചാരണസേവിതയായ ഗംഗാദേവി കണ്ണീർ വാൎത്തു് കരയട്ടെ. യുദ്ധദുൎമ്മദനായ നിന്നെ ഇങ്ങിനെ പ്രസവിച്ചുവിട്ട ആ ഭാഗീരഥി ഈ ദുഃഖത്തിന്ന് അൎഹതന്നെയാണ്. മരണകാംക്ഷിയായി യുദ്ധത്തെ വിളിച്ചുകൂട്ടുന്ന, എടോ, ഭീഷ്മ, ചോരക്കളത്തിൽ ഇറങ്ങി

എന്നോടൊന്നു് ഇടഞ്ഞു നോക്കുക. രഥം തുടങ്ങിയ യുദ്ധോപകരണങ്ങളെല്ലാം കൈക്കൊണ്ടു് നീയിങ്ങു് ഒരുങ്ങി വരിക.”

ഭീഷ്മർ ഈ പോർവിളി കേട്ടു് “എന്നാൽ, ഇനി യുദ്ധം തന്നേയാവട്ടേ” എന്നു് സമ്മതിച്ചു് പോൎക്കോപ്പണിയുവാനും, പിതൃജനത്തിൽ നിന്നു് യുദ്ധാനുമതി നേടുവാനും വേണ്ടി രാജധാനിയിലേക്കു് പോയി. പരശുരാമൻ അപ്പോഴും തന്നേ ഒരു ക്ഷേത്രത്തിൽ ചെന്നു് പോരാടുവാൻ തയ്യാറായി നിന്നു. സത്യവതിയുടേയും ദ്വിജന്മാരുടേയും മംഗളാചരണത്തോടുകൂടിയ വിജയാശംസകൾ ഏറ്റു് ഭീഷ്മർ പോൎക്കളത്തിലേക്കു് പുറപ്പെട്ടു. പുലിത്തോൽകൊണ്ടു് മൂടി, മേത്തരമായ അലങ്കാരവും അധിഷ്ഠാനവും ചേൎന്നു്, ഉപകരണങ്ങളെല്ലാം തികഞ്ഞു്, മഹാശസ്ത്രങ്ങളോടുകൂടി, വെള്ളക്കുതിര പൂട്ടിയ സുന്ദരമായ വെള്ളിത്തേരിൽ ഭീഷ്മർ കയറി. യുദ്ധകൎമ്മങ്ങളിൽ കണ്ടു തെളിഞ്ഞ വീരനും വിശിഷ്ടനും കുലീനനുമാണു് ഭീഷ്മസാരഥി. മെയ്യിലൊതുങ്ങിയ വെൺചട്ടയും വെൺപട്ടും, വെൺതലപ്പാവും, വെള്ളവില്ലും ധരിച്ചു്, വെൺകുടയും, വെൺചാമരവും ഉയൎത്തി, ഇങ്ങിനേ മുഴുവൻ ധവളമയമായ വിഭൂഷണങ്ങളോടുകൂടി ഭീഷ്മൻ ആ രഥത്തിൽ വിളങ്ങി. അദ്ദേഹം വിജയാശംസകൾ ഏറ്റുകൊണ്ടു് ഹസ്തിനാപുരത്തിൽ നിന്നു് പുറപ്പെട്ടു് പോൎക്കളമായ കുരുക്ഷേത്രത്തിലേക്കു പോയി. ആ സൂതൻ തെളിച്ചു വിട്ട കുതിരകൾ മനോവേഗത്തിലും വായുവേഗത്തിലും പാഞ്ഞു് രണഭൂമിയിലെത്തി പരശുരാമന്നഭിമുഖമായി നിന്നു. ഉടൻ തന്നേ, ആ പരാക്രമശാലികളായ രാമനും ഭീഷ്മനും നേൎക്കുനേർ നിന്നു് പോരാടുവാൻ ഒരുങ്ങി. അപ്പോഴും, ഭീഷ്മൻ മുഴക്കിയ ശംഖനാദം സൎവ്വത്ര മാറ്റൊലിക്കൊണ്ടു. ഈ ഘോരസമരം കാണുവാനായി ബ്രാഹ്മണരും താപസന്മാരും, ഇന്ദ്രാദി ദേവന്മാരും വന്നു നിരന്നു. ദിവ്യമാല്യങ്ങളും ദിവ്യവാദ്യങ്ങളും, ദിവ്യമേഘങ്ങളും അവിടവിടേ കാണായി വന്നു. പരശുരാമന്റെ അനുയായികളായ മുനികളെല്ലാം പോൎക്കളത്തിന്റെ ചുറ്റും പ്രേക്ഷകന്മാരായിനിന്നു. സൎവ്വഭൂതങ്ങൾക്കും ഹിതത്തിനായി ആഗ്രഹിക്കുന്ന ആ ഗംഗാദേവി ഈ ഘട്ടത്തിൽ ഭീഷ്മന്റെ മുമ്പിൽ വന്നു്, “മകനേ, എന്തൊരു കൃത്യം കൈയാണു് നീ തുടരുന്നതു്?” എന്നു് ചോദിച്ചു.

“ഉണ്ണീ, ശിഷ്യനായ ഭീഷ്മനോടു് എതിൎക്കരുതെന്നു് ഞാൻ ചെന്നു് പരശുരാമനോടു് വീണ്ടും വീണ്ടും പ്രാൎത്ഥിക്കാം. ആ ബ്രാഹ്മണനേ സംബന്ധിച്ചു് ഇത്രയും നിൎബ്ബന്ധം നിനക്കുണ്ടാവരുതു്. നീ പരശുരാമനേ നിന്ദിച്ചു് പോരിന്നു് വിളിച്ചതു് ശരിയായില്ല. ക്ഷത്രി

യകാലകാലനും, രുദ്രതുല്യപരാക്രമനുമായ രാമനെ നി അറിയില്ലെ ന്നൊ! ആ മഹൎഷിയോടാണോ നീ പൊരുതുവാൻ മുതിരുന്നത്!”

ഇതു കേട്ട്, ഭീഷ്മൻ, തന്റെ അമ്മയെ കൈകൂപ്പി നമസ്കരിച്ച്, സ്വയംവര കാലത്തുണ്ടായ സംഭവങ്ങളും, കാശി രാജപുത്രിയുടെ ഗതിയും, പരശുരാമനും താനുമായുണ്ടായ വാദവുമെല്ലാം വിസ്തരിച്ചറിയിച്ചു. അപ്പോൾ തന്നേ ആ മഹാനദി പരശുരാമന്റെ മുമ്പിൽ ചെന്ന്, ശിഷ്യനായ ഭീഷ്മനോട് പൊരുതരുതെന്നും ക്ഷമിക്കേണമെന്നും പ്രാൎത്ഥിച്ചതിന്ന്, തന്റെ ഇഷ്ടംപോലെ പ്രവൎത്തിക്കാത്തതുകൊ

[redacted]

യിൽ രാമൻ യുദ്ധ സന്നദ്ധനായി പോർവിളി തുടങ്ങിയപ്പോൾ ഭീഷ്മന്റെ മനസ്സ് തിരതല്ലിയാടി. ഉദയ ഭാസ്കരനെപ്പോലെ കാന്തി ചിതറുന്ന അധൃഷ്യനും, മഹാ ബലനും ക്ഷത്രിയാന്തകനുമായ രാമൻ ഒററയ്ക്കുനിന്ന് പിന്നേയും പിന്നേയും പോരിന്നു വിളിക്കകയാൽ, അദ്ദേഹത്തോട്ട് ഒററയ്ക്കുതന്നേ എതിൎക്കുവാൻ ഭീഷ്മൻ സന്നദ്ധനായി. അദ്ദേഹം കുതിരകളേ നിൎത്തി, വില്ലു താഴേ വെച്ച്, തേരിൽ നിന്നിറങ്ങി, കാൽ നടയായി ചെന്ന്, തന്റെ ഗുരുവായ ഭാൎഗ്ഗവനേ പൂജിക്കുകയാണ് ആദ്യമായി ചെയ്തതു്.

“എന്നോട്ട് തുല്യനോ എന്നേക്കാൾ ശ്രേഷ്ഠനോ ആയ ഭവാനോട്ട് പോരാടുവാൻ ഒരുങ്ങി നില്ക്കുന്ന എനിക്ക് ഗുരുവും ധൎമ്മ ശീലനുമായ ഭവാൻ വിജയാശംസ ചെയ്താലും !—” എന്നിങ്ങിനേ ഭീഷ്മൻ തൊഴുതു് പ്രാൎത്ഥിച്ചു.

പരശുരാമൻ:—“എടോ ഭീഷ്മ, ഐശ്വൎയ്യത്തെ ആഗ്രഹിക്കുന്ന ഏതൊരാളും ഇങ്ങിനേ തന്നേയാണ് ചെയ്യേണ്ടതു്. വിശിഷ്ടന്മാരോട്ട് എതിൎക്കുവാൻ പുറപ്പെടുന്നവന്റെ ധൎമ്മമാണിതു്. നീ എന്റെ മുമ്പിൽ ഇപ്രകാരം ആചരിക്കാതിരുന്നാൽ ഞാൻ നിന്നേ നിശ്ചയമായും ശപിക്കുമായിരുന്നു. ഇനി, നീ ചെന്ന് ധൈൎയ്യം തികഞ്ഞുനിന്ന് എന്നോട്ട് എതിരിട്ടുകൊള്ളുക. ഞാൻ വിജയേച്ഛുവാകയാൽ നിനക്ക് ഇവിടേ വിജയാശംസ ചെയ്യുവാൻ എനിക്കു വയ്യ. നിന്റെ ധൎമ്മ ബുദ്ധികൊണ്ടും സദാചാരംകൊണ്ടും ഞാൻ പ്രീതനായിത്തീൎന്നിരിക്കുന്നു. ഇനി നീ ചെന്ന് എന്നോടെതിൎക്കുക”.

ഭീഷ്മൻ പരശുരാമനേ നമസ്കരിച്ച് തിരിയേ ചെന്ന് തേരിൽ കയറി, പൊന്നണിഞ്ഞ ശംഖമെടുത്തു് ഉറക്കേ വിളിച്ചു. അപ്പോൾതന്നേ രാമ ഭീഷ്മന്മാർ തമ്മിൽ യുദ്ധം തുടങ്ങി. ആദ്യമായി പരശുരാമനാണ് ശര പ്രയോഗം ചെയ്തതു്. ആ കൂൎത്തുമൂൎത്ത ശരങ്ങളാൽ സാരഥിയും അശ്വങ്ങളും തകൎന്നുനിലംപോയി. ചട്ടയിട്ട ഭീഷ്മൻ ഇതിൽ കലുങ്ങാതെ തന്നേനിന്നു. അദ്ദേഹം ദേവന്മാരേയും ബ്രാഹ്മണരേയും നമസ്കരിച്ചതിൽപിന്നേ, സുസ്മിതത്തോടു കൂടി പരശുരാമനേ നോക്കി ഇങ്ങിനേ പറഞ്ഞു:—

“നിൎമ്മൎയ്യാദമായിട്ടാണ് ഭവാന്റെ പുറപ്പാടെന്നിരുന്നിട്ടും, ഭവാനിലുള്ള ഗുരുത്വത്തെ ഞാൻ മാനിക്കുന്നു. ധൎമ്മ സംഗ്രഹമായ സദാചാരം ഇന്നതെന്ന് ഭവാൻ വീണ്ടും കേട്ടുകൊള്ളുക. ഭവാനിൽ കുടികൊള്ളുന്ന വേദങ്ങളേയോ, ബ്രാഹ്മണ്യത്തേയോ, തപോ മഹത്വത്തേയോ ഞാൻ പ്രഹരിക്കയില്ല. ക്ഷത്രിയ ധൎമ്മോചിതമായ യുദ്ധ

ത്തിലാണല്ലോ ഭവാൻ ഇപ്പോൾ ഏൎപ്പെട്ടിരിക്കുന്നതു്. ബ്രാഹ്മണനായ ഭവാൻ ആയുധം ധരിക്കകൊണ്ടു് ക്ഷത്രിയനായിത്തീൎന്നിരിക്കുന്നു. ആ നിലയിൽ നോക്കിക്കൊണ്ടാണു് ഭവാനോടു് ഞാൻ എതിരിടുന്നതു്. എനിക്കുള്ള ധനുൎവ്വീൎയ്യവും കൈയ്യൂക്കും ഭവാൻ കണ്ടുകൊള്ളുക. നിശിത ശരംകൊണ്ടു്, ഭവാന്റെ വില്ലു് ഇതാ ഞാൻ മുറിച്ചേക്കാം",

പറഞ്ഞതുപോലെതന്നേ ഭീഷ്മൻ പരശുരാമന്റെ വില്ലിൻ തല മുറിച്ചു വീഴ്ത്തി. അതിനെ തുടൎന്നു് നൂറു നൂറായി ശരനിര വൎഷിക്കയാൽ പാമ്പോടൊത്ത ആ അമ്പുകൾ പാഞ്ഞു തറച്ചു് രാമന്റെ ശരീരത്തെ കുത്തിക്കീറി ചുടുചോരയൊലിപ്പിച്ചു. ഇങ്ങിനെ ശരീരമാകെ നിണമണിഞ്ഞ രാമൻ മനശ്ശിലമുതലായ ധാതുക്കൾ ഇളകിയ മഹാമേരുപോലേയും, വസന്തകാലത്തു് തളിൎത്തുനില്ക്കുന്ന അശോകം പോലേയും, നിറയേ പൂത്തു നില്ക്കുന്ന പിലാശു് പോലേയും ശോഭിച്ചു. അദ്ദേഹം മൎമ്മം ഭേദിക്കുന്ന ഭയങ്കരങ്ങളായ നിശിതാസ്ത്രങ്ങൾ വൎഷിച്ചുവെങ്കിലും ഭീഷ്മൻ ഒട്ടും തന്നേ ഇളകിയില്ല. എന്നാൽ ഭീഷ്മന്റെ സൎപ്പവിഷോഗ്രങ്ങളായ തീക്ഷ്ണശരങ്ങൾ വീണ്ടും ഏററപ്പോൾ പരശുരാമൻ മോഹിച്ചുപോയി. ആ നിലയിൽ തന്റെ ഗുരുവിനെ കണ്ടു്, ഈ യുദ്ധവും ഈ ക്ഷത്രധൎമ്മവും മോശം, മോശമെന്നു് ഭീഷ്മൻ തന്നേത്താൻ നിന്ദിച്ചു പറഞ്ഞു. സ്വധൎമ്മത്തിനു വേണ്ടി ഇങ്ങിനെയൊരു പാപം ചെയ്തുപോയല്ലോ എന്നോൎത്തു് ശോകാവേഗത്താൽ ഭീഷ്മൻ പലതും പറഞ്ഞു് വിലപിക്കയുംചെയ്തു. ഗുരുവും ബ്രാഹ്മണനും, ധൎമ്മാത്മാവുമായ രാമനെ നിൎദ്ദയം ശരങ്ങളാൽ പീഡിപ്പിച്ചതിൽ അദ്ദേഹം വിഷാദമഗ്നനായി. പിന്നീടു് അന്നു് അദ്ദേഹം ശരം പ്രയോഗിച്ചില്ല. അപ്പോഴേക്കും സൂൎയ്യൻ അസ്തമിക്കയാൽ യുദ്ധവും നിലച്ചു.

പിറേറന്നാൾ രാമഭീഷ്മന്മാർ തമ്മിൽ വീണ്ടും ഇടഞ്ഞേററു. ദിവ്യാസ്ത്രങ്ങൾകൊണ്ടു് മുറിപ്പെട്ടു് ഒരിക്കൽ ഭീഷ്മനും, മറെറാരിക്കൽ രാമനും മോഹിച്ചു വീഴുകയുമുണ്ടായി. എന്നാൽ, ഇത്തരം പീഡകളാൽ അവരിൽ യുദ്ധമദവും ക്രോധാമൎഷവും വൎദ്ധിക്കയേ ചെയ്തുള്ളു. മൂന്നാം നാളിലുണ്ടായ യുദ്ധവും ഘോരഘോരം തന്നേയായിരുന്നു. കൊള്ളിമീൻപോലേ കത്തിയെരിയുന്ന അത്യുഗ്രങ്ങളായ വേലുകൾ, തുടൎന്നു, തുടൎന്നു് പരശുരാമൻ പ്രയോഗിച്ചതൊക്കെയും ഭീഷ്മൻ വരാസ്ത്രങ്ങളാൽ മുറിച്ചുകളഞ്ഞു. നാലാം ദിവസം രാവിലേ, പിന്നേയും യുദ്ധം തുടങ്ങിയ ഉടനേ, രാമശരങ്ങളേററു് ഭീഷ്മസാരഥി തേരിൽ നിന്നു് തെറിച്ചു വീണു പോയി. ആ കിടപ്പിൽത്തന്നേ തന്റെ പ്രിയ സൂതൻ

മരിച്ചതുകണ്ടു് ഭീഷ്മൻ മനസ്സുഴറി നിശ്ചേഷ്ടനായി സ്ഥിതിചെയ്യുവേ, അദ്ദേഹത്തെ ലാക്കാക്കി രാമൻ മൃത്യുതുല്യമായ ശരം തൊടുത്തുവിട്ടു. ആ ശരം ഭീഷ്മന്റെ മാൎത്തട്ടിൽ തുളച്ചു കയറി രക്തപാനം ചെയ്തു്, അദ്ദേഹത്തോടു കൂടിത്തന്നെ ഭൂമിയിൽ ചെന്നുവീണു. ഭീഷ്മൻ മരിച്ചുപോയിയെന്നു് വിചാരിച്ചു് രാമൻ പ്രഹൃഷ്ടനായി മേഘത്തെപ്പോലെ വീണ്ടും വീണ്ടും ഗൎജ്ജിച്ചു. രാമന്റെ പാൎശ്വവൎത്തികളും സന്തോഷാധിക്യത്താൽ അതേവിധം തന്നെ ഘോരശബ്ദം മുഴക്കി. ഭീഷ്മന്റെ കൂട്ടുകാരാവട്ടെ ഈ ഘോരാഘാതത്തിൽ ദുഃഖവിവശരായി നിന്നു. മോഹിച്ചു വീണു കിടക്കുന്ന ഭീഷ്മൻ, സൂൎയ്യനേയും അഗ്നിയേയും പോലെ ഉജ്ജ്വലിക്കുന്ന എട്ടു വിപ്രോത്തമന്മാർ പോൎക്കളത്തിൽ വന്നു്, തന്നെ താങ്ങിയെടുത്തു് ചുഴന്നു നില്ക്കുന്നതു കണ്ടു. ആ ബ്രാഹ്മണർ താങ്ങുകയാൽ ഭീഷ്മന്നു് നിലം തൊടേണ്ടി വന്നില്ല. അവർ അദ്ദേഹത്തെ ആകാശത്തിൽ ഉയൎത്തിപ്പിടിച്ചു. അവിടെ ഇളംകുളിർ തെന്നൽ അദ്ദേഹത്തെ വീശിക്കൊണ്ടിരുന്നു. ഭയം അരുതെന്നും, നന്മയുണ്ടാകുമെന്നും പറഞ്ഞു് ആ ബ്രാഹ്മണർ ഭീഷ്മനെ സമാശ്വസിപ്പിച്ചു. ആ ഗാംഗേയൻ തിരിഞ്ഞു നോക്കിയപ്പോൾ, തന്റെ അമ്മ തേരിൽ കയറിയിരുന്നു് കുതിരകളെ പിടിച്ചു നിൎത്തിയിരിക്കുന്നതായി കണ്ടു. ആ ദേവിയേയും ആ ബ്രാഹ്മണരേയും വന്ദിച്ചു് ഭീഷ്മൻ വീണ്ടും രഥത്തിലേറി യുദ്ധം തുടൎന്നു. താൻ തന്നെ തേർ തെളിച്ചുകൊണ്ടായിരുന്നു ഭീഷ്മൻ അപ്പോൾ പോരാടിയതു്. വേഗവും ശക്തിയുംകൂടിയ ഒരു ഘോരാസ്ത്രംകൊണ്ടു് അദ്ദേഹം രാമന്റെ വക്ഷസ്സു് കുത്തിത്തുളച്ചുവിട്ടു. അതിൽ ആ ഭാൎഗ്ഗവൻ തേൎത്തടത്തിൽ നിന്നു് ഭൂമിയിൽ മുട്ടുകുത്തി വീണുപോയി. അപ്പോൾ കാർമേഘങ്ങൾ രക്തവൎഷം ചെയ്തു തുടങ്ങി. ഇടിയും മിന്നലും ഭയങ്കരമായിത്തീൎന്നു. കൊള്ളിമീനുകൾ കൂട്ടം കൂട്ടമായി പൊഴിഞ്ഞു. ദീപ്തസൂൎയ്യൻ രാഹുബാധയാൽ മറഞ്ഞു. കൊടുംകാററടിയാൽ ഭൂമണ്ഡലം കുലുങ്ങി. കഴുകൾ, കുറുനരികൾ മുതലായവ സന്തോഷം വളൎന്നു് വന്നു നിറഞ്ഞു. ആ തെളിഞ്ഞ പകൽ നേരത്തു് കുറുക്കൻ ദാരുണമായി ശബ്ദിച്ചു. പെരുമ്പറകൾ തനിയേതന്നെ ഘോരനാദം പുറപ്പെടുവിച്ചു. രാമൻ മോഹിച്ചു വീണതുകൊണ്ടു് ഇത്തരം ഘോരഭീഷണ ദുൎന്നിമിത്തങ്ങൾ സൎവ്വത്ര കാണായി വന്നു. രാമൻ ആ സ്ഥിതിയിൽ അധികനേരം കിടന്നില്ല. ഉടനേ, പിടഞ്ഞെഴുന്നേററു്, ക്രോധാന്ധനായി അദ്ദേഹം വീണ്ടും പോരിന്നൊരുങ്ങി, സൂൎയ്യൻ അസ്തമിച്ചതോടു കൂടി അന്നത്തെ യുദ്ധവും അവസാനിച്ചു. ഇങ്ങിനേ ഇരുപത്തിമൂന്നു ദിവസം ആ

ഘോരയുദ്ധം തുടൎന്നു നടന്നു. അന്നു രാത്രി ബ്രാഹ്മണരേയും, പിതൃക്കളേയും, ദേവന്മാരേയും, രാത്രിഞ്ചരന്മാരേയും നമസ്കരിച്ച് ഭീഷ്മൻ മെത്തയിൽ കയറിക്കിടന്നുകൊണ്ട് ചിന്തയിൽ മുങ്ങി.

“പരശുരാമനോടുള്ള ഈ യുദ്ധം എനിക്ക് പരമദാരുണം തന്നേയായിരിക്കുന്നു. ഈ ഘോരയുദ്ധം തുടങ്ങീട്ട് ദിവസങ്ങൾ പലതു കഴിഞ്ഞു. മഹാബലനായ പരശുരാമദ്വിജനെ പോരിൽ വെല്ലുവാൻ ഞാൻ ശക്തനല്ല. മഹാവീൎയ്യനും പ്രതാപവാനുമായ ഭാൎഗ്ഗവനോടെതിൎത്തു് ജയം നേടുവാൻ എനിക്ക് കഴിയുമെങ്കിൽ, ദൈവതങ്ങൾ പ്രസാദിച്ച് ഇന്നു രാത്രി എനിക്ക് കാണമാറാകണം.”

ഇങ്ങിനെ വിചാരിച്ച്, അമ്പേററു മുറിപ്പെട്ട തളൎച്ചയോടുകൂടി ഭീഷ്മൻ ഉറങ്ങി. പ്രഭാതകാലത്തു്, സ്വപ്നത്തിൽ എട്ട് ദ്വിജസത്തമന്മാർ തന്റെ ചുററും വന്നു നില്ക്കുന്നതു് അദ്ദേഹം കണ്ടു. അന്നൊരിക്കൽ തേൎത്തടത്തിൽ നിന്ന് വീണപ്പോൾ, തന്നേ താങ്ങിയെടുത്തു് ആശ്വസിപ്പിച്ചവരാണ് ഈ ബ്രാഹ്മണരെന്ന് ഭീഷ്മൻ അറിഞ്ഞു.

“എടോ, ഗാംഗേയ, ഭയം വിട്ട് ധൈൎയ്യം കൈക്കൊള്ളുക. ഞങ്ങളുടേ അംശത്തിൽ നിന്ന് ജനിച്ച നിനക്ക് ഭയത്തിന്ന് അവകാശമില്ല. നിന്നേ ഞങ്ങൾ രക്ഷിക്കും. നിന്നേ യുദ്ധത്തിൽ വെല്ലുവാൻ പരശുരാമന്ന് കഴികയില്ല. നിശ്ചയമായും, നീ തന്നേ ജയം നേടും. പൂൎവ്വജന്മത്തിൽ നീ ഗ്രഹിച്ചിട്ടുള്ള പ്രസ്വാപമെന്ന ദിവ്യാസ്ത്രത്തെ നീ ഓൎത്തറിയുക. ആ അസ്ത്രം രാമന്നാവട്ടേ, മനുഷ്യവൎഗ്ഗത്തിൽ ആൎക്കും തന്നേയാവട്ടേ അറിഞ്ഞുകൂടാ. നീ അതു് വില്ലിൽ തൊടുത്താൽ നിനക്ക് ശുഭമുണ്ടാകും. ആ അസ്ത്രംകൊണ്ട് വീൎയ്യശാലികളേ മുഴുവൻ നിനക്ക് കീഴടക്കുവാൻ കഴിയുന്നതാണ്. പരശുരാമൻ ഈ ദിവ്യാസ്ത്രത്താൽ മൃതനാകയില്ല. അതുകൊണ്ട് അദ്ദേഹത്തേ നശിപ്പിച്ചുവെന്ന അപകീൎത്തിക്ക് ഇരയാകാതെതന്നേ നിനക്ക് വിജയം നേടാവുന്നതാണ്. ശരശക്തികൊണ്ട് പരശുരാമൻ ഉറങ്ങിക്കിടക്കയേ ചെയ്യുകയുള്ളു. സംബോധനാസ്ത്രംകൊണ്ട്, വിജയിയായ നീ അദ്ദേഹത്തേ ഉണൎത്തിക്കൊള്ളുക. മൃതനും സുപ്തനും യുദ്ധത്തിൽ സമന്മാരാണ്. രാമൻ സുപ്തനായിത്തീൎന്നാൽ നീ വിജയിയാകും. ഇങ്ങിനേയല്ലാതേ, രാമനേ ഒരിക്കലും കൊന്നുകൂടാ. പുലൎച്ചേ എഴുന്നേററു തേരിൽ കയറി ഈ പ്രസ്വാപാസ്ത്രം പ്രയോഗിക്കുന്നതോടുകൂടി നിനക്ക് ജയം കിട്ടും.” ഇങ്ങിനേ, തുല്യരൂപന്മാരും ഭാസുരമൂൎത്തികളുമായ ആ ദ്വിജോത്തമന്മാർ ഭീഷ്മനേ അറിയിച്ച്, അപ്പോൾതന്നേ മറഞ്ഞു.

നേരം പുലൎന്നപ്പോൾ, ഉണൎന്നെഴുന്നേററ ഭീഷ്മർ സ്വപ്നത്തെയോൎത്തു് അത്യധികം സന്തോഷിച്ചു. അന്നും മുൻപോലെ രാമനും ഭീഷ്മനും തമ്മിൽ യുദ്ധം തുടങ്ങി. സൎവ്വഭൂതങ്ങളേയും കിടുകിടേ വിറപ്പിക്കുമാറു്, അത്ര ഭീഷണമായിരുന്നു ആ യുദ്ധം. ഇടിത്തീപോലെ ഉജ്ജ്വലവും, കാലദണ്ഡംപോലെ ഘോരവുമായ ഒരു വേൽ പരശുരാമൻ പ്രയോഗിച്ചപ്പോൾ, അതു് പോൎക്കളമാകെ അഗ്നിപോലെ എരിഞ്ഞു. ആ വേലു് ഭീഷ്മന്റെ കഴുത്തിൻ കീഴായുള്ള എല്ലിൽ കുത്തിക്കയറി. മലയിൽ നിന്നു് ചൊരിച്ച ധാതുക്കളെപ്പോലെ, ഭീഷ്മനിൽനിന്നു് അതിഘോരമായ രക്തപ്രവാഹമുണ്ടായി. ഇത്രയുമായിട്ടും ഭീഷ്മൻ നിലവിട്ടില്ല. അദ്ദേഹം സൎപ്പവിഷതുല്യവും മൃത്യുസമാനവുമായ ഒരു ദിവ്യാസ്ത്രംകൊണ്ടു് രാമനെ പ്രഹരിച്ചു. ആ ശരം രാമന്റെ നെററിയിൽച്ചെന്നു തറക്കയാൽ, അദ്ദേഹം കൊടുമുടിയോടുകൂടിയ പൎവ്വതംപോലെ വിളങ്ങി. ഉടൻ തന്നെ, ഭാൎഗ്ഗവൻ കാലാന്തകതുല്യവും ഘോരവും ശത്രുനാശകവുമായ ഒരു ഉഗ്രശരം എയ്തു വിട്ടു് സൎപ്പംപോലെ ചീറിക്കൊണ്ടു് ഭീഷ്മന്റെ വക്ഷസ്സിൽത്തന്നെ കൊണ്ടു. കുറച്ചു നേരത്തേക്കു് രക്തം വാൎന്നു് മൂൎച്ഛിച്ചുപോയ ഭീഷ്മൻ തളൎച്ച തീൎന്നുണൎന്നു്, ഇടിത്തീപോലെ ഉജ്ജ്വലിക്കുന്ന ഒരു വേലെടുത്തു് രാമന്റെ മാൎത്തട്ടിൽ പ്രയോഗിച്ചു. ദേഹമാകെ വിറച്ചുകൊണ്ടു് ആ ഭാൎഗ്ഗവൻ തളൎന്നു വീണുപോയി. അപ്പോൾ, മഹാതപസ്വിയായ അകൃതവ്രണൻ തന്റെ സഖാവിനെ തലോടി ശുഭവാക്യങ്ങളാൽ ആശ്വസിപ്പിച്ചു. ഒടുവിൽ, പരശുരാമൻ ഭീഷ്മന്റെ നേൎക്കു് ബ്രഹ്മാസ്ത്രം തന്നെ പ്രയോഗിക്കയും അതിനെ അതേ അസ്ത്രംകൊണ്ടുതന്നെ ഭീഷ്മൻ തടയുകയും ചെയ്തു. പ്രളയാഗ്നിപോലെ ജ്വലിക്കുന്ന അസ്ത്രങ്ങൾ രണ്ടും ഇടയിൽ വെച്ചു് കൂട്ടിമുട്ടിയപ്പോൾ, ആകാശത്തിൽ മഹത്തായ തേജസ്സ് ആവിൎഭവിച്ചു. അതിൽ സൎവ്വഭൂതങ്ങളും സങ്കടപ്പെട്ടുഴറി. മഹൎഷികൾ, ഗന്ധൎവ്വന്മാർ, ദേവന്മാർ എന്നിവരും ആ തേജസ്സാൽ പീഡിതരായിത്തീൎന്നു. കാടും മലയും ചേൎന്ന ഭൂമണ്ഡലം തന്നെ വിറച്ചുപോയി. ആകാശം ഉജ്ജ്വലിക്കയാൽ പത്തു ദിക്കും പുകഞ്ഞു തുടങ്ങി. വ്യോമചരന്മാൎക്കു് വാനിടത്തിൽ സഞ്ചരിക്കുവാൻ കഴിയാതായി. ദേവാസുരരാക്ഷസന്മാരുൾപ്പെടെ ലോകവാസികളെല്ലാം « അയ്യോ! » എന്നു് നിലവിളിച്ചു. ഇതെല്ലാം കണ്ടു്, ഇതാണു് ശരിയായ സന്ദൎഭമെന്നു കരുതി, ഭീഷ്മൻ പ്രസ്വാപാസ്ത്രത്തെ സ്മരിച്ചു്, അതു് വില്ലിൽ തൊടുത്തു. ആ ക്ഷണംതന്നെ അരുതരുതെന്ന ശബ്ദം വാനിലെങ്ങും മുഴങ്ങി. വി

ല്ലിൽ ശരം തൊടുത്തു നില്ക്കുന്ന ഭീഷ്മനോ നാരദൻ വന്നു തടുത്തു് ഇങ്ങിനെ പറഞ്ഞു—:

"ഭീഷ്മ, ആകാശത്തിൽ ഇതാ, ദേവന്മാരെല്ലാം വന്നു നില്ക്കുന്നു. പ്രസ്വാപാസ്ത്രം പ്രയോഗിക്കരുതെന്നു് അവർ നിന്നെ തടുക്കുന്നതു് നീ അനുസരിക്കണം. തപസ്വിയും ബ്രഹ്മജ്ഞനുമായ രാമൻ ബ്രാഹ്മണനും നിന്റെ ഗുരുവുമാണു്. ആ ഗുരുവിനെ നീ അവമാനിക്കരുതു്."

നാരദൻ ഇങ്ങിനെ പറയുമ്പോൾ, താൻ മുമ്പു പരിചയിച്ചിട്ടുള്ള ആ എട്ടു് ബ്രഹ്മജ്ഞന്മാർ ആകാശത്തിൽ വന്നു നില്ക്കുന്നതു് ഭീഷ്മൻ കണ്ടു. "നാരദൻ പറഞ്ഞതു് ലോകക്കു് ഏററവും ശ്രേയസ്കരമായിട്ടുള്ളതാണെന്നു് അറിയുന്നതുകൊണ്ടു്, നീ അപ്രകാരം തന്നെ പ്രവൎത്തിക്കുക"—എന്നിങ്ങിനെ അവർ വിളിച്ചു പറഞ്ഞു. അപ്പോൾ ഭീഷ്മൻ താൻ തൊടുത്ത പ്രസ്വാപാസ്ത്രത്തെ പിൻവലിക്കുവാൻ ഒട്ടും താമസിച്ചില്ല. അദ്ദേഹം വീണ്ടും ബ്രഹ്മാസ്ത്രത്തെത്തന്നെ യഥാവിധി ഉദ്ദീപിപ്പിച്ചു. ഭീഷ്മൻ അസ്ത്രം പിൻവലിച്ചതു് രുഷ്ടനായ രാമൻ കണ്ടു് "ഭീഷ്മനാൽ ഞാൻ തോററു തലകുനിച്ചുപോയി" യെന്നു് തന്നെത്താൻ ഏററു പറഞ്ഞു. അപ്പോൾതന്നെ പരശുരാമന്റെ പിതൃപിതാമഹന്മാർ അവിടെ വന്നു് ചുഴന്നുനിന്നു് അദ്ദേഹത്തോടു് യുദ്ധത്തിൽനിന്നു് പിന്മാറുവാൻ ഉപദേശിച്ചു.

പിതൃക്കൾ:—"മകനേ, ഇനിമേൽ, നീ ഈ സാഹസത്തിൽ ഏൎപ്പെടരുതു്. ഭീഷ്മനോടു്—പ്രത്യേകിച്ചു് ക്ഷത്രിയനോടു് പൊരുതുന്നതു് നിനക്കു് യോഗ്യമല്ല. ക്ഷത്രിയധൎമ്മമാണു് യുദ്ധം. സ്വാദ്ധ്യായവും, വ്രതചൎയ്യയുമാണു് ബ്രാഹ്മണന്റെ പരമമായ ധനം. മുമ്പൊരിക്കൽ ഇതുതന്നെ ഞങ്ങൾ നിന്നോടു് പറഞ്ഞിട്ടുണ്ടു്. ആയുധ ധാരണം അത്യുഗ്രകൎമ്മമായിരിക്കെ അതു് നീ ഇപ്പോൾ ചെയ്തുപോയി. ഏതായാലും, ഇത്രയുംകൊണ്ടു്, ഇനി നീ പിന്മാറുക, ഭീഷ്മനോടുള്ള ഈ യുദ്ധം ഇവിടെ നിറുത്തണം. വില്ലെടുക്കുന്ന ഈ കൎമ്മം ഇന്നോടെ കൈവിട്ടു് നീ ചെന്നു് തപസ്സു ചെയ്യുക. എന്നാൽ നിനക്കു് ശ്രേയസ്സുണ്ടാകും. ഗുരുവാണു് രാമനെന്നും അദ്ദേഹത്തോടു് പോരാടരുതെന്നും ആ രാമനെ തോല്പിക്കുന്നതു് യോഗ്യമല്ലെന്നും, ആ ബ്രാഹ്മണനെ മാനിക്കയാണു ചെയ്യേണ്ടതെന്നും, അതുകൊണ്ടു് ഈ യുദ്ധത്തിൽനിന്നു് ഒഴിയുകയെന്നും ഭീഷ്മനോടു് ദേവന്മാർ പറഞ്ഞു് സമാധാനിപ്പിക്കകൊണ്ടാണു് ആ ഗാംഗേയൻ അസ്ത്രം പിൻവലിച്ചതു്. നിന്റെ ഗുരുഭൂതരായ ഞങ്ങൾ ഇതാ നിന്നെ തടുക്കുന്നു. അഷ്ടവസുക്കളിൽ ഒരാളാണു്

ഭീഷ്മൻ. ഈ യുദ്ധത്തിൽ നിന്റെ ഭാഗ്യംകൊണ്ടാണ് നീ ഇങ്ങിനെ ജീവിച്ചതു്. ശാന്തനപുത്രനായ ഗാംഗേയൻ വസുവായിരിക്കയാൽ ആ യശോനിധിയെ വെല്ലുവാൻ നീ ശക്തനല്ല. അതുകൊണ്ടു് പിന്മാറിയേക്കുക. വിധികല്പിതമായ കാലം വരുമ്പോൾ ഇന്ദ്രാത്മജനും പാണ്ഡവശ്രേഷ്ഠനുമായ അൎജ്ജുനൻ ഭീഷ്മന്റെ കാലനായിത്തീരും.”

രാമൻ:—“യുദ്ധത്തിൽനിന്ന് ഒരിക്കലും പിന്തിരിയുകയില്ലെന്നാണ് എന്റെ വ്രതം. പോർക്കളത്തിൽവെച്ച് ഇതിനുമുമ്പ് ഞാൻ പിന്മാറീട്ടില്ല. ഈ യുദ്ധം അരുതെങ്കിൽ, നിങ്ങൾ ചെന്ന് ഭീഷ്മനെയാണ് ഒഴിപ്പിക്കേണ്ടതു്. ഞാൻ ഈ യുദ്ധത്തിൽനിന്ന് നിശ്ചയമായും നിവൎത്തിക്കയില്ല”.

ഇതു കേട്ട് താപസന്മാർ നാരദനോടുകൂടി ഭീഷ്മന്റെ മുമ്പിൽ ചെന്ന്, യുദ്ധം നിൎത്തുവാനും, ദ്വിജോത്തമനെ മാനിക്കുവാനും പറഞ്ഞു.

ഭീഷ്മൻ:—“പോർക്കളത്തിൽ മുഖം തിരിക്കയോ പുറം കാണിക്കയോ ചെയ്കയില്ലെന്ന് ക്ഷത്രധൎമ്മപ്രകാരം എനിക്ക് വ്രതമുണ്ട്. ലോഭംകൊണ്ടോ, കൃപണതകൊണ്ടോ, ഭയംകൊണ്ടോ, അൎത്ഥേച്ഛ കൊണ്ടോ ഞാൻ ശാശ്വതധൎമ്മത്തെ വെടിയുകയില്ലെന്ന് ദൃഢനിശ്ചയം ചെയ്തിരിക്കുന്നു.”

ഇങ്ങിനെ ഇരുവരും പിന്മാറാതെ, വീണ്ടും യുദ്ധം തുടരുവാൻ സന്നദ്ധരായി. അപ്പോൾ നാരദൻ തുടങ്ങിയ മഹൎഷികളും ഗംഗാദേവിയും അവൎക്കിടയിൽ ചെന്ന് നിരന്നു നിന്നു.

“ബ്രാഹ്മണന്റെ ഹൃദയം വെണ്ണപോലെയാണല്ലോ. അതുകൊണ്ട്, അല്ലയോ, ഭാൎഗ്ഗവ, ഭവാൻ പിന്മാറുക. ദ്വിജോത്തമനായ ഭവാൻ യുദ്ധത്തിൽ നിന്ന് ഒഴിയണം. ഭവാന് ഭീഷ്മനെന്നപോലെ, ഭവാൻ ഭീഷ്മനും വധ്യനാണെന്ന് അറിയണം.”

എല്ലാവരും ചേൎന്ന് തടഞ്ഞു പറഞ്ഞ് പരശുരാമനെക്കൊണ്ടു തന്നെ ആ യുദ്ധം താഴെ വെപ്പിച്ചു. ആ ക്ഷേത്രത്തിലും, ആ എട്ടു ബ്രാഹ്മണരെ ഉദിച്ചു തിളങ്ങുന്ന അഷ്ടഗ്രഹങ്ങളെപ്പോലെ ഭീഷ്മൻ കണ്ടു. അവർ പറഞ്ഞ പ്രകാരം, ലോകഹിതത്തിനുവേണ്ടി, ആ മഹാബാഹുവായ ഭീഷ്മൻ, യുദ്ധത്തിൽ നിന്നു പിന്തിരിഞ്ഞിരിക്കുന്ന രാമന്റെ മുമ്പിൽ ചെന്നു വന്ദിച്ചു. ആ മഹാതപസ്വി ഈ കൃത്യം കണ്ട് പ്രേമപൂൎവ്വം പുഞ്ചിരിതൂകി—“ഞാൻ നിന്നെക്കൊണ്ട് സന്തുഷ്ടനായിത്തീൎന്നിരിക്കുന്നു. നിന്നെപ്പോലെ ശ്രേഷ്ഠനായ ഒരു ക്ഷത്രിയൻ ലോകത്തിലില്ല.”—എന്ന് പ്രശംസിച്ചു. എന്നിട്ട് അംബയെ വിളിച്ചു

ഭീഷ്മന്റെ മുമ്പിൽനിന്ന് മററു മഹാശയന്മാരെല്ലാം കേൾക്കേ ദീനനായി നിശ്വസിച്ചുകൊണ്ട് പരശുരാമൻ ഇങ്ങിനെ പറഞ്ഞു:—

"ഈ ലോകവാസികളുടേയെല്ലാം മുമ്പിൽ വെച്ച് ഞാൻ ഏററവും പൌരുഷത്തോടുകൂടി, എന്റെ ശക്തി മുഴുവൻ ചെലുത്തി യുദ്ധം ചെയ്തിരിക്കുന്നു. ദിവ്യാസ്ത്രങ്ങളെല്ലാം പ്രയോഗിച്ചിട്ടും, ശസ്ത്രജ്ഞന്മാരിൽ ശ്രേഷ്ഠനായ ഭീഷ്മനെ ഒന്ന് കവിഞ്ഞു നില്ക്കുവാൻ എനിക്ക് കഴിഞ്ഞില്ല. എന്റെ പരമശക്തിയും, എന്റെ പരമബലവും ഇത്രമാത്രമേയുള്ളു. ഇനി നിന്റെ ഇഷ്ടംപോലെ പ്രവൎത്തിച്ചുകൊള്ളുക. നിനക്കുവേണ്ടി ഇതിലധികമായൊന്നും എനിക്ക് ചെയ്യുവാൻ വയ്യ. നീ ഭീഷ്മനെ തന്നെ ചെന്നാശ്രയിക്കുക. അതല്ലാതെ, നിനക്ക് മററൊരു ഗതിയും ഞാൻ കാണുന്നില്ല. മഹാസ്ത്രങ്ങളെക്കൊണ്ട് ഭീഷ്മൻ എന്നെ ജയിച്ചിരിക്കുന്നു."

അംബ:— "പ്രഭോ, അവിടുന്ന് പറഞ്ഞതു് സത്യം തന്നെയാണ്. ഈ മഹാശയനായ ഭീഷ്മനെ യുദ്ധത്തിൽ വെല്ലുവാൻ ദേവന്മാൎക്ക് കൂടിയും കഴികയില്ല. അവിടുന്ന് ശക്തിക്കൊത്തവണ്ണം എന്റെ കാൎയ്യത്തിൽ ഉത്സാഹിച്ചിട്ടുണ്ട്. എന്നാൽ, ഭീഷ്മന്നുള്ള വീൎയ്യവും അസ്ത്രങ്ങളും ആൎക്കും തടുക്കുവാൻ വയ്യ. അദ്ദേഹത്തോട് ചൊരുത്തു നില്ക്കുവാൻ തക്ക സാമൎത്ഥ്യം ഏതൊരാൾക്കുമില്ല. എങ്കിലും, ഞാൻ ഭീഷ്മനെ ആശ്രയിക്കയെന്നുള്ളത് ഒരിക്കലും സംഭവിക്കാത്തതാണ്. ഈ ഭീഷ്മനെ എനിക്കു തന്നെ യുദ്ധത്തിൽ കൊന്നുവീഴ്ത്തുവാൻ എങ്ങു കഴിയുമോ അങ്ങോട്ടേക്കാണ് ഇനി ഞാൻ പോകുന്നതു്."

ദേഷ്യംകൊണ്ട് കലങ്ങി മറിഞ്ഞ കണ്ണുകളോടുകൂടി ഇത്രയും പറഞ്ഞു്, ആ കന്യക ഭീഷ്മവധത്തെത്തന്നെ ചിന്തിച്ചുകൊണ്ട് തപസ്സു ചെയ്യുവാൻ ആഗ്രഹിച്ച് അവിടെ നിന്നു പോയി. രാമനും ഭീഷ്മനും മററുള്ളവരും പരസ്പരം യാത്ര പറഞ്ഞു്, അവരവരുടേ വഴിക്ക് ആ പോൎക്കളത്തിൽ നിന്ന് പിരിഞ്ഞുപോകയും ചെയ്തു. ഭീഷ്മൻ വിജയിയായതു് അറിഞ്ഞു് അദ്ദേഹത്തെ സത്യവതി അഭിനന്ദിച്ചു. തന്നെ കൊല്ലുവാൻ കരുതി തപസ്സിന്നായി വനത്തിൽ പ്രവേശിച്ച കന്യകയേയോൎത്ത് ഭീഷ്മൻ ഭയം കൊള്ളുകയുണ്ടായി. ക്ഷത്രിയന്മാരിൽ ആൎക്കും തന്നെ തന്നോടെതിൎക്കുവാൻ കെല്പില്ലെന്ന് ഭീഷ്മന്ന് ധൈൎയ്യമുണ്ടെങ്കിലും, തപോവ്രതനായ ബ്രഹ്മജ്ഞനെ അദ്ദേഹത്തിന്ന് ഭയമുണ്ട്. തനിക്കുള്ള ഈ ഭയം ഭീഷ്മൻ നാരദനേയും വ്യാസനേയും ഉണൎത്തിച്ചപ്പോൾ, കാശിരാജപുത്രിയെപ്പററിയോൎത്ത് പേടിക്കേണ്ടതില്ലെന്നും ദൈവവിധിയെ പൌരുഷംകൊണ്ട് ലംഘി

ക്കുവാൻ നിശ്ചയമായും കഴികയില്ലെന്നും പറഞ്ഞ് അവർ സമാശ്വസിപ്പിച്ചു.

അംബയാവട്ടെ, യമുനാതീരത്തിലെ തപോവനത്തിൽ ചെന്ന് അമാനുഷമായിത്തന്നെ തപസ്സിൽ ഏർപ്പെട്ടു. നിരാഹാരയായി വായുമാത്രം ഭക്ഷിച്ച് ശരീരം മെലിഞ്ഞും, അഴുക്കു കലൎന്നും, തലമുടി ചെടപിടിച്ചും കൊണ്ടു് രൂക്ഷയായി ഒരു തൂണെന്നപോലെ ആറുമാസം മുഴുവൻ ആ തപസ്വിനി നിശ്ചലയായി നിന്നു. പിന്നീട് ഒരു കൊല്ലം യമുനാജലത്തിൽ ഇറങ്ങി നിന്ന് നിരാഹാരയായി ഉപവസിച്ച് തപസ്സു ചെയ്തു. കൊഴിഞ്ഞു വീണ ഇലകൾ തിന്ന് വിരൽ മാത്രം ഊന്നി നിന്നുകൊണ്ടു് അങ്ങിനെയും ഒരു കൊല്ലം ആ തീവ്രകോപയായ രാജപുത്രി മഹാവ്രതം അനുഷ്ഠിച്ചു. ഒരു പന്തിരാണ്ടു കാലം ആ കന്യക ഇങ്ങിനെ തപോനിഷ്ഠയായിത്തന്നെ വൎത്തിച്ചു. അതിൽ നിന്ന് ആ ദൃഢവ്രതയെ പിന്തിരിപ്പിക്കുവാൻ ബന്ധുജനം ചെയ്ത പരിശ്രമമൊന്നും ഫലിച്ചില്ല. അതിൽപ്പിന്നെ, അംബ മഹാത്മാക്കളായ താപസന്മാരുടെ ആശ്രമങ്ങളിലും പുണ്യതീൎത്ഥങ്ങളിലും സദാ സഞ്ചരിച്ചുകൊണ്ടു കഴിഞ്ഞു. ഈ ഘോരവ്രതം അനുഷ്ഠിക്കുന്നതുകണ്ടു് ഒരുനാൾ ഗംഗാദേവി അംബയോടു് എന്തിനാണ് ഇങ്ങിനെ ക്ലേശിക്കുന്നതെന്ന് ചോദിച്ചു.

അംബ:— „ദേവി, പരശുരാമനെ ഭീഷ്മൻ യുദ്ധത്തിൽ തോല്പിച്ചയച്ചുവല്ലോ. ആ വില്ലാളിയായ ഭീഷ്മനെ പൊരുതു ജയിക്കുവാൻ ആൎക്കു കഴിയുമോ ആ ഞാൻ ഭീഷ്മവധത്തിനുവേണ്ടി തപസ്സു ചെയ്യുന്നു. ആ ക്ഷത്രിയനെ കൊല്ലുവാൻ കരുതിത്തന്നെയാണ് ഞാൻ ഇങ്ങിനെ ഭൂമിയിലെങ്ങും സഞ്ചരിച്ചുകൊണ്ടിരിക്കുന്നതു്. എന്റെ ഈ വ്രതത്തിന് ഫലമുണ്ടാകുവാൻ അവിടുന്ന് അനുഗ്രഹിക്കണം.”

ഗംഗ:— „വെറും മൂഢതയാണ് നീ കാണിക്കുന്നതു്. അബലയായ നിന്റെ ഈ ആശ ഫലിക്കുകയില്ല. ഭീഷ്മനാശത്തിനുവേണ്ടി നീ വ്രതം അനുഷ്ഠിക്കയാണെങ്കിൽ, ഈ വ്രതത്തിൽ നിന്നു തന്നെ നിന്റെ ശരീരം കൈവിട്ടുപോകും. എന്നിട്ടു്, മഴക്കാലത്തു മാത്രം വെള്ളമുള്ള ഒരു കുടിലനദിയായി നീ ഭവിക്കും. എട്ടുമാസം മുഴുവൻ വെള്ളമില്ലാതെ ആ നദി ആരും അറിയാതെ കിടക്കും. മഴക്കാലത്തു് വെള്ളം പൊങ്ങിക്കവിഞ്ഞു്, മുതലകൾ നിറഞ്ഞു് ഘോരവും ഭയങ്കരവുമായി ഒഴുകും.”

അംബയോടു് ഇത്രയും പറഞ്ഞു് ഗംഗാദേവി അവിടെ മറഞ്ഞു. ഗംഗാ വാക്യപ്രകാരം വത്സഭൂമിയിൽ മഴക്കാലത്തു് മാത്രം ഉജ്ജ്വലം

പിഴിഞ്ഞു, മുതലകളെക്കൊണ്ട് ഭയങ്കരത ചേൎന്ന് വളഞ്ഞു തിരിഞ്ഞൊഴുകുന്ന ഒരു പുഴയുണ്ടായി വന്നു. തപഃപ്രഭാവംകൊണ്ട് അംബയുടെ ശരീരത്തിൽ അൎദ്ധാംശം മാത്രമേ അംബാനദിയായി സംഭവിച്ചുള്ളൂ. ശേഷഭാഗം തപഃഫലം അനുഭവിക്കുവാൻ മനുഷ്യജന്മംതന്നെ ധരിച്ചുവാണു.

അംബാനദിയുടെ ആവിൎഭാവത്തിന്നു മുമ്പ്, ദൃഢനിശ്ചയത്തോടേ തപസ്സു ചെയ്യുന്ന അംബയെ കണ്ട്, താപസന്മാർ ആ കന്യകയേ അതിൽ നിന്ന് മാററിനിൎത്തി, ഈ ഘോരകൃത്യത്തിൽ ഏൎപ്പെടുവാൻ കാരണമെന്തെന്ന് ചോദിക്കയുണ്ടായി. തന്നേ ഭീഷ്മൻ നിരാകരിക്കയാൽ സ്ത്രീധൎമ്മത്തിൽ നിന്ന് താൻ ഭ്രംശിച്ചിരിക്കുന്നുവെന്നും, അതുകൊണ്ട് ആ ഭീഷ്മനേ കൊല്ലുവാനാണ് താൻ ദീക്ഷ കൈക്കൊണ്ടിരിക്കുന്നതെന്നും, വേറെ ലോക കാൎയ്യങ്ങൾക്കൊന്നിന്നുമല്ലാ തന്റെ ഈ കൎമ്മമെന്നും ആ രാജപുത്രി ആ തപോവൃദ്ധന്മാരേ അറിയിച്ചു.

“ഭീഷ്മനേ കൊന്നിട്ടു മാത്രമേ ഞാൻ അടങ്ങുകയുള്ളുവെന്നാണ് എന്റെ നിശ്ചയം. അദ്ദേഹം നിമിത്തമാണ് ഞാൻ ഈ നിത്യദുഃഖത്തിൽ പതിച്ചത്. സ്ത്രീധൎമ്മം വെടിഞ്ഞ ഞാൻ ആണും പെണ്ണുമല്ലാതേയായി. ഇനി ഭീഷ്മനേ കൊല്ലാതേ ഞാൻ അടങ്ങുകയില്ല. ഇതാണ് എന്റെ മനസ്സങ്കല്പം. സ്ത്രീഭാവത്തെ വെറുത്ത്, പുരുഷത്വത്തെ ആഗ്രഹിക്കുന്ന ഞാൻ നിശ്ചയമായും ഭീഷ്മനിൽ പ്രതിക്രിയ ചെയ്യും. ഇതിൽ എന്നേ നിങ്ങൾ തടയരുത്.”

ഇങ്ങിനേ പറഞ്ഞു കഴിഞ്ഞ ഉടനേ, ആ മുനിജനമദ്ധ്യത്തിൽ പാൎവ്വതീപതിയായ ശൂലപാണിയേ ആ കന്യക കണ്ടു. എന്തു വരമാണ് വേണ്ടതെന്ന് ആ മഹാദേവൻ ചോദിച്ചതിന് ഭീഷ്മപരാജയത്തിന്നായി അംബ പ്രാൎത്ഥിച്ചു. “ഭീഷ്മനേ നീ കൊല്ലും.” എന്ന് രുദ്രൻ വരം കൊടുത്തപ്പോൾ, അംബ ചോദിച്ചു:—

“ഒരു സ്ത്രീയായ എനിക്ക് യുദ്ധത്തിൽ ജയമുണ്ടാകുന്നത് എങ്ങിനേയാണ്? സ്ത്രീഭാവത്താൽ ഏററവും അടക്കം കൂടിയതാണ് എന്റെ മനസ്സ്. അവിടുന്നാവട്ടേ, ഭീഷ്മൻ പരാജിതനാകുമെന്ന് തീൎത്തു പറഞ്ഞിരിക്കുന്നു. ആ വാക്ക് സത്യമാകുംവണ്ണം അവിടുന്ന് വേണ്ടുന്നതു ചെയ്താലും! പൊരുതുകയറി ആ ഭീഷ്മനേ ഞാൻ കൊല്ലുമാറാകണം.”

ശിവൻ:—“ഭദ്രേ, എന്റെ വാക്ക് എപ്പോഴും, സത്യമായിട്ടല്ലാതേ ഒരിക്കലും അസത്യമായി വരികയില്ല. നിനക്ക് പുരുഷത്വം സിദ്ധിക്കു

യും, നീ യുദ്ധത്തിൽ ഭീഷ്മനെ കൊല്ലുകയും ചെയ്യും. നീ അന്യദേഹം പ്രാപിച്ചാൽത്തന്നെയും ഈ സംഭവമെല്ലാം ഓൎമ്മിക്കും. നീ ദ്രുപദകുലത്തിൽ ജനിച്ചു് മഹാരഥനായിത്തീരും. അസ്ത്രപ്രയോഗത്തിലുള്ള വേഗംകൊണ്ടും, യുദ്ധകൃത്യത്തിലുള്ള തീക്ഷ്ണതകൊണ്ടും നീ പരക്കെ കീൎത്തിനേടും. ജനിക്കുമ്പോൾ പെണ്ണായിരുന്നാലും, നീ പിന്നീട്ടു് ആണായിത്തീരും. ഇങ്ങിനെ ഞാൻ പറഞ്ഞതുപോലെ തന്നെയാണ് നിശ്ചയമായും സംഭവിക്കുക.”

ഈ വരദാനത്തോടു കൂടി, വൃഷഭധ്വജനായ കപൎദ്ദി ആ താപസന്മാർ നോക്കിനില്ക്കവേ, പെട്ടെന്നു് മറഞ്ഞുപോയി. അംബയാവട്ടെ ഉടനെതന്നെ, ആ കാട്ടിൽനിന്നു വിറകു ശേഖരിച്ചു്, മഹത്തായ ചിതയുണ്ടാക്കി, അതിൽ തീകൊടുത്തു്, ആ ദീപ്താഗ്നിയിൽ, ഭീഷ്മ വധത്തിന്നായി എന്നു പറഞ്ഞുകൊണ്ടു്, രോഷദീപ്തമായ മനസ്സോടു കൂടി, കുതിച്ചുചാടി ദഹിച്ചു.

---

## പതിനെട്ടാം അദ്ധ്യായം: കുല രക്ഷണം.

---

അംബയെ അവളുടെ ഹിതംപോലെ വിട്ടയച്ചതിൽപ്പിന്നെ, ഭീഷ്മൻ അംബികയേയും അംബാലികയേയും സത്യവതിയുടെ ഇളയ പുത്രനായ വിചിത്രവീൎയ്യന്നു് വിധിപോലെ വിവാഹം ചെയ്തുകൊടുത്തു. ആ കന്യകകളെ പാണിഗ്രഹണം ചെയ്തു ധൎമ്മാത്മാവായ വിചിത്രവീൎയ്യൻ രൂപയൌവനത്തിളപ്പുകൊണ്ടു് കാമാത്മാവായിത്തീൎന്നു. അദ്ദേഹം സൌന്ദൎയ്യത്തികവും, ആരോഗ്യക്കൊഴുപ്പും ചേൎന്ന ആ കാമിനികൾക്കു് മനസ്സിണങ്ങിയ കാന്തനായി ശോഭിച്ചു. അശ്വിനികളെപ്പോലെ സുന്ദരരൂപനും, ദേവേന്ദ്രനെപ്പോലെ പരാക്രമശീലനും, സ്ത്രീജനത്തിന്നെല്ലാം മനോമോഹനനുമായ ആ സത്യവതീപുത്രൻ ഏഴു സംവത്സരം മുഴുവൻ ആ സുന്ദരികളോടു കൂടി വിഹരിച്ചു. അങ്ങിനെ ക്രീഡിക്കകൊണ്ടു് ആ യുവാവു് ക്ഷയരോഗപീഡിതനായി. ബന്ധുജനം ചികിത്സകന്മാരോടു കൂടി പലമട്ടു് യത്നിച്ചു നോക്കിയെങ്കിലും, സൂൎയ്യാസ്തമയം പോലെ, ക്രമത്തിൽ ക്ഷയിച്ചുകൊണ്ടു് വിചിത്രവീൎയ്യൻ ഇഹലോകത്തിൽ നിന്നു് മറഞ്ഞുപോയി. ഈ നാശത്താൽ ധൎമ്മാത്മാവായ ഭീഷ്മൻ ചിന്താശോകമഗ്നനായിത്തീൎന്നു. അദ്ദേഹം സത്യവതിയുടെ ഹിതംപോലെ, ഋത്വിക്കുകളോടും, കൌരവന്മാരോടും കൂടി, പരേതനായ വിചിത്രവീൎയ്യനെ സംബന്ധിച്ചുള്ള പ്രേതകാൎയ്യങ്ങളെല്ലാം വഴിപോലെ നിൎവ്വഹിച്ചു. പുത്രവിയോഗത്താൽ ദീനയാ

ഖിതീന്ന സത്യവതി, സ്നുഷമാരോടു കൂടി ശേഷക്രിയകളെല്ലാം നടത്തി, ആ വിധവകളേ സമാശ്വസിപ്പിച്ചതിൽപ്പിന്നേ, ധൎമ്മത്തേയും, പിതൃവംശത്തേയും മാതൃവംശത്തേയും ഓൎത്തു് ഭീഷ്മനേ വിളിച്ചു് പറഞ്ഞതാവിതു്:—

“കൌരവേന്ദ്രനും ധൎമ്മിഷ്ഠനും യശസ്വിയുമായ ആ ശാന്തനവിന്റെ പിണ്ഡവും കീൎത്തിയും, സന്താനവും നിന്നിലാണു് പ്രതിഷ്ഠിച്ചിരിക്കുന്നതു്. ശുഭകൎമ്മത്തിൽ സ്വൎഗ്ഗപ്രാപ്തിയും, സത്യത്തിൽ ദീൎഘായുസ്സും എങ്ങിനേയോ അങ്ങിനേ തന്നേ നിന്നിൽ ധൎമ്മം സ്ഥിതിചെയ്യുന്നു. കൂടിയും പിരിഞ്ഞും കിടക്കുന്ന ധൎമ്മം മുഴുവൻ നിനക്കറിയാം. പലതരം ശ്രുതികളും വേദാംഗങ്ങളും മുഴുവൻ നീ ഗ്രഹിച്ചിട്ടുണ്ടു്. ധൎമ്മവ്യവസ്ഥകളും കുലാചാരങ്ങളും നീ മനസ്സിലാക്കിയിരിക്കുന്നു. വിഷമഘട്ടത്തിൽ, വേണ്ടതിന്നതെന്നു് തീൎമാനിക്കുവാൻ ശുക്രനേയും ബൃഹസ്പതിയേയും പോലേ നീ സമൎത്ഥനാണു്. അതുകൊണ്ടു്, ധൎമ്മജ്ഞോത്തമനായ നിന്നെക്കൊണ്ടാണു്, ഞാൻ ആശ്വാസം കൊള്ളുന്നതു്. ഇവിടേ നമ്മുടേ കൎത്തവ്യമെന്തെന്നു് ഞാൻ നിന്നോടു പറയാം. നീ അതു കേട്ടു് വേണ്ടുംപോലേ പ്രവൎത്തിക്കുക. എന്റെ മകനും, നിന്റെ സുപ്രിയനായ സഹോദരനും വീൎയ്യവാനുമായ വിചിത്രവീൎയ്യൻ ചെറുപ്പത്തിൽത്തന്നേ അപുത്രനായി സ്വൎഗ്ഗം പ്രാപിച്ചിരിക്കുന്നു. ഈ കാശിരാജപുത്രികൾ നിന്റെ സഹോദരപത്നികളാണു്. രൂപയൌവനസമ്പന്നകളും പുത്രകാമകളുമാണു് ഈ ശുഭാംഗനകൾ. കുലരക്ഷയ്ക്കുവേണ്ടി, ഇവരിൽ നീ സന്താനത്തേ ഉല്പാദിപ്പിക്കണം. എന്റെ നിയോഗപ്രകാരം ഈ ധൎമ്മത്തിൽ നീ പ്രവേശിക്കേണ്ടതാണു്. കുലധൎമ്മപ്രകാരം ദാരങ്ങളേ പരിഗ്രഹിച്ചു്, സിംഹാസനത്തിൽ സ്ഥിതിചെയ്തു് നീ ഭാരതീയരേ ഭരിക്കുക. അങ്ങിനേ ചെയ്യാതേ, നിന്റെ പിതൃക്കളേ നീ അധഃപതിപ്പിക്കരുതു്.”

സത്യവതിയുടെ ഈ അഭിപ്രായത്തേ ബന്ധുവൎഗ്ഗവും ശരിവെച്ചു.

ഭീഷ്മൻ:—“അമ്മേ, അവിടുന്നു് പറഞ്ഞതു നിസ്സംശയം ധൎമ്മോചിതം തന്നേ. എന്നാൽ, അപുത്രതയേക്കുറിച്ചു് ഞാൻ ചെയ്ത പ്രതിജ്ഞ അവിടുന്നു് ഓൎക്കുന്നില്ലയോ? അവിടുത്തേ വിവാഹകാലത്തുണ്ടായ ആ സത്യം അവിടുന്നു് അറിഞ്ഞിട്ടില്ലാത്തതല്ല. അമ്മേ, സത്യവതി, അന്നു ഞാൻ ചെയ്ത ആ സത്യത്തേത്തന്നേ ഇപ്പോഴും ഉറപ്പിച്ചു പറഞ്ഞുകൊള്ളുന്നു. ത്രൈലോക്യത്തേത്തന്നേയും ഞാൻ പരിത്യജിക്കാം, ദേവരാജ്യത്തേ ഞാൻ തള്ളിക്കളയാം; ഇതിലധികമായ മഹാത്യാഗത്തിന്നും ഞാൻ ശക്തനാണു്; എന്നാൽ, സത്യത്തേ ഞാൻ ഒരി

കലും ത്യജിക്കയില്ല. ഭൂമി ഗന്ധത്തേയും, ജലം രസത്തേയും, ജ്യോതിസ്സ് രൂപത്തേയും, വായു സ്പൎശഗുണത്തേയും, സൂൎയ്യൻ പ്രഭയേയും, അഗ്നി ഉഷ്ണത്തേയും, ചന്ദ്രൻ ശീതളകിരണങ്ങളേയും, ആകാശം ശബ്ദത്തേയും, ദേവേന്ദ്രൻ വിക്രമത്തേയും, യമൻ ധൎമ്മത്തേയും കൈവിടുന്നതായാൽക്കൂടിയും ഞാൻ സത്യത്തെ വിടുകയെന്നതു് ഒരികലും സംഭവിക്കയില്ല”.

സത്യവതി:—“സത്യവിക്രമനായ മകനേ, നിനക്കുള്ള സത്യനിഷ്ഠ എനിക്ക് നല്ലവണ്ണം അറിയാം. വേണമെങ്കിൽ, നീ സ്വന്തം തേജസ്സുകൊണ്ടു് മറെറാരു മൂപ്പാരിടം തന്നെ സൃഷ്ടിക്കുവാൻ ശക്തനാണ്. അന്ന്, നീ എനിക്ക വേണ്ടി ചെയ്ത ആ പ്രതിജ്ഞ ഞാൻ ഇന്നും ഓൎക്കുന്നുണ്ടു്. ആപൽകാലത്തിൽ അനുഷ്ഠിക്കേണ്ടതു് ഇന്നതെന്നറിഞ്ഞു്, കുലവും ധൎമ്മവും നശിക്കാതിരിക്കുമാറു്, പിതൃപ്രീതിക്കൊത്തവണ്ണം നീ പ്രവൎത്തിക്കുക. നിന്റെ ആ കൃത്യത്താൽ ബന്ധുക്കൾ സന്തുഷ്ടരാവട്ടേ.”

ഭീഷ്മർ:—“രാജ്ഞിയായ അവിടുന്നു് ധൎമ്മഗതിയെ നോക്കാതെ, സൎവ്വത്തിനും നാശമുണ്ടാക്കരുതു്. സത്യഭംഗം ക്ഷത്രിയധൎമ്മത്തിനു ചേൎന്നതല്ല. ശന്തനുകുലം ഭൂമിയിൽ അക്ഷയമായിത്തീരുവാൻ ഉതകുന്ന സനാതനമായ ക്ഷാത്രധൎമ്മം ഞാൻ അവിടുത്തെ അറിയിക്കാം. അതു കേട്ടു്, ആപൽകാലത്തേക്ക് യോഗ്യമായ ധൎമ്മാൎത്ഥങ്ങളെപ്പററി ശരിയായി അറിയുന്ന പുരോഹിതന്മാരോടുകൂടി ലോകതന്ത്രഗതിനോക്കി അവിടുന്നു് വേണ്ടുംമട്ടു് ചെയ്താലും!”

ആരംഭിക്കുവാൻ പോകുന്ന പൂൎവ്വികകഥാപ്രസംഗത്തിലേക്ക് ഇങ്ങിനെ സത്യവതിയുടെ ശ്രദ്ധയെ ആകൎഷിച്ചതിൽപ്പിന്നെ, ഭീഷ്മർ തുടൎന്നു പറഞ്ഞു തുടങ്ങി:—

മുമ്പു്, പിതൃവധത്താൽ ക്രുദ്ധനായിത്തീൎന്ന ജമദഗ്നിപുത്രനായ രാമൻ ആ ഘോരകൃത്യം ചെയ്ത ഹൈഹയരാജാവായ കാൎത്തവീൎയ്യാൎജ്ജുനനെ, അദ്ദേഹത്തിന്റെ ആയിരം കൈകളേയും പരശുകൊണ്ടു് മുറിച്ചു കളഞ്ഞു് കൊല്ലുകയുണ്ടായി. എന്നിട്ടും കോപം ശമിക്കാതെ പരശുരാമൻ വില്ലെടുത്തു് ചുററിനടന്ന് മഹാസ്ത്രങ്ങൾ പ്രയോഗിച്ചു് ക്ഷത്രിയകുലത്തെ നശിപ്പിച്ചു തുടങ്ങി. ഇങ്ങിനെ, മൂവേഴുവട്ടം വിവിധാസ്ത്രങ്ങളെക്കൊണ്ടു് ക്ഷത്രിയവൎഗ്ഗത്തെ മൎദ്ദിച്ചതോടുകൂടി ലോകം നിക്ഷത്രിയമായിത്തീൎന്നു. അന്ന് ക്ഷത്രിയസ്ത്രീകളെല്ലാം ചേൎന്നു് ആലോചിച്ചു്, കുലരക്ഷയ്ക്കു വേണ്ടി, ബ്രാഹ്മണരെക്കൊണ്ടാണ് ആ വിധവകളിൽ പുത്രന്മാരെ ഉല്പാദിപ്പിച്ചതു്. ഇപ്രകാരം വേദജ്ഞന്മാരായ

ബ്രാഹ്മണരിൽ നിന്ന് ജനിക്കുന്ന പുത്രന്മാരേ, യഥാവിധി പാണിഗ്രഹണം ചെയ്യുവക്കുണ്ടാകുന്ന മക്കളേപ്പോലേ തന്നേ പരിഗണിക്കേണമെന്നാണ് വേദനിശ്ചയം. ഈ ധമ്മം ഗ്രഹിച്ച്, ക്ഷത്രിയ സ്ത്രീകഠം ബ്രാഹ്മണോത്തമന്മാരിൽ നിന്ന് സന്താനം നേടുകയാൽ വീണ്ടും ക്ഷത്രിയകുലം ഉയൎന്നുവന്നു. അമ്മേ, അന്ന് ആചരിച്ച ഈ ധമ്മത്തേക്കൊണ്ടുതന്നേ, ഇവിടേ, ശാന്തനുകുലത്തേ വളത്താവുന്നതാണ്."

ക്ഷത്രിയ സ്ത്രീകഠംക്ക് പുത്രലാഭത്തിന്നു വേണ്ടി ബ്രാഹ്മണരേ ആശ്രയിക്കാമെന്നുള്ളതിന്ന് പുരാതനമായ ഒരു ഇതിഹാസം ഭീഷ്മൻ സത്യവതിയോട് പറകയുണ്ടായി. ആ കഥയാണ് താഴേ ചേക്കുന്നതു്:—

പണ്ട് ഉതത്ഥ്യൻ എന്ന പേരായി ഒരു മഹഷിയുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഭായ്യയ്ക്ക് മമത എന്നാണ് പേർ. ഉതത്ഥ്യന്റെ സഹോദരൻ ദേവപുരോഹിതനായ ബൃഹസ്പതിയാണ്. മഹാതേജസ്വിയായ ബൃഹസ്പതി, ഒരുനാഠം, മമതയേ പ്രാപിക്കുവാൻ ആഗ്രഹിച്ച് ആ സ്ത്രീയുടേ സമീപം ചെന്നു. അപ്പോഠം മമത പറഞ്ഞു:—

"ഭവാന്റെ ജ്യേഷ്ഠപത്നിയാണ് ഞാൻ. പ്രത്യേകിച്ച്, ഞാൻ ഇപ്പോഠം ഗഭിണിയുമായിരിക്കുന്നു. ഈ സ്ഥിതിക്ക് എന്നേ കാമിക്കുന്നതു് ഭവാന്ന് യുക്തമല്ല. എന്റെ ഉദരത്തിൽ കുടികൊള്ളുന്ന ഉതത്ഥ്യപുത്രനായ ശിശു ഷഡംഗങ്ങളോടുകൂടിയ വേദം ഓതികൊണ്ടിരിക്കുന്നു. മഹത്തായ രേതസ്സോടുകൂടിയവനാണല്ലോ ഭവാൻ. എന്റെ ഈ ഗഭത്തിൽ മറെറാരു സന്താനം അടങ്ങുകയില്ല. അതുകൊണ്ട്, ഭവാൻ ഈ കാമത്തേ കൈവിടുകയാണ് വേണ്ടതു്."

കാമാത്മാവായ ബൃഹസ്പതിക്ക് അടങ്ങിയിരിക്കുവാൻ കഴിഞ്ഞില്ല. തന്നേ കാമിക്കാത്ത ആ സുന്ദരാംഗനയേ കാമം പൂണ്ട ബൃഹസ്പതി ബലാൽ പ്രാപിക്കതന്നേ ചെയ്തു. അപ്പോഠം, ഗഭസ്ഥിതനായ ആ ശിശു ബൃഹസ്പതിയുടേ ഈ കൃത്യത്തേ തടഞ്ഞുകൊണ്ട്—

"ഭവാൻ കാമത്തിന്ന് വശപ്പെടരുതു്. രണ്ടു പേർ ഇവിടേ ഒതുങ്ങുകയില്ല. ഇടുങ്ങിയ ഈ സ്ഥലത്തു് ഞാൻ മുമ്പേതന്നേ വന്നു ചേന്നിരിക്കുന്നു. മഹത്തായ രേതസ്സോടുകൂടിയ മഹാൻ എന്നേ പീഡിപ്പിക്കരുതു്." എന്നു പറഞ്ഞു.

അതൊന്നും ബൃഹസ്പതി കൈക്കൊണ്ടില്ല. ഗഭസ്ഥനായവൻ, ബൃഹസ്പതിയുടെ രേതസ്സിനേ കാലുകൊണ്ടു തടഞ്ഞു. അപ്പോഠം, അതു് വെറും നിലത്തു് വീഴുമാറായി. ഇതുകണ്ട് കോപം പൂണ്ട ദേവാചായ്യൻ ആ ഗഭസ്ഥിതനേ ദീഘതമസ്സായി (അന്ധനായി)ത്തീരു

കലെയന്ന് ശപിച്ചു. ഈ ശാപത്താൽ ഉതത്ഥ്യ പുത്രൻ കുരുടനായിട്ടാണ് ജനിച്ചതു്. ആ ഔതത്ഥ്യൻ പാണ്ഡിത്യം നേടി വളരുകയും, തരുണീമണിയും രൂപസമ്പന്നയുമായ പ്രദ്വേഷി എന്ന ബ്രാഹ്മണിയെ പരിഗ്രഹിക്കയും, ഗൌതമൻ മുതലായ മഹാശയന്മാരുടെ പിതാവാകയും ചെയ്തു. ധർമ്മാത്മാവും മഹാത്മാവും വേദവേദാംഗ പണ്ഡിതനുമായ അദ്ദേഹം കുല സന്താന വൃദ്ധിക്കവേണ്ടി, ധേന പുത്രനിൽ നിന്ന് താൻ പൂർണ്ണമായി ഗ്രഹിച്ചിട്ടുള്ള പശുധർമ്മത്തെ ആചരിക്കവാൻ തുടങ്ങി. മര്യാദകൂടാതെയുള്ള ഈ കൃത്യംകണ്ടു് ക്ഷന്തവ്യമല്ലാത്ത പാപമായി ധരിച്ച്, ആശ്രമവാസികളായ താപസന്മാരെല്ലാം ക്രുദ്ധരായിത്തീൎന്നു. ഈ മര്യാദകെട്ടവൻ ആശ്രമവാസത്തിന് അർഹനല്ലെന്നും, ഈ പാപാത്മാവിനെ എല്ലാവരും പരിത്യജിക്കേണമെന്നും അവർ തീർമാനിച്ചു. ഈ നിശ്ചയത്താൽ ആ ദീർഘതമസ്സിനെ, പുത്രന്മാരെ നേടിക്കഴിഞ്ഞ പ്രദ്വേഷിയും അനാദരിച്ചു കളഞ്ഞു. അപ്പോൾ "എന്നെ എന്തുകൊണ്ടാണ് ഇങ്ങിനെ ദ്വേഷിക്കുന്നതു്" എന്ന് അദ്ദേഹം ഭാര്യയോടു് ചോദിച്ചു.

പ്രദ്വേഷി:—"ഭാര്യയെ ഭരിക്കുന്നതുകൊണ്ടാണ് പുരുഷൻ ഭർത്താവാകുന്നതു്. അവളെ പാലിക്കുകകൊണ്ടു് അവൻ പതിയുമാണ്. ഞാനാവട്ടെ, ജാത്യന്ധനായ ഭവാനെയാണ് മക്കളോടുകൂടി ഭരിച്ചുവരുന്നതു്. ഇങ്ങിനെ എന്നും ഭവാനെ കഷ്ടപ്പെട്ടു് പോററുവാൻ എനിക്ക് ശക്തിയില്ല."

"എന്നെ ഊട്ടുവാനും പോററുവാനും വേണ്ടുന്ന ധനധാന്യ വിഭവങ്ങളെല്ലാം ക്ഷത്രിയ കുലത്തിൽനിന്ന് കൊണ്ടുവന്ന് ഞാൻ നിനക്ക് തരാം" എന്ന്, മക്കളോടുകൂടി നില്ക്കുന്ന തന്റെ പത്നിയോടു് ആ ക്രുദ്ധനായ മുനി പറഞ്ഞു.

പ്രദ്വേഷി:—"എടോ, ബ്രാഹ്മണ, ഭവാൻ തരുന്ന പണം എനിക്ക വേണ്ട. ആ പണം എനിക്ക് വലിയ ദുഃഖത്തിന്നാണ് കാരണമാകുക. ഭവാൻ ഇഷ്ടംപോലെ എന്തോ ചെയ്തുകൊള്ളുക. എനിക്ക് ഭവാനെ ഇനി നിശ്ചയമായും ഭരിക്കവാൻ വയ്യ.

ദീർഘതമസ്സ്:—"ഇന്നു മുതൽ ലോകത്തിൽ ആചരിച്ചുതുടങ്ങുവാൻ ഞാൻ പുതിയൊരു മര്യാദയെ പ്രതിഷ്ഠിച്ചുകൊള്ളുന്നു. മരണം വരെക്കും സ്ത്രീക്ക് ഒരേ പുരുഷൻ മാത്രമേ പതിയായിരിക്കാവൂ. ആ ഭർത്താവ് ജീവിച്ചിരുന്നാലും മരിച്ചുപോയാലും, സ്ത്രീ അന്യനെ പ്രാപിച്ചുകൂടാ. പരപുരുഷനോടു് ചേരുന്നവൾ നിസ്സംശയം അധഃപതിക്കും. സ്ത്രീകൾ പതിയെക്കൂടാതെ ജീവിക്കുന്നതു് ഇന്നു മുതൽ

ലോകത്തിൽ പാപമായിത്തീരും. ധാരാളം പണമുണ്ടെന്ന് ധൈര്യപ്പെട്ടിട്ടായാലും, അന്യനേ പ്രാപിക്കുന്നോവർ അകീൎത്തിയിലും അപവാദത്തിലും സ്ഥിരമായി പതിക്കും".

ആ ബ്രാഹ്മണന്റെ ഈ ശാസന കേട്ട് പ്രദ്വേഷിക്ക് അത്യുഗ്രമായ കോപമുണ്ടായി. തന്റെ മക്കളേ വിളിച്ച് ഈ കുരുടനേ പിടിച്ചുകൊണ്ടുപോയി ഗംഗയിൽ ഒഴുക്കി വിട്ടുവാൻ ആ ബ്രാഹ്മണി നിയോഗിച്ചു. അതിന്മണ്ണം, ആ ദുൎബ്ബുദ്ധികളായ മക്കൾ അവരുടേ അച്ഛനേ പൊങ്ങു തടിയിൽ പിടിച്ചു കെട്ടി പുഴയിൽതള്ളി. ഈ കണ്ണില്ലാത്ത കിഴവനേ നാം രക്ഷിക്കുന്നത് വെറുതേതന്നേയെന്ന് അവരും നിശ്ചയിച്ചു. ഈ തഥ്യൻ പൊങ്ങുതടിയിൽ കിടന്നുകൊണ്ട് പല പല ദേശങ്ങളിൽ കൂടി ഒഴുകിപ്പോയി. ഒടുവിൽ, അദ്ദേഹത്തെ, ഗംഗയിൽ കുളിക്കുവാൻ വന്ന ധൎമ്മാത്മാവും ഭൂപതീന്ദ്രനുമായ ബലിരാജാവ് കണ്ട് കരയ്ക്ക് പിടിച്ചു കയററി. ആ ബ്രാഹ്മണൻ ആരെന്നറിഞ്ഞ ബലിരാജാവ് അദ്ദേഹത്തെ പുത്രലാഭത്തിനുവേണ്ടി രാജധാനിയിലേക്ക് കൂട്ടിക്കൊണ്ടുപോയി. ധൎമ്മാൎത്ഥ പണ്ഡിതന്മാരായ പുത്രന്മാരേ തന്റെ ഭാൎയ്യമാരിൽ ഉൽപാദിപ്പിക്കേണമെന്ന് ബലി ചെയ്ത പ്രാൎത്ഥന ദീൎഘതമസ്സ് കൈക്കൊണ്ടു. രാജാവ് തന്റെ പത്നിയായ സുദേഷ്ണയേ വിളിച്ച് പുത്രനുവേണ്ടി ആ ബ്രാഹ്മണനേ ആശ്രയിക്കുവാൻ നിയോഗിച്ചു. ആ അന്ധനായ വൃദ്ധന്റെ മുമ്പിൽ ആ രാജ്ഞിക്ക് ചെല്ലുവാൻ ഇഷ്ടമുണ്ടായില്ല. ശൂദ്രസ്ത്രീയായ ധാത്രേയികയേയാണ് സുദേഷ്ണ തന്റെ കൃത്യത്തിൽ ഏൎപ്പെടുത്തിയത്. ആ ശൂദ്രയിൽ ദീൎഘതമസ്സിന് കാക്ഷീവൻ തുടങ്ങിയ പതിനൊന്നു മക്കളുണ്ടായി. ആ പുത്രന്മാരോടു കൂടി അദ്ദേഹത്തെ കണ്ട്, അവർ തന്റെ മക്കളാണെന്ന് ബലിരാജാവ് വാദിച്ചു.

„അല്ലാ, അല്ലാ; ഇവർ എന്റെ പുത്രന്മാരാണ്. ശൂദ്രസ്ത്രീയിലാണ് ഇവർ ജനിച്ചിരിക്കുന്നത്. ഞാൻ അന്ധനും വൃദ്ധനുമാണെന്നുവെച്ച് ഭവാന്റെ പത്നിയായ സുദേഷ്ണ മൌഢ്യംകൊണ്ട് എന്നേ അവമാനിച്ച്, ശൂദ്രയായ ധാത്രേയികയേയാണ് എന്റെ അടുക്കലേക്ക് അയച്ചത്".

ഇങ്ങിനേ ദീൎഘതമസ്സ് പറഞ്ഞതുകേട്ട്, രാജാവ് അദ്ദേഹത്തെ പ്രസാദിപ്പിച്ച്, വീണ്ടും, തന്റെ മഹിഷിയായ സുദേഷ്ണയേ ആ ബ്രാഹ്മണന്റെ മുമ്പിലേക്ക് അയച്ചുകൊടുത്തു. അദ്ദേഹം ആ ദേവിയേ തഴുകി, „നിനക്ക് ആദിത്യനേപ്പോലേ തേജസ്സേറിയ പുത്രന്മാർ ഉണ്ടാകും" എന്ന് അനുഗ്രഹിച്ചു. അപ്രകാരം ദീൎഘതമസ്സിൽനിന്ന് സുദേ

ഷ്ണയിലുണ്ടായ പുത്രന്മാരാലാണ്, അവരുടേ പേരിൽതന്നേ അംഗം, വംഗം, കലിംഗം, പുണ്ഡ്രം, സുഹ്മം എന്നീ രാജ്യങ്ങൾ പ്രകീൎത്തിതങ്ങളായിത്തീൎന്നതു്. അവരെക്കൊണ്ട് ബലിവംശം വളൎന്നുവരുകയും ചെയ്തു.

ഈ ഇതിഹാസത്തേ തുടൎന്നുകൊണ്ട് ഭീഷ്മൻ തന്റെ പ്രസംഗത്തേ ഇങ്ങിനേ അവസാനിപ്പിച്ചു:—

„ഇങ്ങിനേ പല ക്ഷത്രിയ വീരന്മാരും ധൎമ്മജ്ഞന്മാരും വീൎയ്യ പരാക്രമശീലന്മാരായി ബ്രാഹ്മണോത്തമന്മാരിൽനിന്ന് ജനിച്ചിട്ടുണ്ട്. അതുകൊണ്ട് ഭാരതകുലത്തിൽ സന്താനാഭിവൃദ്ധിയുണ്ടാകുവാൻ അവിടുന്ന് വേറേ മാൎഗ്ഗം തേടേണ്ടതില്ല. ഗുണവാനായ ഒരു ബ്രാഹ്മണനേക്കൊണ്ട് വിചിത്രവീൎയ്യ പത്നികളിൽ പ്രജോല്പാദനത്തിന്നായി ശ്രമിക്കയാണ് അവിടുന്ന് ചെയ്യേണ്ടതു്."

ഭീഷ്മൻ പറഞ്ഞതെല്ലാം കേട്ടതിൽപിന്നേ, ലജ്ജയാൽ വാക്കിടറിയും, മന്ദഹസിച്ചുംകൊണ്ട് സത്യവതി പറഞ്ഞതാവിതു്:—

„നീ പറഞ്ഞതെല്ലാം ശരിതന്നേയാണ്. എനിക്ക് നിന്നിലുള്ള വിശ്വാസംകൊണ്ട് ഒരു പൂൎവ്വസംഭവം തുറന്നു പറയാം. കുലസന്താനാഭിവൃദ്ധിക്കുവേണ്ടിയാണ് ഞാൻ അതു് പറയുന്നതു്. ഈ കുരുകുലത്തിൽ ധൎമ്മവും സത്യവും ഗതിയും നീയാണ്. ആ നിന്നോട്ട് ഈ കുലത്തിന്റെ രക്ഷയ്ക്കായി പറയുന്ന എന്റെ സത്യകഥ ശ്രദ്ധയോടെ കേട്ട്, വേണ്ടതേതോ അതു് ചെയ്യുക. ധൎമ്മാത്മാവായ എന്റെ അച്ഛന്ന് കാളിന്ദീനദിയിൽ ഒരു കടത്തുണ്ട്. ഞാൻ നവയൌവനത്തേ പ്രാപിച്ചകാലത്തു് ആ കടത്തിൽ തോണി കടത്തുകയായിരുന്നു എന്റെ ജോലി. അന്നൊരുനാൾ ധൎമ്മവിത്തമനായ പരാശര മഹൎഷി അക്കരെ കടക്കുവാനായി ആ വഴിക്കു വന്നു. തോണി കടത്തുന്ന ഘട്ടത്തിൽ, കാമാൎത്തനായ ആ മുനിശ്രേഷ്ഠൻ എന്നേ സമീപിച്ചുകൊണ്ട് സാമപൂൎവ്വകം മധുരോക്തികൾ ചൊരിഞ്ഞു. അദ്ദേഹത്തിന്റെ ഹിതംപോലേ പ്രവൎത്തിക്കാതിരുന്നാൽ നേരിടുന്ന ശാപത്തേയും, അങ്ങിനേ പ്രവൎത്തിച്ചാൽ ഉണ്ടാകുന്ന പിതൃകോപത്തേയും കുറിച്ച് ചിന്തിച്ചതിൽ വരസിദ്ധിയിലുള്ള ആഗ്രഹത്താൽ മുനിയോട്ട് മറുത്തു പറയുവാൻ എനിക്ക് കഴിഞ്ഞില്ല. അദ്ദേഹം സ്വതേജസ്സാൽ ബാലയായ എന്നേ വശീകരിച്ചു. അപ്പോൾ, ആ മുനി തപശ്ശക്തിയാൽ തോണിയുടേ ചുറ്റും ഹിമവൎഷംകൊണ്ട് മറച്ചിരുന്നു. അതുവരേ നിന്ദ്യയായ മത്സ്യഗന്ധിയായിരുന്നു ഞാൻ. അന്ന് ആ മുനിയാണ് എന്നിൽ ഈ സുഗന്ധമുണ്ടാക്കിയതു്. അദ്ദേഹത്തിന്റെ നിയോഗപ്രകാരം, എന്നിലുണ്ടായ

ഗൎഭത്തേ യമുനാദ്വീപിൽ ഉത്സൎജ്ജിക്കയും, ഞാൻ മുൻപോലേ കന്യകയായിത്തന്നേ തീരുകയുംചെയ്തു. എന്നിൽ പരാശരന്നുണ്ടായ ആ പുത്രൻ ദ്വൈപായനൻ എന്ന പേരിൽ വിശ്രുതനാം മഹാ യോഗിയുമായി വിളങ്ങുന്നു. വേദത്തെ നാലായി വിഭജിച്ചതുകൊണ്ട് വ്യാസനെന്നും, ഈശ്വരനിൽനിന്ന് അന്യനല്ലായ്കയാൽ കൃഷ്ണനെന്നും എന്റെ ആ മകന്ന് പേരുകളുണ്ടായി. സത്യവാദിയും, നിൎമ്മലനുമായ ആ മഹാൻ ജനിച്ച ഉടനേതന്നേ അച്ഛനോടൊന്നിച്ചു പോയി. ആ തേജസ്വിയോട് ഞാനും നീയും പറകയാണെങ്കിൽ സഹോദരപത്നികളിൽ സന്താനങ്ങളേ ജനിപ്പിക്കാതിരിക്കയില്ല. വിഷമഘട്ടങ്ങളിൽ, തന്നേ സ്മരിച്ച ഉടനേ താൻ വന്നുകൊള്ളാമെന്ന് ആ മകൻ എന്നോട് പറഞ്ഞിട്ടുണ്ട്. നിനക്ക് സമ്മതമാണെങ്കിൽ അവനേ ഞാൻ മനസ്സുകൊണ്ട് വിളിക്കാം. നിന്റെ അനുമതിയുണ്ടായാൽ ആ മഹാതപസ്വി വിചിത്രവീൎയ്യക്ഷേത്രങ്ങളിൽ സന്താനങ്ങളേ ഉല്പാദിപ്പിക്കും".

വ്യാസമഹൎഷിയുടേ പേർ കേട്ടപ്പോൾ ഭീഷ്മർ കൈകൂപ്പിനിന്നു.

"അമ്മേ, അവിടുന്ന് പറഞ്ഞത് വളരേ ശരിയാണ്. അങ്ങിനേതന്നേ ഞാൻ സമ്മതിച്ചിരിക്കുന്നു. ആ മഹാമുനി ധൎമ്മത്തേയും അൎത്ഥത്തേയും കാമത്തേയും ശരിയായി കണ്ടിട്ടുണ്ട്. അൎത്ഥവും അൎത്ഥഫലങ്ങളും, ധൎമ്മവും ധൎമ്മഫലങ്ങളും, കാമവും കാമഫലങ്ങളും അദ്ദേഹത്തിന്ന് അറിയാം. അതേവിധം തന്നേ ധൎമ്മാൎത്ഥങ്ങളുടേ നാശവും അപ്പോഴത്തെ പരിണാമവും ആ മഹൎഷി ഗ്രഹിച്ചിരിക്കുന്നു. അതുകൊണ്ട് ഇവിടേ നമുക്ക് വേണ്ടുന്നത് അദ്ദേഹം ചെയ്യുതരും."

ഭീഷ്മന്റെ ഈ സമ്മതത്തോടുകൂടി സത്യവതി കൃഷ്ണദ്വൈപായനനേ സ്മരിച്ചു. ആ വേദവ്യാസൻ മാതൃചിന്തിതം അറിഞ്ഞ് ഉടനേതന്നേ അവിടേ പ്രത്യക്ഷമായി. മകനേ ആ മാതാവ് വിധിപൂൎവ്വകം സൽകരിച്ച് കെട്ടിപ്പുണൎന്ന്, പുത്രവാത്സല്യത്താൽ ചുരന്ന സ്തന്യംകൊണ്ട് അഭിഷേകം ചെയ്തു. പലകാലത്തിന്നുശേഷം മകനേ കണ്ടപ്പോഴുണ്ടായ സന്തോഷാധിക്യത്താൽ സത്യവതി കണ്ണീർ വാൎത്തുപോയി. വ്യാസൻ തന്റെ അമ്മയേ വഴിപോലെ അഭിവാദ്യം ചെയ്ത്, "അവിടുത്തേക്ക് ഹിതമേതോ അത് ചെയ്യുവാനാണ് ഞാൻ വന്നിരിക്കുന്നത്. ധൎമ്മതത്വജ്ഞയായ അമ്മേ, എന്തു വേണമെന്ന് ആജ്ഞാപിച്ചാലും! അത് അനുസരിച്ച് അവിടുത്തേക്ക് ഞാൻ പ്രിയം ചെയ്തുകൊള്ളാം" എന്ന് അറിയിച്ചു.

പുരോഹിതന്മാർ മന്ത്രപൂൎവ്വകം വിധിപോലെ ചെയ്ത പൂജയേറ്റ്

സംപ്രീതനായി ആസനസ്ഥനായ മകനോടു് കുശലപ്രശ്നം ചെയ്തതിൽപ്പിന്നെ സത്യവതി തന്റെ അഭിലാഷം വിസ്തരിച്ചുപറഞ്ഞു്.

„മകനേ, പുത്രന്മാർ അച്ഛനും അമ്മയ്ക്കും ഒരുപോലെ അവകാശപ്പെട്ടവരാണു്. അവരുടെ സ്വാമിത്വം അച്ഛനെന്നപോലെ അമ്മയ്ക്കുമുണ്ടു്. വിധിവിഹിതത്താൽ നീ എന്റെ പ്രഥമപുത്രനായി ജനിച്ചിരിക്കുന്നു. വിചിത്രവീൎയ്യൻ എന്റെ ഇളയ മകനാണു്. ഭീഷ്മൻ അച്ഛൻ വഴിക്കെന്നപോലെ നീ അമ്മ വഴിക്കു് വിചിത്രവീൎയ്യന്റെ ജ്യേഷ്ഠനല്ലയോ? ഈ ഭീഷ്മനാവട്ടെ, സത്യത്തെ പാലിക്കുന്ന സത്യവിക്രമനാണു്. അപത്യത്തെയോ രാജ്യാധികാരത്തെയോ ഭീഷ്മൻ ആഗ്രഹിക്കുന്നില്ല. നിന്റെ സഹോദരന്നും ഈ കുലത്തിന്നും സന്താനമുണ്ടാകേണ്ടതിനെപ്പററി നീതന്നെ വേണം ചിന്തിക്കുവാൻ. ഭീഷ്മവാക്യത്തെയും എന്റെ നിയോഗത്തെയും അനുസരിച്ചു് സൎവ്വജനരക്ഷയ്ക്കായി ഭൂതാനുകമ്പയോടെ പ്രശസ്തമായതെതോ അതു് നീ ചെയ്യണം. ധൎമ്മശീലകളും, പുത്രാൎത്ഥിനികളും, ദേവകുമാരികളെപ്പോലെ രൂപയൌവ്വനസമ്പന്നകളുമായ രണ്ടു ഭാൎയ്യമാർ നിന്റെ അനുജനുണ്ടു്. കുലവൃദ്ധിക്കു് അനുരൂപമായി ആ വരാംഗനകളിൽ നീ സന്താനത്തെ ഉല്പാദിപ്പിക്കുക; അതിന്നു് നീ സമൎത്ഥനാണു്.”

വ്യാസൻ:—„ഐഹികവും പാരത്രികവുമായ ധൎമ്മമൊക്കെയും ഗ്രഹിച്ചിട്ടുള്ള ദേവിയാണല്ലോ അവിടുന്നു്. മഹാപ്രാജ്ഞയായ അവിടുത്തെ മനസ്സാവട്ടെ, ധൎമ്മത്തിൽത്തന്നെ ഉറച്ചു നില്ക്കുന്നു. അതുകൊണ്ടു്, അവിടുത്തെ നിയോഗപ്രകാരം ധൎമ്മത്തിന്നുവേണ്ടി അവിടേയ്ക്കുള്ള അഭീഷ്ടംപോലെ ഞാൻ പ്രവൎത്തിച്ചുകൊള്ളാം. ഇങ്ങിനെ സംഭവിക്കുമെന്നു് ഞാൻ മുമ്പുതന്നെ അറിഞ്ഞിട്ടുണ്ടു്. എന്റെ അനുജന്നുവേണ്ടി ദേവതുല്യന്മാരായ പുത്രന്മാരെ ഞാൻ ജനിപ്പിക്കാം. എന്നാൽ, ആ ദേവിമാർ ഞാൻ പറയുമ്പോലെയുള്ള വ്രതം ഒരു കൊല്ലം മുഴുവൻ ആചരിക്കണം. അപ്പോഴേ അവർ പരിശുദ്ധകളായിത്തീരുകയുള്ളൂ. വ്രതം കൂടാതെ ഏതൊരു സ്ത്രീക്കും എന്നെ പ്രാപിക്കുവാൻ കഴികയില്ല.”

സത്യവതി:—„ആ ദേവികൾ ഉടനെ തന്നെ ഗൎഭം ധരിക്കുമാറു് നീ പ്രവൎത്തിക്കണം. അരാജകമായ ദേശത്തു് പ്രജകൾ അനാഥരായി നശിച്ചുപോകും. അവിടെ, കൎമ്മങ്ങൾ മുഴുവൻ ക്ഷയിക്കുകയും, വൎഷമില്ലാതാകയും, ദൈവാനുഗ്രഹം മറയുകയും ചെയ്യും. അരാജകമായ ദേശത്തിന്നു് നിലനില്ക്കുവാൻ ശക്തിയില്ല. അതുകൊണ്ടു് ആ കന്യകകളിൽ ഉടനെ ഗൎഭം ഉല്പാദിപ്പിക്കുക. ആ ഗൎഭത്തെ ഭീഷ്മൻ വളൎത്തിക്കൊള്ളും.”

വ്യാസൻ:—"കാലവിളംബം കൂടാതെ എന്റെ അനുജന്നായി പുത്രദാനം ചെയ്യേണമെന്നാണെങ്കിൽ ആ ദേവിമാർ എന്റെ വിരൂപതയേ സഹിക്കണം. അതു തന്നേയാണു അവൎക്കുള്ള വ്രതം. എന്റെ ഗന്ധവും, രൂപവും, വേഷവും, സഹിക്കുവാൻ ശക്തിയുണ്ടെങ്കിൽ, ഞാൻ ഇപ്പോൾ തന്നേ അംബികയായ കൌസല്യൎക്കു വരഗൎഭം നൽകാം. ആ ദേവി ശുദ്ധവസ്ത്രങ്ങളും സുന്ദര വിഭൂഷണങ്ങളും ചാൎത്തി എന്റെ വരവു് കാത്തിരുന്നുകൊള്ളട്ടേ."

ഇത്രയും പറഞ്ഞു് മഹാതേജസ്വിയായ വ്യാസൻ അവിടേ മറഞ്ഞു. ഉടനേ തന്നേ സത്യവതി ചെന്നു അംബികയേ ഗൂഢമായി വിളിച്ചു് ധൎമ്മവും അൎത്ഥവും ചേൎന്ന ഹിതവാക്യങ്ങൾകൊണ്ടു് ഉണൎത്തി.

"കൌസല്യേ, ധൎമ്മതന്ത്രത്തെപ്പററി ഞാൻ നിന്നോടു് പറയുന്നതു് ശ്രദ്ധയോടേ കേൾക്കുക. ഭാരതവംശം എന്റെ ഭാഗ്യക്ഷയം കൊണ്ടു് ഇപ്പോൾ ഇങ്ങിനേ അററു കിടക്കുന്നു. എന്റെ ദുഃഖവും പിതൃവംശത്തിനുണ്ടായിരിക്കുന്ന ആപത്തും കണ്ടു് ബുദ്ധിമാനായ ഭീഷ്മൻ കുലവൃദ്ധിക്കായി നല്ലൊരു വഴി കാണിച്ചു തന്നിരിക്കുന്നു. ആ വഴിയാവട്ടേ നിനക്കു് അധീനമായിട്ടാണിരിക്കുന്നതു്. നീ തന്നേ എന്നേ രക്ഷിക്കണം. ഇപ്പോൾ നഷ്ടമായിത്തീൎന്നിരിക്കുന്ന ഭാരത വംശത്തേ വീണ്ടും ഉദ്ധരിപ്പിക്കുവാൻ ഇന്ദ്രതുല്യപ്രഭനായ പുത്രനേ നീ ജനിപ്പിക്കുക. ആ പുത്രൻ നമ്മുടേ കുലത്തേ രക്ഷിക്കയും, ഈ രാജ്യത്തേ ഭരിക്കയും ചെയ്യും."

ഈ അഭിമതത്തേ അംബിക കൈക്കൊള്ളുകയാൽ, ആ സന്തോഷത്തോടുകൂടി സത്യവതി, വിപ്രന്മാൎക്കും ദേവൎഷികൾക്കും അതിഥികൾക്കും ഭോജനം നൽകി അവരേ സംതൃപ്തരാക്കി. ഋതുസ്നാനം കഴിഞ്ഞതിൽപ്പിന്നേ, അംബികയേ ശയനഗൃഹത്തിൽ പ്രവേശിപ്പിക്കുവാനായി, ആ ദേവിയോടു് സത്യവതി പറഞ്ഞു:—

"കൌസല്യേ, നിന്റെ ദേവരൻ (ഭൎത്തൃസഹോദരൻ) നിന്നേ പ്രാപിക്കുവാനായി ഇന്നു രാത്രി ഇവിടേ വരും. അടങ്ങിയൊതുങ്ങി, നീ അദ്ദേഹത്തേ കാത്തുകൊണ്ടിരിക്കുക."

ശ്വശ്രുവിന്റെ നിയോഗപ്രകാരം അംബിക തല്പത്തിൽ കയറി, ഭീഷ്മനേയും മററു കുരുപുംഗവന്മാരേയും ധ്യാനിച്ചുകൊണ്ടു കിടന്നു. വിളക്കുകളെല്ലാം തെളിഞ്ഞു കത്തിക്കൊണ്ടിരിക്കുന്ന ആ മുറിയിൽ, മുന്നേപ്പോലേ വ്യാസൻ പ്രവേശിച്ചു. ആ കൃഷ്ണന്റെ മഞ്ഞിച്ച ജടയും, മിന്നിത്തിളങ്ങുന്ന കണ്ണുകളും ചെമ്പിച്ച താടിയും കണ്ടു് അംബി

ക കണ്ണടച്ചുപോയി. ഭയംകൊണ്ടു് അദ്ദേഹത്തെ നോക്കുവാൻ ആ ദേവിക്കു് കഴിഞ്ഞില്ല.

വെളിയിൽ വന്ന മകനോടു് "ഇവളിൽ ഗുണവാനായ രാജപുത്രൻ ജനിക്കുമോ?" എന്നു് അമ്മ ചോദിച്ചു.

"ഇവളുടെ മകൻ പതിനായിരം സപ്പങ്ങൾക്കൊത്ത മഹാബലം തികഞ്ഞ മഹാവീര്യനും മഹാഭാഗനും മഹാബുദ്ധിയുമായ രാജർഷിപ്രവരനായിവരും. ആ മഹാത്മാവിന്നു് ഒരു നൂറു പുത്രന്മാരുണ്ടാകും. എന്നാൽ, അമ്മചെയ്ത ദോഷംകൊണ്ടു് മകൻ അന്ധനായിട്ടാണു് ഭവിക്കുക."

സത്യവതി:— "അന്ധതയുള്ളവൻ കുരുരാജാവായിരിക്കുവാൻ യോഗ്യനല്ലല്ലോ. ബന്ധുവർഗ്ഗരക്ഷകനും, പിതൃവംശവർദ്ധനനും, കുരുകുലേന്ദ്രനുമായി ശോഭിക്കുന്നതിന്നു രണ്ടാമതൊരു പുത്രനെ നീ തരണം."

അങ്ങിനെയാവാമെന്നു സമ്മതിച്ചു് വ്യാസൻ പോയി. യഥാകാലം ഒരു അന്ധകുമാരനെ അംബിക പ്രസവിച്ചു. സത്യവതി പിന്നെയും വ്യാസനെ വിളിച്ചു് ഉത്തമസന്താനത്തിന്നായി അംബാലികയുടെ ശയനഗൃഹത്തിലേക്കയച്ചു. ആ ദേവി ഈ മുനിയെ കണ്ടപ്പോൾ, ഭയംകൊണ്ടു് വിറച്ചു് വിളർത്തുപോയി. വിഷണ്ണയും ഭീതയും, പാണ്ഡുസങ്കാശയുമായ ആ ദേവിയോടു്, "വിരൂപനായ എന്നെ കണ്ടു് നീ പാണ്ഡുത്വം (വിളർച്ച) കൈക്കൊള്ളുകയാൽ നിന്റെ മകൻ പാണ്ഡുവായിത്തീരും" എന്നു് വ്യാസൻ പറഞ്ഞു. ഇതു് അമ്മയേയും അറിയിച്ചതിൽപ്പിന്നെയാണു് അദ്ദേഹം പോയതു്. മറ്റൊരു പുത്രനെക്കൂടി നൽകേണമെന്നു് സത്യവതി ആവശ്യപ്പെട്ടതു് അദ്ദേഹം അപ്പോൾ സമ്മതിക്കുകയുമുണ്ടായി. കാലമായപ്പോൾ അംബാലിക വരശ്രീയോടുകൂടി വിളങ്ങുന്ന, ലക്ഷണം ചേർന്ന ഒരു പുത്രനെ പ്രസവിച്ചു. ആദ്യത്തെ പുത്രൻ അന്ധനും, രണ്ടാമത്തെ മകൻ പാണ്ഡുവുമാകയാൽ ഈ ലാഭത്തിൽ തൃപ്തയാകാതെ സത്യവതി വീണ്ടും അംബികയെ ഗർഭോല്പാദനത്തിന്നായി നിയോഗിച്ചു. ആ മഹർഷിയുടെ രൂപഗന്ധങ്ങളെ ഓർത്തപ്പോൾ, ഭയംകൊണ്ടു് അദ്ദേഹത്തോടു് ചേരുവാൻ അംബികയ്ക്കു് കഴിഞ്ഞില്ല. ആ ദേവി അപ്സരോപമയായ തന്റെ ദാസിയെ സ്വന്തം ഭൂഷണങ്ങളെല്ലാം അലങ്കരിച്ചു് മുനിസന്നിധിയിലേക്കു് വിടുകയാണു് ചെയ്തതു്. ദാസിയാവട്ടെ, മഹർഷിയെ എതിരേറ്റു് അഭിവാദ്യം ചെയ്തു് അദ്ദേഹത്തിന്റെ ഹിതത്തെ അനുവർത്തിച്ചു സംതൃപ്തനാക്കി. ദൃഢവ്രതനായ വ്യാസൻ സന്തുഷ്ടനായിത്തീർന്നു് ആ സുന്ദരിയോടു് പറഞ്ഞു:—

“ഇനിമേൽ നീ ദാസിയല്ല. നിന്റെ ഉദരത്തിൽ പ്രവേശിച്ചിരിക്കുന്ന ഗർഭം ശ്രേയസ്വിയായിത്തീരും. ആ പുത്രൻ ധർമ്മാത്മാവും ബുദ്ധിമാന്മാരിൽ വെച്ച് ഉത്തമനുമായി ലോകത്തിൽ ശോഭിക്കും. എന്റെ ഈ പുത്രൻ വിദുരൻ എന്ന പേരോടുകൂടി ധൃതരാഷ്ട്രന്റെയും പാണ്ഡുവിന്റെയും ഭ്രാതാവായി വർത്തിക്കും. മാണ്ഡവ്യമുനിയുടേ ശാപത്താൽ മനുഷ്യനായി ജനിച്ചിട്ടുള്ള ധർമ്മദേവനാണ് അർത്ഥതത്വജ്ഞനും കാമക്രോധഹീനനുമായ വിദുരൻ.”

ഈ വൃത്താന്തം സത്യവതിയേയും അറിയിച്ച് വ്യാസൻ മറഞ്ഞുപോയി. യമൻ മാണ്ഡവ്യന്റെ ശാപമേററ കഥയാണ് താഴേ പറയുന്നത്:—

മുമ്പ്, മാണ്ഡവ്യൻ എന്ന് വിശ്രുതനായ ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നു. അദ്ദേഹം ധീരനും, സർവ്വധർമ്മജ്ഞനും, സത്യസ്ഥിതനും തപോനിഷ്ഠനുമാണ്. ആശ്രമപദത്തിന്റെ മുൻപുറത്തായുള്ള മരച്ചുവട്ടിൽ കൈകൾ ഉയർത്തികൊണ്ട് ആ മഹായോഗി മൌനവ്രതത്തോടുകൂടി നിന്നു. ഇങ്ങിനെ അദ്ദേഹം തപസ്സിൽ വർത്തിക്കുന്ന കാലത്ത്, ഒരുനാൾ ആ ആശ്രമത്തിൽ ഒരുകൂട്ടം കള്ളന്മാർ കളവുമുതലോടുകൂടി വന്നെത്തി. തങ്ങളേ പിന്തുടർന്ന് പാഞ്ഞു വരുന്ന രക്ഷികളേ കണ്ട് ആ തസ്കരന്മാർ കളവുമുതൽ ആ ആശ്രമത്തിൽ വെച്ച് കാട്ടിന്നുള്ളിൽ മറഞ്ഞുകളഞ്ഞു. രക്ഷികൾ വന്ന് അവിടേയെല്ലാം തെരഞ്ഞപ്പോൾ ആ മുനിയേ മാത്രമേ കണ്ടുള്ളൂ. അദ്ദേഹത്തോട് അവർ ആ കള്ളന്മാർ ഏതു വഴിക്ക് പോയിയെന്നു ചോദിച്ചതിന്ന് ആ മൌനവ്രതസ്ഥൻ ഒന്നും തന്നേ മിണ്ടിയില്ല. ആ രാജപുരുഷന്മാർ, പിന്നീട്, ആശ്രമപദമെല്ലാം ചുററി നടന്ന് തസ്കരന്മാരേ പിടികൂടുകയും, കളവുമുതൽ കണ്ടെടുക്കുകയും ചെയ്തു. ആശ്രമത്തിൽ കളവുമുതൽ വെച്ചിരിക്കുന്നതും അവിടേ തന്നേ കള്ളന്മാർ ഒളിച്ചിരിക്കുന്നതും കണ്ടപ്പോൾ രക്ഷികൾക്ക് ആ തപസ്വിയേപ്പററി സംശയമുണ്ടായി. അതുകൊണ്ട്, കള്ളന്മാരോടുകൂടി അദ്ദേഹത്തേയും ബന്ധിച്ച് അവർ ഈ സംഭവം രാജാവിനേ ഉണർത്തിച്ചു. തസ്കരന്മാരേ കൊല്ലുവാൻ രാജാവ് വിധിക്കയാൽ, സത്യം ഗ്രഹിക്കുവാൻ ശക്തിയില്ലാത്ത ആ രക്ഷികൾ ആ മഹാ തപസ്വിയേയും ശൂലത്തിൽ കയററി വിട്ട്, മുതലോടുകൂടി രാജസന്നിധിയിലേക്കു പോയി. ശൂലം തറച്ച നിലയിൽത്തന്നേ ആ മഹായോഗി വളരേ നാൾ നിരാഹാരനായി നിന്നിട്ടും മരിക്കുകയുണ്ടായില്ല. അദ്ദേഹം പ്രാണൻ വിടാതേ നില്ക്കവേ, അവിടേ വന്നു ചേർന്ന മഹർഷികൾ, തപസ്വിയും മ

ഹാത്മാവുമായ മാണ്ഡവ്യൻ ശൂലാഗ്രത്തിൽ കിടന്നു തപിക്കുന്നതു കണ്ടു് അത്യധികം ദുഃഖിതരായി. രാത്രി നേരത്തു് ആ മുനികൾ പക്ഷികളായി വന്നു് അദ്ദേഹത്തെ കണ്ടു് "ശൂലാരോഹണത്താൽ ഇത്രയും ഘോരദുഃഖം അനുഭവിക്കുവാൻ തക്കവണ്ണം ഭവാൻ എന്തൊരു പാപമാണു് ചെയ്തതു്?" എന്നു ചോദിച്ചു. "ഞാൻ ആർക്കും ദോഷമൊന്നും ചെയ്തിട്ടില്ല; എന്നോ ആരും ദ്രോഹിച്ചിട്ടുമില്ല" എന്നാണു് മാണ്ഡവ്യൻ പറഞ്ഞതു്. പലനാൾ കഴിഞ്ഞിട്ടും ആ മുനി മരിക്കാതിരിക്കുന്നതു കണ്ടു്, ഈ അത്ഭുതം രക്ഷികൾ രാജാവിനെ അറിയിച്ചു. വൃത്താന്തം കേട്ടു്, മന്ത്രിമാരോടു കൂടി ആലോചിച്ചു്, രാജാവു് ഉടനേ തന്നേ ആ ശൂലസ്ഥനായ മുനിയെ പ്രസാദിപ്പിക്കുവാനായി അദ്ദേഹത്തിന്റെ മുമ്പിൽ ചെന്നു.

രാജാവു്:—"മഹർഷേ, അജ്ഞാനം കൊണ്ടും ബുദ്ധിമാന്ദ്യംകൊണ്ടും ഞാൻ അവിടത്തേക്കു് ദ്രോഹം ചെയ്തുപോയി. അവിടന്നു് എന്നിൽ പ്രസാദിച്ചാലും! എന്റെ ഈ അപകൃതിയെ ഓർത്തു് കോപിക്കാതിരിക്കേണമേ!"



രാജാവു് പറഞ്ഞതു് കേട്ടു് മാണ്ഡവ്യൻ പ്രസാദിച്ചു. അദ്ദേഹത്തെ താഴത്തിറക്കി ശൂലം വലിച്ചൂരിക്കുവാനാണു്, പിന്നീടു, രാജാവു് ശ്രമിച്ചതു്. എന്നാൽ, ആ ശൂലം ഇളകിയതേയില്ല. അപ്പോൾ, അതിന്റെ അടിയും തലയും മാത്രം മുറിച്ചുകളഞ്ഞു. ആ മഹർഷിയാവട്ടേ, ശരീരത്തിനുള്ളിൽ ശേഷിച്ച ശൂലത്തോടു കൂടിത്തന്നേ സഞ്ചരിച്ചു. അത്തരം തപസ്സുകൊണ്ടു്, അന്യർക്കു് ദുഷ്പ്രാപമായ പുണ്യലോകങ്ങളെ പ്രാപിക്കുവാൻ അദ്ദേഹത്തിന്നു് കഴിഞ്ഞു. അന്നു മുതൽ അണിമാണ്ഡവ്യൻ എന്നു് ആ മുനി ലോകത്തിൽ കീർത്തിതനായി. ആ പരമാത്മജ്ഞാനി ധർമ്മലോകത്തിൽ ചെന്നു്, അവിടെ എഴുന്നള്ളുന്ന യമനെ കണ്ടു് നിന്ദിച്ചു.

"എന്തൊരു പാപമാണു് എന്റെ അറിവിൽ പെടാതെ ഞാൻ ചെയ്തുപോയിട്ടുള്ളതു്? എനിക്കുണ്ടായ ഈ അനുഭവത്തിന്നു് ഹേതുവെന്താണു്? എന്റെ ഈ ചോദ്യത്തിന്നു് ഉടനേ തന്നേ ഭവാൻ മറുപടി തരണം. എന്റെ തപശ്ശക്തി ഞാൻ ഇവിടെ കാണിച്ചുതരാം."

ധർമ്മൻ:—"പക്ഷികളുടെ പുച്ഛത്തിൽ ഭവാൻ കൂർത്ത പുല്ലുകൾ കുത്തിയിറക്കുകയുണ്ടായിട്ടുണ്ടു്, അതിന്റെ ഫലമാണു് ഇപ്പോൾ ഭവാൻ അനുഭവിച്ചതു്. ദാനം അല്പമായിത്തന്നേ ചെയ്താലും ഗുണം അധികമായി ഉണ്ടാകുന്നതുപോലെ, അധർമ്മം ചെറുതായിരുന്നാലും അതിൽ നിന്നു് ഘോരമായ ദുഃഖഫലം നേരിടും."

മാണ്ഡവ്യൻ:—“ഞാൻ ഏതുകാലത്താണ് ഇങ്ങിനെ ചെയ്തത്?”

ധൎമ്മൻ:—“ബാല്യകാലത്തിൽ.”

മാണ്ഡവ്യൻ:—“പന്ത്രണ്ടു വയസ്സിന്നുള്ളിൽ ബാലന്മാർ ചെയ്യുന്നതൊന്നും അധൎമ്മമായി വരികയില്ല. ഏററവും നിസ്സാരമായ അപരാധത്തിന്ന് എന്നെ ഭവാൻ അത്യുഗ്രം ദണ്ഡിച്ചിരിക്കുന്നു. ബ്രാഹ്മണവധം സൎവ്വഭൂതവധത്തേക്കാൾ ക്രൂരമാണ്. അതുകൊണ്ടു, ഭവാൻ മനുഷ്യലോകത്തിൽ ശൂദ്രനായി ജനിക്കട്ടേ. അവിടേ, ഇന്നയിന്ന ധൎമ്മങ്ങൾക്ക് ഇന്നയിന്ന ഫലമെന്നുള്ള നടപ്പ് ഭവാൻ ഏർപ്പെടുത്തും. പതിന്നാലു വയസ്സിന്നുള്ളിൽ ബാലന്മാർ അറിയാതേ ചെയ്യുന്നതൊന്നും പാപമാകയില്ല.”

ഈ ശാപത്താൽ യമൻ വിദുരനായി ജനിച്ചു. വിചിത്രവീൎയ്യക്ഷേത്രത്തിൽ വ്യാസൻ ജനിപ്പിച്ച ധൃതരാഷ്ട്രനും പാണ്ഡുവും, ശൂദ്രസ്ത്രീയിലുണ്ടായ വിദുരനും കുരുവംശരക്ഷകന്മാരായി വളൎന്നു വന്നു.

---

## പത്തൊമ്പതാം അദ്ധ്യായം. മൂന്നു കുമാരന്മാർ.



ഹസ്തിനപുര രാജധാനിയിൽ, വ്യാസനിൽ നിന്നുണ്ടായ കുമാരന്മാർ മൂവരും കുരുക്കൾക്കും, കുരുക്ഷേത്രത്തിന്നും, കുരുരാജ്യത്തിന്നും സംവൎദ്ധകന്മാരായി ശോഭിച്ചു. അന്ന്, ഭൂവിലാകെ പല തരം സസ്യങ്ങൾ രസം നിറഞ്ഞു സമൃദ്ധമായി വളൎന്നു. കാലംപോലേ മഴ പെയ്യുകയും വൃക്ഷങ്ങൾ ഫലപുഷ്പബഹുലമാകയും ചെയ്തു. അന്ന് മൃഗങ്ങളും പക്ഷികളും സന്തോഷിച്ചു കളിച്ചു. പുഷ്പങ്ങളിൽ മണവും, ഫലങ്ങളിൽ രസവും വളൎന്നു. കച്ചവടക്കാരും തൊഴിലാളികളും നഗരങ്ങളിൽ നിറഞ്ഞു. ശൂരന്മാരും വിദ്വാന്മാരുമായി സജ്ജനം സുഖിച്ചു. തസ്കരന്മാർ രാജ്യത്തെങ്ങും കാണാതേയായി. അധൎമ്മം ഏതൊരാളേയും ഒട്ടും ബാധിച്ചില്ല. രാജ്യത്തിലേ ഉൾനാടുകളിൽക്കൂടിയും കൃതയുഗം പിറന്നപോലേ ഐശ്വൎയ്യം പുലൎന്നു. പ്രജകൾ ധൎമ്മക്രിയരും യജ്ഞശീലരുമായി അന്യോന്യപ്രീതിയോടുകൂടി വാണു. അവർ ഗൎവ്വവും ക്രോധവും അകററി, ലോഭം വെടിഞ്ഞു പരസ്പരം നന്മ കണ്ടുകൊണ്ടു ധൎമ്മത്തിൽത്തന്നേ വൎത്തിച്ചു. ആ നഗരം സമുദ്രംപോലേ പരിപൂൎണ്ണമായിട്ടാണ് അന്ന് ശോഭിച്ചത്. ഗോപുരദ്വാരത്തിലേ തോരണാലങ്കാരങ്ങൾ കാർ നിരയോടു ചേൎന്നു നിന്നു. കൊട്ടാരമാളികകളുടേ എണ്ണമില്ലായ്മകൊണ്ടു ആ നഗരം മഹേന്ദ്രപുരം പോലേയായി. നദികളിലും, പൂങ്കാവുകളിലും, തടാകങ്ങ

ളിലും, ഉദ്യാനങ്ങളിലും ജനങ്ങൾ സാമോദം വിഹരിച്ചു. ഉത്തര കൌരവന്മാരും ദക്ഷിണ കൌരവന്മാരും തമ്മിലെന്നപോലേ ഐശ്വൎയ്യത്തിൽ കൌരവകുലവും ദേവഗന്ധൎവ്വാദി വൎഗ്ഗങ്ങളും തമ്മിൽ മത്സരിച്ചു. അന്ന് ആ രാജ്യത്ത് ആരുംതന്നേ കൃപണനായിത്തീൎന്നില്ല. വൈധവ്യ ദുഃഖം സ്ത്രീകൾക്കാൎക്കും അനുഭവിക്കേണ്ടിവന്നതുമില്ല. ആ നാട്ടിൽ ജലാശയങ്ങളും, ഉദ്യാനങ്ങളും, സഭാസ്ഥാനങ്ങളും, ബ്രാഹ്മണാലയങ്ങളും വൎദ്ധിച്ച് എങ്ങും അന്ന് മഹോത്സവം തന്നേയായി. ഇങ്ങിനേ, ഭീഷ്മന്റെ ധൎമ്മോചിതമായ പരിരക്ഷയിൽ വളൎന്നുവന്ന ആ നഗരം അന്യദേശീയരേക്കൂടിയും ആകൎഷിച്ചുതുടങ്ങി. പ്രജകളിൽ പൌരന്മാരേപ്പോലേ ജാനപദന്മാരും ആഹ്ലാദം കൊള്ളുമാറ്, രാജപുത്രന്മാൎക്കുവേണ്ടി ഭീഷ്മൻ രാജ്യഭരണം നിൎവ്വഹിച്ചു. കൌരവമന്ദിരങ്ങളിലും പൌരഗൃഹങ്ങളിലും "ഉണ്ണുക, ഉടുക്ക" എന്ന ശബ്ദംതന്നേ ഉയൎന്നുകൊണ്ടിരുന്നു. ധൃതരാഷ്ട്രൻ, പാണ്ഡു, വിദുരൻ എന്നിവരേ സ്വന്തം മക്കളേപ്പോലേയാണ് ഭീഷ്മൻ വളൎത്തിവന്നത്. വിധിപൂൎവ്വമുള്ള സൽക്രിയകളാൽ പരിഷ്കൃതരും, അദ്ധ്യയനം തികഞ്ഞവരും, ശ്രമമേറിയ വ്യായാമങ്ങളിൽ കുശലരുമായ ആ കുമാരന്മാർ യൌവനത്തെ പ്രാപിച്ചു. വേദം, ധനുൎവ്വേദം, നീതിശാസ്ത്രം, ഗദായുദ്ധം, വാൾപ്പയറ്റ്, ഗജശിക്ഷ എന്നിവയിലെല്ലാം അവർ വിദഗ്ദ്ധന്മാരായി. ഇതിഹാസങ്ങളും പുരാണങ്ങളുമെല്ലാം അവർ ഗ്രഹിച്ചു. വേദതത്വങ്ങൾ മുഴുവൻ മനസ്സിലാക്കിയ അവർ ഏതു കൎമ്മത്തിലും ദൃഢനിശ്ചയന്മാരായിത്തീൎന്നു. വില്ലെടുത്ത വിക്രാന്തന്മാരിൽ വെച്ച് പാണ്ഡു ഉൽകൃഷ്ടനായി. ധൃതരാഷ്ട്രൻ മറ്റെല്ലാരിലും വെച്ച് ബലവാനായിത്തീൎന്നു. ധൎമ്മജ്ഞനും ധൎമ്മസ്ഥിതനുമായ വിദുരനേപ്പോലേ മറ്റൊരാൾ ഈ ത്രിലോകങ്ങളിലും ഇല്ലെന്നു വന്നു. നശിച്ചുപോയ ശന്തനുകുലം വീണ്ടും ഇങ്ങിനേ ഉദ്ധരിച്ചു വൎദ്ധിച്ചപ്പോൾ, വീരമാതാക്കളിൽ വെച്ച് ആ കാശീന്ദ്രപുത്രികളും, രാജ്യങ്ങളിൽ വെച്ച് കുരുരാജ്യവും, ധൎമ്മിഷ്ഠരിൽ വെച്ച് ഭീഷ്മനും, നഗരങ്ങളിൽ വെച്ച് ഹാസ്തിനപുരവും ശ്രേഷ്ഠത്വത്തെ വഹിക്കുന്നുവെന്ന് എല്ലാ നാട്ടിലും പാടിത്തുടങ്ങി. അന്ധതകൊണ്ട് ധൃതരാഷ്ട്രൻ രാജ്യഭരണം ഏറ്റില്ല. വിദുരൻ ശൂദ്രസ്ത്രീയിൽ ബ്രാഹ്മണനുണ്ടായ പുത്രനാകയാൽ രാജത്വത്തിന് അവകാശിയല്ലാതെയായി. അതുകൊണ്ട് പാണ്ഡുവാണ് രാജാവായത്.

ഒരുനാൾ സൎവ്വനീതിജ്ഞനായ ഭീഷ്മൻ ധൎമ്മകുശലനായ ഭീഷ്മനേ വിളിച്ച് ഇങ്ങിനേ പറഞ്ഞു:—

«സൽഗുണങ്ങളുടേയും തികഞ്ഞു് വിഖ്യാതമായി ഉത്ഭവിച്ചിട്ടുള്ളതാണല്ലോ നമ്മുടേ ഈ കുലം. ഭൂമിയിലേ മറ്റെല്ലാ രാജാക്കന്മാരുടേയും മേൽകോയ്മയ്ക്കു് ഈ കുലം അവകാശപ്പെട്ടിരിക്കുന്നു. മുമ്പ്, ധൎമ്മജ്ഞന്മാരും മഹാത്മാക്കളുമായ രാജാക്കന്മാർ രക്ഷിച്ചു വന്ന ഈ വംശത്തിന്ന് ഒരിക്കലും ഒന്നുകൊണ്ടും ക്ഷയമുണ്ടായിട്ടില്ല. ഞാനും സത്യവതിയും വ്യാസനും ചേൎന്ന് കുലതന്തുക്കളായ നിങ്ങളേക്കൊണ്ട് ഈ കുലത്തേ വീണ്ടും സ്ഥാപിച്ചിരിക്കുന്നു. ഇനി, സമുദ്രത്തെപ്പോലേ, നമ്മുടേ വംശം വൎദ്ധിക്കുവാനായി ഞാനും നീയും ചേൎന്ന്, വേണ്ടുന്നതേതോ അതു് ചെയ്യേണ്ടതാണ്. കുലീനകളും രൂപവതികളുമായ യാദവപുത്രിയും, സുബല നന്ദിനിയും, മദ്രകുമാരിയും ഈ കുലത്തിന്ന് യോഗ്യരായ കന്യകകളാണെന്ന് ഞാൻ കേട്ടു. ആ ക്ഷത്രിയശ്രേഷ്ഠകൾ നമ്മുടേ സംബന്ധത്തിന്ന് ഉചിതകൾ തന്നേയാണ്. കുലസന്താനത്തിന്നു വേണ്ടി ആ മൂവരേയും വരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഇതിൽ നിന്റെ അഭിപ്രായമെന്താണ്.»

വിദുരൻ:—«ഞങ്ങളുടേ അച്ഛനും അമ്മയും പതിയും ഗുരുവും അവിടുന്നാണ്. അതുകൊണ്ട്, ഈ കുലത്തിന്ന് ഹിതമേതോ അതു് അവിടുന്നുതന്നേ വിചാരിച്ച് തീൎമാനിച്ചാലും!»

സുബല പുത്രിയായ ഗാന്ധാരി, വരദനായ മഹാദേവനേ ആരാധിച്ച് നൂറു പുത്രന്മാരുണ്ടാകുവാൻ വരം നേടിട്ടുണ്ടെന്ന് ബ്രാഹ്മണരിൽ നിന്ന് ഭീഷ്മൻ കേട്ടിട്ടുണ്ടു്. ആ രാജപുത്രിയേ ധൃതരാഷ്ട്രനേക്കൊണ്ട് പരിഗ്രഹിപ്പിക്കുവാൻ നിശ്ചയിച്ച്, ഭീഷ്മൻ തന്റെ അഭിലാഷം ഗാന്ധാര രാജാവിനേ അറിയിച്ചു. അന്ധനാണ് ധൃതരാഷ്ട്രൻ എന്നറിഞ്ഞു് സുബലൻ വിചാരിച്ചുവെങ്കിലും, കുലം, കീൎത്തി, വൃത്തം എന്നിവയോൎത്തു് ഭീഷ്മഹിതംപോലേ ധൎമ്മചാരിണിയായ ഗാന്ധാരിയേ അംബികാ പുത്രന്ന് കൊടുക്കുവാൻ തന്നേ ബുദ്ധിപൂൎവ്വകം നിശ്ചയിച്ചു. അച്ഛനും അമ്മയുംകൂടി, കുരുടനായ ധൃതരാഷ്ട്രനാണ് തന്നേ നല്കുവാൻ പോകുന്നതെന്ന് കേട്ട ഉടനേ ആ പതിവ്രതാരത്നമായ ഗാന്ധാരി, താൻ ഭൎത്താവിനേക്കാൾ മികച്ചുനില്ക്കരുതെന്നു കരുതി, തന്റെ കണ്ണുകൾ രണ്ടും വസ്ത്രംകൊണ്ട് മൂടിക്കെട്ടി. അതിൽപ്പിന്നേ, ഗാന്ധാരരാജപുത്രനായ ശകുനി തന്റെ സഹോദരിയേ കൂട്ടിക്കൊണ്ട് ഹസ്തിനാപുരത്തിൽ ചെന്നു. അവിടേ വെച്ച്, ഗാന്ധാരിയേ ധൃതരാഷ്ട്രൻ പരിഗ്രഹിച്ചു. ഭീഷ്മസമ്മതപ്രകാരം, വിവാഹം കഴിഞ്ഞതിൽപ്പിന്നേ ശകുനി സ്വന്തം പുരത്തിലേക്ക് പോയി. ഗാന്ധാരിയാവട്ടെ, ശീലംകൊണ്ടും ആ

ചാരംകൊണ്ടും, സ്വചേഷ്ടിതങ്ങൾകൊണ്ടും കുരുക്കൾക്കെല്ലാം സന്തുഷ്ടി ചേൎത്തു. ആ സുവ്രത വൃത്തഗുണംകൊണ്ട് കുരുക്കളെയെല്ലാം ആരാധിച്ചു. പരപുരുഷനെ ആ വരാംഗി തന്റെ വാക്കുകൾക്കുകൂടിയും വിഷയമാക്കിയില്ല.

ഭീഷ്മൻ പാണ്ഡുവിന്റെ പത്നിയാക്കുവാൻ നിശ്ചയിച്ച നിസ്തുല സുന്ദരിയായ, പൃഥ വസുദേവന്റെ പിതാവും യദുശ്രേഷ്ഠനുമായ ശൂരന്റെ പുത്രിയാണ്. ശൂരന്റെ പിതൃഭാഗിനേയനായി കുന്തിഭോജൻ എന്നൊരു രാജാവുണ്ട്. സന്താനമില്ലാത്തോനായ കുന്തിഭോജന്, തനിക്ക് ആദ്യമായുണ്ടാകുന്ന സന്താനത്തെ കൊടുത്തുകൊള്ളാമെന്ന് ശൂരൻ പ്രതിജ്ഞ ചെയ്തിരുന്നു. അതിൻവണ്ണം തന്റെ മകളായ പൃഥയെ അദ്ദേഹം സ്നേഹപൂൎവ്വം തന്റെ ബന്ധുവിന്നു നൽകി. കുന്തിഭോജൻ ആ മകളെ ബ്രാഹ്മണരേയും അതിഥികളേയും സൽക്കരിക്കുവാനായി നിയോഗിച്ചു. ഘോരവ്രതനും, ധൎമ്മമൎമ്മജ്ഞനുമായ ദുൎവ്വാസാവെന്ന ഉഗ്രബ്രാഹ്മണനെ ആ കന്യക പരിചരിച്ച് സന്തുഷ്ടനാക്കുകയാൽ, അദ്ദേഹം ആപദ്ധൎമ്മത്തെ നോക്കി, ദേവതാകൎഷണത്തിന്നു യോജിച്ച ഒരു മന്ത്രം പൃഥയ്ക്ക് ഉപദേശിച്ചുകൊടുത്തു.

“ഈ മന്ത്രം ഉച്ചരിച്ച് നീ ഏതേത് ദേവനെ ആവാഹിക്കുന്നുവോ ആതാത് ദേവന്റെ പ്രസാദത്താൽ നിനക്ക് ഓരോ പുത്രനുണ്ടാകും.” എന്ന് പറഞ്ഞേല്പിച്ച് ദുൎവ്വാസാവ് പോയി.

മന്ത്രസിദ്ധിയാൽ കൌതുകഫലം ചേൎന്ന കുന്തി, കന്യകയായിരിക്കുന്ന ആ സ്ഥിതിയിൽത്തന്നെ സൂൎയ്യദേവനെ മന്ത്രം ഉച്ചരിച്ചു വിളിച്ചു. ഉടനെ തന്നെ, ലോകപ്രദീപകനായ ഭാസ്കരൻ അവിടെ പ്രത്യക്ഷമാകയാൽ, ആ മഹാദ്ഭുതം കണ്ട് ആ വരാംഗി വിസ്മയിച്ചു നിന്നു. സൂൎയ്യനാവട്ടെ, അവളുടെ മുമ്പിൽ ചെന്ന്, “ഇതാ, ഞാൻ വന്നിരിക്കുന്നു; നിനക്ക് ഞാൻ എന്താണ് ചെയ്യേണ്ടത്?” എന്ന് ചോദിച്ചു.

കുന്തി:—“ശത്രുനാശകനായ ഒരു ബ്രാഹ്മണൻ എനിക്ക് ഒരു മന്ത്രം തരികയുണ്ടായി. അത് ഒന്നു പരീക്ഷിച്ചു നോക്കുവാൻ വേണ്ടിയാണ് ഞാൻ അവിടുത്തെ വിളിച്ചത്. എന്റെ ഈ അപരാധത്തിൽ അവിടുന്ന് പ്രസാദിക്കുന്നതിന്നു വേണ്ടി ഞാൻ ഇതാ, നമസ്കരിച്ചുകൊള്ളുന്നു. തെറ്റു ചെയ്താൽതന്നെയും സ്ത്രീകൾ രക്ഷണീയരല്ലയോ!”

സൂൎയ്യൻ:—“ഇവിടെ നടന്നതു മുഴുവൻ എനിക്കറിയാം. ദുൎവ്വാ

സാധിപ്പാനാണ് നിനക്ക് വരം തന്നതു്. ഇനി, നീ ഭയം കൈവിട്ട് എന്നോട്ട് ചേരുക. എന്റെ ദർശനം നിനക്ക് പുണ്യപ്രദമാണ്. നീ വിളിച്ചിട്ടാണല്ലോ ഞാൻ വന്നിരിക്കുന്നതു്. വൃഥാ വിളിച്ചു വരുത്തുന്നതു് പാപമാണെന്ന് നീ അറിയേണം.”

സൂൎയ്യൻ ഇങ്ങിനെ സാന്ത്വപൂൎവ്വകം പലരും പറഞ്ഞു നോക്കീട്ടും, താൻ കന്യകയാണെന്ന് പറഞ്ഞ് മാറി നിന്നതല്ലാതെ കുന്തി ഇണങ്ങിയില്ല. ലജ്ജിച്ചും ബന്ധുക്കളെയോൎത്തു് പേടിച്ചുംകൊണ്ട് നില്ക്കുന്ന ആ കന്യകയെ “എന്റെ പ്രസാദത്താൽ നിനക്ക് ദോഷമൊന്നും തന്നെ നേരിടുകയില്ല.” എന്നു പറഞ്ഞ് ധൈൎയ്യപ്പെടുത്തി സൂൎയ്യൻ, ഒടുവിൽ, വശീകരിക്കതന്നെ ചെയ്തു. പ്രഭാകരനാം തപനനായ ആ ദേവനിൽ നിന്ന് കുന്തിയിൽ, എല്ലാ വില്ലാളികളിലും വെച്ച് മികച്ചവനായ ഒരു പുത്രൻ അപ്പോൾതന്നെ ജനിച്ചു. സഹജമായി, കവചവും കുണ്ഡലവുമണിഞ്ഞ് സൂൎയ്യനിൽ നിന്നു ജനിച്ച ആ പുത്രൻ കൎണ്ണൻ എന്ന് ലോകമെങ്ങും വിശ്രുതനായി. കുന്തിക്ക് വീണ്ടും കന്യകാത്വം കൊടുത്തു് സൂൎയ്യൻ സ്വൎഗ്ഗത്തിലേക്ക് പോയി. മകൻ ജനിച്ചതായി കണ്ട് ദീനയായിത്തീൎന്ന ആ യാദവി ഇനി ഇവിടെ എന്താണ് ചെയ്യേണ്ടതെന്ന് ഏകാഗ്രമായിത്തന്നെ ചിന്തിച്ചു നോക്കി. ബന്ധുവൎഗ്ഗത്തെ ഭയപ്പെട്ട്, തന്റെ ഈ കൃത്യം മറച്ചുവെക്കുവാൻ നിശ്ചയിച്ച് കുന്തി ആ മഹാബലനായ കുമാരനെ വെള്ളത്തിൽ ഒഴുക്കിവിട്ടു. ഒരു സൂതൻ തന്റെ ഭാൎയ്യയായ രാധയോടു കൂടി ഈ കുട്ടിയെ കണ്ടെടുത്തു് അവരുടെ മകനായി പോററി വളൎത്തി. കവചകുണ്ഡലങ്ങൾ അണിഞ്ഞിരിക്കുന്നതു കണ്ട്, ഈ വസു (ധനം) സഹജമായിത്തീൎന്നിരിക്കുന്ന ആ കുട്ടിക്ക് ആ ദമ്പതികൾ വസുഷേണൻ എന്ന് പേർ കൊടുത്തു. ബലവാനും സൎവ്വാസ്ത്രജ്ഞനുമായി വളൎന്നു വന്ന ആ കുമാരൻ മദ്ധ്യാഹ്നം വരെക്കും സൂൎയ്യോപാസന ചെയ്തു തുടങ്ങി. ആ വീരനായ ധീമാൻ ജപകാലത്തിൽ ബ്രാഹ്മണൎക്ക് ദാനം ചെയ്യാത്തതായ ധനം ലോകത്തിൽ ഒന്നുമില്ലെന്നായി. പാൎത്ഥഹിതത്തിന്നു വേണ്ടി, ദേവേന്ദ്രൻ ഒരുനാൾ, സൂതഗൃഹത്തിൽ വളരുന്ന ദാതൃവൎയ്യനായ കൎണ്ണന്റെ മുമ്പിൽ ബ്രാഹ്മണവേഷം ധരിച്ചു ചെന്ന് കവചത്തെ യാചിച്ചു. ജന്മസിദ്ധമായ ആ കവചത്തെ ആ വീൎയ്യവാൻ ശരീരത്തിൽ നിന്ന് എടുത്തു് ആ വിപ്രന്ന് ദാനം ചെയ്യുവാൻ ഒട്ടും തന്നെ മടിച്ചില്ല. ഈ മഹാകൎമ്മം കണ്ട് സന്തുഷ്ടനായ ദേവേന്ദ്രൻ ഒരു വേല് കൎണ്ണന്ന് സമ്മാനിച്ചു. ദേവന്മാർ, അസുരന്മാർ, ഗന്ധൎവ്വന്മാർ, രാക്ഷസന്മാർ, ഉരഗങ്ങൾ, മനു

ഷ്യർ എന്നിവരിൽ ഏതൊരാളിൽ ഈ വേൽ പ്രയോഗിച്ചാലും അവൻ ആ ക്ഷണം മൃതനാകുമെന്ന് വരം കൊടുത്തിട്ടാണ് ഇന്ദ്രൻ പോയതു്. ഈ വിശിഷ്ടകർമ്മംകൊണ്ടു കർണ്ണന് വൈകർത്തനൻ എന്നും പേരുണ്ടായി.

അംഗനാഗുണങ്ങൾ മുഴുവൻ തികഞ്ഞ രൂപയൌവനശാലിനിയും തേജസ്വിനിയായ കന്യകയും, ധർമ്മരതയും, മഹാവ്രതയും കുന്തിഭോജപുത്രിയുമായ കുന്തിയെ അനേകം രാജാക്കന്മാർ കാമിക്കയാൽ, കുന്തിഭോജൻ പല രാജാക്കന്മാരേയും ക്ഷണിച്ചു വരുത്തി സ്വയംവരം ആഘോഷിച്ചു. ആ രംഗത്തിൽ മററു ഭൂപാലന്മാൎക്കിടയിൽ രാജശാർദ്ദൂലനും ഭരതസത്തമനുമായ പാണ്ഡുവിനെ ആ മനസ്വിനി കണ്ടു. സിംഹത്തിനൊത്ത ദർപ്പത്തോടും, മഹത്തായ വക്ഷസ്സോടും, വൃഷഭതുല്യമായ തോൾത്തടത്തോടും മഹാബലനായി, ആദിത്യനെപ്പോലെ മററു രാജാക്കന്മാരെയെല്ലാം നിഷ്പ്രഭരാക്കിക്കൊണ്ടു് ആ രാജസദസ്സിൽ ദേവേന്ദ്രനെപ്പോലെ ശോഭിക്കുന്ന പാണ്ഡുവിനെ ആ ശുഭാംഗി ആഗ്രഹത്തോടേ നോക്കി. പ്രേമത്താൽ മനസ്സിളകിയ കുന്തി ലജ്ജാശീലയായി ചെന്ന് ആ നരവരന്റെ കഴുത്തിൽ വരണമാല സമർപ്പിച്ചു. കുന്തിഭോജകുമാരി പാണ്ഡുവിനെ വരിച്ചതു കണ്ട ഉടനേ മററു രാജാക്കന്മാരെല്ലാം അവരവരുടേ രാജധാനിയിലേക്കു തിരിച്ചുപോയി. അതിൽപ്പിന്നെ പാണ്ഡുവും കുന്തിയും തമ്മിലുള്ള വിവാഹം യഥാവിധി കൊണ്ടാടി. ആ ദമ്പതികൾ സൌഭാഗ്യംകൊണ്ടു്, ദേവേന്ദ്രനും ശചിയുമെന്നപോലേ ഇണങ്ങി വിളങ്ങി. കുന്തിഭോജൻ നൽകിയ ധനവിഭവങ്ങൾ അംഗീകരിച്ചു്, കുന്തിയേ കൂട്ടിക്കൊണ്ടു്, ബ്രാഹ്മണരിൽ നിന്നും മഹർഷികളിൽ നിന്നും വർഷിക്കുന്ന ആശിസ്സേററു്, പല പല കൊടികൾ ഉയർന്ന പെരുംപടയോടു കൂടി പാണ്ഡു ഹസ്തിനാപുരത്തിൽ വന്നു ചേർന്നു.

അതിൽപ്പിന്നെ, പാണ്ഡുവിന്ന് രണ്ടാമതൊരു വിവാഹത്തിനായി ഭീഷ്മർ ഒരുങ്ങി. അദ്ദേഹം വൃദ്ധമന്ത്രികൾ, മഹർഷികൾ, ബ്രാഹ്മണർ എന്നിവരോടും, ചതുരംഗസൈന്യത്തോടും കൂടി മദ്രപുരത്തിലേക്കു പോയി. ഭീഷ്മർ വന്നിരിക്കുന്നുവെന്നറിഞ്ഞു് വാൽഹീകന്മാരിൽ ശ്രേഷ്ഠനും മദ്രരാജാവുമായ ശല്യൻ എതിരേററു ചെന്നു പൂജിച്ചു് ആ കുരുവൃദ്ധനെ രാജധാനിയിലേക്കു് കൂട്ടിക്കൊണ്ടു വന്നു. അവിടെ അദ്ദേഹത്തെ യഥാക്രമം ഉപചരിച്ചു് ആഗമനഹേതു എന്തെന്ന് ശല്യൻ അന്വേഷിച്ചു.

ഭീഷ്മർ:—"കന്യാർത്ഥിയായിട്ടാണ് ഞാൻ വന്നിരിക്കുന്നതു്. യ

ശോഭിനിയും സാധ്വിയുമായ മാദ്രിയെപ്പററി ഞാൻ കേട്ടിരിക്കുന്നു. ആ കന്യകയെ പാണ്ഡുവിനുവേണ്ടി ഞാൻ വരിച്ചുകൊള്ളുന്നു. ഭവാനുമായുള്ള സംബന്ധത്തിന്ന് ഞങ്ങൾക്കും ഞങ്ങളുമായുള്ള സംബന്ധത്തിന്ന് ഭവാനും യോഗ്യതയുണ്ട്. ഇതറിഞ്ഞ് ഭവാൻ ഞങ്ങളെ വിധിപോലെ കൈക്കൊള്ളുക."

മദ്രരാജാവു:—"കുരുകുലത്തോട്ട് സംബന്ധമുണ്ടാകുന്നതുപോലെ ശ്രേയസ്കരമായി എനിക്ക് മററൊന്നില്ല. എന്നാൽ എന്റെ കുലത്തിൽ രാജേന്ദ്രന്മാരായ പൂർവ്വികന്മാർ നടപ്പിലാക്കിയ മര്യാദ, അതു യോഗ്യമായാലും, അയോഗ്യമായാലും ഞാൻ തെററി നടക്കയില്ല. ഇവിടത്തെ ആ നടപ്പ് ഇന്നതെന്ന് ഭവാൻ അറിയുന്നതു തന്നെയാണ്. തരേണ്ടതു് തരികയെന്ന് ഭവാനോട്ട് ഞാൻ കടന്ന് ചോദിക്കുന്നതു് അയുക്തമാണല്ലോ. കുലധർമ്മം കൈവിടരുതെന്നുവെച്ചാണ് ഞാൻ ഇത്രയും പറയുന്നതു്. ആ കുലധർമ്മം തന്നെയാണ് എല്ലാ കർമ്മങ്ങൾക്കും പരമമായ പ്രമാണം."

ഭീഷ്മർ:—"ഭവാൻ സൂചിപ്പിച്ച ധർമ്മം ഇന്നതെന്ന് എനിക്കറിയാം. വിധാതാവു തന്നെ വിധിച്ചിട്ടുള്ളതാണ് ഈ ഉൽകൃഷ്ടമായ ധർമ്മം. പണ്ടുപണ്ടേ തുടങ്ങി നടന്നു വരുന്ന ഈ ധർമ്മത്തിൽ ദോഷം ഒട്ടുംതന്നെ ഞാൻ കാണുന്നില്ല."

ഭീഷ്മർ ഇത്രയും പറഞ്ഞ്, പണി ചെയ്തതും ചെയ്യാത്തതും ആയ സ്വർണ്ണക്കട്ടികളും വിചിത്ര രത്നങ്ങളും ആയിരക്കണക്കായെടുത്ത്, കുലമര്യാദപ്രകാരം കന്യാശുല്ക്കമായി ശല്യന്നു കൊടുത്തു. അതിന്നു പുറമേ, ആന, കുതിര, തേർ മുതലായവയും, വസ്ത്രാഭരണങ്ങളും, വൈരം, മുത്ത്, പവിഴം എന്നീ രത്നങ്ങളും ധാരാളമായി നൽകി. ഈ വക ധനം മുഴുവൻ ശല്യർ സംപ്രീതിയോടേ ഏററു വാങ്ങി, തന്റെ മകളെ അലങ്കരിച്ച് കൌരവേന്ദ്രന്ന് ദാനം ചെയ്തു. ആ കന്യകയോടു കൂടി ഭീഷ്മർ ഹസ്തിനാപുരത്തിൽ വന്ന് സുമുഹൂർത്തത്തിൽ വിവാഹോത്സവം ആഘോഷിച്ചു. പാണ്ഡു ആ മദ്രകുമാരിയെ പാണിഗ്രഹണം ചെയ്ത് സൽഗൃഹത്തിൽ പാർപ്പിക്കയും ചെയ്തു.

കുന്തി, മാദ്രി എന്നീ രണ്ടു പത്നികളോടു കൂടി കാമംപോലെയും സുഖംപോലെയും മുപ്പതു നാൾ പാർത്തതിൽപ്പിന്നെ പാണ്ഡു ദിഗ്വിജയത്തിന്നായി പുറപ്പെട്ടു. ഭീഷ്മർ മുതലായ വൃദ്ധജനത്തെ തൊഴുതു കുമ്പിട്ട്, ധൃതരാഷ്ട്രൻ മുതലായ കൌരവന്മാരുടേ അനുമതിയോടു കൂടി ആ പാർത്ഥിവൻ യാത്രയായി. മംഗളാചാരം ചേർന്ന ആശിസ്സുകളേററ്, ആന തേർ കുതിരകാൾ അടങ്ങിയ വൻപടയോടു

കൂടി, ഭൂമി മുഴുവൻ വിജയഘോഷം ചെയ്യുവാനായി ദേവകുമാരതുല്യനായ പാണ്ഡു അന്യരാജ്യങ്ങളിൽ സഞ്ചരിച്ചു. അദ്ദേഹം കൌരവകുലത്തിന്ന് യശസ്സ് വളൎത്തുമാറു ശത്രുക്കളെയെല്ലാം വെന്നു തുടങ്ങി. പൂൎവ്വവിരോധികളായ ദശാൎണ്ണന്മാരെ ആ നരസിംഹം ആദ്യമായി കീഴടക്കി. അന്ന് പല രാജാക്കന്മാൎക്കും ഉപദ്രവകാരിയായിരുന്ന മഗധരാജാവായ ദീൎഘന്റെ നേൎക്കാണ്, പിന്നീട്, പാണ്ഡു ചെന്നതു്. സ്വശക്തികൊണ്ട് അഹങ്കരിക്കുന്ന ആ അപരാധിയെ രാജധാനിയിൽ വെച്ചുതന്നെ വധിച്ച് അവിടുത്തെ ഭണ്ഡാരത്തെയും വാഹനങ്ങളെയും കൈക്കലാക്കിയ ശേഷം പാണ്ഡു മിഥിലയിലേക്കു പോയി. ആ രാജ്യത്തെയും, അതിനെ തുടൎന്ന്, കാശി, സുഹ്മം, പുണ്ഡ്രം എന്നീ രാജ്യങ്ങളേയും തന്റെ കൈയൂക്കും വീൎയ്യവുംകൊണ്ട് ആ നരേന്ദ്രൻ കീഴടക്കി. ശരനിരയിൽ നിന്നുള്ള മഹാജ്വാലയും, അസ്ത്രങ്ങളിൽ നിന്നുള്ള തീക്ഷ്ണ കിരണങ്ങളും ചേൎന്ന് അഗ്നിയെപ്പോലെ എരിയുന്ന പാണ്ഡുവിനാൽ മററു രാജാക്കന്മാർ ദഹിച്ചു തുടങ്ങി. തങ്ങളുടെ സൈന്യബലത്തോടുകൂടി തോററടങ്ങിയ രാജാക്കന്മാർ പാണ്ഡുവിനെ പരിചാരകന്മാരായി സേവിച്ചു. ദേവന്മാരിൽ ഇന്ദ്രനെന്നപോലെ മനുഷ്യന്മാരിൽ പാണ്ഡുവാണ് ശ്രേഷ്ഠനെന്ന് അവരെല്ലാം കൊണ്ടാടുകയും ചെയ്തു. അവർ ആ കുരുകുലേന്ദ്രനെ കൈക്കൂപ്പി നിന്ന് വന്ദിച്ചു, പലതരം രത്നങ്ങളും വളരെ വളരെ സ്വൎണ്ണക്കട്ടികളും ആന, കുതിര, പശു മുതലായ മൃഗങ്ങളും, രഥങ്ങളും, വിവിധ വസ്ത്രങ്ങളും കാഴ്ചയായി വെച്ചു. ഈ ധനമെല്ലാം കൈക്കൊണ്ടു പാണ്ഡു ഹസ്തിനാപുരത്തിലേക്ക് മടങ്ങിപ്പോയി. വിജയ വൃത്താന്തം അറിഞ്ഞ് നാട്ടുകാർ മുഴുവൻ ആമോദത്തിൽ മുഴുകി. ശന്തനുവിന്റെ കാലത്തിന്നു ശേഷം നഷ്ടമായിപ്പോയ കീൎത്തിയെ പാണ്ഡു വീണ്ടെടുത്തിരിക്കുന്നുവെന്നും, കൌരവന്മാൎക്കുള്ള ദേശങ്ങളേയും ധനങ്ങളേയും അപഹരിച്ചുകൊണ്ടുപോയ അതേ രാജാക്കന്മാരെ തന്നെ പാണ്ഡു, ഇപ്പോൾ, കുരുകുലത്തിലേക്ക് കപ്പം കൊടുക്കുന്നവരാക്കിയിരിക്കുന്നുവെന്നും എല്ലാവരും ഒരുപോലെ പുകഴ്ത്തി. വിജയം നേടിവരുന്ന പാണ്ഡുവിനെ ഭീഷ്മർ മുതലായ കുരുവൃദ്ധന്മാർ വളരെ ദൂരെ തന്നെ ചെന്ന് എതിരേററു. അവർ പാണ്ഡു സമ്പാദിച്ചുകൊണ്ടു വരുന്ന ധനധാന്യ വിഭവങ്ങൾ നോക്കിയപ്പോൾ അതിന്ന് അളവു കാണുവാൻ കഴിഞ്ഞില്ല. തന്റെ പാദങ്ങളിൽ കുമ്പിട്ടു നില്ക്കുന്ന പാണ്ഡുവിനെ ഭീഷ്മർ സന്തോഷാധിക്യത്താൽ കണ്ണീർ വാൎത്തുകൊണ്ട് ആശ്ലേഷിച്ചു. അനന്തരം, ശംഖങ്ങളെക്കൊണ്ടും ഭേരികളെക്കൊണ്ടും മഹാരവം മുഴക്കിയും

പൌരന്മാരേ മുഴുവൻ സന്തോഷിപ്പിച്ചുംകൊണ്ടു് പാണ്ഡു രാജധാനിയിൽ പ്രവേശിച്ചു.

തൻെറ കൈയ്യൂക്കുകൊണ്ടു നേടിയ ആ ധനം ധൃതരാഷ്ട്രൻെറ അനുമതിയോടുകൂടി ഭീഷ്മർ, സത്യവതി, അമ്മമാർ, വിദുരൻ എന്നിവൎക്കെല്ലാം പാണ്ഡു കാഴ്ചയായി വെച്ചുകൊടുത്തു. ആ ധനംകൊണ്ടു് ബന്ധുജനത്തെയും അദ്ദേഹം സന്തുഷ്ടരാക്കി. അംബാലികയാവട്ടെ, തൻെറ തേജസ്വിയായ പുത്രനേ, ജയന്തനേ ശചീദേവി പോലേ ആലിംഗനം ചെയ്തു് ആനന്ദത്തിൽ നിമഗ്നയായി. ധൃതരാഷ്ട്രൻ തൻെറ സഹോദരൻെറ വിക്രാന്തചരിതത്തേ അഭിനന്ദിച്ചു് ആയിരമായിരമായി ദാനങ്ങളും യാഗങ്ങളും ചെയ്തു.

ഈ വിജയം കഴിഞ്ഞതിൽപ്പിന്നേ പാണ്ഡു തൻെറ പത്നികളായ കുന്തിയോടും മാദ്രിയോടുംകൂടി, നായാട്ടിലുള്ള രസംകൊണ്ടു് കാടുകളിൽ ചെന്നു പാൎത്തു. മേടമാളികകളും, ഗൃഹോപസ്ഥുകളും വെടിഞ്ഞു്, മൃഗയാതൽപരനായ അദ്ദേഹം ഹിമാലയത്തിലേ രമണീയമായ ദക്ഷിണപാൎശ്വത്തിൽ സസന്തോഷം സഞ്ചരിച്ചു. കുന്തിയോടും മാദ്രിയോടുംകൂടി, പിടിയാനകൾക്കിടയിൽ ഐരാവതമെന്നപോലേ, പാണ്ഡു, വൻമലകളിലും പെരുംകാടുകളിലും ചുററി നടന്നു. കവചം ധരിച്ചു് ആയുധങ്ങളോടുകൂടി നടക്കുന്ന അദ്ദേഹത്തെ ഏതോ ദേവനെന്നാണു് വനവാസികൾ കരുതിയതു്. അദ്ദേഹത്തിന്നു വേണ്ടുന്ന സുഖഭോഗങ്ങളെല്ലാം, ധൃതരാഷ്ട്രനിയോഗപ്രകാരം ഭൃത്യന്മാർ ആ കാട്ടിൽത്തന്നേ കൊണ്ടുപോയിക്കൊടുത്തു വന്നു.

ഇക്കാലത്തു തന്നേ വിദുരൻെറയും വിവാഹം കഴിഞ്ഞു. ദേവകരാജാവിന്നു് സൌന്ദൎയ്യവും യൌവനവും തികഞ്ഞ ഒരു കുമാരിയുണ്ടെന്നു് കേട്ടു് ഭീഷ്മർ ചെന്നു് ആ കന്യകയേ വരിച്ചു് രാജധാനിയിൽ കൂട്ടിക്കൊണ്ടു വന്നു് വിദുരന്നു് വേളി കഴിച്ചു കൊടുത്തു. മഹാമതിയായ വിദുരൻ ആ സാധ്വിയിൽ, തന്നേപ്പോലേ സൽഗ്ഗുണപൂൎത്തിയും, വിനസമ്പത്തും ചേൎന്ന പുത്രന്മാരേ ജനിപ്പിച്ചു് സസുഖം വാണു.

---

## ഇരുപതാം അദ്ധ്യായം. നൂററുപേർ.

---

ഒരു നാൾ വ്യാസൻ വിശന്നു തളൎന്നു് അന്തഃപുരത്തിൽ ചെന്നുകയറുകയും, അതു കണ്ടു് ഗാന്ധാരി അദ്ദേഹത്തെ അന്നപാനാദികൾകൊണ്ടു് സൽക്കരിച്ചു് സന്തുഷ്ടനാക്കുകയുമുണ്ടായി. ആ സന്തോഷത്തോടുകൂടി വ്യാസൻ, എന്തുവരമാണു് വേണ്ടതെന്നു് ഗാന്ധാരിയോടു

ചോദിച്ചു. സ്വന്തം ഭർത്താവിനോടൊത്ത നൂറു പുത്രന്മാർ തനിക്കുണ്ടാകുവാൻ അനുഗ്രഹിക്കേണമെന്നാണു് ആ രാജ്ഞി പ്രാർത്ഥിച്ചതു്. അങ്ങിനേ തന്നേ ഭവിക്കട്ടെ എന്നു ദ്വൈപായനമുനി വരംകൊടുത്തു. അതിൽപ്പിന്നേ, കാലവിളംബം കൂടാതെ ധൃതരാഷ്ട്രനിൽ നിന്നു് ഗാന്ധാരി ഗർഭം ധരിച്ചു. രണ്ടു വർഷം മുഴുവൻ ഗർഭിണിയായിരുന്നിട്ടും രാജ്ഞി പ്രസവിച്ചില്ല. കുന്തിക്കു് ഉദയ ഭാസ്കരനെപ്പോലെ ഒരു കുമാരൻ ഉണ്ടായിരിക്കുന്നുവെന്നു് കേട്ടപ്പോൾ, ഗാന്ധാരിയുടേ വിഷാദം പതിന്മടങ്ങു വർദ്ധിച്ചു. തന്റെ ഉദരത്തിനുള്ള കട്ടപ്പത്തെ നിന്ദിച്ചു്, ഗാന്ധാരി, വേഗം പ്രസവിക്കേണ്ടതിലേക്കു്, ധൃതരാഷ്ട്രൻ അറിയാതെ, തന്റെ കുക്ഷിയേ താൻ തന്നേ, ആ ദേവി വളരേ പ്രയത്നിച്ചുകൊണ്ടു് ഇടിച്ചു കലക്കി. ആ മർദ്ദനത്തോടുകൂടി ധൃതരാഷ്ട്രപത്നി ഇരുമ്പിൻ കീടത്തോടൊത്ത ഒരു മാംസഖണ്ഡം പ്രസവിച്ചു. ഈ സംഭവം വ്യാസൻ അറിഞ്ഞു് അപ്പോൾതന്നേ അവിടേ വന്നെത്തി. ആ മാംസഖണ്ഡത്തെ കണ്ടു് "നീ എന്തൊരു കടുംകൈയാണു് ചെയ്തുപോയതു്!" എന്നു ആ മാമുനി ആക്ഷേപിച്ചു. ആ സുബലകുമാരി, താൻ ഇങ്ങിനേ ചെയ്യുവാനുണ്ടായ വാസ്തവഹേതു തുറന്നു പറകയും ചെയ്തു.

ഗാന്ധാരി:—"സൂര്യനെപ്പോലെ പ്രകാശിക്കുന്ന ജ്യേഷ്ഠപുത്രൻ കുന്തിക്കുണ്ടായിരിക്കുന്നുവെന്നു് കേട്ടപ്പോൾ, അതിൽ എനിക്കു് അത്യുഗ്രമായ ദുഃഖമുണ്ടായി, ഞാൻ എന്റെ ഉദരത്തെ ഇടിച്ചു കലക്കിപ്പോയി. എനിക്കു് ഒരു നൂറു പുത്രന്മാർ ഉണ്ടാകുമെന്നാണല്ലോ ഭവാൻ അനുഗ്രഹിച്ചിട്ടുള്ളതു്. എന്നാൽ, ആ നൂറു മക്കൾക്കു പകരം ഇതാ, ഈ മാംസക്കട്ടയാണു് ഞാൻ പ്രസവിച്ചിരിക്കുന്നതു്."

വ്യാസൻ:—"ഞാൻ അങ്ങിനേ അനുഗ്രഹിച്ചിട്ടുള്ളതു് ശരിയാണു്; അതു്, ഒന്നുകൊണ്ടും പിഴച്ചുപോകയില്ല. വിനോദത്തിൽക്കൂടിയും നുണ പറയാത്തവനാണു് ഞാൻ. നീ ഇനി ഇവിടേ ചെയ്യേണ്ടതു്, ആദ്യമായി നൂറു കുടം നിറയേ നെയ്യു് തയ്യാറാക്കുകയാണു്. ആ നെയ്ക്കുടങ്ങൾ നല്ലൊരു ഗൂഢസ്ഥലത്തു വേണം സുരക്ഷിതമായി വെക്കുവാൻ. ഇപ്പോൾ, ഈ മാംസഖണ്ഡം തണുത്ത വെള്ളംകൊണ്ടു നനയ്ക്കട്ടേ."

വ്യാസൻ പറഞ്ഞപോലേ ആ മാംസപിണ്ഡത്തെ നനച്ചു. അപ്പോൾ അതു് അംഗുഷ്ഠപ്രായത്തിൽ ഒരു നൂറു ഖണ്ഡങ്ങളായി പിരിഞ്ഞു. ഉടനേ നെയ്ക്കുടങ്ങൾ തയ്യാറാക്കി, ഓരോ കുടത്തിൽ ഓരോ ഖണ്ഡം വീതം ധാത്രിയെക്കൊണ്ടു് നിക്ഷേപിപ്പിച്ചു തുടങ്ങി. ഈ ഘട്ടത്തിൽ, ഗാന്ധാരിക്കു് പുത്രീ സ്നേഹത്തെപ്പറ്റി വിചാരമുണ്ടായി.

"എനിക്ക് ഇപ്പോൾ ഒരു നൂറു മക്കൾ നിശ്ചയമായും ഉണ്ടാകും. മുനിവാക്ക് ഒരിക്കലും പിഴച്ചു പോകയില്ല. ഒരു മകൾകൂടിയും എനിക്കുണ്ടായാൽ എത്ര സന്തോഷമാകുമായിരുന്നു! ഒരു നൂറു ജ്യേഷ്ഠന്മാരുടെ ഒരേ അനുജത്തിയായി ആ ബാലിക കളിക്കും. അവളിലുണ്ടാകുന്ന സന്താനം വഴിക്ക് എന്റെ ഭർത്താവിന്ന് ആ സിദ്ധിക്ക തക്ക പുണ്യത്തെ പ്രാപിക്കുവാൻ കഴിയുകയും ചെയ്യും. ജാമാതാവിനെക്കൊണ്ടുള്ള പ്രീതിയാണ് സ്ത്രീകൾക്ക് സർവ്വോത്തമമായുള്ളത്. നൂറു പുത്രന്മാർക്കു പുറമേ ഒരു മകൾ കൂടിയും എനിക്കുണ്ടായാൽ, മക്കളേയും മരുമക്കളേയുംകൊണ്ട് ഞാൻ കൃതകൃത്യയായിത്തീരുമായിരുന്നു. ഞാൻ സത്യത്തിൽ ഉറച്ചു നില്ക്കയും, തപസ്സ്, ദാനം, ഹോമം എന്നിവ ആചരിക്കയും, ഗുരുജനത്തെ സന്തോഷിപ്പിക്കയും ചെയ്തിട്ടുണ്ടെങ്കിൽ എനിക്ക് ഒരു പുത്രിയുണ്ടാവട്ടെ."

ഇപ്രകാരം ഗാന്ധാരി വിചാരിക്കുന്നത് വ്യാസൻ അറിഞ്ഞു. മാംസഖണ്ഡങ്ങളെ നൂറു കുടങ്ങളിൽ എണ്ണിയിട്ടതിൽപ്പിന്നെ ആ മഹർഷി ഗാന്ധാരിയോട് പറഞ്ഞു:—

"ഇതാ, നിനക്ക് ഒരു നൂറുപുത്രന്മാർ തികഞ്ഞു. ഞാൻ ഒരിക്കലും വെറും വാക്ക് പറയുന്നവനല്ല. നൂറുഖണ്ഡം കഴിഞ്ഞിട്ട് ഒന്ന് ഇതാ അധികമായുണ്ട്. ഇതിൽ നിന്ന്, നിന്റെ ആഗ്രഹപ്രകാരം സുഭഗയായ ഒരു കുമാരി ജനിക്കും."

വ്യാസൻ മറെറാരു നെയ്ക്കുടം തയ്യാറാക്കിച്ച് അതിൽ ആ കന്യാഭാഗമായ മാംസഖണ്ഡം നിക്ഷേപിച്ചു. ഈ കുടങ്ങളെല്ലാം ഒരു ഗൂഢസ്ഥലത്തു വെച്ച് രക്ഷിക്കേണമെന്നും, ഇന്ന കാലത്തേ ഇവ തുറന്നു നോക്കാവൂ എന്നും ഗാന്ധാരിയോട് പറഞ്ഞ് വ്യാസൻ മറഞ്ഞു. കുന്തി ജ്യേഷ്ഠപുത്രനായ യുധിഷ്ഠിരനെ പ്രസവിച്ച് ഒരു കൊല്ലം കഴിഞ്ഞ ഉടനെ, ഗാന്ധാരി രക്ഷിച്ചു വെച്ചിട്ടുള്ള നെയ്ക്കുടങ്ങളിൽ ഒന്നിൽനിന്ന് ദുര്യോധനൻ ജനിച്ചു. അന്നു തന്നെയാണ്, കുന്തിയുടെ രണ്ടാമത്തെ പുത്രനായ ഭീമന്റെയും ജനനം. പിറന്ന ഉടനെ ആ ധൃതരാഷ്ട്രപുത്രൻ കഴുതയെപ്പോലെ വിളിച്ചു കരഞ്ഞു. അതു കേട്ട് കഴുത, കുറുക്കൻ, കഴു, കാക്ക എന്നിവ പ്രതിശബ്ദം പുറപ്പെടുവിച്ചു. ആ ജനനകാലത്ത് അതിഘോരമായി കാററടിക്കയും, സർവ്വത്ര ചൂട് വർദ്ധിക്കയും ചെയ്തു. ഇതെല്ലാം കണ്ട്, ഭീതനായിത്തീർന്ന ധൃതരാഷ്ട്രൻ ഭീഷ്മവിദുരന്മാരേയും, ബ്രാഹ്മണരേയും, കൌരവന്മാരേയും, ബന്ധുക്കളേയും വിളിച്ചുവരുത്തി.

ധൃതരാഷ്ട്രൻ:—"യുധിഷ്ഠിരനാണല്ലോ കുലവർദ്ധനനായ ജ്യേഷ്ഠ

രാജപുത്രൻ. ഗുണം തികഞ്ഞ അവൻ തന്നെയാണ് നിശ്ചയമായും രാജാവായി വരിക. അവൻെറ കാലത്തിന്ന ശേഷമെങ്കിലും എൻെറ ഈ മകൻ രാജാവാകുമോ? ഇപ്പോൾ കണ്ട നിമിത്തങ്ങൾകൊണ്ട് ആ വിഫലം എന്തിനേയാണെന്ന് അറിയുവാൻ ഞാൻ അനുഗ്രഹിക്കുന്നു."

ധൃതരാഷ്ട്രർ ഇത്രയും പറഞ്ഞു കഴിഞ്ഞ ഉടനേ, അശുഭസൂചകമായി കഴുകുകളും കുറുക്കന്മാരും ഉറക്കെ ശബ്ദിച്ച് നാടടച്ച് മുഴങ്ങി. ഇത്തരം ഘോരദുർന്നിമിത്തങ്ങൾ സൎവ്വത്ര കാണുകയാൽ വിദുരനും വിപ്രോത്തമന്മാരും ധൃതരാഷ്ട്രനോട്ട് പറഞ്ഞത് ഇങ്ങിനേയാണ്:—

"ഭയങ്കരങ്ങളായ ദുശ്ശകുനങ്ങളാണ് എങ്ങും കാണുന്നത്. ഭവാൻെറ ഈ ജ്യേഷ്ഠപുത്രൻ ഈ വക ദുർന്നിമിത്തങ്ങളോടുകൂടി ജനിക്കയാൽ ഇവൻ ഈ വംശവും രാജ്യവും നശിപ്പിക്കുന്നവനായി വരും. ഇവനെ ഇപ്പോഴേ പരിത്യജിക്കയാണെങ്കിൽ ആ നാശം കൂടാതെ കഴിക്കാം. അഥവാ, ഈ കുട്ടിയേ കൈക്കൊണ്ട് വളൎത്തുകയാണെങ്കിൽ നിശ്ചയമായും, ആപത്തു തന്നെയാണ് ഫലം. തൊണ്ണൂറ്റിയൊമ്പതു പുത്രന്മാർ ഭവാന്ന് മതി. വംശക്ഷേമത്തിന്ന വേണ്ടി ഭവാൻ ഈ പുത്രനേ ഇപ്പൊഴേ വിട്ടുകളയുക. ഈ ഒരേ മകനേ ത്യജിച്ച് വംശത്തേയും രാജ്യത്തേയും ഭവാൻ രക്ഷിക്കേണ്ടതാണ്. കുലത്തിന്ന വേണ്ടി ഏകനേ പരിത്യജിക്കാം. കുലത്തേ ഗ്രാമത്തിന്ന വേണ്ടിയും ഗ്രാമത്തേ രാജ്യത്തിന്ന വേണ്ടിയും രാജ്യത്തേ ആത്മരക്ഷയ്ക്കു വേണ്ടിയും കൈവിടാമെന്നാണ് ധൎമ്മം."

വിദുരനും ഭൂദേവന്മാരും ചെയ്ത ഹിതോപദേശത്തേ ധൃതരാഷ്ട്രർ പുത്രവാത്സല്യത്താൽ കൈക്കൊണ്ടില്ല. ആദ്യം ജനിച്ച ആ പുത്രനേ അദ്ദേഹം കൈക്കൊണ്ട് വളൎത്തുക തന്നേ ചെയ്തു. ദുൎയ്യോധനൻ ജനിച്ച ഒരു മാസം കഴിഞ്ഞപ്പോഴേക്കും വേറെ തൊണ്ണൂറ്റിയൊമ്പതു പുത്രന്മാരും ഒരു പുത്രിയുമുണ്ടായി വന്നു. ഗാന്ധാരി ഗൎഭിണിയായിരുന്ന കാലത്ത് ഒരു വൈശ്യസ്ത്രീ ധൃതരാഷ്ട്രനേ ശുശ്രൂഷിക്കയുണ്ടായി. ധൃതരാഷ്ട്രന്ന് ആ സ്ത്രീയിലും ഒരു പുത്രൻ ആ കൊല്ലം തന്നേ ജനിച്ചു. യുയുത്സുവെന്ന പേരോടു കൂടി ധീമാനും കീൎത്തിമാനുമായി ആ പുത്രൻ വളൎന്നു. പുത്രിക്ക് ദുശ്ശളയെന്ന് പേർ കൊടുത്തു. ദുൎയ്യോധനൻ, ദുശ്ശാസനൻ, ദുസ്സഹൻ, ദുശ്ശലൻ, ജലസന്ധൻ, സമൻ, സഹൻ, വിന്ദൻ, അനുവിന്ദൻ, ദുൎദ്ധൎഷൻ, സുബാഹു, ദുഷ്പ്രധൎഷണൻ, ദുൎമ്മൎഷണൻ, ദുൎമ്മുഖൻ, ദുഷ്കൎണ്ണൻ, കൎണ്ണൻ, വികൎണ്ണൻ, ശലൻ, സത്വൻ, സുലോചനൻ, ചിത്രൻ, ഉപചിത്രൻ, ചിത്രാക്ഷൻ, ചാരുചിത്രൻ, ശരാസനൻ, ദുൎമ്മദൻ, ദുൎവ്വിഗാഹൻ, വിവിത്സു, വികടാനനൻ,

ഊൎണ്ണനാഭൻ, സുനാഭൻ, നന്ദൻ, ഉപനന്ദൻ, ചിത്രബാണൻ, ചിത്രവൎമ്മൻ, സുവൎമ്മൻ, ദുൎവ്വിമോചനൻ, അയോബാഹു, മഹാബാഹു, ചിത്രാംഗൻ, ചിത്രകുണ്ഡലൻ, ഭീമവേഗൻ, ഭീമബലൻ, ബലാകി, ബലവൎദ്ധനൻ, ഉഗ്രായുധൻ, സുഷേണൻ, കുണ്ഡധാരൻ, മഹോദരൻ, ചിത്രായുധൻ, നിഷംഗി, പാശി, വൃന്ദാരകൻ, ദൃഢവൎമ്മൻ, ദൃഢക്ഷത്രൻ, സോമകീൎത്തി, അനൂദരൻ, ദൃഢസന്ധൻ, ജരാസന്ധൻ, സത്യസന്ധൻ, സദസ്സുവാക്, ഉഗ്രശ്രവസ്സ്, ഉഗ്രസേനൻ, സേനാനി, ദുഷ്പരാജയൻ, അപരാജിതൻ, കുണ്ഡശായി, വിശാലാക്ഷൻ, ദുരാധരൻ, ദൃഢഹസ്തൻ, സുഹസ്തൻ, വാതവേഗൻ, സുവൎമ്മൻ, ആദിത്യകേതു, ബഹ്വാശി, നാഗദത്തൻ, ഉഗ്രശായി, കവചീക്രഥനൻ, കുണ്ഡി, കുണ്ഡധാരൻ, ധനുൎദ്ധരൻ, വീരബാഹു, അലോലുപൻ, അഭയൻ, ദൃഢകൎമ്മാവ്, ദൃഢരഥാശ്രയൻ, അനാധൃഷ്യൻ, കുണ്ഡഭേദി, വിരാവി, ചിത്രകുണ്ഡലൻ, പ്രമഥൻ, അപ്രമാഥി, ദീൎഘരോമൻ, സുവീൎയ്യവാൻ, ദീൎഘബാഹു, മഹാബാഹു, വ്യൂഢോരസ്സ്, കാഞ്ചനധ്വജൻ, കുണ്ഡാശി, വിരജസ്സ്—എന്നിവരാണ് ജ്യേഷ്ഠാനുജക്രമത്തിൽ ധൃതരാഷ്ട്രന്ന് ഗാന്ധാരിയിലുണ്ടായ നൂറു മക്കൾ. ഇവരെല്ലാവരും അതിരഥന്മാരും, ശൂരന്മാരും, യുദ്ധവിശാരദന്മാരുമായി വളൎന്നു. വേദജ്ഞന്മാരും സൎവ്വശാസ്ത്രകോവിദന്മാരുമായ ഇവൎക്കെല്ലാം യഥാകാലം അനുരൂപകളായ ദാരങ്ങളുണ്ടായി. ദുശ്ശളയെ ധൃതരാഷ്ട്രൻ ജയദ്രഥന്നു കൊടുത്തു.

## ഇരുപത്തിയൊന്നാം അദ്ധ്യായം. പാണ്ഡുശാപം.

കൌരവേന്ദ്രനായ പാണ്ഡു, വ്യാഘ്രാദി മൃഗങ്ങൾ നിറഞ്ഞ വൻകാട്ടിൽ ചുററി നടന്നു കഴിയുമ്പോൾ, ഒരുനാൾ, രണ്ടു മാനുകൾ തമ്മിൽ ഇണക്കൂടുന്നതു കണ്ടു. അപ്പോൾ ആ മാനിനേയും മാൻപേടയേയും ആ വീരൻ പൊൻകെട്ടോടുകൂടിയ കൂൎത്ത ശരം പ്രയോഗിച്ചു പിളൎന്നു വീഴ്ത്തി. ആ മാനാവട്ടേ, മഹാ തേജസ്വിയും, തപോധനനുമായ ഒരു ഋഷികുമാരനാണ്. അദ്ദേഹം കാമാത്മാവായി മൃഗരൂപം ധരിച്ച് ക്രീഡിക്കുമ്പോഴാണ് ഇങ്ങിനെ അമ്പേററതു്. മനുഷ്യനേപ്പോലെ സംസാരിച്ചുകൊണ്ട് ആ ആൺമാൻ ഒരു പെൺമാനോട്ട് ചേൎന്ന് രമിച്ച് വിഹരിക്കവേ, പാണ്ഡുവിന്റെ തീക്ഷ്ണശരങ്ങളേററ് വീഴുകയാൽ ആ മൃഗം ഇന്ദ്രിയങ്ങൾ തളൎന്ന് വിലപിച്ചു തുടങ്ങി.

മൃഗം:—"കാമക്രോധങ്ങൾ നിറഞ്ഞവരായിരുന്നാലും, ബുദ്ധിഹീനരായിരുന്നാലും, പാപാത്മാക്കളായിരുന്നാലും മനുഷ്യരാരും തന്നെ ഇത്ര വലിയ ക്രൂരതയിൽ കൈയിടുകയില്ല. അനശ്വര ധർമ്മം സമ്പൂർണ്ണമായുള്ള ശ്രേഷ്ഠകുലത്തിലാണല്ലോ ഭവാൻ ജനിച്ചിരിക്കുന്നതു്. എന്നിട്ടും, കാമലോഭങ്ങളാൽ മൂഢാത്മാവായി ഭവാൻ ഇത്രയും ബുദ്ധികെട്ടവനായിപ്പോയതു് എന്തുകൊണ്ടു്? അഥവാ, വിധിയെ ബുദ്ധിക്കു് കീഴടക്കുവാൻ കഴികയില്ലല്ലോ. എന്നാൽ വിധിയാവട്ടെ, ബുദ്ധിയെ ലംഘിക്കും. വിധിയോഗത്താൽ നേരിടുന്ന അനുഭവം പ്രാജ്ഞന്മാർപോലും അറിയുവാൻ വയ്യ."

പാണ്ഡു:—"ശത്രുവധത്തിന്നായി ഏതെല്ലാം പ്രവർത്തിക്കാമോ അതെല്ലാം തന്നെ മൃഗവധത്തിലും ആവാമെന്നാണല്ലോ സ്മൃതി. പിന്നെ, എന്തിന്നാണു് എടോ, മൃഗമേ, മൂഢതയാൽ, നീ രാജാവായ എന്നെ നിന്ദിക്കുന്നതു്! ഒളിച്ചും നേരിട്ടും മൃഗങ്ങളെ വധിക്കാമെന്നാണു് രാജാക്കന്മാരുടെ ധർമ്മം; ഈ ധർമ്മം ആചരിച്ചതിൽ, നീ എന്തിന്നു് എന്നെ നിന്ദിക്കുന്നു! അഗസ്ത്യൻ യാഗകാലത്തു് വേട്ടയാടിക്കിട്ടിയ കാട്ടുമൃഗങ്ങളെ ദേവന്മാർക്കായി അർപ്പിച്ചില്ലയോ? ആ മഹർഷി ആഭിചാരംകൊണ്ടു് നിങ്ങൾക്കുള്ള കൊഴുപ്പു് ഹോമിച്ചിട്ടില്ലയോ? ഇങ്ങിനെ പ്രമാണം തന്നെയുള്ള ധർമ്മത്തിൽ ഞാൻ നില്ക്കുമ്പോൾ, എന്നെ നിനക്കു് നിന്ദിക്കാമോ?"

മൃഗം:—"നിരായുധനോ, ദുഃഖിതനോ ആയി, യുദ്ധത്തിൽ ഏല്പെടാതെ ഒഴിഞ്ഞു നില്ക്കുന്നവൻ ശത്രുവായിരുന്നാൽക്കൂടിയും അവന്റെ നേരെ മനുഷ്യർ ശരം പ്രയോഗിക്കയില്ല. കാലംപോലെ മാത്രമേ വധം ചെയ്യാവൂ."

പാണ്ഡു:—"ഏതവസ്ഥയിലുള്ള മൃഗത്തെയും ഏതു കടുംകൈ പ്രയോഗിച്ചിട്ടും ആർക്കും കൊല്ലാം. അതു് ഞാൻ ചെയ്തതിൽ എന്നെ നീ നിന്ദിക്കരുതു്!"

മൃഗം:—"എനിക്കു വേണ്ടിയല്ലാ ഞാൻ മൃഗവധത്തെ നിന്ദിക്കുന്നതു്. ഞാൻ ഇണകൂടി നില്ക്കുന്നതു് ക്രൂരതകൂടാതെ ഭവാൻ നോക്കേണ്ടതായിരുന്നു. സർവ്വഭൂതങ്ങൾക്കും ഹിതകരവും സർവ്വഭൂതങ്ങൾക്കും കാമ്യവുമായ പ്രജോല്പാദന ക്രിയയിൽ, ഏർപ്പെട്ടിരിക്കുന്ന മൃഗത്തെ ആ കാലത്തു് ഏതൊരു വിദ്വാനാണു് വധിക്കുക! പുരുഷാർത്ഥം നേടുവാനായി ഞാൻ ഈ മാൻപേടയോടു് ചേർന്നു നില്ക്കയായിരുന്നു. ഭവാൻ എന്റെ ആ ശുഭകർമ്മത്തെ പാഴാക്കിക്കളഞ്ഞു. പുണ്യകർമ്മം വിടാത്ത പൌരവവംശത്തിലാണല്ലോ ഭവാൻ ജനിച്ചിരിക്കുന്നതു്.

ആ കുലത്തിന്ന് ഭവാന്റെ ഈ കൃത്യം ഒട്ടും തന്നേ ചേൎന്നതല്ല. ഈ കൃത്യം മഹാക്രൂരവും സൎവ്വജനത്താലും നിന്ദിതവുമാണ്. സ്വൎഗ്ഗത്തിന്നും, യശസ്സിന്നും ധൎമ്മത്തിന്നും വിരുദ്ധവുമാണ് ഈ കൎമ്മം. സ്ത്രീവിഷയകമായ ലീലയിൽ വിശേഷജ്ഞനും, ശാസ്ത്രധൎമ്മാൎത്ഥങ്ങളിൽ പണ്ഡിതനും, ദേവതുല്യനുമായ ഭവാൻ സ്വൎഗ്ഗഹിതമല്ലാത്ത ഈ കൎമ്മം എന്തുകൊണ്ട് ചെയ്തു ? നിന്ദ്യകൎമ്മങ്ങൾ ചെയ്യുന്നവരേയും, ധൎമ്മാൎത്ഥകാമങ്ങൾ കൈവിട്ടവരേയും, പാപികളേയും നിഗ്രഹിക്കുന്ന രാജേന്ദ്രനാണല്ലോ ഭവാൻ. ഫലമൂലങ്ങൾ തിന്നു കഴിയുന്ന ഒരു മുനിയായ ഈ ഞാൻ മൃഗരൂപം ധരിച്ചു നടക്കവേ, നിരപരാധിയായ എന്നേ ഇങ്ങിനേ അമ്പെയ്തു കൊന്നതിൽ നിന്ന് ഭവാന്ന് എന്തു ലാഭമാണുണ്ടാകുക! വനവാസിയും ശമതൽപരനായ എന്നേ ഭവാൻ വധിക്കുകകൊണ്ട് ഞാൻ ഇതാ, ഭവാനേ ശപിക്കുന്നു. ഞാൻ ഇണചേരുന്ന കാലത്ത് മൂഢാത്മാവായി നിന്ദ്യകൎമ്മം ചെയ്ത ഭവാന്നു ഇതേ കാലം വന്നാൽ, അപ്പോൾ അതിൽ ഭവാൻ മരിക്കും. കിന്ദമൻ എന്നു പേരായ തപസ്വിയാണ് ഞാൻ. ലജ്ജകൊണ്ട് മനുഷ്യസ്ത്രീയോട് അടുക്കുവാൻ കഴിയാതേയാണ് ഞാൻ മാനായി ഈ മാൻപേടയോട് ചേൎന്നത്. ഞാൻ മൃഗങ്ങളോടുകൂടി ഈ ഘോരാരണ്യത്തിൽ സഞ്ചരിച്ചു വരികയായിരുന്നു. എന്നേ കൊന്നത് മുനിയാണെന്ന് അറിയാതേയാകയാൽ ബ്രഹ്മഹത്യാ പാപം ഭവാനേ ബാധിക്കയില്ല. കാമമോഹിതനായ എന്നേ കൊല്ലുകകൊണ്ട്, എന്റെ ഈ സ്ഥിതിയിൽത്തന്നേ ഭവാനും മരിക്കും. കാമമോഹിതനായി ഭാൎയ്യയോടു ചേൎന്ന് രമിച്ച് എന്റെ ഈ സ്ഥിതിയിൽ വൎത്തിക്കുമ്പോൾ ഭവാൻ പ്രാണൻ വിടും. ഏതു് ഭാൎയ്യയോടു ചേൎന്നിട്ടാണോ ഭവാൻ മരിക്കുന്നത് ആ ഭാൎയ്യ ആ അന്ത്യകാലത്തിലും ഭവാനേത്തന്നേ പിന്തുടരും. സുഖത്തിൽ വൎത്തിച്ചു വന്ന ഞാൻ ഇങ്ങിനേ ദുഃഖത്തിൽ ഉൾപ്പെട്ടതുപോലേ, ഇപ്പോൾ സുഖം കൊള്ളുന്ന ഭവാനും ദുഃഖത്തിൽ പതിക്കും."

ദുഃഖാൎത്തനായി ഇങ്ങിനേ ശപിച്ച് ആ മൃഗം മരിച്ചുപോയി. അപ്പോൾത്തന്നേ പാണ്ഡു ദുഃഖാൎത്തനായിത്തീരുകയും ചെയ്തു. ആ മൃഗത്തിന്റെ മരണത്താൽ തന്റെ ഒരു ബന്ധുവിന്റെ നാശത്താലെന്നപോലേ ശോകം വളൎന്ന പാണ്ഡു തന്റെ ഭാൎയ്യമാരുടേ മുമ്പിൽ ചെന്നിരുന്ന് വിലപിച്ചു തുടങ്ങി:—

"സൽകുലത്തിൽ ജനിച്ചവർ തന്നേ കാമമോഹിതരും പാപാത്മാക്കളുമായിത്തീൎന്ന് കൎമ്മദോഷംകൊണ്ട് ദുൎഗ്ഗതിയേ പ്രാപിക്കുന്നു.

അനാശച ധർമ്മാത്മാവിൻെറ പുത്രനായി ജനിച്ചിട്ടും എൻെറ അച്ഛൻ കാമാത്മാവായിത്തീരുകയാലാണ് മരിച്ചതെന്ന് ഞാൻ കേട്ടിട്ടുണ്ട്. ആ കാമാത്മാവിൻെറ ക്ഷേത്രത്തിലാണല്ലോ സാക്ഷാൽ ഭഗവാനായ കൃഷ്ണദ്വൈപായനൻ എന്നെ ജനിപ്പിച്ചത്. ആ എൻെറ ബുദ്ധി ഇത്രയും ഋഷികളും ദേവന്മാർ ഈ നായാട്ടുകാരനെ കൈവിടുകയും ചെയ്തിരിക്കുന്നു. അപുത്രതപത്താൽ സ്വർഗ്ഗപ്രാപ്തിക്ക് ഞാൻ അർഹനല്ലാതേയായി. ദുഃഖഹേതുകമായ കളത്രപുത്രാദി ബന്ധത്തിൽ നിന്ന് അകന്ന് മോക്ഷമാർഗ്ഗമാണ് ശ്രേയസ്കരമെന്ന് നിശ്ചയിക്കയേ ഇനി നിർവ്വാഹമുള്ളു. എൻെറ പിതാവായ വ്യാസൻ ജനിച്ച നാൾ തൊട്ടു കൈക്കൊണ്ടിട്ടുള്ള ബ്രഹ്മചര്യത്തെത്തന്നെ ഞാൻ അനുവർത്തിച്ചുകൊള്ളാം. തീവ്രതപസ്സുകൊണ്ട് ഞാൻ ആത്മാവിനെ നിർവ്വൃതിയിൽ ചേർക്കും. ഭാര്യാഹീനനായി, ശിഷ്യസഹായം പോലുമില്ലാതെ ഞാൻ തനിയേ തന്നെ, മുണ്ഡിതനും ഭിക്ഷുവുമായി ആശ്രമങ്ങൾ തോറും സഞ്ചരിക്കും. പാഴ്ക്കട്ടിലുകളിലോ മരച്ചുവട്ടുകളിലോ സുഖാസുഖങ്ങളൊന്നും നോക്കാതെ വെറും മണ്ണിൽ ഞാൻ കിടക്കും. ദുഃഖിക്കയോ ഹർഷിക്കയോ ചെയ്യാതേയും, സ്തുതിയേയും നിന്ദയേയും തുല്യമായിക്കരുതിയും, ആശീർവ്വാദത്തേയും നമസ്കാരത്തേയും ഒഴിച്ചും, ശീതോഷ്ണാദിദ്വന്ദ്വഭാവങ്ങളൊന്നും കൂടാതേയും, യാതൊന്നും കൈക്കൊള്ളാതേയും, ആരേയും നിന്ദിക്കാതേയും, ആരിലും കോപിക്കാതേയും എപ്പോഴും പ്രസന്നമുഖനായും, സർവ്വർക്കും ഹിതകാരിയായും, ചരങ്ങളേയും അചരങ്ങളേയും ഒരു വിധത്തിലും ഹിംസിക്കാതേയും, എല്ലാ പ്രാണികളേയും സ്വന്തം സന്താനങ്ങളെപ്പോലെ കരുതിയും ഞാൻ ജീവിക്കും. വീടുകളിൽ ചുററി നടന്ന് ഭിക്ഷസോന ഓരോ നേരം മാത്രമേ ഞാൻ ആഹാരം കഴിക്കയുള്ളു. ഭിക്ഷ കിട്ടാതിരുന്നാൽ അന്ന് ഉണ്ണില്ലെന്നുവെക്കും. ലാഭത്തിലും നഷ്ടത്തിലും ഒരേ ഭാവം മാത്രമേ എനിക്കുണ്ടാകയുള്ളു. ഒരാൾ എൻെറ കൈയിൽ അടിച്ചാലും, മറെറാരാൾ എൻെറ കൈയിൽ ചന്ദനം പൂശിയാലും ആ ഇരുവരിലും ശുഭമാകട്ടെ അശുഭമാകട്ടെ ഞാൻ ചിന്തിക്കയില്ല. ജീവിക്കുന്നതിന്നോ, മരിക്കുന്നതിന്നോ രണ്ടിന്നും ഞാൻ ആഗ്രഹിക്കയില്ല. ജീവിതത്തെ അഭിനന്ദിക്കയോ, മരണത്തെ ദ്വേഷിക്കയോ ഞാൻ ചെയ്കയുമില്ല. കാലവ്യവസ്ഥയോടുകൂടിയ അഭ്യുദയക്രിയകൾ മുഴുവൻ ഞാൻ വിട്ടുകളയും. നാശപരമായ ഏതൊരു കർമ്മത്തിലും ഞാൻ മനസ്സു ചെലുത്തുകയില്ല. ധർമ്മാർത്ഥകാമങ്ങളെ ത്യജിച്ച് രാഗദ്വേഷാദി കന്മഷങ്ങളെല്ലാം മനസ്സിൽ നിന്ന് നീക്കിക്കളയും. എല്ലാ പാപങ്ങ

ളേയും, എല്ലാ ബന്ധങ്ങളേയും അകററി, എതൊന്നിലും ചേരാതെ നിസ്സംഗനായി, വായുവിനെപ്പോലെ ഞാൻ സഞ്ചരിക്കും. ഇപ്രകാരം നിർഭയമായ മാർഗ്ഗത്തിൽ കൂടി ഞാൻ ദേഹം വെടിയുകയും ചെയ്യും. ആത്മവീര്യം ക്ഷയിച്ചും ദുഃഖിച്ചുംകൊണ്ട് പുത്രോല്പാദന ശക്തിയില്ലാതെ ഈ കർമ്മമാർഗ്ഗത്തിൽ ഇനി ഞാൻ ചെല്ലുകയില്ല. കൈക്കൊണ്ടാലും കൈവിട്ടാലും അതു നോക്കാതെ അന്യന്റെ മുമ്പിൽ ചെന്ന് ദീനനായി കേണു നിന്ന് യാചിക്കുന്ന കാമാത്മാവ് വെറും ശ്വാവിനു തുല്യനാണ്."

ദുഃഖാർത്തനായ പാണ്ഡു ഇത്രയും വിലപിച്ചതിൽപ്പിന്നെ, കുന്തിയേയും മാദ്രിയേയും നോക്കി, "കൗസല്യ, വിദുരൻ, സത്യവതി, ഭീഷ്മൻ എന്നിവരോടും, പുരോഹിതന്മാരോടും, ബ്രാഹ്മണോത്തമന്മാർ, ഋത്വിക്കുകൾ, പൗരവൃദ്ധന്മാർ എന്നിവരോടും, ബന്ധുവർഗ്ഗത്തോടും പാണ്ഡു നാടു വിട്ട് കാടു പൂകിയെന്ന് നിങ്ങൾ ചെന്നു പറയുക." എന്നേല്പിച്ചു.

കുന്തിയും മാദ്രിയും:—"ധർമ്മപത്നികളായ ഞങ്ങളോടൊന്നിച്ചു തന്നെ തപസ്സു ചെയ്യുവാൻ കഴിയാവുന്ന വേറെ ആശ്രമങ്ങളുണ്ടല്ലോ. അവിടുത്തോടൊന്നിച്ച് സ്വർഗ്ഗസംബന്ധമായ മഹാഫലത്തിനു വേണ്ടി തപസ്സു ചെയ്യുന്നതായാൽ ഞങ്ങൾക്ക് സ്വർഗ്ഗത്തിലും അവിടുന്നു തന്നെ ഭർത്താവായി വരും. ഭർത്താവിനുള്ള പുണ്യലോകത്തെത്തന്നെ പ്രാപിക്കുവാനായി ഇന്ദ്രിയങ്ങളെയെല്ലാം നിഗ്രഹിച്ച്, കാമസുഖം വെടിഞ്ഞ് ഞങ്ങൾ ഘോരതപസ്സിൽ ഏർപ്പെട്ടുകൊള്ളാം. മഹാമതിയായ അവിടുന്ന് ഞങ്ങളെ ത്യജിക്കയാണെങ്കിൽ, ഇപ്പോൾ തന്നെ ഞങ്ങൾ നിശ്ചയമായും മരിക്കും."

പാണ്ഡു:—"ഇപ്രകാരം ധർമ്മഹിതം പോലെ പ്രവർത്തിക്കുവാനാണ് നിങ്ങൾ നിശ്ചയിച്ചിരിക്കുന്നതെങ്കിൽ, ഞാൻ എന്റെ പിതാവേററിരിക്കുന്ന അനാശ്വരമായ വൃത്തിയെ കൈക്കൊള്ളാം. ഗ്രാമോചിതമായ സുഖഭോഗ്യവും ആഹാരത്തേയും വെടിഞ്ഞ് ഞാൻ മഹാതപസ്സിൽ തപിക്കും. മരത്തോലുടുത്ത്, കായ്കിഴങ്ങുകൾ തിന്ന് ഞാൻ മഹാവനങ്ങളിൽ സഞ്ചരിക്കും. ഇരുസന്ധ്യകൾതോറും ജലസ്പർശവും അഗ്നിഹോത്രവും ചെയ്ത്, പരിമിതമായി മാത്രം ഭുജിച്ച്, ദേഹം മെലിഞ്ഞ്, മരവുരിയും, മാന്തോലും, ജടയുമായി ഞാൻ നാൾ കഴിക്കും. കാററും ചൂടും തണുപ്പും ഒരുപോലെ ഏല്ക്കുകയും, വിശപ്പും ദാഹവും സഹിക്കുകയും ഞാൻ ചെയ്യും. ദുഷ്കരമായ തപസ്സുകൊണ്ട് ഞാൻ ഈ ശരീരത്തെ ശോഷിപ്പിക്കും. ഗുണങ്ങളിലും ദോ

ഷങ്ങളിലും, ബന്ധുക്കളിലും ശത്രുക്കളിലും ഞാൻ ഒരേ ഭാവത്തിൽ വർത്തിക്കും. മന്ത്രംകൊണ്ടും ജലംകൊണ്ടും വന്യഫലങ്ങൾകൊണ്ടും ഞാൻ പിതൃക്കളേയും ദേവന്മാരേയും പൂജിക്കും. ദുഃഖം ഞാൻ അപ്രിയം ചെയ്കയില്ല. എൻറ വംശജന്മാരോ, ഗ്രാമവാസികളോ, വാനപ്രസ്ഥന്മാരോ എന്നെ വന്നു കണ്ടു കൊള്ളട്ടെ. അവരെയെല്ലാം ഞാൻ സമഭാവത്തിൽ നോക്കും. ഇങ്ങിനെ, ആരണ്യശാസ്ത്രങ്ങളിലെ ഉഗ്രവും അത്യുഗ്രവുമായ വിധികളെയെല്ലാം ഈ ദേഹം നശിക്കുവോളക്കും ഞാൻ അനുവർത്തിക്കും."

ഇപ്രകാരം നിശ്ചയിച്ച്, ധൃതരാഷ്ട്രൻ താനും തൻറ ഭാര്യമാരും അണിഞ്ഞിരുന്ന ചൂഡാമണി, പതക്കം, വള മുതലായ ആഭരണങ്ങളും വസ്ത്രങ്ങളും അപ്പോൾ തന്നെ, അഴിച്ച് ബ്രാഹ്മണക്ക് ദാനം ചെയ്തു. "അർത്ഥകാമസുഖങ്ങൾ മുഴുവൻ പരിത്യജിച്ച് ഭാര്യമാരോടുകൂടി പാണ്ഡു കാടേറിയിരിക്കുന്നു" എന്ന് ഹസ്തിനാപുരത്തിൽ ചെന്ന് പറയുകയെന്ന് അദ്ദേഹം ആ വിപ്രന്മാരെ നിയോഗിക്കയും ചെയ്തു. ഈ ദുഃഖകരമായ വാക്ക കേട്ട് അദ്ദേഹത്തിൻറ പരിചാരകന്മാർ മുഴുവൻ അയ്യയ്യോ വിളിച്ച് ഉറക്കെ കരയുവാൻ തുടങ്ങി. അവർ നെടുവീർപ്പിട്ടും കണ്ണീർ വാർത്തുംകൊണ്ട്, രാജകല്പന പ്രകാരം ധനമെല്ലാം എടുത്ത്, രാജാവിനെ വിട്ട് രാജധാനിയിലേക്ക് പോയി. ആ ധനം തിരുമുമ്പിൽ വെച്ച് ധൃതരാഷ്ട്ര മഹാരാജാവോട്, അവർ വൃത്താന്തമെല്ലാം ഉണർത്തിച്ചു. അതു കേട്ട് ധൃതരാഷ്ട്രൻ തൻറ സഹോദരനായ പാണ്ഡുവിനെ ഓർത്തോർത്ത് ദുഃഖത്തിൽ ആണ്ടു. ഇരിക്കുവാനും കിടക്കുവാനുംപോലും അദ്ദേഹത്തിന്നു വയ്യാതായി. ഏതന്നമേകിലും അദ്ദേഹത്തിന്ന് പ്രീതിയുണ്ടായില്ല. ഭ്രാതൃവിയോഗത്താൽ ദുസ്സഹമായ ശോകത്തോടുകൂടി അദ്ദേഹം നാൾ കഴിച്ചു. പാണ്ഡുവാകട്ടെ, ഭാര്യമാരോടുകൂടി ഫലമൂലങ്ങൾ മാത്രം ഭക്ഷിച്ച് വനങ്ങളിൽ സഞ്ചരിച്ചു. അദ്ദേഹം നാഗശതം, ചൈത്രരഥം, കാളകൂടം എന്നീ പർവ്വതങ്ങൾ കടന്ന് ഹിമാലയം കയറി ഗന്ധമാദനത്തിൽ ചെന്നെത്തി. അവിടെയുള്ള മഹാഭൂതങ്ങളുടേയും മഹാമുനികളുടേയും രക്ഷയിൽ, സുഖദുഃഖങ്ങളിൽ സമഭാവത്തോടുകൂടി ഏതാനും നാൾ വസിച്ചു. അവിടെ നിന്ന്, പിന്നീട്, ഇന്ദ്രദ്യുമ്നസരസ്സു വഴിക്ക് ഹംസകൂടം കടന്ന് അദ്ദേഹം ശതശൃംഗത്തിലെത്തി അവിടെയാണ് അദ്ദേഹം തപസ്സിലേർപ്പെട്ട് പാർത്തത്.

# ഇരുപത്തിരണ്ടാം അദ്ധ്യായം. സന്താനചിന്ത.

---

സിദ്ധന്മാർ, ചാരണന്മാർ മുതലായവർക്കെല്ലാം പ്രിയദർശനനായി ശ്രേഷ്ഠമായ തപസ്സിൽ ഏർപ്പെട്ടു വീര്യവാനായ പാണ്ഡു ശതശൃംഗത്തിൽ പാർത്തുവന്നു. ശുശ്രൂഷാപരനായി, അഹങ്കാരം വെടിഞ്ഞു്, ഇന്ദ്രിയങ്ങളെ നിഗ്രഹിച്ചു്, മനസ്സിനെ നിയന്ത്രിച്ചു്, സ്വന്തം ശക്തികൊണ്ടു് സ്വർഗ്ഗം നേടുവാൻ ആ പരാക്രാന്തൻ ശ്രമിച്ചു. മഹർഷികളിൽ ചിലർ അദ്ദേഹത്തെ സഹോദരനെപ്പോലെയും മററു ചിലർ സഖാവിനെപ്പോലെയും വേറെ ചിലർ പുത്രനെപ്പോലെയും സ്നേഹിച്ചുതുടങ്ങി. പല കാലത്തെ പരിശ്രമംകൊണ്ടു് പാണ്ഡു നിഷ്കന്മഷതപസ്വിയും ബ്രഹ്മർഷിസദൃശനുമായി ശോഭിച്ചു. അക്കാലത്തു് ഒരു കറുത്ത വാവിന്നാൾ മഹാവ്രതരായ മഹർഷികൾ ബ്രഹ്മാവിനെ കാണ്മാൻ ആഗ്രഹിച്ചു് സത്യലോകത്തിലേക്കു് പുറപ്പെടുകയുണ്ടായി. അവരുടെ ആ പുറപ്പാടു കണ്ടു്, എവിടേക്കാണു് പോകുന്നതെന്നു് പാണ്ഡു അന്വേഷിച്ചു.

ഋഷികൾ:—"ദേവന്മാരും, മഹർഷികളും, പിതൃക്കളും, മററു മഹാത്മാക്കളും ചേർന്നു് ബ്രഹ്മലോകത്തിൽ ഇന്നു് ഒരു മഹായോഗം നടക്കുന്നുണ്ടു്. ബ്രഹ്മാവിനെ കണ്ടു, ആ യോഗത്തിൽ സംബന്ധിക്കുവാനാണു ഞങ്ങൾ ഇപ്പോൾ പോകുന്നതു."

പാണ്ഡു അപ്പോൾ തന്നെ എഴുന്നേററു് പത്നിമാരോടുകൂടി, ആ മഹർഷികളോടൊന്നിച്ചു് വടക്കോട്ടു തിരിഞ്ഞു് സ്വർഗ്ഗം പ്രാപിക്കുവാൻ നടകൊണ്ടു. പർവ്വതത്തിൽ നിന്നു് ഉയർന്നുയർന്നു പോകുന്ന താപസന്മാർ പാണ്ഡുവിന്റെ വരവു കണ്ടു് അതു തടഞ്ഞു് ഇങ്ങിനെ പറഞ്ഞു:—

"ഈ സാഹസത്തിൽ ഭവാൻ പ്രവേശിക്കരുതു്. രമണീയങ്ങളായ പർവ്വതങ്ങളെന്നപോലെ ദുർഗ്ഗങ്ങളായ ദേശങ്ങളും വളരെ വളരെ കടന്നിട്ടു വേണം ബ്രഹ്മലോകത്തിൽ എത്തുവാൻ. ശീതസ്പർശം ചൊരിഞ്ഞുകൊണ്ടിരിക്കുന്ന വിമാനസഞ്ചയംകൊണ്ടു് ചിലെടത്തു് വഴി തടഞ്ഞിരിക്കും. ദേവന്മാർ, അസുരന്മാർ, ഗന്ധർവ്വന്മാർ മുതലായവരുടെ ക്രീഡാസ്ഥാനങ്ങളാണു് ചിലെടങ്ങളിൽ കാണുക. കുബേരന്റെ വക ഉദ്യാനങ്ങൾ പലതും കടന്നു പോകേണ്ടതുണ്ടു്. വഴിയിൽ ചിലെടം നിരപ്പായും മററു ചിലെടം കുന്നും കുഴിയുമായും കിടക്കുന്നു. മഹാനദീതീരങ്ങളും ഗഹനങ്ങളായ ഗിരിഗഹ്വരങ്ങളും, വൃക്ഷങ്ങളും മൃഗപക്ഷികളും കൂടിയില്ലാതെ എപ്പോഴും ഹിമമയമായിക്കി

ടക്കുന്ന പ്രദേശങ്ങളും വഴിയിൽ അവിടവിടേയായി കാണാം. കടക്കുവാനോ അടുക്കുവാനോ ആക്കും വയ്യാത്ത ദുർഗ്ഗങ്ങളാണു് ചിലെടത്തുള്ളതു്. പക്ഷികൾക്കുപോലും പ്രവേശിക്കുവാൻ കഴിയാത്ത ആ ദുർഗ്ഗങ്ങളെ മററു മൃഗങ്ങളുണ്ടോ അതിക്രമിക്കുന്നു! വായു മാത്രം സഞ്ചരിക്കുന്ന ആ സ്ഥലങ്ങളിൽ സിദ്ധന്മാക്കും മഹർഷികൾക്കുമല്ലാതെ മററാക്കും ചെല്ലുവാൻ വയ്യ. ഇങ്ങിനേയുള്ള പർവ്വതത്തിൽ ഈ രാജപുത്രികൾ എങ്ങിനേയാണു് കയറിച്ചെല്ലുക! അവരെ ഭവാൻ ദുഃഖിപ്പിക്കരുതു്. ഈ യാത്രയിൽ ഭവാൻ ഏപ്പെടുകയുമരുതു്.”

പാണ്ഡു:—“മഹാശയന്മാരായ ഭവാന്മാർ ഏന്താണു് പറഞ്ഞതെന്നു് ഞാൻ അറിഞ്ഞു. സ്വർഗ്ഗപ്രാപ്തിക്കു് അർഹതയുള്ള സിദ്ധനോ മഹർഷിയോ അല്ലാ ഞാൻ. രാജപുത്രനായ ഞാൻ പുത്രവാനല്ലായ്കയാൽ ആ നിലയ്ക്കും സ്വർഗ്ഗഭ്രഷ്ടനായിത്തീന്നിരിക്കുന്നു. അപുത്രനായ എനിക്കു് സ്വർഗ്ഗത്തിലേക്കു് ഒരിടത്തും ഒരു വഴിയും ഇല്ലാത്തതോത്താണു് ഞാൻ ഇപ്പോൾ ദുഃഖിക്കുന്നതു്. പിതൃക്കളെ സംബന്ധിച്ചു് എനിക്കുള്ള കടത്തിൽ നിന്നു് ഒഴിയുവാൻ കഴിയാതായതിൽ ഞാൻ എങ്ങിനേയാണു് പരിതാപിക്കാതിരിക്കേണ്ടതു്. ഞാൻ സന്താനഹീനനാകയാൽ എന്റെ നാശത്തോടുകൂടി പിതൃക്കൾക്കും നാശം വരുമെന്നുള്ളതു് നിശ്ചയമാണു്. മനുഷ്യർ നാലു വിധം കടങ്ങളോടു കൂടിയാണു് ജനിക്കുന്നതു്. പിതൃക്കളേയും, ദേവന്മാരേയും ഋഷികളേയും മനുഷ്യരേയും സംബന്ധിച്ചവയാണു് ആ കടങ്ങൾ. ഇവ അതാതു കാലത്തു് തീക്കാതിരിക്കുന്ന മനുഷ്യനു് പരലോകത്തിൽ സ്ഥാനമൊന്നും ഇല്ലെന്നാണു് ധമ്മജ്ഞന്മാർ വിധിച്ചിരിക്കുന്നതു്. യജ്ഞങ്ങളെക്കൊണ്ടു് ദേവന്മാരേയും, സ്വാധ്യായവും തപസ്സുംകൊണ്ടു് മുനികളേയും, പുത്രന്മാരേയും ശ്രാദ്ധങ്ങളേയുംകൊണ്ടു് പിതൃക്കളേയും, സത്യംകൊണ്ടു് മനുഷ്യരേയും സന്തോഷിപ്പിക്കണം. ഞാനാവട്ടേ, ഋഷികളോടും, ദേവന്മാരോടും, മനുഷ്യരോടുമുള്ള കടത്തിൽ നിന്നു് ഒഴിഞ്ഞിരിക്കുന്നു; പൈതൃകമായ കടം മാത്രമാണു് തീക്കാതിരിക്കുന്നതു്. അതുകൊണ്ടു് എന്റെ ദേഹം നശിക്കുന്നതോടുകൂടി പിതൃക്കൾ പ്രകാശശൂന്യരായിത്തീരും. മനുഷ്യർ ഭൂമിയിൽ ജനിക്കുന്നതു് സന്താനത്തിന്നായിട്ടാണു്. എന്റെ പിതൃക്ഷേത്രത്തിൽ മഹർഷിയാൽ ഞാനൊന്നപോലെ, എന്റെ ക്ഷേത്രത്തിൽ എങ്ങിനേയാണു് മക്കളുണ്ടാവേണ്ടതെന്നു് മുനീന്ദ്രന്മാരായ ഭവാന്മാർ പറഞ്ഞുതന്നാലും!”

ഋഷികൾ:—“ധമ്മാത്മാവായ രാജാവേ, പുണ്യശാലിയും ദേവതുല്യനുമായ പുത്രൻ ഭവാനുണ്ടാകുമെന്നു് ദിവ്യചക്ഷുസ്സുകൊണ്ടു് ഞാ

ഞാം കണ്ടിരിക്കുന്നു. ഭവാൻ സൽപുത്രനാകുമെന്നാണ് ദൈവസങ്കല്പം; അതു് സ്വന്തം കർമ്മംകൊണ്ട് ഭവാൻ ഫലവത്താക്കുക. അനാകുലനും ബുദ്ധിമാനുമായ മനുഷ്യൻ ക്ലേശം കൂടാതെ ഫലം നേടുന്നു. അതുപോലെ, ഭവാനു് ഉണ്ടാകുവാനിരിക്കുന്ന ഫലത്തിനു വേണ്ടി പരിശ്രമിക്കുക. അപ്പോൾ ഭവാൻ ഗുണസമ്പന്നനും പ്രീതികരനുമായ പുത്രനെ നേടും.”

ഋഷികൾ പറഞ്ഞതു കേട്ട്, മൃഗശാപത്താൽ പുത്രസിദ്ധിക്കു് നേർവഴിക്കു ചെല്ലുവാൻ കഴിവില്ലാത്ത പാണ്ഡു കുറേ നേരത്തേക്കു് ചിന്താപരനായിരുന്നു. അതിൽപ്പിന്നെ, യശസ്വിനിയും തന്റെ ധർമ്മപത്നിയുമായ കുന്തിയോട്, മററാരുമില്ലാത്തപ്പോൾ അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—

“സന്താനം നേടുന്നതിന് എന്നാലാവുന്നതേതോ അതു് ചെയ്യാവതല്ലെന്നാണ് വന്നിരിക്കുന്നതു്. എന്റെ ഈ ആപത്തിൽ നീ തന്നെ വേണം പുത്രോല്പാദനത്തിന് യത്നിക്കുവാൻ. സന്താനമെന്നതാണ് ലോകത്തിൽ ധർമ്മഹിതവും ശാശ്വതവുമായ പ്രതിഷ്ഠയെന്ന് ധീരന്മാരായ ധർമ്മവാദികൾ പറയുന്നു. യജ്ഞം, ദാനം, തപസ്സ്, നിയമം എന്നിവ ശരിയായി അനുഷ്ഠിച്ചാലും, ഇതെല്ലാം തന്നെയും, അപുത്രന്നോളം പാവനമല്ലത്രേ. ഇതറിഞ്ഞിട്ടു തന്നെയാണ്, പുത്രനില്ലാത്തവൻ പുണ്യലോകങ്ങളെ പ്രാപിക്കുവാൻ അർഹനല്ലെന്ന് ചിന്തിച്ച് നിന്നോട് ഞാൻ ഇത്രയും പറയുന്നതു്. ഇണ ചേർന്നു കളിക്കുന്ന ഇരുമൃഗങ്ങളെ ഞാൻ അതിക്രൂരമാംവണ്ണം അമ്പെയ്തു കൊല്ലുകയാൽ, മൃഗരൂപം ധരിച്ചിരുന്ന മുനികുമാരൻ തനിക്കുണ്ടായപോലെയുള്ള നാശം എന്നെയും ബാധിക്കുമാറ് ശപിക്കുകകൊണ്ട് എനിക്ക് ഭാര്യയോട് ചേർന്ന് അപത്യത്തെ ഉണ്ടാക്കുവാൻ കഴിവില്ലാതായിരിക്കുന്നു. ധർമ്മവിധി പ്രകാരം, ബന്ധുദായാദന്മാരായി ആറും, അബന്ധുദായാദന്മാരായി ആറും—ഇങ്ങിനെ പന്ത്രണ്ടു വിധം പുത്രന്മാരുണ്ട്. ശരിയായി വിവാഹം ചെയ്തവളിൽ തനിക്കു തന്നെ ഉണ്ടാകുന്ന സ്വയംജാതൻ; തന്റെ ഭാര്യയിൽ അന്യന്റെ അനുഗ്രഹംകൊണ്ട് ജനിക്കുന്ന പ്രണീതൻ; അന്യന്റെ രേതസ്സ് വിലയ്ക്കു വാങ്ങി, അതിൽ നിന്നു് തന്റെ ഭാര്യയിലുണ്ടാകുന്ന പരിക്രീതൻ; അന്യന്റെ ഭാര്യയായിരുന്നാലും അവളെ പ്രാപിച്ചു താൻ ജനിപ്പിക്കുന്ന പൌനർഭവൻ; താൻ വിവാഹം ചെയ്ത സ്ത്രീയിൽ ,ആ വിവാഹത്തിനു മുമ്പു തന്നെ തനിക്കുണ്ടാകുന്ന കാനീനൻ; തന്റെ ഭാര്യ സ്വൈരിണിയായിരുന്നിട്ട് അവളിൽ അന്യനുണ്ടാകുന്ന കുണ്ഡൻ—എന്നിവരാണ് പുരുഷനു് ബ

സ്വദായാദന്മാരായ ആറുതരം പുത്രന്മാർ. മാതൃമാതാപിതാക്കന്മാരിൽനിന്ന് തനിക്കായി സമർപ്പിച്ചു കിട്ടിയ ദത്തൻ; താൻ അന്യനിൽനിന്ന് വിലകൊടുത്തു വാങ്ങിയ ക്രീതൻ; മുൻപറഞ്ഞ ഏതുപ്രകാരത്തിലും പുത്രനായിട്ടുള്ളവനല്ലെങ്കിലും, താൻ മകനാണെന്ന് തന്നെത്താൻ പറഞ്ഞു വരികയാൽ കൈക്കൊണ്ട കൃത്രിമൻ; ഗർഭവതിയായ സ്ത്രീയെ താൻ വിവാഹം ചെയ്തതിൽപ്പിന്നെ അവളുടെ ആ സന്താനമായ സഹോഢൻ; ഒന്നിലധികം സഹോദരന്മാരിൽ ഒരേ ആളാലുണ്ടായിട്ടുള്ള സന്താനം മറ്റുള്ളവരുടേതുമാണെന്ന് ഭാവിച്ചു കൈക്കൊള്ളുന്ന ജ്ഞാതിരേതസ്സ്; ഹീനസ്ത്രീയിൽ താൻ ജനിപ്പിക്കുന്ന സന്താനം— എന്നിവരാണ് മനുഷ്യന്റെ അബന്ധുദായാദന്മാരായ മക്കൾ. ആദ്യമാദ്യം പറഞ്ഞതുപോലെയുള്ള മക്കളൊന്നും ഉണ്ടാകാതിരുന്നാൽ, ഒടുവിലൊടുവിൽ പറഞ്ഞ തരത്തിലുള്ള സന്താനങ്ങളിൽ ഏതെങ്കിലുമൊന്ന് നേടുവാൻ ശ്രമിക്കണം. തന്റെ ഭർത്താവ് പുത്രോല്പാദനത്തിന് കഴിയാത്തവിധം ആപത്തിൽപ്പെട്ടു പോയാൽ ഭാര്യ ഉത്തമനായ ഭർത്തൃസഹോദരനെ പ്രാപിച്ചിട്ടെങ്കിലും സ്വന്തം ഭർത്താവിന്നായി പ്രണീതനെന്ന പുത്രനെ നേടണം. പിതൃകുലത്തിൽ നിന്നു നേടുന്ന സന്താനവും ശ്രേഷ്ഠവും ധർമ്മഫലപ്രദവുമാണെന്ന് മനു പറഞ്ഞിരിക്കുന്നു. എടോ, കുന്തി, സന്താനഹീനനാണ് ഞാൻ. പുത്രനു വേണ്ടി ഞാൻ നിന്നെത്തന്നെ ശരണം പ്രാപിക്കുന്നു. തുല്യന്മാരിൽ നിന്നോ ശ്രേയസ്സികളിൽ നിന്നോ നീ എനിക്കായി അപത്യത്തെ നേടുക. ശാരദണ്ഡായനിയുടെ കഥ ഇവിടെ നീ പ്രത്യേകം ഓർക്കേണ്ടതാണ്. പുത്രോല്പാദനത്തിന് ഭർത്താവിന്റെ നിയോഗപ്രകാരം ആ വീരപത്നി, ആർത്തവകാലത്തിലെ ഋതുസ്നാനവ്രതം അനുഷ്ഠിച്ച് നാലാം നാൾ സ്നാനം ചെയ്ത്, പെരുവഴിയിൽ ചെന്നു നിന്ന് ഒരു സിദ്ധബ്രാഹ്മണനെ വരിച്ച് പുംസവനം സംബന്ധിച്ച അഗ്നി ഹോമം കഴിച്ചതിൽപ്പിന്നെ ആ വിപ്രോത്തമനോടൊന്നിച്ചു തന്നെ പാർക്കയുണ്ടായി. അതിൽ, ദുർജ്ജയൻ തുടങ്ങിയ മൂന്നു മഹാരഥന്മാരായ പുത്രന്മാരെ അവൾ നേടി. അതുപോലെ, എന്റെ നിയോഗപ്രകാരം ഭവതി തപോനിധിയായ ബ്രാഹ്മണനിൽ നിന്ന് അപത്യത്തെ ഉല്പാദിപ്പിക്കുവാൻ ഉടൻ തന്നെ ശ്രമിക്കുക.”

കുന്തി:—“ധർമ്മജ്ഞനായ ഭവാൻ എന്നോട് ഇപ്രകാരം ഒരിക്കലും പറയരുത്. സുന്ദരാംഗനായ ഭവാനിൽ പ്രേമം തികഞ്ഞ ധർമ്മപത്നിയാണ് ഞാൻ; വീരനും മഹാബാഹുവുമായ ഭവാൻ തന്നെ ഈ എന്നിൽ വീര്യശാലികളായ സന്താനങ്ങളെ ധർമ്മപ്രകാരം ജനിപ്പി

കയാണ് വേണ്ടത്. അതിൽപ്പിന്നെ, ഭവാനോടൊന്നിച്ചു തന്നെ ഞാൻ സ്വർഗ്ഗത്തിലേക്ക് വന്നുകൊള്ളാം. അപത്യത്തിന്നായി ഭവാൻ തന്നെയായിരിക്കണം എന്നെ പ്രാപിക്കുന്നത്. ഭവാനെ വിട്ട് അന്യപുരുഷനെ മനസ്സുകൊണ്ടുപോലും ഞാൻ പ്രാപിക്കയില്ല. ഈ ലോകത്തിൽ ഭവാനെക്കാൾ വിശിഷ്ടനായ മനുഷ്യൻ വേറെയാരുണ്ട്? ഭവാന്ന് ശരീരംകൊണ്ട് പുത്രോല്പാദനത്തിന്ന് കഴിവില്ലെങ്കിൽ, ആ കൃത്യം മനസ്സുകൊണ്ട് നിർവ്വഹിക്കാമല്ലോ. വ്യുഷിതാശ്വനെപ്പററിയുള്ള പുരാണകഥ ഭവാൻ കേട്ടിട്ടില്ലയോ? ആ രാജാവിനെപ്പോലെ, തപോയോഗബലം ചേർന്ന ഭവാൻ മനസ്സുകൊണ്ട് ഈ എന്നിൽത്തന്നെ പുത്രന്മാരെ ജനിപ്പിക്കുവാൻ ശക്തനാണ്.

കുന്തി പറഞ്ഞ വ്യുഷിതാശ്വന്റെ കഥയാവിത്:—

പണ്ട്, പൂരുവംശത്തിൽ വ്യുഷിതാശ്വൻ എന്ന് പ്രഖ്യാതനായി പരമധർമ്മിഷ്ഠനായ ഒരു രാജാവുണ്ടായിരുന്നു. ആ മഹാഭുജൻ നടത്തിയ യാഗത്തിൽ ദേവേന്ദ്രനോടും ദേവർഷികളോടുംകൂടി ദേവന്മാർ വന്നു ചേരുകയുണ്ടായി. രാജർഷിയായ വ്യുഷിതാശ്വന്റെ ആ യജ്ഞത്തിൽ സോമത്താൽ ഇന്ദ്രനും ദക്ഷിണകളാൽ ദ്വിജന്മാരും സംപ്രീതിപൂണ്ടു മദിച്ചു. ബ്രഹ്മർഷികളും ദേവന്മാരുംകൂടി രാജാവിന്റെ യജ്ഞകർമ്മത്തിൽ പങ്കു ചേർന്ന് പണി ചെയ്തു. അന്നു മുതൽ വ്യുഷിതാശ്വ രാജാവ് എല്ലാ മനുഷ്യരിലും വെച്ച് ശ്രേഷ്ഠനായി വിളങ്ങി. ശിശിരകാലത്തിന്റെ അന്ത്യത്തിൽ സൂര്യൻ സർവ്വഭൂതങ്ങളേയുമെന്നപോലെ, ആ രാജസത്തമൻ മറെറല്ലാ രാജാക്കന്മാരേയും പിടിച്ചടക്കി വിജയിച്ചു. അശ്വമേധമെന്ന മഹാ യജ്ഞത്തിൽ ആ പ്രതാപവാൻ, കിഴക്കും വടക്കും തെക്കും പടിഞ്ഞാറും വാഴുന്ന എല്ലാ രാജാക്കന്മാരേയും വശവർത്തികളാക്കി. പത്തു മത്ത ഗജങ്ങൾക്കുള്ള കായശക്തി ആ രാജേന്ദ്രന്നുണ്ടായി. വ്യുഷിതാശ്വൻ യശോവൃദ്ധനും മനുഷ്യേന്ദ്രനുമാണെന്നും, വ്യുഷിതാശ്വൻ കടൽ ചൂഴന്ന മന്നിടം മുഴുവൻ വെന്നിരിക്കുന്നുവെന്നും പുരാണ കഥകൾ അറിയുന്നവർ എപ്പോഴും പുകഴ്ത്തിപ്പാടാറുണ്ട്. അച്ഛൻ സ്വന്തം മക്കളേയെന്നപോലെ വ്യുഷിതാശ്വൻ എല്ലാ വർണ്ണങ്ങളേയും പരിപാലിച്ചു വന്നു. മഹാ യജ്ഞങ്ങൾ പലതും ചെയ്ത് അദ്ദേഹം ബ്രാഹ്മണർക്ക് ധനം നൽകി. കക്ഷിവാന്റെ പുത്രിയായ ഭദ്രയാണ് അദ്ദേഹത്തിന്റെ ഭാര്യ. ആ പരമ സമ്മതയായ രാജ്ഞി ലോകത്തിൽ രൂപഗുണംകൊണ്ട് നിസ്തുലയായി ശോഭിച്ചു. പരസ്പരം കാമാതുരതയോടുകൂടിയാണ് അവർ വർത്തിച്ചത്. ഭദ്രയിൽ രാജാവിന്ന് കാമം വളരുകനിമിത്തം അദ്ദേഹ

ക്ഷയരോഗത്താൽ പീഡിതനായി; പിന്നീട്, കാലവിളംബംകൂടാതെ സൂൎയ്യനെപ്പോലെ, സ്വന്തം ശക്തി തേഞ്ഞുമാഞ്ഞുകൊണ്ട് മറഞ്ഞുപോയി. ഇങ്ങിനെ, ഭൎത്താവു മരിക്കയാൽ അപുത്രയായ ഭദ്ര ഘോരദുഃഖാൎത്തയായി വിലപിച്ചു:—

"സ്ത്രീക്ക് ഭൎത്താവില്ലാതെപോയാൽ, പിന്നെ എന്താണുള്ളതു്! ഭൎത്താവിനോടുകൂടാതെ ദുഃഖിച്ച് നാൾകഴിക്കുന്നവൾ, വാസ്തവത്തിൽ, ജീവിക്കുന്നവളല്ല. ഭൎത്താവ് വേർപെട്ടാൽ, അപ്പോൾതന്നെ മരിക്കയാണ് സ്ത്രീക്ക് ശ്രേയസ്കരം. അല്ലയോ, പരമധൎമ്മജ്ഞനായ ക്ഷത്രിയപുംഗവ, ഞാൻ അവിടുത്തെ ഗതിയെത്തന്നെ പിന്തുടരുവാൻ ആഗ്രഹിക്കുന്നു; എന്നിൽ പ്രസാദിച്ച് എന്നെ കൂട്ടിക്കൊണ്ടുപോയാലും! അവിടുത്തെക്കൂടാതെ ഒരു നിമിഷംപോലും ജീവിക്കുവാൻ എനിക്കുവയ്യ. അവിടുന്ന് എന്നിൽ പ്രസാദിക്കണേ! എന്നെയും, അവിടുന്ന് ചെല്ലുന്നെടത്തേക്ക് കൊണ്ടുപോകുക. നന്മയിലും തിന്മയിലും അവിടുത്തെ പിന്നാലെ ഞാൻ അനുഗമിക്കും. അവിടുത്തോടൊന്നിച്ച് ഞാനും മരിക്കുകതന്നെചെയ്യും. നിഴലെന്നപോലെ എപ്പോഴും പിന്തുടൎന്നുവരുന്ന അവിടുത്തെ വശവൎത്തിനിയായി, എന്തെല്ലാം അവിടുത്തേക്ക പ്രിയവും ഹിതവുമായിരിക്കുമോ, അതതിന്നൊത്തവണ്ണം പ്രവൎത്തിക്കുന്നവളാണ് ഞാൻ. ഞാൻ ഇനിയും ജീവിച്ചിരിക്കതന്നെ ചെയ്യുകയാണെങ്കിൽ, അവിടുത്തെ വിയോഗത്താൽ ഇന്നുമുതൽ ഞാൻ മനസ്സുവരട്ടുന്ന കഷ്ടങ്ങളും വ്യഥകളും അനുഭവിക്കുന്നവളായിവരും. പണ്ട് ഞാൻ ഭാഗ്യദോഷംകൊണ്ട് ദമ്പതികളെ വേർപെടുത്തിയിരിക്കാം. അതുകൊണ്ടായിരിക്കാം അവിടുത്തെ ഈ വിയോഗം എനിക്ക് ഇപ്പോൾ ഉണ്ടായതു്. ഭൎത്താവിനെ പിരിഞ്ഞു് ഒരു മുഹൂൎത്തമെങ്കിലും ജീവിക്കുന്നവൾ നരകത്തിൽവീണ പാപിയെപ്പോലെയാണ് ദുഃഖിക്കുക. പൂൎവ്വജന്മത്തിൽ ചെയ്ത പാപകൎമ്മത്തിന്റെ ഫലമാണ് ഇപ്പോൾ എനിക്ക് നേരിട്ടിരിക്കുന്നതു. അന്ന് ഞാൻ കൂടിയിണങ്ങിയിരിക്കുന്നവരെ വേർപെടുത്തിവിട്ടിരിക്കാം. അല്ലയോ, രാജേന്ദ്ര, അവിടുത്തെ വിയോഗത്താൽ ദുഃഖിതയായ ഞാൻ ഇന്നുമുതൽ വെറും ദൎഭപ്പുല്ലിൽതന്നെ കിടന്ന് അവിടുത്തെ ദൎശനത്തെപ്പററിമാത്രം ചിന്തിച്ചുകൊണ്ടു നാൾകഴിക്കുവാനാണ് നിശ്ചയിച്ചിരിക്കുന്നതു്. അവിടുന്ന് എനിക്ക് കാണായിവരട്ടെ. ശോകാൎത്തയായി, കൃപണയായി ഞാൻ കരുണകരുണം വിലപിക്കുന്നതു അവിടുന്ന് അറിയുന്നില്ലയോ!"

ഇങ്ങിനെ പലതും പറഞ്ഞു് കരഞ്ഞുകരഞ്ഞുകൊണ്ട് ഭൎത്താവിന്റെ ശവത്തെ കെട്ടിപ്പിടിച്ചുകിടക്കുന്ന ഭദ്രയോട് വ്യുഷിതാശ്വൻ മ

റഞ്ഞുനിന്നുകൊണ്ട്—"ഭദ്രേ, എഴുന്നേററാലും! നിനക്ക് ഞാൻ ഒരു വരം തരാം. ചാരുഹാസിനിയും വരാരോഹയുമായ നീ! ഋതുസ്നാനം കഴിഞ്ഞതിൽപ്പിന്നെ അഷ്ടമിക്കോ ചതുൎദ്ദശിക്കോ നിന്റെ തല്പത്തിൽ എന്നോടൊന്നിച്ചു കിടന്നാൽ, അപ്പോൾ ഞാൻ അപത്യത്തെ ജനിപ്പിക്കാം"—എന്നുപറഞ്ഞു് സമാശ്വസിപ്പിച്ചു. ഇതുകേട്ട് പുത്രാൎത്ഥിനിയായ ആ പതിവ്രത അപ്രകാരംതന്നെ പ്രവൎത്തിച്ചു. ശവത്തോടൊന്നിച്ചുകിടന്ന് ആ ദേവി മൂന്നു സാല്വന്മാരേയും നാലു മദ്രന്മാരേയും മക്കളായി നേടി. ഇങ്ങിനെ, വ്യുഷിതാശ്വനെപ്പോലെ, മനശ്ശക്തികൊണ്ട് തന്നിൽ അപത്യത്തെ ഉണ്ടാക്കാമെന്ന് പാണ്ഡുവിനോട്ട് കുന്തി ഉണൎത്തിച്ചു.

പാണ്ഡു:—"എടോ കല്യാണി, പണ്ട് വ്യുഷിതാശ്വൻ അങ്ങിനെ പ്രവൎത്തിച്ചതു് ശരിയാണ്. എന്നാൽ, ആ രാജാവ് അമരതുല്യനാണെന്ന് നാം ഓൎക്കണം. ധൎമ്മജ്ഞന്മാരും മഹാത്മാക്കളുമായ മഹൎഷികൾ കണ്ടറിഞ്ഞിട്ടുള്ള പുരാണതത്വം ഞാൻ നിന്നോടു പറയാം. മുൻകാലത്തു, സ്ത്രീകൾ ആൎക്കും കാണാവുന്നവരായി വെളിയിലെങ്ങും സഞ്ചരിച്ചിരുന്നു. ഭൎത്താക്കന്മാൎക്കോ മററാൎക്കോ കീഴ്പ്പെടാതെ ഇഷ്ടംപോലെ വിഹരിക്കുന്നവരായിരുന്നു അന്ന് അവർ. യൌവനത്തിൽ സുഭഗനായ ഭൎത്താവിനെവിട്ട് വ്യഭിചരിച്ചാൽത്തന്നെയും അതു അധൎമ്മമല്ലെന്നാണ് പണ്ടത്തെ ധൎമ്മം. ഇന്നും ആ പൌരാണികധൎമ്മം പക്ഷിമൃഗാദികൾ കാമക്രോധങ്ങൾകൂടാതെ ആചരിച്ചുവരുന്നു. ഇങ്ങിനെ പ്രമാണത്തോടുകൂടിയ ഈ ധൎമ്മത്തെ മഹൎഷികൾ മാനിക്കുന്നുണ്ട്. സ്ത്രീകൾക്ക് അനുഗ്രഹകരവും സനാതനവുമായ ഈ ധൎമ്മത്തെ ഇന്നും ഉത്തരകുരുരാജ്യത്തു് ആദരിക്കുന്നു. സ്ത്രീകളെ സംബന്ധിച്ച് ഇപ്പോഴത്തെപ്പോലെയുള്ള മൎയ്യാദ ഇവിടെ ഏൎപ്പെടുത്തീട്ട് അധികം കാലമായിട്ടില്ല. ആരാണ്, എന്തിനാണ് ഇത്തരം മൎയ്യാദ നടപ്പിലാക്കിയതെന്ന് ഞാൻ നിന്നോട്ട് പറയാം. മുമ്പ് ഉദ്ദാലകൻ എന്നു പേരായി ഒരു മഹൎഷിയുണ്ടായിരുന്നു. അദ്ദേഹത്തിന്ന് ശ്വേതകേതുവെന്ന് പ്രഖ്യാതനായ ഒരു മകനുണ്ടായി. ആ മുനികുമാരൻ ക്രുദ്ധനായിത്തീൎന്ന അവസരത്തിൽ ധൎമ്മോചിതമാക്കിവെച്ച മൎയ്യാദയാണ് ഇപ്പോൾ നടന്നു വരുന്നതു്. ശ്വേതകേതുവിന്റെ അമ്മയെ, അച്ഛന്റെ മുമ്പിൽ വെച്ചുതന്നെ ഒരു ബ്രാഹ്മണൻ തന്റെകൂടെ പോരുവാൻ കൈയിൽകടന്നു പിടിക്കയുണ്ടായി. ഇതുകണ്ട് ആ മുനികുമാരൻ കോപാമൎഷംകൊണ്ട് അന്ധനായിത്തീൎന്നു. ക്രുദ്ധനായ മകനെ ഉദ്ദാലകൻ സാന്ത്വനം ചെയ്യുവാൻ ശ്രമിച്ചു.

"ഉണ്ണീ, നീ കോപിക്കരുത്. ഈ ബ്രാഹ്മണന്റെ കൃത്യം സനാതനമായ ധൎമ്മത്തിന്ന് അനുസരിച്ചതുതന്നേയാണ്. ആൎക്കും ഇടപെടാവുന്നവരും വെളിയിലെങ്ങും സഞ്ചരിക്കുന്നവരാണ്. എല്ലാവൎണ്ണങ്ങളിലേയും സ്ത്രീകൾ. പശുക്കളെന്നപോലേ അതതുവൎണ്ണത്തിൽ ജനങ്ങൾക്കെല്ലാം പ്രവൎത്തിക്കാം."

അച്ഛൻ ഇങ്ങിനേ പറഞ്ഞിട്ടും ശ്വേതകേതു അടങ്ങിയില്ല. ആ മുനികുമാരൻ അപ്പോൾതന്നേ ഭൂമിയിൽ സ്ത്രീപുരുഷന്മാൎക്ക് പ്രത്യേകമൊരു മൎയ്യാദ ഏൎപ്പെടുത്തി. ഈ മൎയ്യാദ മനുഷ്യരേയല്ലാതേ മററു ജീവികളേ ബാധിക്കയില്ല.

"ഭൎത്താവിനേവിട്ട് സ്ത്രീകൾ വ്യഭിചരിക്കുന്നത് ഭ്രൂണഹത്യപോലേ ഘോരവും ദുഃഖകരവുമായ പാപമാണ്. അതുപോലേ, സുവൃത്തയും പതിവ്രതയുമായ ഭാൎയ്യയേവിട്ട് പുരുഷൻ വ്യഭിചരിക്കുന്നതും പാതകംതന്നേ. സന്താനത്തിന്നുവേണ്ടി ഭൎത്താവിന്റെ നിയോഗപ്രകാരം ഭാൎയ്യ ചെയ്യാതിരുന്നാൽ, അതും പാപമാണ്."

ഇങ്ങിനേയാണ് ഉദ്ദാലകപുത്രനായ ശ്വേതകേതു ഏൎപ്പെടുത്തിയ മൎയ്യാദ. ഏടോ, കുന്തി, ഭൎത്താവായ സൌദാസൻ കല്പിക്കുകകൊണ്ട് മദയന്തി പുത്രലാഭത്തിന്നായി വസിഷ്ഠമുനിയുടേകൂടേ പോകയുണ്ടായി. അദ്ദേഹത്തിൽനിന്ന് അവൾ അശ്മകൻ എന്ന ഒരു കുമാരനേ നേടി. ഭൎത്താവിന്റെ പ്രിയത്തിന്നായി അവൾ അങ്ങിനേ ചെയ്തിരിക്കുന്നു. ഞങ്ങളുടേ ജനനംതന്നേ എങ്ങിനേയാണെന്ന് ഭവതിക്കറിയാമല്ലോ. കൃഷ്ണദ്വൈപായനനിൽനിന്നല്ലയോ കുരുവംശം വളൎന്നിരിക്കുന്നത്. അതുകൊണ്ട്, മുൻകഴിഞ്ഞ കാൎയ്യമെല്ലാം ശരിയായി ആലോചിച്ച് ഭവതി എന്റെ ധൎമ്മോചിതമായ വാക്കുകേട്ട് അതിന്മണ്ണം പ്രവൎത്തിക്കണം. ഋതുകാലങ്ങളിൽ പതിവ്രതയായ സ്ത്രീ ഭൎത്താവിനേ അതിക്രമിക്കരുതെന്നാണ് ധൎമ്മജ്ഞന്മാർ വെച്ചിരിക്കുന്നധൎമ്മം. മററു കാലങ്ങളിൽ സ്ത്രീകൾ സ്വതന്ത്രകളാണ്. സജ്ജനം പറയുന്ന ഈ പൂൎവ്വയുഗധൎമ്മം നോക്കിയാലും ഭവതിക്ക് എന്റെ അഭിമതംപോലേ പ്രവൎത്തിക്കാവുന്നതാണ്. പിന്നേ, പ്രത്യേകിച്ച്, ധൎമ്മമായാലും, അധൎമ്മമായാലും ഭൎത്താവ് എന്തു പറയുന്നുവോ, അതിന്നനുസരിച്ച് ഭാൎയ്യ ചെയ്യേണമെന്നാണല്ലോ വേദജ്ഞമതം. ഇതിന്നെല്ലാംപുറമേ, പുത്രോല്പാദനത്തിന് കഴിവില്ലാത്തവനും, എന്നാൽ, പുത്രകാമനായുമിരിക്കുന്ന എന്റെ പ്രാൎത്ഥനയാണ് ഇതെന്നറിഞ്ഞ് ഭവതി യഥോചിതം പ്രവൎത്തിക്കുക. തണ്ടാരിതൾപോലേ ചോകപ്പൊളികലൎന്ന വിരലുകളോടുകൂടിയ എന്റെ ഈ കൈകൾകൂപ്പി നിറുകയിൽ വെ

ച്ചുകൊണ്ട്, പുത്രദർശനത്തിലുള്ള കൌതുകത്താൽ പ്രേരിതനായ ഞാൻ എന്നിൽ പ്രസാദിക്കേണമെന്ന് ഭവതിയോട്ട് ഇതാ, പ്രാൎത്ഥിക്കുന്നു. എന്റെ നിയോഗപ്രകാരം, ഭവതി താപസോത്തമനായ ബ്രാഹ്മണനെ പ്രാപിച്ച് ഗുണശാലികളായ പുത്രന്മാരെ നേടുക. ഭവതിയുടെ കൎമ്മത്താൽ, പുത്രവാന്മാൎക്കുള്ള ലോകം ഞാൻ നേടുമാറാവട്ടെ."

കുന്തി:—"ഞാൻ ബാല്യകാലത്ത് പിതൃഗൃഹത്തിൽ പാൎക്കുമ്പോൾ എന്റെ അച്ഛൻ അതിഥിപൂജയ്ക്കാണ് എന്നെ നിയോഗിച്ചിരുന്നത്. ഉഗ്രബ്രാഹ്മണനും, തീക്ഷ്ണവ്രതനും, ധൎമ്മമൎമ്മജ്ഞനുമായ ദുൎവ്വാസസ്സിനെ അന്ന് ഞാൻ പണിപ്പെട്ട് ശുശ്രൂഷിക്കയുണ്ടായി. അതിൽ സന്തുഷ്ടനായ ആ ഭഗവാൻ ദേവന്മാരെ ആകൎഷിക്കുവാൻതക്ക ശക്തിയുള്ള മന്ത്രത്തോടുകൂടിയ ഒരു വരം എനിക്കുതന്നു. ആ മന്ത്രംകൊണ്ട് ഏതേതുദേവനെ ആവാഹിക്കുന്നുവോ അതതുദേവൻ അകാമനായാലും സകാമനായാലും വശംഗതനാകുമെന്നും, അതതുദേവന്റെ പ്രസാദത്താൽ എനിക്ക് ഓരോപുത്രനുണ്ടാകുമെന്നും അദ്ദേഹം പറയുകയും ചെയ്തു. ആ വരം അനുഭവിക്കുവാൻ ഇപ്പോൾ കാലമായിരിക്കുന്നു. അവിടുന്ന് ആജ്ഞാപിച്ചാൽ, ആ മന്ത്രംകൊണ്ട് ഞാൻ ദേവനെവിളിച്ച് പുത്രനെ നേടാം. ഏതു ദേവനെയാണ് ആവാഹിക്കേണ്ടതെന്ന് അവിടുന്നുതന്നെ പറയുക. ഈ കൎമ്മത്തിൽ അവിടുത്തെ അനുജ്ഞ കേൾക്കുവാൻ ഞാൻ കാത്തിരിക്കുന്നു.

പാണ്ഡു:—"ഭവതി ഇന്നുതന്നെ ഈ കൎമ്മത്തിൽ വിധിപോലെ പ്രവേശിക്കണം. സൎവ്വലോകങ്ങളിലും വെച്ച് പുണ്യവാനായ ധൎമ്മദേവനെ ഭവതി ആവാഹിക്കുക. ധൎമ്മസ്വരൂപിയായ ആ ദേവൻ ഒരിക്കലും അധൎമ്മം പ്രവൎത്തിക്കയില്ലല്ലോ. ധൎമ്മനിൽനിന്ന് സിദ്ധിക്കുന്ന ആ കുമാരൻ നിശ്ചയമായും അധൎമ്മത്തിൽ ഇറങ്ങുകയില്ല. അവൻ കുരുക്കളിൽവെച്ച് ധാൎമ്മികനായി ശോഭിക്കയും ചെയ്യും. അതുകൊണ്ട് ധൎമ്മത്തെ മുൻനിൎത്തി മന്ത്രശക്തികൊണ്ട് ഭവതി ധൎമ്മദേവനെ ആവാഹിക്കുക."

ഭൎത്താവിന്റെ ഈ നിയോഗംകേട്ട്, കുന്തി അങ്ങിനെതന്നെയാവാമെന്ന് സമ്മതിച്ച് അദ്ദേഹത്തെവന്ദിച്ച് പ്രദക്ഷിണം ചെയ്തു.

# ഇരുപത്തിമൂന്നാം അദ്ധ്യായം.

## പാണ്ഡവോൽപത്തി.

ഗാന്ധാരി ഗർഭംധരിച്ചിട്ട് ഒരു കൊല്ലം കഴിഞ്ഞതിൽപിന്നെ, കുന്തി പുത്രോല്പാദനത്തിന്നായി, തനിക്ക് ദുർവ്വാസാവിൽനിന്ന് കിട്ടിയിട്ടുള്ള മന്ത്രം വിധിപോലെ ജപിച്ച് ധർമ്മദേവനെ വിളിക്കയും ആ ദേവന്ന് ബലികൊടുക്കയുംചെയ്തു. മന്ത്രബലത്താൽ ധർമ്മദേവൻ സൂര്യസന്നിഭമായ വിമാനത്തിൽ കയറി, ജപനിഷ്ഠയോടുകൂടിയിരിക്കുന്ന കുന്തിയുടെ മുമ്പിൽ വന്നിറങ്ങി, "നിനക്കെന്താണ് വേണ്ടത്" എന്ന് ചിരിച്ചുകൊണ്ട് ചോദിച്ചു. തന്നെനോക്കി, കളിയായി ചിരിച്ചുകൊണ്ടുനില്ക്കുന്ന ധർമ്മദേവനോട് കുന്തി "എനിക്ക് പുത്രനെതന്നാലും!" എന്ന് മടികൂടാതെ പറഞ്ഞു. ആ ദേവനുമായി അപ്പോൾതന്നെയുണ്ടായ ചേർച്ചയിൽനിന്ന് കുന്തി, സർവ്വജീവികൾക്കും ഹിതകരനായ ഒരു പുത്രനെ നേടി. തുലാമാസത്തിൽ ശുക്ലപഞ്ചമിയിൽ തൃക്കേട്ട നാളിൽ, പതിനാറുനാഴിക പുലരുമ്പോഴുള്ള അഭിജിത് എന്ന മുഹൂർത്തത്തിൽ കുന്തി സൽഗുണയശസ്സോടുകൂടിയ ധർമ്മപുത്രനെ പ്രസവിച്ചു. മകൻ ജനിച്ച ഉടനെ താഴെകാണിച്ചവിധം അശരീരിവാക്കുകേട്ടു:—

"ഇവൻ ധർമ്മിഷ്ഠന്മാരിൽവെച്ച് ഉത്തമനും നരശ്രേഷ്ഠനുമായിഭവിക്കും. ഇവൻ വിക്രാന്തനും സത്യവാദിയും ഭൂമീന്ദ്രനുമാകും. പാണ്ഡുവിന്റെ ഈ പ്രഥമപുത്രൻ യുധിഷ്ഠിരനെന്നപേരിൽ വിശ്രുതനായിവരും. ത്രിലോകങ്ങളിലും പ്രശസ്തനും പ്രഖ്യാതനുമായ രാജാവായി, ശ്രേയസ്സും തേജസ്സും, സുവ്രതവും തികഞ്ഞ് ഇവൻ ശോഭിക്കും."

ഈ ധാർമ്മികനായ പുത്രനെ നേടിയതിൽപിന്നെ, ഇനി, ക്ഷാത്രവീര്യത്തിലും ബലത്തിലും അഗ്രേസരനായ ഒരു പുത്രനെക്കൂടി നേടേണമെന്ന് പാണ്ഡു പറകയാൽ കുന്തി വായുവിനെവിളിച്ചു. അപ്പോൾ, മഹാബലനായ വായു മൃഗാരൂഢനായി അവിടെവന്ന് "ഏടോ, കുന്തി, നിന്റെ മനോരഥമെന്തെന്ന് പറഞ്ഞാൽ അതിൻവണ്ണം ഞാൻ ചെയ്യാം" എന്ന് വാഗ്ദാനംചെയ്തു. "മറ്റാരിലുമുള്ള ഗർവ്വത്തെ മുഴുവൻ നശിപ്പിക്കുവാൻ കെല്പുള്ളതായി, ബലവാനും മഹാകായനുമായ ഒരു പുത്രനെ എനിക്ക് തന്നാലും!" എന്ന്, നാണിച്ചും പുഞ്ചിരിക്കൊണ്ടും നില്ക്കുന്ന കുന്തി അറിയിച്ചു. അതുപ്രകാരം, വായുവിന്ന് കുന്തിയിൽ മഹാബാഹുവും ഭീമപരാക്രമനുമായ ഭീമൻ ജനിച്ചു. ആ അതിബലനായ കുമാരൻ ജനിച്ചപ്പോഴും, "എല്ലാബലിഷ്ഠന്മാരിലുംവെച്ച് മികച്ചവനാണ് ഇവൻ" എന്ന് അശരീരിവാക്ക

ണ്ടായി. പിറന്ന അന്നുതന്നെ ഭീമനെസംബന്ധിച്ച് ഒരു അത്ഭുതമുണ്ടായി. കുട്ടി അമ്മയുടെ മടിയിൽനിന്ന് വീണതിൽ പൊടിപൊടിയായി പാറ തകൎന്നുപോയതാണ് ആ അത്ഭുതം. കുന്തി അവിടെ ഒരു വ്യാഘ്രത്തെകണ്ട് പേടിച്ചുഴറി പെട്ടെന്ന് എഴുന്നേറ്റുപോയി. മടിയിൽ കുട്ടി കിടന്നുറങ്ങുന്നുണ്ടെന്ന് കുന്തിക്ക് അപ്പോൾ ഓൎക്കുവാൻ കഴിഞ്ഞില്ല. അമ്മ എഴുന്നേറ്റതോടുകൂടി വജ്രകായനായ കുമാരൻ മലമേൽ വീഴുകയും, ആ വീഴ്ചയേറ്റ് ആ പാറ നുറുനുറായി പൊടിഞ്ഞു ചിതറുകയും ചെയ്തു. ഭീമന്റെ ശരീരത്താൽ ശില തകൎന്നതുകണ്ട് പാണ്ഡു വിസ്മയിച്ചു. ഈ ഭീമകുമാരൻ പിറന്ന അന്നുതന്നെയാണ് ദുൎയ്യോധനൻ ജനിച്ചതു്.

രണ്ടാമതൊരു മകനോടുകൂടി ലഭിച്ചിട്ടും പാണ്ഡു പിന്നേയും ചിന്തയിലാണ്ടു:—

“ലോകശ്രേഷ്ഠനായ ഒരു സൽപുത്രൻകൂടിയും എനിക്ക് ഇനി ഉണ്ടാകണം. ദൈവത്തിലും പൌരുഷത്തിലുമാണ് ഈ ലോകത്തെ പ്രതിഷ്ഠിച്ചിരിക്കുന്നതു്. ദൈവത്തെ വിധികൊണ്ടും കാലയോഗംകൊണ്ടും പ്രാപിക്കാം. ദേവരാജാവായ ഇന്ദ്രനാണ് സൎവ്വപ്രധാനനെന്ന് ഞാൻ കേട്ടിട്ടുണ്ട്. തപസ്സുകൊണ്ട് ആ ദേവനെ സന്തോഷിപ്പിച്ച്, വീൎയ്യശാലിയും മഹാപ്രഭനുമായി, ആൎക്കും ഗണിച്ചറിയുവാൻ വയ്യാത്തവിധം അത്രയും മഹാബലോത്സാഹത്തോടുകൂടിയ പുത്രനെ ഞാൻ നേടും. ഇന്ദ്രനിൽനിന്നു കിട്ടുന്ന പുത്രൻ ശ്രേഷ്ഠനായിട്ടേ വരികയുള്ളൂ. ആ മകൻ മാനുഷരെയെന്നപോലെ അമാനുഷരേയും യുദ്ധത്തിൽ നിഗ്രഹിക്കുവാൻ സമൎത്ഥനായിവരും. അങ്ങിനെയുള്ള ഒരു പുത്രനുവേണ്ടി മനസ്സുകൊണ്ടും കൎമ്മംകൊണ്ടും വാക്കുകൊണ്ടും ഞാൻ മഹാതപസ്സ് ചെയ്യുന്നതാണ്.”

ഇങ്ങിനെ വിചാരിച്ചുറച്ച് പാണ്ഡുരാജാവ് മഹൎഷിമാരോടുകൂടി ആലോചിച്ച്, ഒരു കൊല്ലം മുഴുവൻ ശുഭവ്രതം അനുഷ്ഠിക്കുവാൻ കുന്തിയെ ഏല്പിച്ചതിൽപ്പിന്നെ, തപസ്സിൽ ഏൎപ്പെട്ടു. ഉദയം മുതൽ അസ്തമയം വരെ ഒറ്റക്കാലിന്മേൽനിന്ന് ഏകാഗ്രമായ ധ്യാനത്തോടുകൂടി ദേവേന്ദ്രനെ ആരാധിച്ചുകൊണ്ട് ആ മഹാബാഹു അത്യുഗ്രമായിത്തന്നെ തപസ്സുചെയ്തു. കുറേനാൾ ചെന്നപ്പോൾ ദേവേന്ദ്രൻ പ്രത്യക്ഷമായി.

ഇന്ദ്രൻ:—“മൂന്നുലോകങ്ങളിലും വിശ്രുതനായ പുത്രനെ ഞാൻ ഭവാന്നു തരാം. ഞാൻ തരുന്ന ആ പുത്രൻ ബ്രാഹ്മണൎക്കും പശുക്കൾക്കും മിത്രങ്ങൾക്കും പുരുഷാൎത്ഥം സാധിപ്പിക്കുന്നവനായും അമിത്ര

വൎഗ്ഗത്തിന്ന് ശോകം ജനിപ്പിക്കുന്നവനായും, ബന്ധുജനത്തിന്ന് സംപ്രീതി വളൎത്തുന്നവനായും, സൎവ്വശത്രുക്കളേയും നാശിപ്പിക്കുന്നവനായും ശോഭിക്കും.”

ഇപ്രകാരം വരംകൊടുത്തു് ദേവേന്ദ്രൻ മറഞ്ഞു. അപ്പോൾതന്നേ പാണ്ഡുചെന്ന് ഈ ശുഭവൎത്തമാനം കുന്തിയേ അറിയിച്ചു.

പാണ്ഡു:—“എന്റെ തപസ്സുകൊണ്ടു് ദേവേന്ദ്രൻ സന്തുഷ്ടനായിരിക്കുന്നു. ആ ദേവന്റെ അനുഗ്രഹത്താൽ ഭവതിക്കു നന്മയുണ്ടാകും. ഭവതി സങ്കല്പിക്കുംപോലെയുള്ള ഒരു പുത്രനേ തരുവാൻ വാസവൻ സമ്മതിച്ചിരിക്കുന്നു. ആ പുത്രൻ അതിമാനുഷകൎമ്മങ്ങളോടുകൂടിയ യശസ്വിയും ശത്രുനാശകനുമായിരിക്കും. ദേവേന്ദ്രൻ പ്രസാദിച്ചിരിക്കകൊണ്ടു് ശുചിസ്മിതയും കല്യാണിയുമായ ഭവതി ആ ദേവനേ വിളിച്ചു് നീതിമാനും, മഹാത്മാവും, സൂൎയ്യതുല്യതേജസ്വിയും, ആൎക്കും അടക്കുവാൻ വയ്യാത്തവനും, ഉത്സാഹശാലിയും, ഏററവും അത്ഭുതദൎശനനും ക്ഷത്രിയതേജോനിധിയുമായ പുത്രനേ നേടുക.”

ഭൎത്താവിന്റെ നിയോഗം കേട്ടു് കുന്തി ദേവേന്ദ്രനേ വിളിക്കയും, അതിന്നുശേഷം ശക്രൻ വന്നു് ആ യശസ്വിനിയിൽ അൎജ്ജുനനേ ജനിപ്പിക്കയും ചെയ്തു. ആ മകൻ പിറന്ന ഉടനേ, ആ ആശ്രമത്തിലേ നിവാസികൾ മാത്രമല്ലാ, സൎവ്വഭൂതങ്ങളും കേൾക്കുമാറു്, ആകാശമെങ്ങും മാറെറാലിക്കൊള്ളുന്ന മഹാഗംഭീരമായ നിൎഘോഷത്തോടുകൂടി, കുന്തിയേ സംബോധനം ചെയ്തുകൊണ്ടു് വിസ്പഷ്ടമായ അശരീരിവാക്കു് പുറപ്പെട്ടു.

“അല്ലയോ, കുന്തി, കാൎത്തവീൎയ്യസമനും ശിവതുല്യപരാക്രമനും ദേവേന്ദ്രനേപ്പോലേ അജയ്യനുമാണ് ഈ കുമാരൻ. ഇവൻ ഭവതിയുടേ കീൎത്തി സൎവ്വത്ര പരത്തും. അദിതിക്കു് വിഷ്ണുവെന്നപോലേ, വിഷ്ണുസമനായ ഈ പുത്രൻ ഭവതിക്കു് സംപ്രീതി വളൎത്തും. മദ്രന്മാരേയും, കുരുക്കളേയും, സോമകന്മാരേയും ചേദി, കാശി, കരൂഷം എന്നീ രാജ്യങ്ങളേയും വശപ്പെടുത്തി ഇവൻ കുരുകുലലക്ഷ്മിയെ പരിപാലിക്കും. ഇവന്റെ കൈക്കരുത്തുകൊണ്ടു് ഖാണ്ഡവത്തിൽ വെച്ചു്, അഗ്നി, സൎവ്വഭൂതങ്ങളുടേയും മേദസ്സു് ഭുജിച്ചു്, ഏററവും സന്തുഷ്ടനായിത്തീരും. ഈ മഹാബലൻ രാജാക്കന്മാരേയെല്ലാം വെന്നു് സഹോദരന്മാരോടുകൂടി മൂന്നു് അശ്വമേധയാഗങ്ങൾ അനുഷ്ഠിക്കും. ഇവൻ പരശുരാമതുല്യനും വിഷ്ണുവിനേപ്പോലെ പരാക്രമശാലിയും വീൎയ്യവാന്മാരിൽ ശ്രേഷ്ഠനും മഹായശസ്വിയുമായി വരും. യുദ്ധത്തിൽ ശങ്കരനേ സന്തോഷിപ്പിച്ചു്, ആ മഹാദേവനിൽനിന്നു് പാശുപതാസ്ത്രം ഇവൻ

നേടും. സുരന്മാരേ ദ്വേഷിക്കുന്ന നിവാതകവചന്മാരെന്ന ദൈത്യന്മാരേ ഇന്ദ്രന്റെ കല്പനപ്രകാരം, ഭവതിയുടേ ഈ മഹാബാഹുവായപുത്രൻ വധിക്കും. സർവ്വദിവ്യാസ്ത്രങ്ങളും നേടി ഈ പുരുഷർഷഭൻ നഷ്ടമായ കലശ്രീയേ വീണ്ടെടുക്കും.”

ആകാശത്തിൽനിന്നുണ്ടായ ഈ അത്ഭുതവാക്യം മുഴുവൻ കുന്തി കേട്ടു. ഉറക്കേ പുറപ്പെട്ട ഈ വാക്കുകൾ കേട്ട് ശതശൃംഗത്തിൽ പാർക്കുന്ന തപസ്വികളെല്ലാം അത്യധികം സന്തോഷിക്കയുമുണ്ടായി. അതേ ഘട്ടത്തിൽതന്നെ, ഇന്ദ്രനോടുകൂടി ദേവന്മാർ വിമാനസ്ഥിതരായി വന്നു നിന്നു. ആകാശം ദുന്ദുഭിഘോഷത്താൽ കലമ്പിയിരമ്പി. ആ മഹാഘോഷത്തോടും നിരന്തരമായ പുഷ്പവൃഷ്ടിയോടുംകൂടി ദേവന്മാർ അർജ്ജുനനേ പൂജിച്ചു. കാദ്രവേയന്മാർ, വൈനതേയന്മാർ, ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ, പ്രജാപതികൾ, സപ്തർഷികൾ എന്നിവരെല്ലാം ആകാശത്തിൽ നിന്നുള്ള ആ ആഘോഷത്തിൽ പങ്കു കൊണ്ടിരുന്നു. ഭരദ്വാജൻ, കശ്യപൻ, ഗൌതമൻ, വിശ്വാമിത്രൻ, ജമദഗ്നി, വസിഷ്ഠൻ, അത്രി മുതലായ മഹർഷിശ്രേഷ്ഠന്മാർ അർജ്ജുനനേ ചൂഴന്നു നിന്ന് മന്ത്രജപം ചെയ്തു. ഉഗ്രസേനൻ, ചിത്രരഥൻ, നന്ദി, സുവർണ്ണൻ, വിശ്വാവസു, ഉമന്യു, സുചന്ദ്രൻ, ഹാ ഹാ, ഹൂ ഹൂ മുതലായ ഗന്ധർവ്വന്മാരോടുകൂടി തുംബുരു സ്വരമാധുര്യും തികഞ്ഞു പാടി. അദ്രിക, സോമകേശി, അലംബുഷ, മരിചി, തിലോത്തമ, അംബിക, രംഭ, മനോരമ, സുപ്രിയ, പുണ്ഡരീക, സുരസ, ശാരദ്വതി മേനക, സഹജന്യ, കർണ്ണിക, ഘൃതാചി വിശ്വാചി, ഉർവ്വശി മുതലായ സുന്ദരീരത്നങ്ങൾ, ദിവ്യമാല്യങ്ങളും ദിവ്യ വസ്ത്രങ്ങളും അണിഞ്ഞ്, സർവ്വാഭരണങ്ങളും ചാർത്തി, അർജ്ജുനനേ കീർത്തനം ചെയ്തുകൊണ്ട് ആടുവാനും പാടുവാനും തുടങ്ങി. വിവസ്വാൻ, മിത്രൻ, ധാതാവ്, പൂഷാവ്, ത്വഷ്ടാവ്, സവിതാവ് മുതലായ ആദിത്യന്മാരും, നിരൃതി, പിനാകി, കപാലി, സ്ഥാണു മുതലായ രുദ്രന്മാരും, അശ്വിനിദേവന്മാരും, വസുക്കൾ, മരുത്തുകൾ, സാദ്ധ്യന്മാർ എന്നിവരും അർജ്ജുനനിൽ മഹത്വം ചേർക്കുവാനായി ആകാശത്തിൽ വന്നു നിന്നു. വിമാനങ്ങളിലും പർവ്വതാഗ്രങ്ങളിലും സ്ഥിതി ചെയ്യുന്ന ഈ ദേവന്മാരേ തപസ്സിദ്ധന്മാരായ മഹർഷികൾ മാത്രമേ കണ്ടുള്ളു. ആ മുനികൾ ഇതെല്ലാം കണ്ടു മഹത്തായ ആശ്ചര്യ്യം, നിറയേ ഉൾക്കൊണ്ട് അങ്ങിനേ മിഴിച്ചു നിന്നുപോയി. അന്നു മുതൽ അവർ പാണ്ഡുപുത്രന്മാരേ അധികമായി ആദരിച്ചു വന്നു.

പാണ്ഡുവാകട്ടേ, മൂന്നു മക്കളേ നേടീട്ടും തൃപ്തികൊണ്ടില്ല. വീ

ണ്ടും പുത്രോല്പാദനത്തിന്നായി ശ്രമിക്കുവാൻ അദ്ദേഹം കുന്തിയോട് പറഞ്ഞപ്പോൾ ആ ധർമ്മപത്നിയിൽനിന്നു കിട്ടിയ മറുപടി ഇങ്ങിനെയാണ്:—„നാലു മക്കളെ നേടിയാൽ മാത്രമെ ആപത്തിൽനിന്ന് ഒഴിയുവാൻ കഴികയുള്ളു എന്ന ദുരവസ്ഥയിൽ കുടുങ്ങിയാൽപോലും, നാലാം പ്രസവം അരുതെന്നാണ് വിധി. അങ്ങിനെ ഒരാപത്തു് ഇപ്പോൾ നമുക്കില്ലെന്നും ഭവാൻ അറിയണം. നാലു പുത്രന്മാരെ പ്രസവിക്കുന്നവൾ സ്വൈരിണിയും, അഞ്ചു മക്കളുടെ അമ്മ ബന്ധകിയുമാണ്. ഈ ധർമ്മം അവിടുന്ന് അറിഞ്ഞിരുന്നിട്ടും പുത്രലോഭംകൊണ്ട് വഴിപിഴച്ച് എന്നോട് ഇങ്ങിനെ പറയുന്നതു് ശരിയാണോ?”

ഈ മറുപടി കേട്ടതിൽപിന്നെ പാണ്ഡു കുന്തിയെ പുത്രോല്പാദനത്തിന്നായി നിയോഗിക്കയുണ്ടായില്ല. കുന്തിക്ക് മൂന്നും ഗാന്ധാരിക്ക് നൂറൊന്നും മക്കളുണ്ടായതു കണ്ട്, ഒരുനാൾ മാദ്രി മറ്റാരുമില്ലാത്ത സമയത്തു് പാണ്ഡുവിനോട് ഇങ്ങിനെ പറഞ്ഞു:—

„കുന്തിയിൽ പുത്രന്മാരെ ജനിപ്പിച്ചതു്, ആ ഭാഗ്യവതി നേടിയ വരപ്രഭാവംകൊണ്ടാകയാൽ, അവിടുത്തെ ഈ പക്ഷപാതത്തിൽ എനിക്ക് ഒട്ടും തന്നെ സന്താപമില്ല. എന്നാൽ, ഇനി ഞാൻ എന്നും കുന്തിക്ക് കീഴടങ്ങി നില്ക്കേണമല്ലോ എന്നോർക്കുമ്പോൾ എനിക്കുണ്ടാകുന്ന ദുഃഖം ദുസ്സഹം തന്നെയായിരിക്കുന്നു. ഗാന്ധാരി ഒരുനൂറു മക്കളെ നേടിയതിൽ എനിക്ക് അത്ര ദുഃഖമില്ല. ഞാനും കുന്തിയും ഒരേ സ്ഥിതിയിൽ വാഴുന്നവരായിരിക്കേ, ഞാൻ മാത്രം പുത്രഹീനയായതിൽ, എന്നെ മഹത്തായ ദുഃഖം പിടികൂടാതിരിക്കുന്നതെങ്ങിനെ? കുന്തിയെക്കൊണ്ട് എന്റെ ഭർത്താവിന്ന് പുത്രവാനായിത്തീരുവാൻ ഭാഗ്യമുണ്ടായതിൽ എനിക്ക് സന്തോഷം തന്നെയാണുള്ളതു്. അതുപോലെ, കുന്തിയെക്കൊണ്ടു തന്നെ ഞാനും പുത്രവതിയാകുമെങ്കിൽ അതു് എനിക്ക് അനുഗ്രഹവും അവിടുത്തേക്ക് ഹിതവുമായി വരും. സപത്നീത്വത്താലുള്ള അഭിമാനംകൊണ്ട് കുന്തിയോട് ചെന്ന് പുത്രന്നായി യാചിക്കുവാൻ എനിക്കു വയ്യ. എന്നിൽ പ്രസാദിച്ച് അവിടുന്നു തന്നെ കുന്തിയോട് വേണ്ടും വണ്ണം ചെയ്യുവാൻ പറയണം.”

പാണ്ഡു:—ഈ ആഗ്രഹം എന്റെ മനസ്സിലും പലനാളായുള്ളതാണ്. ഭവതിക്ക് ഇതു് ഇഷ്ടമോ അനിഷ്ടമോ എന്ന് അറിയായ്കകൊണ്ട് എന്റെ ഈ വിചാരം ഭവതിയെ അറിയിക്കുവാൻ ഇതുവരെയും എനിക്ക് ധൈര്യമുണ്ടായില്ല. ഇപ്പോൾ ഭവതിയുടെ ഹിതം ഇതാണെന്നറിഞ്ഞതുകൊണ്ട്, ഇനി ഞാൻ ഇതിൽ പ്രയത്നിക്കാം. എന്റെ വാക്ക് കുന്തി നിശ്ചയമായും അനുസരിക്കുമെന്നാണ് ഞാൻ വിചാരിക്കുന്നതു്.”

ഈ സംഭാഷണം കഴിഞ്ഞതിൽപ്പിന്നെ, ഒരു നാൾ പാണ്ഡു വിജനസ്ഥലത്തുവെച്ച് തൻെറ ആഗ്രഹം കുന്തിയെ അറിയിച്ചു:—

“എൻെറ കുലത്തിന്ന് സന്താനത്തെയും, ലോകത്തിന്ന് പ്രിയത്തെയും ഭവതി നൽകിയിരിക്കുന്നു. എങ്കിലും, എൻെറയും എൻെറ പൂർവ്വികന്മാരുടെയും പിണ്ഡം നശിക്കാതിരിക്കുവാൻ, എൻെറ പ്രിയത്തെക്കരുതി ഭവതി മറെറാരു സൽപുത്രനെക്കൂടിയും ജനിപ്പിക്കേണമെന്ന് എനിക്ക് ആഗ്രഹമുണ്ട്. ദുഷ്കരമായ കർമ്മമാണ് ഭവതിക്ക് ചെയ്യേണ്ടതായുള്ളതെങ്കിലും, അതിൽനിന്നുള്ള ഫലം ശുഭ്രമായ യശസ്സാണെന്ന് ഭവതി ഓർക്കണം. ദേവേന്ദ്രൻ സർവ്വാധിപത്യംതന്നെ നേടീട്ടും, പിന്നെയും യജ്ഞം ചെയ്യുന്നത് യശസ്സിന്നുവേണ്ടിയല്ലാതെ, മറെറാന്നിന്നുമല്ല. മന്ത്രജ്ഞന്മാരായ വിപ്രന്മാർ ദുഷ്കരമായ തപസ്സിൽ തപിക്കുന്നതും യശസ്സിന്നായിത്തന്നെ. ഗുരുവിനെ തിരഞ്ഞു കണ്ടുപിടിച്ച് സേവിക്കുന്നതും യശസ്സിന്നുവേണ്ടിയാണ്. രാജർഷികളും, ബ്രാഹ്മണർ, താപസന്മാർ എന്നിവരെല്ലാം യശസ്സിന്നുതന്നെയാണ് ദുഷ്കരങ്ങളായ പലതരം കർമ്മങ്ങളും ചെയ്തുകൊണ്ടിരിക്കുന്നത്. അതുകൊണ്ടു, ഭവതി പരമമായ കീർത്തിക്കുവേണ്ടി സ്വന്തം മന്ത്രശക്തിയാൽ മാദ്രിയെ സന്താനവതിയാക്കി രക്ഷിക്കുക.”

ഇതുകേട്ട്, ഭർത്താവിൻെറ ഹിതംപോലെതന്നെ കുന്തി പ്രവർത്തിച്ചു. ആ മനസ്വിനി മാദ്രിയെ വിളിച്ച്, ഏതെങ്കിലുമൊരു ദൈവത്തെ ചിന്തിച്ചുകൊള്ളുകയെന്നും, ആ ദേവനിൽനിന്ന് അനുരൂപനായ പുത്രനെ നേടുവാൻ കഴിയുമെന്നും പറഞ്ഞേല്പിച്ചു. മാദ്രി അശ്വിനികളെയാണ് സ്മരിച്ചത്. അവരിൽനിന്നു രണ്ടു പുത്രന്മാർ മാദ്രിക്കുണ്ടായി. ആ കുമാരന്മാർ രൂപഗുണംകൊണ്ട് നിസ്തുലന്മാരായി ശോഭിച്ചു. സൌന്ദര്യംകൊണ്ട് അശ്വിനീദേവന്മാരെപ്പോലെ ശോഭിക്കുന്നവരാണ് ഇവരെന്ന് മാദ്രേയന്മാരുടെ ജനനകാലത്ത് അശരീരിവാക്കുണ്ടായി. കൌന്തേയന്മാരെപ്പോലെതന്നെ മാദ്രേയന്മാരും തേജസ്വികളായി വളർന്നു. ശതശൃംഗവാസികളായ മുനികളാണ് ഈ അഞ്ചു കുമാരന്മാർക്കും പേർവിളിച്ചത്. കുന്തിയുടെ ജ്യേഷ്ഠപുത്രന്ന് യുധിഷ്ഠിരനെന്നും രണ്ടാമന്ന് ഭീമസേനനെന്നും മൂന്നാമന്ന് അർജ്ജുനനെന്നും നാമകരണംചെയ്തു. മാദ്രേയരിൽ ജ്യേഷ്ഠൻ നകുലനും കനിഷ്ഠൻ സഹദേവനുമാണ്. ഓരോ സംവത്സരത്തിലും ഓരോരുത്തരായി ജനിച്ച കുരുസത്തമന്മാരായ പാണ്ഡുപുത്രന്മാർ പഞ്ചസംവത്സരങ്ങൾപോലെ ശോഭിച്ചു. മഹാകായന്മാരും, മഹാവീര്യന്മാരും, മഹാബലന്മാരും, മഹാപരാക്രമന്മാരുമായി, ദേ

ഗന്ധൎവ്വന്മാരെപ്പോലെ മഹത്തായ തേജസ്സോടുകൂടി വളരുന്ന മക്കളെകണ്ട് പാണ്ഡു പരമാനന്ദത്തിൽ നീന്തിക്കളിച്ചു. ശതശൃംഗത്തിലെ മുനികൾക്കും മുനിപത്നികൾക്കും പാണ്ഡവന്മാർ പ്രിയദൎശനന്മാരായിത്തീൎന്നു.

അനന്തരം, പാണ്ഡു കുന്തിയോട്, മാദ്രിക്ക് വീണ്ടും അപത്യദാനം ചെയ്യുവാൻ ആവശ്യപ്പെട്ടു.

കുന്തി:—"ആദ്യംതന്നെ അവൾ എന്നെ വഞ്ചിച്ചിരിക്കുന്നു. അവൾക്കു ഒരു പുത്രനുണ്ടാകട്ടെ എന്നുകരുതി, ഞാൻ അവിടുത്തെ ഹിതംപോലെ പ്രവൎത്തിച്ചപ്പോൾ അവൾ ഇരട്ടദേവന്മാരെ ഭജിച്ച് ഇരട്ടമക്കളെ നേടിയിരിക്കുന്നു. വെറും നികൃഷ്ടസ്ത്രീകൾ മാത്രമേ ഇത്തരം വഞ്ചനയിൽ ഏൎപ്പെടുകയുള്ളു. ഒരേസമയത്തു ഇരുവരെ വിളിക്കാമെന്നും, അവരിൽനിന്ന് ഇരുപുത്രന്മാരെ നേടാമെന്നും മൂഢയായ ഞാൻ ഇതുവരെ അറിഞ്ഞിരുന്നില്ല. എന്നെ ഇങ്ങിനെ വഞ്ചിച്ച ആ മാദ്രിയെ ഓൎക്കുമ്പോൾ എനിക്കു ഭയമാണുണ്ടാകുന്നത്. അതു കൊണ്ട്, അവളുടെ കാൎയ്യത്തിലേക്ക് ഇനി എന്നെ ഒരാൻ നിയോഗിക്കരുത്."

ഈ മറുപടിയോടുകൂടി പാണ്ഡു അക്കാൎയ്യത്തിൽ നിരുത്സാഹനായി. ദേവതുല്യന്മാരും മഹാബലന്മാരുമായ പഞ്ചപാണ്ഡവന്മാർ കുരുവംശവൎദ്ധനന്മാരും, ശുഭലക്ഷണസമ്പന്നന്മാരും, ദേവവിക്രമന്മാരുമായി പുണ്യഹിമാലയത്തിലെ ശതശൃംഗത്തിൽ, അവിടെവന്നുചേരുന്ന മഹൎഷികളെയെല്ലാം വിസ്മയിപ്പിച്ചുകൊണ്ട് വാണു. ഇവരെപ്പോലെ തന്നെ നൂറുവരും കുരുകുലത്തിന് വിവൎദ്ധകന്മാരായി വളൎന്നുവന്നു.

---

## ഇരുപത്തിനാലാം അദ്ധ്യായം.

### പാണ്ഡുചരമം.

---

തനിക്കുണ്ടായ ദൎശനീയന്മാരായ പുത്രന്മാരെകണ്ട് സന്തോഷിച്ചുകൊണ്ട് പാണ്ഡു ആ രമണീയപൎവ്വതത്തിലെ മഹാവനത്തിൽ വാണുവന്നു. സൎവ്വഭൂതങ്ങൾക്കും സമ്മോഹനമായ വസന്തകാലം വന്നപ്പോൾ ഒരു നാൾ രാജാവ് മാദ്രിയോടുകൂടി ആ പുഷ്പസമൃദ്ധമായ വനത്തിൽ ചുറ്റിനടന്നു. ചമ്പകം, അശോകം, മാവ്, പിലാവ് മുതലായി, പുഷ്പങ്ങളും ഫലങ്ങളും വഹിച്ചുനില്ക്കുന്ന പലപല വൃക്ഷങ്ങളും, താമരപ്പൊയ്കകളും മറ്റു പലതരം ജലാശയങ്ങളും, നോക്കിനോക്കി ആഹ്ലാദിച്ചുകൊണ്ടുനടക്കുന്ന പാണ്ഡുവിന്റെ മനസ്സ് മന്മഥബാ

ധിയാൽ ചലിക്കുന്നുണ്ടു. നേരിയ പൂഞ്ചേലചാൎത്തി, തന്നേ തനിച്ചു പിന്തുടരുന്ന സുചരിതമായ മാദ്രിയേ നോക്കിയതോടുകൂടി അദ്ദേഹത്തിന്റെ മനസ്സിൽ കാമാഗ്നി കാട്ടുതീപോലേ പടൎന്നുപിടിച്ചുപോയി. ആ സമയത്തു് ആ വിജനപ്രദേശത്തു് ആ രാജീവലോചനയേ നോക്കിനില്ക്കുന്ന കാമവശഗനായ പാണ്ഡുവിന്നു് ആ കാമത്തേ അടക്കുവാൻ കഴിഞ്ഞില്ല. അതുകൊണ്ടു് അദ്ദേഹം മാദ്രിയേ ബലാൽ പിടികൂടുകതന്നേ ചെയ്തു. ആ ദേവി, തനിക്കുള്ള ബലം മുഴുവൻ പ്രയോഗിച്ചു തടഞ്ഞിട്ടും പാണ്ഡു കൈവിട്ടുമാറാതെതന്നേനിന്നു. ആ കാമമോഹിതൻ, അപ്പോഴും, തനിക്കുള്ള ശാപത്തെപ്പററി ഓൎത്തതേയില്ല. കാമത്തിന്റേയും കാലത്തിന്റേയും വിധിയുടേയും പ്രേരണയാൽ നഷ്ടചിത്തനായി, ശാപഭയംകൂടാതേ, ജീവിതാന്തത്തിന്നുവേണ്ടിത്തന്നേ ആ കൌരവേന്ദ്രൻ, മാദ്രിയേ ബലാൽ പ്രാപിച്ചു. അതോടുകൂടിത്തന്നേ ആ ധൎമ്മാത്മാവു് കാലധൎമ്മത്തേയും പ്രാപിച്ചുപോയി. മരിച്ചുവീണ ഭൎത്താവിനേ ആശ്ലേഷിച്ചു കിടന്നുകൊണ്ടു് മാദ്രി, പേൎത്തും പേൎത്തും ഉറക്കേ കരയുവാൻതുടങ്ങി. ഈ വിലാപംകേട്ടു്, കുന്തി തന്റേയും മാദ്രിയുടേയും മക്കളോടുകൂടി, പാണ്ഡു മരിച്ചുകിടക്കുന്നിടത്തേക്കുചെന്നു. മക്കളേ അകലേനിൎത്തി ഇവിടേ തനിച്ചുവന്നാൽ മതിയെന്നു് ശോകാൎത്തയായ മാദ്രി പറഞ്ഞതു കേട്ടതോടുകൂടി കുന്തി അയ്യോ എന്നു് മുറയിട്ടുകൊണ്ടു് അങ്ങോട്ടു പാഞ്ഞു. അവിടേ വെറും മണ്ണിൽ വീണുകിടക്കുന്ന പാണ്ഡുവിനേയും, അദ്ദേഹത്തെ പുണൎന്നുകിടന്നു കരയുന്ന മാദ്രിയേയും കണ്ടു് ദുഃഖിതയായിത്തീൎന്നു കുന്തി വിലാപം തുടങ്ങി.

„ഞാൻ എല്ലാസമയത്തും രക്ഷിച്ചുകൊണ്ടുവരുന്ന ഈ വീരൻ ഈ കടുംകൈ ചെയ്യുമാറായതെങ്ങിനേ! മൃഗശാപത്തെപ്പററി ഇദ്ദേഹം ഓൎക്കാതേപോയതു് എന്തുകൊണ്ടു്? എടോ, മാദ്രി, നീ പ്രേമത്തോടുകൂടി രക്ഷിക്കേണ്ട ഈ രാജാവിനേ ലോഭംകൊണ്ടു് ഈ വിജനപ്രദേശത്തുവെച്ചു് നശിപ്പിക്കയാണോ ചെയ്തതു്? തനിക്കുണ്ടായിരിക്കുന്ന ശാപത്തേയോൎത്തു് എപ്പോഴും ദുഃഖിച്ചുകൊണ്ടിരിക്കുന്ന ഇദ്ദേഹം ആളൊഴിഞ്ഞ ഈ സ്ഥലത്തു് നിന്നേ തനിച്ചു കണ്ടപ്പോഴ് സന്തോഷംകൊണ്ടതെങ്ങിനേ? അഥവാ, എന്നേക്കാൾ ധന്യയും ഭാഗ്യവതിയുമാണു് നീ. രാജാവിന്റെ സന്തോഷപൂൎണ്ണമായ ആ മുഖം നിനക്കല്ലയോ കാണുവാൻ കഴിഞ്ഞതു്!"

മാദ്രി:—„ദേവി, എനിക്കു് കഴിയുന്നേടത്തോളം ഞാൻ കരഞ്ഞു പറഞ്ഞു തടുത്തിട്ടും ദുൎബുദ്ധിയാൽ ഇദ്ദേഹം അടങ്ങിയില്ല."

കുന്തി:—„ഞാനാണ് ധൎമ്മപത്നികളിൽ മൂത്തവൾ. എനിക്കാണ് ധൎമ്മഫലത്തിൽ ജ്യേഷ്ഠാവകാശം. ഇവിടേ ഞാൻ ചെയ്യേണ്ടതേതോ അതു് ചെയ്യുന്നതിൽ നീ തടുക്കരുതു്. പ്രേതരാജ്യത്തിലേക്ക എന്റെ ഭൎത്താവിനേ ഞാനിതാ പിന്തുടരുവാൻ പോകുന്നു. നീ അദ്ദേഹത്തെവിട്ടെഴുന്നേററു് ഈ മക്കളേ രക്ഷിച്ചുകൊണ്ടു വാഴുക.”

മാദ്രി:—„ഭൎത്താവിനേ ഒരിക്കലും വിട്ടുകലാത്ത ഞാൻതന്നേ അദ്ദേഹത്തെ ഇപ്പോഴും അനുഗമിക്കും. കാമങ്ങളിൽ തൃപ്തിയുണ്ടായിട്ടില്ലാത്ത എനിക്ക് ഭൎത്താവിനേ പിന്തുടൎന്നു ചെല്ലുവാൻ ജ്യേഷ്ഠയായ നീ അനുമതിതരണം. കാമത്താൽ എന്നേ പ്രാപിച്ചിട്ടാണ് ഈ ഭരതസത്തമൻ മരിച്ചുപോയതു്. ഇദ്ദേഹം ഇപ്പോൾ ചെന്നിരിക്കുന്ന യമപത്തനത്തിൽ ആ കാമത്തിന്ന് ഈ ഞാൻ ഭംഗമുണ്ടാക്കുന്നതു് യുക്തമാണോ? പ്രത്യേകിച്ച്, ഞാൻ ജീവിച്ചിരിക്കുന്നതായാൽ അന്നേ നിന്റെ മക്കളേ എന്റെ മക്കളേയെന്നപോലേ അഭേദഭാവത്തിൽ വളൎത്തുവാൻ എനിക്ക് ശക്തിയില്ല. അപ്പോൾ ഞാൻ പാപമേല്ക്കേണ്ടതായിവരും. അതുകൊണ്ടു് എന്റെ മക്കളേ നിന്റെ മക്കളേപ്പോലേ തന്നേ രക്ഷിച്ച് നീ തന്നേ ജീവിച്ചിരിക്കുക. രാജാവു് എന്നേ കാമിച്ചിട്ടാണല്ലോ മരിച്ചുപോയതു്. ഇദ്ദേഹത്തിന്റെ ശരീരത്തോടുകൂടി എന്റെ ദേഹത്തെയും മൂടിക്കെട്ടി ദഹിപ്പിക്കുക. ആൎയ്യേ, ഇങ്ങിനേയൊരു പ്രിയം നീ എനിക്കായി ചെയ്യാലും! എന്റെ മക്കളേ സംബന്ധിച്ച് നീ ഹിതകാരിണിയും ഗുണവതിയുമായി ഭവിക്കട്ടേ; ഇതല്ലാതേ മറെറാന്നുംതന്നേ എനിക്ക് നിന്നേ അറിയിക്കുവാനില്ല.”

ഇത്രയും പറഞ്ഞൊപ്പിച്ച് യശസ്വിനിയായ ആ ധൎമ്മപത്നി ആ നരേന്ദ്രന്റെകൂടേ ചിതാഗ്നിയിൽ ചെന്നുകയറി.

പാണ്ഡു ഇങ്ങിനേ മൃതനായതുകണ്ടു് ആ ദേവകല്പന്മാരും മന്ത്രവിത്തമന്മാരുമായ മഹൎഷികൾ ഇനി എന്തുചെയ്യേണ്ടുവെന്ന് തമ്മിൽ തമ്മിൽ ആലോചിച്ചു.

„മഹാത്മാവായ പാണ്ഡു വീടും നാടും വിട്ടു താപസന്മാരായ നമ്മേ ആശ്രയിച്ച് ഈ സ്ഥലത്തുവന്ന് തപസ്സുചെയ്തു് വാണിരിക്കുന്നു. ആ മഹായശസ്വി തന്റെ പത്നികളേയും ജാതമാത്രന്മാരായ പുത്രന്മാരേയും നമ്മേ ഏല്പിച്ചിട്ടാണ സ്വൎഗ്ഗം പ്രാപിച്ചിരിക്കുന്നതു്. അദ്ദേഹത്തിന്റെ ദേഹാവശേഷത്തെയും ദാരങ്ങളേയും, പുത്രന്മാരേയും രാജധാനിയിൽ എത്തിക്കയാണ് നമ്മുടേ ധൎമ്മം.”

ഇങ്ങിനേ തീൎമ്മാനിച്ച് ആ ഉദാരാശയന്മാരായ സിദ്ധന്മാർ പാണ്ഡവന്മാരേ മുൻനിൎത്തിക്കൊണ്ട് കുന്തിയോടുകൂടി ഹാസ്തിനപുര

ത്തിലേക്ക പുറപ്പെട്ടു. ധൃതരാഷ്ട്രനേയും ഭീഷ്മരേയും ഏല്പിക്കുവാനായി പാണ്ഡുവിന്റേയും മാദ്രിയുടേയും അവശേഷങ്ങളും എടുത്തുകൊണ്ടുപോയി. പണ്ട് സുഖവതിയായിരുന്നാലും, എന്നും തന്നിലുള്ള പുത്രവാത്സല്യത്താൽ മാൎഗ്ഗദൈൎഘ്യത്തെപ്പററി കുന്തി ഓൎത്തതേയില്ല. കാലവിളംബംകൂടാതെ അവർ കുരുപത്തനത്തിലേ മുഖ്യദ്വാരത്തിൽ എത്തി. അവിടേ നില്ക്കുന്ന കാവലാളുകളോട്ട് തങ്ങളുടേ വരവ് രാജാവിനേ അറിയിക്കുവാൻ താപസന്മാർ കല്പിച്ചതു് അവർ ഉടനേ തന്നേ അനുസരിച്ചു. അനേകശതം ആരണ്യന്മാരായ മഹാതാപസന്മാർ കൂട്ടത്തോടെ വന്നിരിക്കുന്നതുകേട്ട് ഹസ്തിനാപുരനിവാസികൾ അത്ഭുതപരവശരായി. നേരം പുലൎന്ന ഉടനേ നല്ലൊരു മുഹൂൎത്തത്തിൽ താപസന്മാരേ കാണ്മാനായി ഭാൎയ്യമാരോടും മക്കളോടുംകൂടി പൌരന്മാർ പുറപ്പെട്ടു. ബ്രാഹ്മണന്മാരും ബ്രാഹ്മണസ്ത്രീകളും വാഹനങ്ങളിലേറിയ ക്ഷത്രിയഗണവും സ്ത്രീജനവും വൈശ്യശൂദ്രസംഘങ്ങളും ചുററും വന്നുതിക്കിക്കൂടി. ആ ധൎമ്മബുദ്ധികളായ പൌരന്മാർ പരസ്പരം കലഹിക്കാതേ പ്രശാന്തരായിത്തന്നേ നിന്നു. ആ മഹായോഗത്തിൽ ഭീഷ്മർ, ബാൽഹീകനായ ശല്യർ, ധൃതരാഷ്ട്രർ, വിദുരർ, സത്യവതി, അംബിക, അംബാലിക, രാജദാരങ്ങൾ ചൂഴ്ന്ന ഗാന്ധാരി, ഭൂഷണാലങ്കൃതരായ ധാൎത്തരാഷ്ട്രന്മാർ എന്നിവരും സന്നിഹിതരായി. ആ കൌരവന്മാരെല്ലാവരും താപസന്മാരേ കുമ്പിട്ട് പുരോഹിതന്മാരോടുകൂടി ചുററും ചെന്നിരുന്നു. അപ്പോൾത്തന്നേ പൌരന്മാരും ജാനപദന്മാരും മഹൎഷികളേ കൈകൂപ്പി നമസ്കരിച്ചു നിരന്നുനിന്നു. ആൾക്കൂട്ടം മുഴുവൻ നിശ്ശബ്ദമായതിൽപിന്നേ, ഭീഷ്മർ താപസന്മാരേ അൎഘ്യപാദ്യങ്ങളേക്കൊണ്ട് വിധിപോലേ പൂജിച്ച്, കൌരവന്മാൎക്കുള്ള വീടും നാടുമെല്ലാം ആ മഹൎഷികൾക്കുള്ളവതന്നേയെന്ന് ഉണൎത്തിച്ചു. ആ മുനിസംഘത്തിൽവെച്ച് മഹാവൃദ്ധനും ജടാധാരിയുമായ ഒരു മഹൎഷി കൂട്ടുകാരുടേ മതം ഗ്രഹിച്ച്, എഴുന്നേററുനിന്ന് ഇങ്ങിനേ പറഞ്ഞു:—

„കൌരവകുലത്തിൽ ജനിച്ച പാണ്ഡുരാജാവ് കാമസുഖങ്ങളെല്ലാം പരിത്യജിച്ച് ശതശൃംഗത്തിൽ വന്നു പാൎത്ത് ബ്രഹ്മചൎയ്യവ്രതത്തിൽ സ്ഥിതിചെയ്യുമ്പോൾ, മന്ത്രശക്തിയാൽ സാക്ഷാൽ ധൎമ്മദേവനിൽനിന്നുണ്ടായ പുത്രനാണ് ഈ യുധിഷ്ഠിരൻ. അപ്രകാരംതന്നേ, മഹാത്മാവായ പാണ്ഡുവിന്ന് വായുദേവനിൽനിന്നു കിട്ടിയ പുത്രനാണ് ഈ മഹാബലനായ ഭീമൻ. കുന്തിക്ക് ദേവേന്ദ്രനാലുണ്ടായ ഈ അൎജ്ജുനൻ വില്ലാളികളിൽവെച്ച് മികച്ചവനാണ്. അശ്വിനി

കൾക്ക് മാദ്രിയിൽ ജനിച്ച മഹാപുരുഷന്മാരായ ഈ കുമാരന്മാരേയും നിങ്ങൾ നോക്കുവിൻ! വനവാസം കൈക്കൊണ്ടു യശസ്സിലും ധൎമ്മനിഷ്ഠനമായ പാണ്ഡു നഷ്ടമായ പൈതാമഹവംശത്തെ ഇങ്ങിനെ പുനരുദ്ധാരണം ചെയ്തിരിക്കുന്നു. ഈ പാണ്ഡുപുത്രന്മാരുടേ ജീവിതോൽകൎഷവും വേദാധ്യയനം മുതലായവയും കണ്ടു് നിങ്ങൾ സംപ്രീതരായിത്തീരട്ടേ. സജ്ജനോചിതമായിത്തന്നേ ജീവിച്ചു് പുത്രവാനായിത്തീൎന്ന പാണ്ഡു ഇന്നേക്ക് പതിനേഴുനാൾമുമ്പു് പിതൃലോകത്തെ പ്രാപിച്ചുപോയി. ഭൎത്താവിനെ സ്വൎഗ്ഗത്തിലേക്ക് പിന്തുടരുവാനായി മാദ്രിയും തന്റെ ജീവിതം വെടിഞ്ഞു ചിതാഗ്നിയിൽ ചാടി ദഹിച്ചു. ആ രാജാവിന്റേയും രാജ്ഞിയുടേയും അവശേഷങ്ങൾ ഇതാ, ഞങ്ങൾ കൊണ്ടുവന്നിരിക്കുന്നു. ശേഷക്രിയയിൽ ഏൎപ്പെടുകയാണ് ഇനി നിങ്ങൾ ചെയ്യേണ്ടതു്. ഉത്തമപുത്രന്മാരാണ് ഈ നില്ക്കുന്നവർ. ഇവരേ ഇവരുടേ അമ്മയോടുകൂടി നിങ്ങൾ കൈക്കൊണ്ടു് പ്രേതകാൎയ്യങ്ങൾ നടത്തിക്കുക."

ഇതു പറഞ്ഞുകഴിഞ്ഞ ഉടനേ, ആ കൌരവന്മാരുടേ മുമ്പിൽത്തന്നേ ആ മഹൎഷികൾ പെട്ടെന്ന് മറഞ്ഞുപോയി. ക്ഷണംകൊണ്ടുണ്ടായ ഈ അന്തൎദ്ധാനത്താൽ ജനങ്ങളെല്ലാവരും വിസ്മയിച്ചുനിന്നു.

ധൃതരാഷ്ട്രൻ അപ്പോൾതന്നേ വിദുരനെവിളിച്ചു് പ്രേതകാൎയ്യങ്ങൾ നടത്തുവാനായി നിയോഗിച്ചു.

ധൃതരാഷ്ട്രൻ:—"വിദുര, പാണ്ഡുവിനേയും മാദ്രിയേയും സംബന്ധിച്ചുള്ള പ്രേതകാൎയ്യങ്ങൾ മുഴുവൻ രാജോചിതമായിത്തന്നേ നടത്തുക. പാണ്ഡുവിന്നും മാദ്രിക്കുംവേണ്ടി പശുക്കൾ, വസ്ത്രങ്ങൾ, രത്നങ്ങൾ മുതലായ വിവിധധനങ്ങൾ മതിയാകുവോളം കൈവരയച്ചു് ദാനംചെയ്യുക. കുന്തിയേ സൂൎയ്യന്നും വായുവിന്നും കൂടി കാണുവാൻ കഴിയാത്തവണ്ണം അന്തഃപുരത്തിൽ പാൎപ്പിക്കുന്നതുപോലേ മാദ്രിയേ കാറ്റും വെയിലുമേല്ക്കാത്തവണ്ണം ആവരണംചെയ്തു് സൽക്കരിക്കുക. പുണ്യവാനായ പാണ്ഡുവിനേയോൎത്തു് ആരുംതന്നേ ദുഃഖിക്കേണ്ടതില്ല. ദേവകുമാരന്മാരോടൊത്ത അഞ്ചു വീരപുത്രന്മാരേ നേടിയ ആ നരേന്ദ്രൻ കീൎത്തനീയനാണ്."

ധൃതരാഷ്ട്രന്റെ ഈ ഹിതംപോലേ വിദുരൻ ഭീഷ്മനോടുകൂടി പാണ്ഡുവിനെ ഒരു പുണ്യസ്ഥലത്തു് സംസ്കരിക്കുവാൻ ഒരുങ്ങി. നൈമണം കലരുന്ന പാണ്ഡുവിന്റെ അസ്ഥികൾ പുരോഹിതന്മാർ രാജധാനിയിൽനിന്ന് എടുത്തുകൊണ്ടുവന്നു. വസ്ത്രമാല്യങ്ങളെക്കൊണ്ടു് അലങ്കരിച്ചു്, മഹാധനങ്ങളാൽ സമ്പൂൎണ്ണമായി, പല പല നറുംപൂനിര

കൊണ്ട് സുരഭിലമായി ശോഭിക്കുന്ന ഒരു മൃദുപല്ലക്ക് വഹിച്ചുകൊണ്ട് മന്ത്രികൾ, ബന്ധുക്കൾ, സുഹൃത്തുക്കൾ മുതലായവർ വന്നെത്തി. അതിൽ, മാദ്രിയോടുകൂടി പാണ്ഡുവിനെ കയററിവെച്ചു. അലങ്കാരവൈഭവത്താൽ ഏററവും ശ്രേഷ്ഠമായ ആ പല്ലക്കിൽ വെൺകൊററക്കുടയും വെഞ്ചാമരവും ഉണ്ടു്. എല്ലാവിധ വാദ്യങ്ങളിൽനിന്നും സർവ്വത്ര ശബ്ദം മുഴങ്ങി. പാണ്ഡുവിന്റെ പരലോകയാത്രയിൽ ഉപകരിക്കേണമെന്ന് അനുഗ്രഹിച്ചുകൊണ്ട് ജനങ്ങൾ വളരെവളരെ രത്നങ്ങൾ വാരിവാരി ദാനംചെയ്തു. ധവളമനോജ്ഞമായ കുടകൾ, വമ്പിച്ച വെഞ്ചാമരങ്ങൾ, ശോഭനവസ്ത്രങ്ങൾ എന്നിവ ആ പ്രജകൾ ആ കൌരവേന്ദ്രനായി അർപ്പിച്ചു. അലങ്കാരസംശോഭിതങ്ങളും ഉജ്ജ്വലിക്കുന്ന ഹോമാഗ്നി വഹിച്ചുകൊണ്ടു ശുഭ്രവസ്ത്രം ധരിച്ച യാഗകർമ്മികൾ മുമ്പിൽക്കൂടന്നു നടന്നു. ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്നിവർ ശോകസന്തപ്തരായി കരഞ്ഞുകൊണ്ട് കൂട്ടംകൂട്ടമായി പാണ്ഡുവിനെ പിന്തുടർന്നുചെന്നു. “ഐശ്വര്യമുള്ളവരേ നിത്യദുഃഖത്തിൽ താഴ്ത്തി തീരെ അനാഥരാക്കിവിട്ട് അവിടുന്ന് എങ്ങോട്ടുപോകുന്നു!” എന്ന് ആ ആൾക്കൂട്ടത്തിൽനിന്ന് ഉയർന്ന മുറവിളിയോടുകൂടി പാണ്ഡവന്മാരോടൊപ്പം ഭീഷ്മനും വിദുരനുംകൂടിയും മനസ്സുവിട്ട് കരഞ്ഞുപോയി. ഇങ്ങിനെ എല്ലാവരും നടന്നുചെന്ന് ഗംഗാതീരത്തിലെത്തി, ആ സത്യവാദിയും, പുരുഷസിംഹനും, മഹാ കർമ്മകുശലനുമായ പാണ്ഡുവിനേയും അദ്ദേഹത്തിന്റെ ഭാര്യയേയും വഹിക്കുന്ന ആ പല്ലക്ക് നിരന്നും തെളിഞ്ഞുമുള്ള രമണീയമായ വനപ്രദേശത്ത് ഇറക്കിവെച്ചു. എന്നിട്ട്, പാണ്ഡുവിന്റെ സുഗന്ധമയമായ ദേഹാവശേഷത്തിൽ കാരകിൽച്ചാറും ദിവ്യചന്ദനവും പൂശി, പൊൻകുടങ്ങളിലെ വെള്ളംകൊണ്ടു നനച്ചു. പിന്നേയും, ആ അവശേഷത്തിൽ കാറകിൽകലർന്ന്, കൊഴുത്ത വെൺചന്ദനച്ചാറ് നല്ലവണ്ണം പുരട്ടുകയും ശുഭ്രവസ്ത്രങ്ങൾ അണിയുകയും ചെയ്തു. ഏററവും വിലയേറിയ പൂമെത്ത കയറേണ്ടുന്ന ആ നരാധിപൻ ഉടയാടചാർത്തി സജീവനെന്നപോലെ ശോഭിച്ചുകണ്ടു. അതിൽപിന്നെ, യാഗകർമ്മികളുടേ അനുമതിപ്രകാരം, പാണ്ഡുവിന്റേയും മാദ്രിയുടേയും അലങ്കൃതങ്ങളായ അവശിഷ്ടങ്ങളെ നെയ്യുംസുരഭിലമായ ചന്ദനദ്രവവും ഒഴിച്ചു നനച്ച്, മററു പലതരം സുഗന്ധങ്ങളോടുകൂടി ദഹിപ്പിച്ചു. ഇതുകണ്ട്, അയ്യോ, മകനേയെന്ന് മുറയിട്ട് അമ്പാലിക ബോധംകെട്ടിട്ട് ആ വെറും മണ്ണിൽത്തന്നേ വീണുപോയി. കൌസല്യ ഇങ്ങിനെ ശോകാർത്തയായി വീണപ്പോൾ രാജമന്ത്രിയും മനസ്സലിവും തികഞ്ഞ പൌരന്മാരും ജാനപദന്മാരുമെല്ലാം ദുഃഖസ

ന്തപുരായി കരഞ്ഞുതുടങ്ങി. കുന്തിയുടെ ആൎത്തനാദംകൊണ്ടാവട്ടേ മനുഷ്യർ മാത്രമല്ലാ, പക്ഷിമൃഗങ്ങളും ഉൾപ്പെടേ സൎവ്വഭൂതങ്ങളും കണ്ണീർ വാൎത്തു. ആ കൂട്ടത്തിൽ, ശാന്തനവനായ ഭീഷ്മനും, മഹാമതിയായ വിദുരനും, മററല്ലാകൌരവന്മാരും കഠിനദുഃഖം പിടിപെട്ടു് കരഞ്ഞുപോയി. അനന്തരം പാണ്ഡുപുത്രന്മാരോടും, കൌരവസ്ത്രീകളോടുംകൂടി, ഭീഷ്മർ, ധൃതരാഷ്ട്രർ, വിദുരർ എന്നിവർ പാണ്ഡുവിന്നായി ഉദകക്രിയചെയ്തു. ആ സമയത്തും പാണ്ഡവന്മാരോടൊപ്പം ഭീഷ്മനും വിദുരനും ബന്ധുജനങ്ങളും കരഞ്ഞുകൊണ്ടിരുന്നു. ഉദകക്രിയകഴിഞ്ഞു് ശോകാൎത്തരായി നില്ക്കുന്ന പാണ്ഡവന്മാരേ ജനങ്ങൾ സാന്ത്വനവാക്കുകളാൽ സമാശ്വസിപ്പിച്ചു. പുല കൊള്ളുവാനായി പാണ്ഡവന്മാർ ബന്ധുക്കളോടുകൂടി വെറും മണ്ണിൽ കിടന്നുകഴിഞ്ഞപ്പോൾ, ബ്രാഹ്മണരടക്കം ആ നഗരവാസികളെല്ലാവരും ആ പാണ്ഡുപുത്രന്മാരേപോലേതന്നേയാണ് ആചരിച്ചതു്. ആനന്ദഹീനരും അസ്വസ്ഥരും അസന്തുഷ്ടരുമായി ആ നഗരത്തിലേ ആബാലവൃദ്ധം പന്ത്രണ്ടുനാൾ മുഴുവൻ കഴിച്ചുകൂട്ടി.

അനന്തരം, കുന്തിയും ധൃതരാഷ്ട്രനും ഭീഷ്മനും ബന്ധുക്കളോടുകൂടി പാണ്ഡുവിനെസ്സംബന്ധിച്ചുള്ള ശ്രാദ്ധകൎമ്മങ്ങളെല്ലാം നടത്തി. ആയിരക്കണക്കിനുള്ള വിപ്രന്മാരേയും കുരുക്കളേയും ഊട്ടുകയും രത്നങ്ങളും ഗ്രാമങ്ങളും ദാനംചെയ്തു് ബ്രാഹ്മണോത്തമന്മാരേ തൃപ്തരാക്കുകയും ചെയ്തു. പുലകഴിഞ്ഞതിൽപ്പിന്നേ അവരെല്ലാവരും രാജധാനിയിൽ തിരിച്ചുവന്നു. പട്ടണത്തിലും പുറംനാട്ടുകളിലുമുള്ള പ്രജകളെല്ലാവരും പാണ്ഡുവിനെയോൎത്തു് സ്വന്തം ബന്ധുവിന്റെ വിയോഗത്താലെന്നപോലേ ദുഃഖിച്ചുകൊണ്ടിരുന്നു. ശ്രാദ്ധം കഴിഞ്ഞിട്ടുകൂടിയും, ജനങ്ങളുടേ ദുഃഖം കുറവില്ലാതിരിക്കുന്നതുകണ്ടു്, വ്യാസൻ, ശോകാൎത്തയായി മനസ്സുമയങ്ങികഴിയുന്ന അമ്മയോടു് ഇങ്ങിനെപറഞ്ഞു:-

„അമ്മേ, സുഖാനുഭവങ്ങളെല്ലാം ഇനിയില്ലാതായിപ്പോയിരിക്കുന്നു. കാലം, അതിഭയംകരമായ സ്ഥിതിയിലേക്കാണ് മാറുവാൻപോകുന്നതു്. നാൾ ചെല്ലുംതോറും പാപത്തിന്റെ ശക്തി വൎദ്ധിച്ചുകൊണ്ടിരിക്കും. ഭൂമിയുടേ യൌവനം ക്ഷയിച്ചുപോയിരിക്കുന്നു. കള്ളവും ചതിയും വളരെവളരേ നിറഞ്ഞും, ദോഷങ്ങൾ പലതുപലതായി വളൎന്നും, ധൎമ്മവും കൎമ്മവുമെല്ലാം ദുഷിച്ചുംകൊണ്ടുള്ള ഘോരാവസ്ഥയിലേക്കാണു് കാലം ചെല്ലുന്നതു്. കുരുക്കളുടേ ദുൎന്നയംകൊണ്ടു് ഈ ഭൂമി നശിക്കും. അതുകൊണ്ടു്, അമ്മേ, അവിടുന്നു് യോഗിനിയായിത്തപോവനത്തിലേക്കു് പോകയാണ് ഇനി നല്ലതു്. ഈ കാലത്തിന്നു്

തന്നെത്താൻ ഉണ്ടാകുവാൻ പോകുന്ന ആ ദാരുണമായ നാശം അവിടുന്ന് കാണുവാൻ നില്ക്കേണ്ട."

മകൻ പറഞ്ഞതുപോലെ സമ്മതിച്ച്, സത്യവതി, തന്റെ സ്നുഷയായ അംബികയെവിളിച്ച് ഇക്കാൎയ്യം അറിയിച്ചു.

"അംബികേ, നിന്റെ പൌത്രന്റെ ദുൎന്നയംകൊണ്ട് ഭാരതന്മാർ പൌരന്മാരോടുകൂടി കൂട്ടത്തോടേ നശിക്കുമത്രേ. അതുകൊണ്ട്, ഇനി ഇവിടേ പാൎക്കാതെ എന്റെകൂടേ നീയും പുത്രശോകാൎത്തയായ അംബാലികയും വനത്തിലേക്ക് വരികയാണ് നല്ലത്."

സത്യവതിയുടേ ഈ അഭിപ്രായത്തെ അംബികയും അംബാലികയും കൈക്കൊണ്ട്, അവർ മൂവരും, ഭീഷ്മന്റെ അനുമതിയോടുകൂടിത്തന്നെ വനത്തിലേക്കുപോകയും, അവിടേ അവർ ഘോരതപസ്സിൽ തപിച്ച് സൽഗതി പ്രാപിക്കയും ചെയ്തു.

---

## ഇരുപത്തഞ്ചാം അദ്ധ്യായം
## ബാലവിക്രമം.

വേദവിധിപ്രകാരമുള്ള സംസ്കാരങ്ങളെല്ലാം ചേൎന്ന്, പാണ്ഡവന്മാർ സുഖാനുഭവങ്ങളോടുകൂടി പിതൃമന്ദിരത്തിൽ വളൎന്നുവന്നു. അവർ ധാൎത്തരാഷ്ട്രന്മാരായ നൂറുപേരോടുകൂടി സസന്തോഷം ക്രീഡിച്ചുതുടങ്ങി. ബാലക്രീഡകളിലെല്ലാം സാമൎത്ഥ്യംകൊണ്ട് പാണ്ഡവന്മാരാണ് മെച്ചംനേടിയത്. ഓട്ടം, ചാട്ടം മുതലായ ഏതൊരു കളിയിലും ഭീമസേനൻ ധാൎത്തരാഷ്ട്രന്മാരേ മുഴുവൻ വിഷമിപ്പിച്ചു. ഹൎഷത്തോടുകൂടി കളിച്ചുകൊണ്ടിരിക്കുമ്പോൾ ആ ബാലൻ നൂറുപേരിൽ ഓരോരുത്തരേയായി പിടിച്ച് എങ്ങാനും ഒളിച്ചിരിക്കും. അവൻ അവരുടെ ശിരസ്സ് മൂടിമറച്ചു അവരെ തന്റെ സഹോദരന്മാരേക്കൊണ്ട് ആക്രമിപ്പിക്കും. ആ ഒരുനൂറുപേരേയും ഭീമൻ ഒട്ടും ആയാസംകൂടാതെ ഒറ്റയ്ക്ക് പിടിച്ചുനിൎത്തും. അവൻ അവരുടെ തലമുടിയിൽ പിടിച്ചു മണ്ണിൽ ഉരക്കോടെ വലിച്ചിഴക്കും. എട്ടുപത്തു കുട്ടികളെ ഒന്നിച്ചു പിടിച്ചു വെള്ളത്തിൽ മുക്കിക്കിടത്തി, കൊല്ലാതെ കൊന്നുവിടും. കായ്കനികൾക്കായി അവർ മരത്തിൽ കയറിനില്ക്കുമ്പോൾ, ഭീമൻ ആ മരത്തെ ചവിട്ടിക്കുലുക്കി, അവരെ ആ മരത്തിൽനിന്നു കായ്കളോടുകൂടി പതിപ്പിക്കും. ഈ വകകളിൽ ഒന്നിലും പ്രതിക്രിയ ചെയ്യുവാൻ ധാൎത്തരാഷ്ട്രന്മാൎക്ക് കഴിഞ്ഞില്ല. ഭീമസേനൻ നൂറുപേരോട് ഇങ്ങിനെ എപ്പോഴും കലഹിച്ചുകൊണ്ടിരുന്നുവെങ്കിലും ആ മത്സരം ബാല്യചാപല്യംകൊ

ങ്ങളല്ലാതെ, ദ്രോഹബുദ്ധികൊണ്ടായിരുന്നില്ല. എന്നാൽ ഭീമന്റെ ഈ മഹത്തായ ബലം കണ്ട് പ്രതാപവാനായ ദുര്യോധനൻ ദുഷ്ടഭാവം ഓരോന്ന് കാട്ടിത്തുടങ്ങി. ഐശ്വൎയ്യലോഭംകൊണ്ടു മോഹിച്ച് ധൎമ്മത്തിൽനിന്നു പിഴച്ച് ദുഷ്കൎമ്മങ്ങളെപ്പററി വിചാരിച്ച് അവന്റെ മനസ്സിൽ പാപം കലൎന്നു.

"ബലവാനും, മഹാ ശൂരനും വിക്രമിയുമായ ഭീമനെ എങ്ങിനെയെങ്കിലും ചതിയിൽ അകപ്പെടുത്തണം. അവൻ ഒററയ്ക്കുനിന്ന് ഞങ്ങളോടു കലഹിക്കുന്നു. അങ്ങിനെയുള്ളവനെ ഉടനെ നശിപ്പിച്ചേ കഴിയൂ. അവൻ ഉദ്യാനത്തിൽ ഉറങ്ങിക്കിടക്കുമ്പോൾ ഒളിവിൽ എടുത്തുകൊണ്ടുപോയി ഗംഗയിൽ താഴ്ത്തിവിടണം. എന്നിട്ട് അവന്റെ അനുജനേയും ജ്യേഷ്ഠനേയും പിടിച്ചുകെട്ടി തടവിലാക്കി എനിക്ക് നിൎവ്വാധം നാടുവാഴാം."

ഇങ്ങിനെ നിശ്ചയിച്ച് ആ പാപാത്മാവായ ദുര്യോധനൻ ഭീമനെ കൊല്ലുവാൻ തരം നോക്കിക്കൊണ്ടിരുന്നു. ഒരിക്കൽ ജലക്രീഡ ചെയ്യുവാൻ ആഗ്രഹിച്ച് അതിലേക്ക് വിചിത്രങ്ങളായ വലിയവലിയ കൂടാരങ്ങൾ നിൎമ്മിച്ച്, അവിടെ സുഖവാസത്തിന്നും ക്രീഡയ്ക്കും വേണ്ടുന്ന എല്ലാ സാമാനങ്ങളും തെയ്യാറാക്കി. പ്രമാണകോടി എന്ന സ്ഥലത്താണ് ഈ ജലക്രീഡയ്ക്ക് ഏൎപ്പാടുചെയ്തത്. തിന്നുവാനും ഉണ്ണുവാനും കുടിക്കുവാനും വേണ്ടുന്നതെല്ലാം അവിടെ ഒരുക്കി. എന്നിട്ട് ദുര്യോധനൻ ചെന്ന് "ഗംഗാതീരത്തിലേ ഉദ്യാനവനത്തിൽ പോയി നമുക്കു ജലക്രീഡചെയ്യാം" എന്നു പറഞ്ഞ് പാണ്ഡവന്മാരേ വിളിച്ചു. അതു യുധിഷ്ഠിരന്നു സമ്മതമായില്ലെങ്കിലും, മറെറല്ലാവരും അതിലേക്ക് പുറപ്പെടുകയാൽ ആ രാജകുമാരനും പോകുകതന്നേ ചെയ്തു. ആന, തേർ മുതലായ വാഹനങ്ങളിൽ കയറി പാണ്ഡവന്മാരും ധാൎത്തരാഷ്ട്രന്മാരും ഗംഗാതീരത്തിലെത്തി, സിംഹങ്ങൾ പൎവ്വതഗുഹയിൽ കടക്കുന്നതുപോലെ ആ ധീരന്മാർ ഉദ്യാനവനത്തിൽ പ്രവേശിച്ചു. നിൎമ്മാണവൈചിത്ര്യവും അലങ്കാരഭംഗിയും തികഞ്ഞ കൂടാരങ്ങളും ജലജപുഷ്പങ്ങൾ തെളിഞ്ഞു വിരിഞ്ഞുനില്ക്കുന്ന പൊയ്കകളും, ശുദ്ധജലം നിറഞ്ഞൊഴുകുന്ന തോടുകളും സുഗന്ധപുഷ്പങ്ങൾ പരക്കേ ചിതറിക്കിടക്കുന്ന തറയും ചേൎന്ന് മനോമോഹനമായി വിളങ്ങുന്ന ആ ഉദ്യാനത്തിൽ പാണ്ഡുപുത്രന്മാരും ധൃതരാഷ്ട്രപുത്രന്മാരും ഒരുമിച്ചുചേൎന്നു കളിച്ചു രസിച്ച് വേണ്ടുന്നസുഖമെല്ലാം അനുഭവിച്ച് സാമോദം പാൎത്തു. അങ്ങിനെ വിഹരിക്കുമ്പോൾ ഒരിക്കൽ, അവർ, ആഹാരപദാൎത്ഥങ്ങൾ അതുമിതുമെല്ലാം വാരിയെടുത്തു പരസ്പരം വായിൽ തള്ളിക്കൊടുത്ത് കളി

ക്കുണ്ടായി. ദുൎയ്യോധനൻ, ഭീമനെ കൊല്ലുവാൻവേണ്ടി കാളകൂട വിഷം ചേൎത്ത ആഹാരം തെയ്യാറാക്കി ഒളിച്ചുവെച്ചിരുന്നു. കത്തിപോലെ മൂൎച്ചയുള്ള മനസ്സോടുകൂടിയ ആ ദുൎയ്യോധനൻ, സഹോദരനോടും സ്നേഹത്തിനോടുംപോലെ മധുരോക്തികൾ ചൊരിഞ്ഞുകൊണ്ട് ഭീമന്റെ വായിൽ ആ വിഷഭോജനം ധാരാളമായി ചെലുത്തി. അത് വിഷമാണെന്ന് അറിയാത്ത ഭീമൻ ആ ആഹാരം കിട്ടിയേടത്തോളം അകത്താക്കുകയും ചെയ്തു. കാൎയ്യം സാധിച്ചപ്പോൾ ദുൎയ്യോധനൻ താൻ കൃതാൎത്ഥനായിയെന്നു ധരിച്ച് ഉള്ളുകൊണ്ടു ചിരിച്ചു രസിച്ചു. ഈ കൂട്ടമൊക്കെ കഴിഞ്ഞതിൽപിന്നേയാണ് ജലക്രീഡയിൽ ഏൎപ്പെട്ടതു. കളികഴിഞ്ഞു് തുഷ്ടരായ ആ രാജകുമാരന്മാർ ഉടയാടകൾമാററി, പുത്ത ഷോപ്പകൾ അണിഞ്ഞു കളിയാലുണ്ടായ തളൎച്ചയോടുകൂടി കൂടാരങ്ങളിൽ ചെന്നു കിടന്നു. അകത്തു വിഷമുള്ളതുകൊണ്ടും അധികമായി കളിക്കകൊണ്ടും മററു സഹോദരന്മാരേയെല്ലാം താൻ ഏകനായി വഹിച്ച് വെള്ളത്തിൽ നീന്തുകകൊണ്ടും ഭീമന് അത്യുഗ്രമായ ക്ഷീണമുണ്ടായി. ആ കുമാരനാം പ്രമാണകോടിയിൽ തന്റെ കൂടാരത്തിൽ വന്നു കിടന്ന് ബോധംകെട്ടുറങ്ങി. വിഷവ്യാപ്തിയാൽ നിശ്ചേഷ്ടനായിത്തീൎന്ന ഭീമൻ അപ്പോഴത്തെ കുളിൎകാററിൽ മൃതപ്രായം കിടക്കുമ്പോൾ ദുൎയ്യോധനൻ അവിടെചെന്ന് ഭീമനെ വള്ളികൾകൊണ്ട് കെട്ടിവരിഞ്ഞു് ഗംഗാനദിയിൽ തള്ളിവിട്ടു. ബോധഹീനനായി വെള്ളത്തിൽ വീണ വായുപുത്രൻ അടിവരെ ചെന്നതിൽപ്പിന്നെ ശരീരത്തിന്റെ കനംകൊണ്ട് അവിടെത്തന്നേ നില്ക്കാതെ പിന്നേയും താണ് നാഗലോകത്തിലെത്തി. തങ്ങളെ ആക്രമിച്ചുവന്ന ഭീമനെ അസംഖ്യം നാഗങ്ങൾ ഒന്നിച്ചുചേൎന്ന് കൂട്ടത്തോടെ കടിക്കുവാൻതുടങ്ങി. അവയിൽനിന്നുള്ള അത്യുഗ്രവിഷം ഏററപ്പോൾ ഭീമനിൽ മുമ്പുകലൎന്നിരുന്ന കാളകൂടവിഷം നിശ്ശേഷം നീങ്ങിപ്പോകയാണുണ്ടായതു. ആ ഘോരവിഷം ധരിച്ച സൎപ്പങ്ങളുടെ ദംഷ്ട്രങ്ങൾ തന്റെ മൎമ്മത്തിൽതന്നെ തറച്ചിട്ടും ആ മഹാബലനായ ഭീമന്റെ തൊലിപോലും മുറിഞ്ഞില്ല. ആ കുമാരൻ പെട്ടെന്ന് ഉണൎന്ന്, കെട്ടുകൾ പൊട്ടിച്ചെഴുന്നേററു് സൎപ്പങ്ങളോടെതിൎത്തു. ഭീമന്റെ പ്രഹരമേററു് ചത്തുപോകാതെ ശേഷിക്കുവാൻ ഭാഗ്യമുണ്ടായ ഏതാനും പാമ്പുകൾ പേടിച്ചോടിച്ചെന്ന് നാഗേന്ദ്രനായ വാസുകിയെ ഈ അത്ഭുതസംഭവം ഉണൎത്തിച്ചു.

"ഏതോ ഒരു മനുഷ്യൻ ബദ്ധനായി വെള്ളത്തിൽവീണ് ഇങ്ങു വന്നിരിക്കുന്നു. അവൻ വിഷംകുടിച്ചിരുന്നുവെന്നാണ് തോന്നുന്നതു്. നിശ്ചേഷ്ടനായിരുന്ന അവൻ ഞങ്ങളുടേ കടിയേററപ്പോൾ ഉണൎന്നി

രിക്കുന്നു. ഉണൎന്ന ഉടനേ അവൻ തന്റെ കെട്ടുകൾ പൊട്ടിച്ചു് ശത്രുക്കളെ എതിൎത്തു തകൎക്കുകയാണ് ചെയ്തതു്. ആ മഹാബാഹുവിനെ അവിടുന്ന് ചെന്നു നോക്കിയാലും!”

നാഗങ്ങൾ പറഞ്ഞതുകേട്ട് വാസുകി തന്റെ കൂട്ടുകാരോടുകൂടി ചെന്ന് ഭീമപരാക്രമനായ ഭീമനെകണ്ടു. അക്കൂട്ടത്തിൽ ആൎയ്യകനെന്ന നാഗശ്രേഷ്ഠൻകൂടിയുണ്ടായിരുന്നു. ആൎയ്യകന്റെ മകളുടെ മകനാണ് ശൂരൻ. ശൂരന്റെ മകളായ കുന്തിയാണല്ലോ ഭീമസേനന്റെ അമ്മ. ഇങ്ങിനെ തന്റെ മകൾവഴിക്കുള്ള ചാൎച്ചയിൽപ്പെട്ടവനാണ് ഭീമനെന്നറിഞ്ഞു് ആ കുമാരനെ ആൎയ്യകൻ ഗാഢമായി ആശ്ലേഷിച്ചു. മഹായശസ്വിയായ വാസുകിയും ഭീമനെകണ്ടു് സംപ്രീതനായി.

വാസുകി:—„ഇവന്ന് നാം എന്തു പ്രിയമാണ് ചെയ്യേണ്ടതു്? രത്നങ്ങളും ധനങ്ങളും മറ്റു പല വിഭവങ്ങളും ഇവന്ന് ധാരാളമായി കൊടുക്കട്ടേ!”

ആൎയ്യകൻ:—„അല്ലയോ നാഗേന്ദ്ര, അവിടുത്തേക്ക് ഇവനെപ്പററി സന്തുഷ്ടിയുണ്ടായിട്ടുണ്ടെങ്കിൽ, അതിനേക്കാൾ ശ്രേഷ്ഠമാണോ ഇവന്ന് ഈ ധനസഞ്ചയങ്ങൾ. അവിടുത്തേക്ക് ഇവനിൽ പ്രീതിയുണ്ടെങ്കിൽ ഇവന്ന് രസപാനം ചെയ്യുവാൻ അനുജ്ഞ കൊടുക്കുകയാണ് വേണ്ടതു്. ഈ കുണ്ഡത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്ന രസം പാനം ചെയ്യുന്നവൎക്ക് ഒരായിരം ആനയ്ക്കുള്ള ബലം സിദ്ധിക്കുമല്ലോ. ഇവന്ന് എത്രത്തോളം കുടിക്കുവാൻ കഴിയുമോ അത്രയും രസം കൊടുത്താലും!”

വാസുകി അതു് സമ്മതിച്ചു. നാഗങ്ങൾ ഭീമനെ വിധിപോലെ സജ്ജനാക്കി, രസകുംഭങ്ങൾ ആ പാണ്ഡവന്റെ മുമ്പിൽ കൊണ്ടുവന്നുവെച്ചു. ആ മഹാബലൻ ഒരേശ്വാസത്തിൽ ഓരോ കുടം വീതം എട്ടു കുടം മുഴുവൻ കുടിച്ചൊഴിച്ചു. എന്നിട്ട്, പുറത്തുള്ളപ്പടിയിലെ ദിവ്യതല്പത്തിൽചെന്ന് ആ മഹാഭുജൻ കിടക്കുകയും ചെയ്തു.

ക്രീഡാവിനോദങ്ങളെല്ലാം കഴിഞ്ഞു് കൌരവന്മാരും പാണ്ഡവന്മാരും വാഹനങ്ങളിൽകയറി രാജധാനിയിൽ മടങ്ങിയെത്തി. ആ കൂട്ടത്തിൽ ഭീമസേനൻ മാത്രമുണ്ടായിരുന്നില്ല. അവൻ എല്ലാവരുടേയും മുമ്പിലായിത്തന്നെ പോയിയെന്ന് ദുൎയ്യോധനൻ പറഞ്ഞുഫലിത്തി. ഗംഗയിൽ താഴ്ത്തിവിട്ട ഭീമൻ കരകയറാതെപോയതിൽ സന്തുഷ്ടനായിത്തീൎന്നുകൊണ്ടാണ് ദുൎയ്യോധനൻ അനുജന്മാരോടുകൂടി കൊട്ടാരത്തിൽ കയറിയതു്. പാപമെന്തെന്ന് അറിഞ്ഞിട്ടുപോലുമില്ലാത്ത യുധിഷ്ഠിരൻ, തന്നെപ്പോലെയാണ് മററുള്ളവരുമെന്ന ധരിച്ചിരി

ര്യോധനൻ പറഞ്ഞതു് നിശ്ശങ്കം വിശ്വസിച്ചു. ആ ഭ്രാതൃവത്സലൻ രാജധാനിയിൽ വന്നു് അവിടേയെങ്ങും ഭീമനേ കാണാതേ, അമ്മയേ കണ്ടു് നമസ്കരിച്ചു് തന്റെ അനുജൻ എവിടേയെന്നു് അന്വേഷിച്ചു.

"അമ്മേ, ഭീമൻ ഞങ്ങളുടേ മുമ്പിൽത്തന്നേ വന്നുവല്ലോ. അവൻ ഇപ്പോൾ എവിടേപോയി? ഇവിടേയെങ്ങും ഞാൻ അവനേ കണ്ടില്ല. കാട്ടിലും പൂങ്കാവുകളിലും ഞാൻ തെരഞ്ഞുനോക്കി; ആ വീരൻ അവിടേ ഒരിടത്തുമില്ല. അപ്പോൾ ഞങ്ങളുടേ മുമ്പിൽത്തന്നേ അവൻ വന്നിരിക്കുമെന്നു് ഞാൻ വിശ്വസിച്ചു. അവൻ ഞങ്ങളോടൊന്നിച്ചില്ലാതിരുന്നതുകൊണ്ടു് വ്യാകുലചിത്തരായിട്ടാണു് ഞങ്ങൾ ഇങ്ങോട്ടുവന്നതു്. അവൻ ഇവിടേ വന്നിട്ടു് എങ്ങോട്ടുപോയി? അമ്മേ, അവിടുന്നു് അവനേ എവിടേക്കെങ്കിലും അയച്ചുവോ? ഭീമനേ കാണാതേ എന്റെ മനസ്സിനു് തെളിമയുണ്ടാകുന്നില്ല. അവൻ എങ്ങാനും കിടന്നു് ഉറങ്ങുകയാണോ? അഥവാ, അയ്യോ,- അവനേ ആരാനും കൊന്നിരിക്കുമോ?"

ഭീമനേ കാണാതാകയും, യുധിഷ്ഠിരൻ ഇങ്ങിനേ ആവലാതിപ്പെടുകയും ചെയ്തപ്പോൾ കുന്തി സംഭ്രാന്തയായിത്തീൎന്നു് അയ്യയ്യോ എന്നു് മുറയിട്ടു.

"ഉണ്ണീ, ഞാൻ ഭീമനേ ഇവിടേ കണ്ടില്ല. അവൻ ഇവിടേ നിശ്ചയമായും വന്നിട്ടില്ല. അനുജന്മാരോടുകൂടി നീ ഉടനേ ചെന്നു് അവനെ എല്ലാടത്തും അന്വേഷിക്കുക."

ജ്യേഷ്ഠപുത്രനേ ഇങ്ങിനേ പറഞ്ഞേല്പിച്ചു് കുന്തി അപ്പോൾത്തന്നേ വിദുരനേ വിളിച്ചുവരുത്തി ദീനയായി ഇക്കാൎയ്യം അറിയിച്ചു.

"ഭഗവാനേ, ഭീമസേനൻ എങ്ങോട്ടുപോയിയെന്നു് അറിയുന്നില്ല. അവനേ ഇവിടേ എങ്ങും കാണുന്നില്ല. അവന്റെ സഹോദരന്മാരെല്ലാവരും ഉദ്യാനത്തിൽനിന്നു് വന്നിരിക്കുന്നു. ആ മഹാബാഹുവായ ഭീമൻ മാത്രം മടങ്ങിവന്നിട്ടില്ല. ദുര്യോധനനു് എപ്പോഴും കണ്ടുകൂടാത്തവനാണു് എന്റെ ആ മകൻ. ആ ദുര്യോധനനാവട്ടേ, ക്രൂരനും ക്ഷുദ്രനും ദുൎമ്മതിയും നാണംകെട്ടവനും രാജ്യം കിട്ടുവാൻവേണ്ടി എന്തും ചെയ്വാൻ മടിക്കാത്തവനുമാണു്. അവൻ ദ്വേഷബുദ്ധികൊണ്ടു് എന്റെ മകനേ കൊന്നിരിക്കുമോ! അതു് വിചാരിക്കുമ്പോഴേക്കും എന്റെ മനസ്സ് വെന്തുനീറുന്നു."

വിദുരൻ:—"ഏടോ കല്യാണി, ഭവതി അങ്ങിനേ പറയരുതു്. ദുര്യോധനനേ കോപിപ്പിക്കത്തക്ക വാക്കുകളൊന്നും പുറപ്പെടുവിക്കാതിരിക്കയാണു് നല്ലതു്. മറ്റുള്ള മക്കളേ സംരക്ഷിച്ചുകൊണ്ടു വാഴുക.

ദുൎയ്യോധനൻ പിണങ്ങിയിടഞ്ഞാൽ മററുള്ള മക്കളേക്കൂടിയും ദ്രോഹിച്ചേക്കാം. ഭവതിയുടേ പുത്രന്മാർ ദീൎഘായുഷ്മന്മാരാണെന്ന് വ്യാസൻ പറഞ്ഞിട്ടുണ്ട്. അതുകൊണ്ടു് ഭീമൻ നിശ്ചയമായും മരിച്ചിരിക്കയില്ല. അവൻ തിരിച്ചുവരികയും ഭവതി സംപ്രീതയാകയും ചെയ്യും.”

കുന്തിയെ ആശ്വസിപ്പിച്ച് വിദുരൻ സ്വഗൃഹത്തിലേക്കുപോയി. കുന്തി മററു മക്കളോടുകൂടി ചിന്താമഗ്നയായി നാളുകഴിച്ചു. ഭീമസേനനാവട്ടേ, താൻ കുടിച്ച രസം മുഴുവൻ ഉള്ളിൽ കിടന്ന് ദഹിച്ചതിൽ മഹത്തായ ബലം വൎദ്ധിച്ച് എട്ടാംനാൾ ഉണൎന്നെഴുന്നേററു. പാണ്ഡവൻ ഉണൎന്നതുകണ്ടു് സൎപ്പങ്ങൾ അരികേചെന്നു ആ കുമാരനോ സ്നേഹപൂൎവ്വം ആശ്വസിപ്പിച്ചു.

“നീ കുടിച്ച രസം ഏറാവും വീൎയ്യം കൂടിയതാണ്. അതിൽനിന്ന്, യുദ്ധത്തിൽ നിന്നോട് ആൎക്കും അടുക്കുവാൻ ആവാത്തവണ്ണം പതിനായിരം ആനയ്ക്കുള്ള ബലം നിനക്കുണ്ടാകും. ഇനി നീ ഈ ദിവ്യജലത്തിൽ സ്നാനം ചെയ്ത് സ്വന്തം വീട്ടിലേക്കു പോകുക. നിന്നേ കാണാതെ നിന്റെ സഹോദരന്മാർ ദുഃഖിച്ചുകൊണ്ടാണിരിക്കുന്നതു്.”



ഉടനേ, ശുദ്ധജലത്തിൽ സ്നാനം ചെയ്ത് ശുഭവസ്ത്രം ധരിച്ച ഭീമൻ വിഷഹരങ്ങളായ ഔഷധികളെക്കൊണ്ടു് മംഗളസൂചകമായ കാപ്പുകെട്ടുകയും, സൎപ്പങ്ങൾ നൽകിയ പായസം ഭുജിക്കയും ചെയ്തു. ദിവ്യസൎപ്പങ്ങളുടേ ആദരത്തിനും അഭിനന്ദനത്തിനും പാത്രമായി ആശീൎവ്വാദങ്ങളേററ് ദിവ്യാഭരണങ്ങൾ ചാൎത്തി സന്തുഷ്ടനായ ആ വീരകുമാരൻ നാഗലോകത്തുനിന്ന് സൎപ്പങ്ങളുടേ സഹായത്തോടുകൂടി ഉയൎന്ന് വെള്ളത്തിൽനിന്ന് കരകയറി പ്രമാണകോടിയിലേ ഉദ്യാനത്തിൽ എത്തി. അവിടേനിന്ന് ഭീമൻ രാജധാനിയിൽ വന്ന് അമ്മയേ കണ്ടു്, ആ ദേവിയേയും ജ്യേഷ്ഠനേയും നമസ്കരിക്കയും അനുജന്മാരേ ആശ്ലേഷിച്ച് മൂൎദ്ധാവിൽ മുകരുകയും ചെയ്തു. ഭീമൻ വന്നതു കണ്ടു് അവരെല്ലാവരും സന്തോഷിച്ചാൎത്തു പോയി. ദുൎയ്യോധനന്റെ ദുശ്ചേഷ്ടിതങ്ങളും, നാഗലോകത്തിലുണ്ടായ തന്റെ അനുഭവങ്ങളും ഭീമസേനൻ തന്റെ സഹോദരന്മാരോട് വിസ്തരിച്ചു പറഞ്ഞു. എല്ലാം കേട്ടതിൽപ്പിന്നേ, യുധിഷ്ഠിരൻ ഭീമനോട്, “ഇക്കാൎയ്യം ആരേയും അറിയിക്കാതെ അടങ്ങിയിരിക്കയാണ് വേണ്ടതു്.” എന്ന് അൎത്ഥവത്തായി ഉപദേശിച്ചു. അതിൽപ്പിന്നേ, ധൎമ്മപുത്രൻ സഹോദരന്മാരോടുകൂടി വളരേ കരുതലോടുകൂടിയാണ് പാൎത്തുവന്നതു്. ധൎമ്മാത്മാവായ വിദുരനിൽനിന്ന് അവർ ധൎമ്മാധൎമ്മബോധം നേടിക്കൊണ്ടു വന്നു.

ദുൎയ്യോധനൻ, ഭീമന്ന് രണ്ടാമതും, തീക്ഷ്ണമായ കാളകൂട വിഷം ആഹാരത്തിൽ കലൎത്തി ചതിയായി കൊടുക്കുകയുണ്ടായി. ധൃതരാഷ്ട്രന്ന് ഒരു വൈശ്യസ്ത്രീയിലുണ്ടായ യുയുത്സു പാണ്ഡവന്മാരുടേ ഹിതകാംക്ഷിയാകയാൽ ആ ഗുണവാനിൽ നിന്നാണ് ഇക്കാൎയ്യം അറിഞ്ഞത്. ഭീമന്റെ അകത്തുചെന്ന ആ വിഷം യാതൊരു വികാരവുമുണ്ടാക്കാതെ ദഹിച്ചുപോയി. മഹാബലനായ ഭീമനിൽ ആ തീക്ഷ്ണ വിഷത്തിന്ന് ഒന്നും പ്രവൎത്തിക്കുവാൻ കഴിഞ്ഞില്ല. പിന്നേയും, പാണ്ഡവന്മാരേ കൊല്ലുവാൻ ദുൎയ്യോധനനും കൎണ്ണനും, സുബലപുത്രനായ ശകുനിയുംകൂടി പല വഴിക്ക് പരിശ്രമിച്ചുവെങ്കിലും, അതെല്ലാം നിഷ്ഫലമായിത്തന്നേ പോയി. പാണ്ഡവന്മാരാവട്ടേ, ഈ വക ദ്രോഹങ്ങളിൽ, വിദുരമതം അനുസരിച്ച് അമൎഷം അടക്കി, നിശ്ശബ്ദരായി വൎത്തിച്ചു.

---

## ഇരുപത്താറാം അദ്ധ്യായം
## കൃപനും ദ്രോണനും.



ഗൌതമമഹൎഷിക്ക് ശരദ്വാൻ എന്നൊരു മകനുണ്ടായി. ശരങ്ങളോടുകൂടി ജനിക്കുകയാലാണ് ആ ഗൌതമന്ന് ശരദ്വാൻ എന്ന് പേരുണ്ടായത്. വേദാധ്യയനത്തിലല്ലാ ആ മുനികുമാരന്ന് ബുദ്ധി ചെന്നത്. ധനുൎവ്വിദ്യ അഭ്യസിക്കുവാനായി ഗൌതമൻ പരിശ്രമിച്ചു. മറ്റു മുനികുമാരന്മാർ ബ്രഹ്മചൎയ്യവ്രതത്തോടും തപോനിഷ്ഠയോടും കൂടി വേദാധ്യയനം ചെയ്യുമ്പോൾ ശരദ്വാനായ ഗൌതമൻ തപശ്ശക്തികൊണ്ട് ദിവ്യാസ്ത്രങ്ങളെല്ലാം നേടുകയാണ് ചെയ്തുകൊണ്ടിരുന്നത്. ഇദ്ദേഹത്തിന്റെ ഈ മഹാ തപസ്സും, ധനുൎവ്വേദപരിജ്ഞാനവും കണ്ട് തന്റെ സ്ഥാനത്തിന്ന് വല്ല ദോഷവും നേരിട്ടേക്കുമോ എന്ന് ശങ്കിച്ച് ദേവേന്ദ്രൻ ദുഃഖിതനായി. ആ വാസവൻ, ഉടനേതന്നേ, ഗൌതമന്റെ തപസ്സ് മുടക്കുവാനായി ജാനപദിയെന്ന ദേവകന്യകയെ നിയോഗിച്ചു. ആ ബാല, ശരദ്വാന്റെ രമണീയാശ്രമത്തിൽ ചെന്ന് ആ അമ്പും വില്ലും ധരിച്ച മുനിയെ പ്രലോഭിപ്പിച്ചു. ഒററപ്പുടവ ചാൎത്തി, നിസ്തുലമായ സൌന്ദൎയ്യം തികഞ്ഞുനില്ക്കുന്ന ആ അപ്സരോരത്നത്തെ ഗൌതമൻ കൺകുളിരേ നോക്കിനിന്നു. ആ കാഴ്ചയാൽ ശരീരം വിറച്ച് അദ്ദേഹത്തിന്റെ കൈയിൽ നിന്ന് വില്ലും അമ്പുകളും താഴേ വീണുപോയി. എന്നിട്ടും, ആ മഹാപ്രാജ്ഞൻ തനിക്കുള്ള ജ്ഞാനവൈഭവവും തപോബലവും കൊണ്ട് പരമധൈൎയ്യത്തോ

ട്ടുകൂടി ഉറച്ചുനില്ക്കതന്നേചെയ്തു. എങ്കിലും, അദ്ദേഹത്തിന്റെ മനസ്സിൽ പെട്ടെന്നുണ്ടായ വികാരത്തിന്റെ ഫലമായി അദ്ദേഹത്തിൽനിന്ന് രേതഃസ്രവണമുണ്ടായി. അത് അറിയാതേ, ഗൌതമൻ, അപ്പോൾതന്നേ തന്റെ അമ്പും വില്ലും മാൻതോലുമെല്ലാം അവിടെതന്നേ ഇട്ടുകളഞ്ഞു, ആ ആശ്രമത്തെയും ആ അപ്സരസ്സിനേയും വെടിഞ്ഞു മറെറാരിടത്തേക്കുപോയി. അദ്ദേഹത്തിന്റെ ആ രേതസ്സ് ശരകെട്ടിലാണ് വീണത്. അത് അതിൽ വീണപ്പോൾ രണ്ടായി പിരിഞ്ഞു. അതിൽ നിന്ന് ശരദ്വാനായ ഗൌതമന് ഒരു ആൺകുട്ടിയും ഒരു പെൺകുട്ടിയും ഉണ്ടായി. അന്ന്, ശാന്തനുരാജാവ് ആ വനത്തിൽ വേട്ടയാടുവാൻ വരുകയുണ്ടായി. കാട്ടിൽ ചുററിനടന്നിരുന്ന രാജഭടന്മാരിൽ ഒരാൾ ഈ കുട്ടികളേ കണ്ടു, ഇവരേ, അവിടേ കിടന്നിരുന്ന വില്ലു, അമ്പു, മാൻതോൽ എന്നിവയോടു കൂടിതന്നേ എടുത്തു രാജാവിന്റെ മുമ്പിൽ കൊണ്ടുപോയി വെച്ചു. അദ്ദേഹം, ഇവർ തനിക്കുള്ള മക്കൾ തന്നേയെന്നു പറഞ്ഞുകൊണ്ട് കൃപയോടേ കൈക്കൊണ്ടു ഈ കുട്ടികളേ രാജധാനിയിലേക്ക് കൊണ്ടുപോയി. ധനുർവ്വേദത്തിന്റെ അന്തം കണ്ടിട്ടുള്ള ഗൌതമ ബ്രാഹ്മണനിൽ നിന്നാണ ഈ സന്താനദ്വയം ജനിച്ചിരിക്കുന്നതെന്ന് ആ അമ്പും വില്ലും കണ്ടപ്പോൾ തന്നേ ശാന്തനു ഗ്രഹിച്ചിട്ടുണ്ട്. അദ്ദേഹം ഗൌതമന്റെ ആ കുട്ടികളേ വൈദിക സംസ്കാരങ്ങളെല്ലാം നടത്തി വളർത്തി വന്നു. തന്റെ കൃപകൊണ്ട് വളരുവാനിടയായ ഈ കുട്ടികൾക്ക് കൃപനെന്നും കൃപിയെന്നും ആ രാജാവ് പേർകൊടുത്തു. ഇക്കാലത്ത്, ഗൌതമ മഹർഷി ധനുർവ്വേദപരനായിത്തന്നേ ഇവിടേ വന്നെത്തി. രാജാവിന്റെ രക്ഷയിൽ വളരുന്ന ഈ കുട്ടികൾ തന്റെ മക്കളാണെന്ന് അദ്ദേഹം തപഃപ്രഭാവംകൊണ്ടു അറിഞ്ഞു. ആ കുട്ടികളേ വിളിച്ച് ഗോത്രാദിവസ്തുതകളെല്ലാം പറഞ്ഞുകൊടുത്തതിൽപ്പിന്നേ, അദ്ദേഹം കൃപനേ ധനുർവ്വേദം മുഴുവനും വിവിധശാസ്ത്രങ്ങളും അവയിലേ നിഗൂഢതത്വങ്ങളോടു കൂടിത്തന്നേ പഠിപ്പിച്ചു. അങ്ങിനേ, അടുത്ത കാലത്തുതന്നേ കൃപൻ കൌരവന്മാരുടേ ആചാര്യനായി. ധാർത്തരാഷ്ട്രന്മാർ, പാണ്ഡവന്മാർ, യാദവന്മാർ, വൃഷ്ണികൾ മുതലായവരും മററു പല രാജകുമാരന്മാരും കൃപന്റെ ശിഷ്യരായിത്തീരുകയും ചെയ്തു.

കൌരവപാണ്ഡവന്മാർ വിദ്യാഭ്യാസം ആരംഭിച്ചതു കൃപന്റെ സന്നിധിയിൽ വെച്ചാണെങ്കിലും, അവരുടേ പ്രധാനാചാര്യൻ ദ്രോണനാണ്. ആ വിപ്രോത്തമന്റെ ചരിതമാണ് താഴേ പറയുന്നത്.

മുമ്പ്, ഭരദ്വാജനെന്ന് പ്രഖ്യാതനായ മഹൎഷി സദാ തീക്ഷ്ണവ്രതനായി ഗംഗാതീരത്തിൽ പാൎത്തു വന്നിരുന്നു. അദ്ദേഹം, ഒരുനാൾ, സ്നാനത്തിന്നായി ഗംഗയിൽ ഇറങ്ങിയപ്പോൾ, അവിടെ, സുന്ദരീരത്നവും മദാലസ്യമായ സാക്ഷാൽ ഘൃതാചി കുളികഴിഞ്ഞു നില്ക്കുന്നതു കണ്ടു. ഉടുത്തുണി അഴിഞ്ഞ നിലയിൽ ആ യുവതിയെ കണ്ടതോടുകൂടി ഭരദ്വാജൻ കാമമോഹിതനാകയും അദ്ദേഹത്തിന്ന് രേതഃസ്രവണമുണ്ടാകയും ചെയ്തു. ആ രേതസ്സ് അദ്ദേഹം ഒരു ദ്രോണത്തിൽ (കുടത്തിൽ) സൂക്ഷിച്ചുവെച്ചു. അതിൽനിന്നാണ് ദ്രോണന്റെ ഉത്ഭവം. ഭരദ്വാജപുത്രനായ ദ്രോണൻ വേദവേദാംഗങ്ങളെല്ലാം പഠിച്ചുകൊണ്ടു വളൎന്നുവന്നു. പ്രതാപവാനായ ഭരദ്വാജൻ അസ്ത്രജ്ഞന്മാരിൽ ശ്രേഷ്ഠനാകയാൽ അദ്ദേഹം തനിക്കറിവുള്ള ആഗ്നേയാസ്ത്രം മഹാഭാഗനായ അഗ്നിവേശന്ന് ഉപദേശിച്ചുകൊടുക്കയുണ്ടായിട്ടുണ്ട്. അഗ്നിയിൽ ജനിച്ച ആ മുനി തനിക്കു കിട്ടിയ ആ മഹാസ്ത്രത്തെ തന്റെ ഗുരുപുത്രനായ ദ്രോണന്നു കൊടുത്തു. ഭരദ്വാജന്റെ സഖാവായി പൃഷതൻ എന്നൊരു രാജാവുണ്ടായിരുന്നു. ആ രാജാവിന്നും ഇക്കാലത്തു തന്നെ ഒരു പുത്രൻ പിറന്നു. പൃഷതപുത്രനായ ദ്രുപദനും ഭരദ്വാജപുത്രനായ ദ്രോണനും തോഴന്മാരായിത്തീൎന്നു. ഇവർ അഗ്നിവേശന്റെ ആശ്രമത്തിൽ ശിഷ്യന്മാരായി പാൎത്തു ഒന്നിച്ചു പഠിക്കയും ഒന്നിച്ചു കളിക്കയും ചെയ്തുവന്നു. പൃഷതൻ മരിച്ചപ്പോൾ ദ്രുപദൻ ഉത്തരപാഞ്ചാലത്തിലെ രാജാവായി. അതോടുകൂടി, തന്റെ സഹപാഠിയായ ദ്രോണനേയും അഗ്നിവേശാശ്രമത്തേയും ദ്രുപദന്ന് വിട്ടുകൊണ്ടുപോകേണ്ടിവന്നു. ഏതാനും നാൾ ചെന്നപ്പോൾ ഭരദ്വാജനും കാലധൎമ്മം പ്രാപിച്ചു. ദ്രോണൻ, പിന്നേയും, ആ അഗ്നിവേശാശ്രമത്തിൽത്തന്നെയാണ് പാൎത്തു വന്നതു്. തപസ്സുകൊണ്ടു കന്മഷമെല്ലാം അകന്ന ആ വേദവേദാംഗപണ്ഡിതൻ, പിതൃനിയോഗപ്രകാരം, അപത്യത്തിന്നായി, ശാരദ്വതിയായ കൃപിയെ പാണിഗ്രഹണം ചെയ്തു. ആ ദമ്പതികൾക്ക് ഒരു പുത്രനുണ്ടായി. ആ കുട്ടി ജനിച്ച ഉടനെ ഉച്ചൈശ്ശ്രവസ്സെന്ന ദിവ്യാശ്വത്തെപ്പോലെ ശബ്ദിക്കയാൽ അപ്പോഴുണ്ടായ അശരീരിവാക്യപ്രകാരം ഈ കുട്ടിക്ക് അശ്വത്ഥാമാവ് എന്ന് പേർ കൊടുത്തു. ഈ മകനെക്കൊണ്ടു ദ്രോണൻ സുപ്രീതനായിത്തീൎന്നു.

ജമദഗ്നിപുത്രനായ പരശുരാമബ്രാഹ്മണൻ സൎവ്വജ്ഞനായ മഹാത്മാവും, ആയുധധാരികളിൽ വെച്ച് ശ്രേഷ്ഠനായ പരന്തപനുമാണെന്നും അദ്ദേഹം തന്റെ ധനം മുഴുവൻ ബ്രാഹ്മണൎക്കായി ദാനം ചെയ്യുന്നുവെന്നും, ധനുൎവ്വേദവിദ്വാനായ അദ്ദേഹത്തിന്ന് ദിവ്യാ

സ്ത്രങ്ങളെല്ലാം അറിയാമെന്നും കേട്ട് അദ്ദേഹത്തിൽനിന്ന് അസ്ത്രവിദ്യയും നീതിശാസ്ത്രവും ഗ്രഹിക്കുവാനായി ദ്രോണൻ സ്വപുത്രനോടും തപസ്വികളുമായ തന്റെ ശിഷ്യന്മാരോടു കൂടി മഹേന്ദ്രപർവ്വതത്തിലേക്കു പോയി. അവിടെ ചെന്ന് അദ്ദേഹം, ക്ഷാന്തനും ദാന്തനും ശത്രുഘാതകനുമായ പരശുരാമനേ കണ്ട് കൈ കൂപ്പി നമസ്കരിച്ച്, അംഗിരസ്സിന്റെ കുലത്തിലാണ് താൻ ജനിച്ചിരിക്കുന്നതെന്നും, താൻ ഭരദ്വാജപുത്രനായ ദ്രോണനാണെന്നും ഉണർത്തിച്ചു. സർവ്വത്തെയും പരിത്യജിച്ച് കാട്ടുപൂകുന്ന പരശുരാമനോട്, താൻ വിത്തം കാമിച്ചുകൊണ്ടാണ് വന്നിരിക്കുന്നതെന്ന് ദ്രോണൻ അറിയിക്കയാൽ, ആ ക്ഷത്രിയമർദ്ദനൻ ആഗ്രഹമെന്താണെന്ന് വ്യക്തമായി പറയുവാൻ ആവശ്യപ്പെട്ടു. അപ്പോൾ, വിവിധധനങ്ങൾ ദാനംചെയ്യുന്ന വീര്യവാനായ രാമനോട് അനന്തമായ ധനത്തിന്നായി ദ്രോണൻ പിന്നെയും പ്രാർത്ഥിച്ചു.

രാമൻ:—"എനിക്കുണ്ടായിരുന്ന കാഞ്ചനാദിധനം മുഴുവൻ ഞാൻ ബ്രാഹ്മണർക്കായി കൊടുത്തു പോയി. അതുപോലെ തന്നെ, നാടും കാടും ഇട ചേർന്ന് കടലോളം പരന്നു കിടക്കുന്ന ഈ ഭൂമിയേ ഞാൻ കശ്യപന്നും കൊടുത്തിരിക്കുന്നു. ഇനി എനിക്ക് ഈ ശരീരം മാത്രമാണ് ബാക്കിയുള്ളതു്. അമൂല്യങ്ങളായ പലതരം ആയുധങ്ങളും എന്നോടൊന്നിച്ചുതന്നെയുണ്ട്. എന്റെ ഈ ശരീരത്തെയോ, അഥവാ, അസ്ത്രങ്ങളേയോ ഭവാൻ വാങ്ങിക്കൊള്ളുക. രണ്ടിൽ ഏതുവേണമോ, അതു തരാം."

ദ്രോണൻ:—"അവിടുത്തേക്ക് അറിവുള്ള അസ്ത്രങ്ങൾ മുഴുവൻ പ്രയോഗരഹസ്യത്തോടും സംഹാരക്രമത്തോടും കൂടി എനിക്ക് ഉപദേശിച്ചു തന്നാലും!"

പരശുരാമൻ ഈ പ്രാർത്ഥന കൈക്കൊണ്ടു. അദ്ദേഹം ധനുർവ്വേദം മുഴുവൻ, അതിലടങ്ങിയ രഹസ്യങ്ങളോടുകൂടി ഉപദേശിക്കയും, തന്റെ വക അസ്ത്രങ്ങളെല്ലാം കൊടുക്കയും ചെയ്തു. ഇതെല്ലാം നേടിയ ദ്രോണൻ ദിവ്യാസ്ത്രങ്ങളാൽ പ്രീതനായി തന്റെ തോഴനായ ദ്രുപദനേ കാണുവാൻ പോയി.

രാജസന്നിധിയിൽ ചെന്നു, തന്റെ ഇഷ്ടസഖാവിനോടെന്നപോലെ, "ഞാൻ ഭവാന്റെ തോഴനാണ്" എന്ന് ദ്രോണൻ അറിയിച്ചപ്പോൾ ആ പാഞ്ചാല രാജാവിന്ന് നീരസമാണുണ്ടായതു്. ഐശ്വര്യമദം വളർന്ന ദ്രുപദന് ക്രോധാമർഷത്താൽ പുരികം ചുളിയുകയും, കണ്ണു കലങ്ങുകയും ചെയ്തു.

ദ്രുപദൻ:—"ഇതു ബാലിശമാണോ ഭവാന്റെ ബുദ്ധി? എടോ,

ബ്രാഹ്മണ, ഈ എന്റെ മുമ്പിൽ വന്ന്, താൻ തോഴനാണെന്ന് ഭവാൻ പറയുകയെന്നോ? അങ്ങിനെ ചെയ്യുന്നത് ഒട്ടുംതന്നെ നന്നായില്ല. നിർധനന്മാരും ശ്രീഹീനന്മാരുമായ ഭവാന്മാരെപ്പോലെയുള്ള വെറും മനുഷ്യരോട് ഈ ഉൽകൃഷ്ടന്മാരായ രാജാക്കന്മാൎക്ക് സഖ്യമുണ്ടാകുക സംഭാവ്യമാണോ എന്ന് മന്ദബുദ്ധിയായ ഭവാന്ന് അറിഞ്ഞുകൂടായിരിക്കാം! കാലപ്പഴക്കംകൊണ്ട് സഖ്യംകൂടിയും പഴകിപ്പോകതന്നെ ചെയ്യും. മുമ്പൊരിക്കൽ ഏതോ കാൎയ്യത്തിന്ന് എനിക്ക് ഭവാനിൽ സൌഹാൎദ്ദം ഉണ്ടായിരുന്നിരിക്കാം. പഴകിക്കെടാത്ത മൈത്രി ലോകത്തിൽ ഒരേടത്തുമില്ലെന്ന് ഭവാന്ന് അറിഞ്ഞുകൂടെയോ? ഏതു സഖ്യത്തെയും കാലം പൊന്തള്ളി വിടുന്നു. പിന്നീട്, ക്രോധം അതിനെ നശിപ്പിക്കയും ചെയ്യുന്നു. അതുകൊണ്ട്, പണ്ടത്തെ സഖ്യം ഇപ്പൊഴുമുണ്ടെന്ന് ഭവാൻ കരുതേണ്ട. സ്വാൎത്ഥപരമായി എനിക്ക് ഭവാനിലുണ്ടായിരുന്ന ആ പഴയ സൌഹാൎദ്ദം അന്നേ ജീൎണ്ണിച്ചു പോയിക്കഴിഞ്ഞിരിക്കുന്നു. ധനവാന്ന് ദരിദ്രനും വിദ്വാന്ന് മൂഢനും ശൂരന്ന് ക്ലീബനും മിത്രമായി വരികയില്ല. അങ്ങിനെയുള്ളവർ തമ്മിലുള്ള പൂൎവ്വമൈത്രി മൈത്രിയായി നിലനില്ക്കുകയുമില്ല. വേളിയും ചാൎച്ചയും വിദ്യകൊണ്ടും വിത്തംകൊണ്ടും സമതയുള്ളവർ തമ്മിൽ മാത്രമേ സംഭവിക്കയുള്ളു. പുഷ്ടനും കൃശനും തമ്മിൽ സഖ്യമുണ്ടാകയില്ല."

തന്നെ ഇങ്ങിനെ ധിക്കരിച്ചുകൊണ്ട് പാഞ്ചാലനായ ദ്രുപദൻ പറഞ്ഞപ്പോൾ ദ്രോണൻ ഒട്ടുനേരം ചിന്താമഗ്നനായി നിന്നതിൽപ്പിന്നെ, അത്യുഗ്രമായ ക്രോധത്തോടുകൂടി, ആ രാജാവിനെപ്പററി എന്തോ ഒന്ന് മനസ്സിലുറച്ച്, അപ്പോൾ തന്നെ ആ രാജ്യം വിട്ട് കുരുമുഖ്യന്മാർ പാൎക്കുന്ന ഹസ്തിനാപുരത്തിലേക്ക് പോയി. അദ്ദേഹം അവിടെ ചെന്ന് കൃപന്റെ ഗൃഹത്തിൽ ആരുമറിയാതെ പാൎത്തുവന്നു. കുന്തീപുത്രന്മാരെ ധനുൎവ്വിദ്യ അഭ്യസിപ്പിക്കുന്നതിൽ ദ്രോണപുത്രൻ കൃപനെ സഹായിക്കയുമുണ്ടായി. എന്നാൽ, ആ ബ്രാഹ്മണൻ ദ്രോണാത്മജനായ അശ്വത്ഥാമാവാണെന്ന് ആരും തന്നെ അറിഞ്ഞില്ല.

ഒരുനാൾ രാജകുമാരന്മാർ രാജധാനിയിൽനിന്ന് പുറത്തുപോയി, എല്ലാവരും ചേൎന്ന് സന്തോഷം കാരയടിച്ചു കളിക്കുവാൻ തുടങ്ങി. അങ്ങിനെ, ക്രീഡിക്കുന്നതിനിടയ്ക്ക് ആ കാര ഒരു കിണററിൽ വീണുപോയി. അത് എടുക്കുവാനായി അവർ പലമട്ട് പണിപ്പെട്ടു നോക്കിയതൊന്നും ഫലിച്ചില്ല. കാരയെടുക്കുവാൻ വഴി കാണാതെ വിഷണ്ണരായിത്തീൎന്ന് അവർ തമ്മിൽത്തമ്മിൽ നോക്കി നില്പായി. അപ്പോൾ, അകലെ ഒരിടത്ത്, കറുത്ത്, മെലിഞ്ഞ്, നരച്ച് വലഞ്ഞ

ഒരു ബ്രാഹ്മണൻ അഗ്നിഹോത്രത്തോടുകൂടി നില്ക്കുന്നതു് അവർ കണ്ടു. ഉടനേ തന്നേ, ആ മഹോത്സാഹന്മാരായ രാജപുത്രന്മാർ ആ മഹാത്മാവിന്റെ അരികേ ചെന്നു് ചുഴന്നു നിന്നു. കാൎയ്യമെന്തന്നറിഞ്ഞ ആ ബ്രാഹ്മണൻ കുമാരന്മാരേ നോക്കി പുഞ്ചിരികൊണ്ടു് ഉല്ലമധുരമായി ഇങ്ങിനേ പറഞ്ഞു:—„കഷ്ടം, കഷ്ടം! നിങ്ങളുടേ ക്ഷാത്രബലം മോശം തന്നേ! നിങ്ങൾ പഠിച്ചിട്ടുള്ള അസ്ത്രവിദ്യയും മോശം തന്നേ! ഭാരതവംശത്തിൽ ജനിച്ച നിങ്ങൾ ഈ കാര എടുക്കുവാൻ അശക്തരെന്നോ! എന്നാൽ, ഇതാ, നോക്കുക. ഞാൻ എന്റെ ഈ മോതിരവും കിണററിൽ ഇടാം. എന്നിട്ടു് ഈ കാരയും ഈ മോതിരവും രണ്ടും വെറും പുൽത്തണ്ടുകൊണ്ടു് ഞാൻ ഉയൎത്തിയെടുക്കാം. അങ്ങിനേ ചെയ്താൽ, ആഹാരത്തിന്നുള്ള വക നിങ്ങൾ എനിക്കു് തരുമോ?"

ഈ ചോദ്യത്തിന്നു് മറുപടി കിട്ടുംമുമ്പേതന്നേ ആ വൃദ്ധബ്രാഹ്മണൻ തന്റെ മോതിരം ആ പൊട്ടക്കിണററിൽ ഇട്ടു.

യുധിഷ്ഠിരൻ:—„കൃപാചാൎയ്യരുടെ അനുമതിയുണ്ടെങ്കിൽ, അവിടുത്തേക്കു് എന്നെന്നും ഭിക്ഷ തന്നുകൊള്ളാം."

ദ്രോണൻ:—„ഞാൻ ഈ ഒരു പിടി പുൽത്തണ്ടിൽ മന്ത്രശക്തി പ്രയോഗിക്കുമ്പോൾ, മറെറാന്നിനുമില്ലാത്ത അത്രയും വീൎയ്യം ഇതിന്നുണ്ടാകുന്നതു് കണ്ടുകൊള്ളുക. ഇതാ, ഒരു പുൽത്തണ്ടു് കാരയിൽ കോൎത്തിട്ടു്, ആ പുൽത്തണ്ടിന്മേൽ മററുള്ളവ ഒന്നൊന്നായി കോൎത്തുകൊണ്ടു് ആ കാര ഞാൻ വലിച്ചെടുക്കാം."

ആ ബ്രാഹ്മണൻ, താൻ പറഞ്ഞപോലേ തന്നേ പ്രവൎത്തിച്ചു. ഈ അത്ഭുതക്രിയ കണ്ടു് രാജകുമാരന്മാർ മിഴിച്ചു നോക്കി നിന്നുപോയി. „ആശ്ചൎയ്യം, ആശ്ചൎയ്യം" എന്നു് അവർ ഘോഷിക്കയും ചെയ്തു. പിന്നിട്ടു്, അവർ ആ മോതിരവും എടുത്തു കാണിക്കുവാൻ പറഞ്ഞു. ഉടനേ ആ ബ്രാഹ്മണൻ അമ്പെടുത്തു് വില്ലിൽ തൊടുത്തു് ആ മോതിരത്തിൽ പ്രയോഗിച്ചു്, അതിനേ ആ അമ്പോടുകൂടിത്തന്നേ കിണററിൽ നിന്നു് ഉയൎത്തിയെടുത്തു.

കുമാരന്മാർ:—„അല്ലയോ, ബ്രാഹ്മണ, അവിടുത്തേക്കു് നമസ്കാരം! മററാൎക്കും അറിഞ്ഞുകൂടാത്ത വിദ്യയാണു് അവിടുന്നു് കാണിച്ചതു്. അവിടുന്നു് ആരാണു്? അവിടുത്തേ കുലം ഏതാണു്? ഞങ്ങൾ അവിടുത്തേക്കായി എന്താണു് ചെയ്യേണ്ടതു്?"

ദ്രോണൻ:—„നിങ്ങൾ എന്റെ ആകൃതിയും പ്രകൃതിയും ശരിയായി ഭീഷ്മരേ അറിയിക്കുക. അപ്പോൾ ആ മഹാതേജസ്വി യുക്തമേതോ, അതു ചെയ്യും."

അതിന്മണ്ണം, കുമാരന്മാർ രാജധാനിയിൽ ചെന്ന് ഭീഷ്മനെ കണ്ട് വൃത്താന്തമെല്ലാം അറിയിച്ചു. അതു് കേട്ടതോടുകൂടി ആ ബ്രാഹ്മണൻ ദ്രോണനാണെന്ന് ഭീഷ്മൻ അറികയും, യോഗ്യനായ ഗുരുവാണ് ദ്രോണനെന്ന് നിശ്ചയിക്കയും ചെയ്തു. അദ്ദേഹം ഉടനെ തന്നെ ദ്രോണനെ വരുത്തി ഹൃദയപൂർവ്വം സൽക്കരിച്ച് കുശലപ്രശ്നം ചെയ്തു. അതിന്ന് മറുപടിയായി, താൻ ഇങ്ങോട്ടു വരുവാനുണ്ടായ ഹേതു ദ്രോണൻ വിസ്തരിച്ചുപറഞ്ഞു.

„ഞാൻ ധനുർവ്വേദം പഠിക്കുവാനായി അഗ്നിവേശ മഹർഷിയുടെ സന്നിധിയിൽ ചെന്ന് ബ്രഹ്മചാരിയും ജടാധാരിയുമായി പല കാലം ഗുരുശുശ്രൂഷ ചെയ്തുകൊണ്ടു് പാർക്കയുണ്ടായി. അന്ന്, പാഞ്ചാല രാജപുത്രനായ യജ്ഞസേനനും അസ്ത്രാഭ്യാസം ചെയ്തുകൊണ്ട് ആ ഗുരുവിനെ തന്നെ സേവിച്ചുവന്നിരുന്നു. യജ്ഞസേനനെന്ന ആ ദ്രുപദൻ എന്റെ പ്രിയ സഖാവും ഉപകാരിയുമായിത്തീൎന്നു. അങ്ങിനെ ഞങ്ങളിരുവരും ഒരുമിച്ചു തന്നെ പല കാലം പാൎത്തു. ബാല്യം മുതല്ക്കേ സഹപാഠിയും സഖാവും, പ്രിയവാദിയും, പ്രിയംകരനുമായ ആ രാജകുമാരൻ പ്രീതി വർദ്ധിക്കുമാറു് ഒരുനാൾ എന്നോടു് ഇപ്രകാരം പറഞ്ഞു:—„എന്റെ അച്ഛന്ന് എന്നിൽ അത്യധികം പ്രിയമുണ്ട്. അദ്ദേഹം എന്നെത്തന്നെയാണ് പാഞ്ചാല രാജാവാക്കുക. ഞാൻ രാജാവായാൽ എനിക്കുള്ള സുഖാനുഭവങ്ങൾ മുഴുവൻ ഭവാന്റെ വക തന്നെയാണെന്ന് ഞാൻ സത്യമായി പറഞ്ഞുകൊള്ളുന്നു. അന്ന് എനിക്കുള്ള സുഖവും ധനവുമെല്ലാം ഭവാനധീനമായിരിക്കും.” ഇങ്ങിനെ പറഞ്ഞ് പല നാൾ കഴിഞ്ഞിട്ട്, കൃതാസ്ത്രനായിത്തീൎന്ന ദ്രുപദൻ ആ ആശ്രമത്തിൽ നിന്നു പോയി. ആ രാജകുമാരന്റെ വാക്ക് ഞാൻ പൂൎണ്ണമായി വിശ്വസിച്ചുകൊണ്ടിരുന്നു. അതിൽപ്പിന്നെ, പിതൃനിയോഗപ്രകാരം അപത്യത്തിന്നായി ഞാൻ യശസ്വിനിയും മഹാവ്രതയും, മഹാപ്രാജ്ഞയും, ദമം, യജ്ഞം, അഗ്നിഹോത്രം എന്നിവയിൽ നിരതയും, അധികം വളൎന്ന തലമുടിയില്ലാത്തവളുമായ കൃപിയെ വിവാഹം ചെയ്തു. അവളിൽ എനിക്ക് ഔരസപുത്രനായി അശ്വത്ഥാമാവുണ്ടായി. ഭീമവിക്രമനും സൂര്യതുല്യ തേജസ്വിയുമായ ആ ഒരേ പുത്രനെക്കൊണ്ടു്, ഭരദ്വാജൻ എന്നാലെന്നപോലെ, ഞാൻ സംപ്രീതനായി. ഒരുനാൾ, ധനികന്മാരുടെ മക്കൾ പശുവിൻ പാൽ കുടിക്കുന്നതു കണ്ട് ബാലകനായ അശ്വത്ഥാമാവ്, തനിക്കും അതു് വേണമെന്ന് പറഞ്ഞു് കരയുവാൻ തുടങ്ങി. ഇതു കണ്ട് എന്റെ മനസ്സ് വല്ലാതെ കലങ്ങിപ്പോയി. ഗൃഹസ്ഥാശ്രമത്തിൽ ആദ്യമായി പ്രവേശിച്ചു തുട

ങ്ങിയവൻ സ്വകർമ്മങ്ങളിൽത്തന്നേ ഉറച്ചു നില്ക്കുന്നതായാൽ ഇത്തരം ദാരിദ്ര്യക്ലേശങ്ങളിൽ കഴക്കേണ്ടതില്ലെന്നു നിശ്ചയിച്ച് വിശുദ്ധവും ധർമ്മയുക്തവുമായ ദാനത്തിന്നായി ഞാൻ അവിടെയെല്ലാം ചുററിത്തിരിഞ്ഞു. ദേശംതോറും ഉഴന്നു നടന്നിട്ടും എനിക്ക് ഒരു പശു കിട്ടിയില്ല. ആ ധനികബാലന്മാരാവട്ടേ, അരിമാവു കലക്കിയ വെള്ളം കൊടുത്തു് എന്റെ മകനേ ലോഭിപ്പിച്ചു. അവൻ ആ വെള്ളംകുടിച്ച്, തനിക്കും പാല് കിട്ടിയെന്ന് അജ്ഞതയാൽ വിമോഹിതനായി സന്തോഷാധിക്യംകൊണ്ട് ചാഞ്ചാടിത്തുടങ്ങി. മററു കുട്ടികളോടുകൂടി, അങ്ങിനേ തുള്ളിക്കളിക്കുന്ന മകനേ കണ്ടു് ഞാൻ വിഷണ്ണനും ഇളിഭ്യനുമായിപ്പോയി. "പണം നേടാതിരിക്കുന്ന ദരിദ്രനായ ഈ ദ്രോണന്റെ സ്ഥിതി വളരേ വളരേ മോശംതന്നേ! അരിമാവു കലക്കിയ വെള്ളം കുടിച്ചിട്ട് താൻ പാല് കുടിച്ചുവെന്ന് കരുതി സന്തോഷിച്ച് ഈ ദ്രോണപുത്രൻ ഇതാ ചാഞ്ചാടുന്നതു നോക്കുക!"—എന്നിങ്ങിനേ ചുററുമുള്ളവർ പറയുന്നതുകേട്ടപ്പോൾ എന്റെ ബുദ്ധി നിലതെററുകതന്നേ ചെയ്തു. അയൽവീട്ടുകാർക്ക് നികൃഷ്ടനും നിന്ദ്യനുമായ ഞാൻ ഇനിമേൽ അവർക്കിടയിൽ പാർക്കയില്ലെന്നും ധനേച്ഛുവായി പാപിഷ്ഠമായ പരസേവനം ഇനി ഞാൻ ചെയ്കയില്ലെന്നും നിശ്ചയിച്ച്, എന്റെ ഭാര്യയോടും പുത്രനോടുംകൂടി, പൂർവ്വസഖ്യത്തെയോർത്തു് ഞാൻ ദ്രുപദനേ കാണ്മാൻ പോയി. അന്ന് അദ്ദേഹം രാജാവായിരിക്കുന്നുവെന്നുകേട്ട് എനിക്ക് സന്തോഷം വളർന്നു. നാടുവാഴുന്ന ആ തോഴന്റെ മുമ്പിൽചെന്ന്, ആശ്രമത്തിൽവെച്ച് അദ്ദേഹം എന്നോട് പറഞ്ഞിട്ടുള്ളതിൽ വിശ്വാസത്തോടും ചെറുപ്പംമുതല്ക്കുള്ള പ്രിയത്തോടുംകൂടി "ഈ പഴയ സ്നേഹിതനേ ഓർക്കുന്നില്ലയോ!" എന്ന് ഞാൻ ചോദിച്ചു. ആ രാജാവാകട്ടേ എന്നോടുള്ള ആ പൂർവ്വസഖ്യത്തെ വകവെക്കാതേ എന്നെ പരിഹസിച്ചു നിരാകരിക്കയാണ് ചെയ്തതു്. പൂർവ്വസഖ്യം അന്നത്തെ കാര്യം നേടുവാൻ മാത്രമുണ്ടായതാണെന്നും ഉയർന്നവനും താണവനും തമ്മിൽ ചേർച്ചയുണ്ടാകയില്ലെന്നും ആ ദ്രുപദൻ പറഞ്ഞു. മുമ്പ് എനിക്ക് ചെയ്ത ആ വാഗ്ദാനത്തെപ്പററി ഇപ്പോൾ ആ രാജാവ് ഓർക്കുന്നില്ലത്രേ. ഒരു രാത്രിക്കുമാത്രം എനിക്ക് ആഹാരം തരാമെന്ന് സമ്മതിക്കുവാനേ അദ്ദേഹത്തിന്ന് സന്തോഷമുണ്ടായുള്ളു. ആ ക്ഷണംതന്നേ ഞാൻ എന്റെ ഭാര്യയേയും മകനേയും കൂട്ടിക്കൊണ്ട് അവിടെനിന്നു പുറപ്പെട്ടു. അടുത്തകാലത്തുതന്നേ ഞാൻ ഇതിന്ന് പ്രതിക്രിയ ചെയ്യുമെന്ന് അപ്പോൾതന്നേ മനസ്സുകൊണ്ട് പ്രതിജ്ഞ ചെയ്കയുമുണ്ടായി. വിദ്വേഷം വളർന്ന ഞാൻ പാഞ്ചാലത്തെവിട്ട്, ഗുണസമ്പന്നന്മാരായ ശിഷ്യന്മാരെ

നേടുവാൻ ഈ രാജ്യത്തേക്കുവന്നു. ഇപ്പോഴിതാ, ഭവാൻ വിളിക്കകൊണ്ടു് ഞാൻ ഇവിടേ എത്തിയിരിക്കുന്നു. ഈ രാജധാനിയിൽ ഞാൻ ചെയ്യേണ്ടതായുള്ളതു് എന്താണ്?"

ഭീഷ്മർ:—"ഭവാൻ എൻേറ കുമാരന്മാരേ അസ്ത്രവിദ്യ പഠിപ്പിച്ചുകൊണ്ടു് ഈ രാജധാനിയിൽ പൂജ്യനായി, സൽമാനങ്ങളാൽ പ്രീതനായി വാണുകൊള്ളുക! കുരുക്കളുടെ വിത്തത്തിന്നും രാജ്യത്തിന്നും മറെറല്ലാററിന്നും ഭവാൻതന്നേ പരമാധികാരിയായി വാഴുക! കൌരവന്മാരെല്ലാവരും ഭവാന്നു് അധീനരാണു്. ഭവാൻ അനുഗ്രഹിക്കുന്നതൊക്കെയും ഇവിടേ നിവൎത്തിച്ചുകൊള്ളാം. ഞങ്ങളുടേ ഭാഗ്യംകൊണ്ടാണു് ഭവാൻ ഇവിടേ വരുമാറായതു്. ഈ ആഗമനം ഞങ്ങൾക്കു് വലിയൊരു അനുഗ്രഹമായിത്തീൎന്നിരിക്കുന്നു.

---

## ഇരുപത്തേഴാം അദ്ധ്യായം

## ഗുരുശിഷ്യന്മാർ.

ഭീഷ്മൻേറ അഭിമതപ്രകാരം ദ്വിജോത്തമനായ ദ്രോണൻ കുരുപത്തനത്തിൽ സംപൂജിതനായി വിശ്രമിച്ചു. ആ ഗുരുവിന്നു്, ഭീഷ്മൻ തൻേറ പൌത്രന്മാരായ കൌരവന്മാരേ ശിഷ്യന്മാരായി നൽകുകയും ധനധാന്യവിഭവത്തോടുകൂടിയ ഗൃഹവും മററു പലതരം ധനങ്ങളും കൊടുത്തു് സൽപ്രീതി ചേൎക്കുകയും ചെയ്തു. സന്തുഷ്ടനായിത്തീൎന്ന ദ്രോണൻ പാണ്ഡവന്മാരേയും ധാൎത്തരാഷ്ട്രന്മാരേയും ശിഷ്യന്മാരായി കൈക്കൊണ്ടതിൽപ്പിന്നേ, തന്നേ അവരെല്ലാവരും അടിപണിഞ്ഞുനില്ക്കേ തൻേറ ഒരു ഗൂഢനിശ്ചയം അവരേ അറിയിച്ചു.

"എൻേറ മനസ്സിൽ പ്രത്യേകമൊരുകാൎയ്യം കിടക്കൊള്ളുന്നുണ്ടു്. വിദ്യാഭ്യാസം പൂൎത്തിയായ ഉടനേ ആദ്യമായി നിങ്ങൾ ആ കാൎയ്യം സാധിപ്പിച്ചുതരണം."

ഇതുകേട്ടു് മററുള്ളവരെല്ലാം ഒന്നും മിണ്ടാതെതന്നേനിന്നുപോയി. അൎജ്ജുനൻ മുന്നോട്ടുവന്നു് താൻ ആ കാൎയ്യം സാധിപ്പിക്കാമെന്നു് പ്രതിജ്ഞചെയ്തു. അതിൽ പ്രീതനായ ദ്രോണൻ അൎജ്ജുനനേ ആശ്ലേഷിച്ചു് മൂൎദ്ധാവിൽ വീണ്ടും വീണ്ടും മുകൎന്നു് സന്തോഷാധിക്യത്താൽ കണ്ണീർവാൎത്തു. അതിൽപ്പിന്നേ, ദ്രോണൻ ദൈവികവും മാനുഷികവുമായ വിവിധാസ്ത്രങ്ങൾ പാണ്ഡവരെ ഗ്രഹിപ്പിച്ചു. അക്കാലത്തു് മററു പല രാജകുമാരന്മാരും അസ്ത്രവിദ്യ പഠിക്കുവാൻ ദ്രോണൻേറ ശിഷ്യന്മാരായി വന്നുചേൎന്നുതുടങ്ങി. അഭ്യാസം, കൈവശ്യം, ഉത്സാഹം എ

ന്നിവയിൽ മററെല്ലാവരേക്കാളും അൎജ്ജുനനാണ് വിശിഷ്ടനായി ശോഭിച്ചത്. കൈവേഗത്തോടുകൂടി ഒരേ കണക്കിൽ വെട്ടപ്പായി അമ്പെയ്യുന്നതിൽ അൎജ്ജുനൻ മെച്ചംനേടി. ആ ഇന്ദ്രപുത്രനോട് കിടപിടിക്കുവാൻ ദ്രോണൻെറ മററു ശിഷ്യന്മാൎക്കാൎക്കും കഴിഞ്ഞില്ല. ഇങ്ങിനെ അസ്ത്രാഭ്യാസം, നടന്നുകൊണ്ടിരിക്കുന്നകാലത്ത്, ഒരു നാൾ ശിഷ്യന്മാരെയെല്ലാം വിളിച്ച് വെള്ളം കോരിക്കൊണ്ടുവരുന്നതിലേക്ക് ഓരോരുത്തൎക്കും ഓരോ കമണ്ഡലു കൊടുത്തു. അതിൻെറ വായ ഇടുങ്ങിയതാകകൊണ്ട് വെള്ളം നിറയ്ക്കുന്നതിന് കുറേയധികം താമസം നേരിട്ടേക്കും. ദ്രോണൻ തൻെറ പുത്രനായ അശ്വത്ഥാമാവിന് വായവട്ടം കൂടിയ ഒരു കുടമാണ് കൊടുത്തത്. ഒട്ടും താമസം കൂടാതെ വെള്ളം കോരിയെടുത്ത് വേറെ ചില സ്വന്തം ജോലികൾകൂടി നിൎവ്വഹിച്ച് മററു ശിഷ്യന്മാരെക്കാൾ മുമ്പിൽത്തന്നെ വന്നെത്തുവാൻ വേണ്ടിയാണ് ദ്രോണൻ മകൻെറ കൈയിൽ ഒരു കുടം കൊടുത്തത്. എന്നാൽ, അൎജ്ജുനനാവട്ടെ തൻെറ കമണ്ഡലുവിൽ വാരുണാസ്ത്രം പ്രയോഗിച്ച് വെള്ളംനിറച്ച്, ഗുരു അശ്വത്ഥാമാവിനെ ഏല്പിച്ചിരുന്ന ജോലികൾ താൻതന്നെ നിൎവ്വഹിച്ച് മററെല്ലാവരേക്കാളും മുമ്പിലായി ഗുരുസന്നിധിയിൽ ചെന്നുചേൎന്നു. ഇതിൽ നിന്ന് ആചാൎയ്യപുത്രനേക്കാളും അൎജ്ജുനൻ മികച്ചവനാണെന്നുവന്നു. ആ ബുദ്ധിമാൻ ഗുരുശുശ്രൂഷയിലും അസ്ത്രാഭ്യാസത്തിലും ഏകാഗ്രമായി അത്യധികം പരിശ്രമിച്ചുവരുകയാൽ ആ കുമാരൻ ദ്രോണൻെറ പ്രിയശിഷ്യനായിത്തീൎന്നു. ഒരു നാൾ ദ്രോണൻ അടുക്കളക്കാരനെ വിളിച്ച്, അൎജ്ജുനന് ഒരിക്കലും ഇരുട്ടിൽ ആഹാരം കൊടുക്കരുതെന്നും, താൻ ഇങ്ങിനെ കല്പിച്ചിട്ടുള്ളത് അൎജ്ജുനനെ അറിയിക്കരുതെന്നും പറഞ്ഞേല്പിച്ചു. ഒരിക്കൽ അൎജ്ജുനൻ ഉണ്ടുകൊണ്ടിരിക്കുമ്പോൾ കാററടിച്ച് വിളക്ക് കെട്ടുപോയി. ഇരുട്ടത്ത് ഇതിനുമുമ്പ് ഉണ്ണുകയുണ്ടായിട്ടില്ലെങ്കിലും, അപ്പൊഴത്തെ ഇരുട്ടിൽ തൻെറ കൈയിൽ നിന്നു വിട്ട ഉരുള ശരിക്ക് വായിൽത്തന്നെ കടന്നു കണ്ടപ്പോൾ നിത്യപരിചയത്താലാണ് ഇങ്ങിനെ സംഭവിച്ചതെന്നറിഞ്ഞ്, അന്നുമുതൽ അൎജ്ജുനൻ അസ്ത്രപ്രയോഗത്തിൽ അഭ്യാസബലം നേടുവാനായി പകൽ മാത്രമല്ലാ രാത്രിയിൽ കൂടിയും പരിശ്രമിച്ചു തുടങ്ങി. ഒരു രാത്രി ദ്രോണൻ അൎജ്ജുനൻെറ ഞാണൊലി കേട്ട് എഴുന്നേററുചെന്ന് ആ സ്ഥിരോത്സാഹിയെ ആലിംഗനം ചെയ്തു്, "വില്ലാളികളിൽ നിന്നോട് തുല്യനായി ലോകത്തിൽ ആരുമില്ലെന്നാകുമാറു് ഞാൻ ശ്രമിക്കാമെന്നു് നിനക്ക് സത്യവാക്ക തന്നുകൊള്ളുന്നു" എന്ന് അനുഗ്രഹിച്ചു. അതിൽപ്പിന്നെ കുതിരകളിലും

ആനകളിലും രഥങ്ങളിലും ഭൂമിയിലും സ്ഥിതി ചെയ്തുകൊണ്ടുള്ള വിവിധയുദ്ധക്രമങ്ങൾ ദ്രോണനിൽ നിന്ന് അൎജ്ജുനൻ പരിശീലിച്ചു. ഗദ, വാൾ, കുന്തം, വേല്, ഇരുട്ടി എന്നിവകൊണ്ടുള്ള യുദ്ധങ്ങളിലും, കൂടികലൎന്നപോരിലും അൎജ്ജുനൻ സമൎത്ഥനായിത്തീൎന്നു. ഈ വക യുദ്ധസമ്പ്രദായങ്ങളെല്ലാം അൎജ്ജുനനോടൊപ്പം മററു ശിഷ്യന്മാരും പഠിച്ചുവന്നു. നാനാദേശങ്ങളിൽ നിന്നും ദ്രോണൻെറ സന്നിധിയിൽ ശിഷ്യത്വത്തിന്നായി നാനാരാജകുമാരന്മാർ വന്നുകൊണ്ടിരിക്കുന്നതിന്നിടയ്ക്കു് നിഷാദ(മുക്കുവ)രാജാവായ ഹിരണ്യധനസ്സിൻെറ പുത്രൻ ഏകലവ്യൻ എന്നൊരുവിദ്യാൎത്ഥിയും വരികയുണ്ടായി. അവൻ ചണ്ഡാലനാകയാൽ, മററുള്ളവരുടേ ഹിതത്തിന്നുവേണ്ടി ദ്രോണൻ ആ നിഷാദകുമാരനേ കൈക്കൊണ്ടില്ല. അപ്പോൾ ഏകലവ്യൻ ദ്രോണൻെറ കാലടികളിൽ ശിരസ്സണച്ചു വന്ദിച്ചു്, അവിടേനിന്നു് നേരെ കാട്ടിലേക്കു പോയി. ആ കാട്ടിൽ മണ്ണുകൊണ്ടു് ദ്രോണരൂപമുണ്ടാക്കി, അതിൽ ആചാൎയ്യത്വത്തേ സങ്കല്പദൃഷ്ട്യാ കണ്ടുകൊണ്ടു് ആ നിഷാദൻ ഏകാഗ്രചിത്തനായി ശരപ്രയോഗം പരിശീലിച്ചുവന്നു. പരമശ്രദ്ധയോടു കൂടിയ സ്ഥിരാഭ്യാസത്താൽ അതിവേഗം അമ്പുകളെടുത്തു് വില്ലിൽ തൊടുത്തു് എയ്തു വിടുവാൻ ആ നിഷാദരാജകുമാരൻ സമൎത്ഥനായി.

ഒരുനാൾ, പാണ്ഡവന്മാരും ധാൎത്തരാഷ്ട്രന്മാരും ദ്രോണൻെറ അനുമതിയോടുകൂടി വേട്ടയാടുവാൻ കാട്ടിലേക്കുപോയി. അന്നു് ഏതോ ഒരുവൻ ആ കാട്ടിൽത്തന്നേ ആകസ്മികമായി നായാടുവാൻ വന്നിരുന്നു. അവൻെറ നായ കാട്ടിന്നുള്ളിൽ എങ്ങെന്നും എന്തിനെന്നുമില്ലാതേ ചുററിനടന്നു. രാജകുമാരന്മാർ മൃഗയാവിനോദം സംബന്ധിച്ചുള്ള ഓരോ വക കൎമ്മങ്ങളിൽ ഏൎപ്പെട്ടുകൊണ്ടിരുന്നു. ആ വനത്തിൽത്തന്നേയാണു് ഏകലവ്യൻ അസ്ത്രാഭ്യാസം ചെയ്യുന്നതു്. അഴുക്കു പുരണ്ടു കറുത്ത ശരീരത്തോടുകൂടി, മാൻതോലും ജടയും ധരിച്ചു നില്ക്കുന്ന ഏകലവ്യനേ കണ്ടു്, കാട്ടിൽ ചുററുന്ന ആ നായ കുരച്ചു തുടങ്ങി. ആ നിമിഷംതന്നേ ഏകലവ്യൻ ഒന്നിനൊന്നു തുടൎന്നുകൊണ്ടു്, ഏഴു ശരങ്ങൾ ഒരേ സമയത്തു് ആ നായിൻെറ വായിൽ എയ്തുവിട്ടു. വായിൽ ഏഴമ്പുകളോടുകൂടി ഓടിപ്പോകുന്ന ആ നായിനേകണ്ടു് പാണ്ഡവർ വിസ്മയിച്ചു. ശബ്ദം കേട്ടമാത്രയിൽ ലക്ഷ്യം നിൎണ്ണയിക്കുന്നതിന്നും, ആദ്യത്തേ ശരമേററു് നായ തിരിഞ്ഞോടുംമുമ്പേ—ഏററവും വേഗത്തിൽ വേറേ ആറു ശരംകൂടിയും ആ നായയുടേ വായിൽ പ്രയോഗിക്കുന്നതിന്നും കഴിവുള്ള ആ വില്ലാളിയേ ആ രാജകുമാരന്മാർ പ്രശംസിക്കയും, തങ്ങളേയോൎത്തു് ലജ്ജിക്കയും ചെയ്തു. പിന്നീട്ട്, അവർ ആ കാട്ടിൽ

അന്വേഷിച്ചു നടന്ന് ആ വില്ലാളിയെ കണ്ടെത്തി. ഇടവിടാതെ അമ്പെയ്തു ശീലിച്ചുകൊണ്ടു നില്ക്കുന്ന ആ വികൃതരൂപൻ ആരെന്ന് രാജകുമാരന്മാർ അറിഞ്ഞില്ല. അപ്പോൾ അവർ തന്നെ അടുത്തുചെന്ന് അവനോട് ആരെന്നു ചോദിച്ചു.

ഏകലവ്യൻ:—"ഞാൻ നിഷാദരാജാവായ ഹിരണ്യധനസ്സിന്റെ മകനാണ്. ദ്രോണാചാര്യന്റെ ശിഷ്യനായി ധനുർവ്വേദം അഭ്യസിക്കയാണ് ഞാൻ."

കൗരവ രാജപുത്രന്മാർ ആ നിഷാദനെപ്പററിയുള്ള വൃത്താന്തമെല്ലാം അറിഞ്ഞതിൽപ്പിന്നെ, നായാട്ടു കഴിഞ്ഞ് ഹസ്തിനാപുരത്തിലേക്കു മടങ്ങി. അവിടെ എത്തിയ ഉടനെ അവർ ആദ്യമായി ചെയ്തത്, ദ്രോണനെ കണ്ട്, കാട്ടിൽ വെച്ചുണ്ടായ ആ അത്ഭുതം അറിയിക്കയാണ്. അതോടുകൂടി മറെറല്ലാവരും അക്കഥ മറന്നുകളഞ്ഞുവെങ്കിലും, അർജ്ജുനൻ മാത്രം ആ ഏകലവ്യനെപ്പററി ചിന്തിച്ചുകൊണ്ടേയിരുന്നു. ഒരുനാൾ വിജനത്തിൽ വെച്ച് ദ്രോണനോട് അർജ്ജുനൻ ഇങ്ങിനെ ഉണർത്തിച്ചു:—

"അങ്ങ് എന്നെ പ്രീതിപൂർവ്വം ആലിംഗനം ചെയ്ത്, എന്നേക്കാൾ യോഗ്യനായി, അവിടുത്തെ ശിഷ്യവർഗ്ഗത്തിൽ ആരുമുണ്ടാകയില്ലെന്ന് അവിടുന്ന് അരുളിയില്ലയോ! എന്നാൽ, ഇപ്പോൾ എന്നേക്കാൾ യോഗ്യനും, എല്ലാവരിലും വെച്ച് വീര്യവാനുമായി അവിടുത്തെ ശിഷ്യനും നിഷാദ രാജപുത്രനുമായ ഏകലവ്യൻ ശോഭിക്കുന്നുവല്ലോ!"

ഇതു കേട്ട്, ദ്രോണൻ കുറേ നേരം ചിന്താപരനായിരുന്നതിൽപ്പിന്നെ എന്തോ ഒന്ന് തീർമാനിച്ച്, അപ്പോൾ തന്നെ അർജ്ജുനനെ കൂട്ടിക്കൊണ്ട് ഏകലവ്യനെ കാണ്വാൻ കാട്ടിലേക്കു പോയി. ശരീരമാകെ അഴുക്കു പിടിച്ച്, ജട ധരിച്ച്, മരത്തോലുടുത്ത്, ഇടവിടാതെ ശരം പ്രയോഗിച്ചു ശീലിച്ചുകൊണ്ടു നില്ക്കുന്ന ഏകലവ്യനെ അവർ കണ്ടു. ദ്രോണൻ തന്റെ അരികിലേക്കു വരുന്നതു കണ്ട ഉടനെ ഏകലവ്യൻ എതിരേറു ചെന്ന് ഗുരുവിന്റെ പാദങ്ങളിൽ വീണ് നമസ്കരിക്കയും, അദ്ദേഹത്തെ യഥാവിധി പൂജിക്കയും ചെയ്ത്, "ഞാൻ, അവിടുത്തെ ശിഷ്യനാണ്." എന്ന് ഉണർത്തിച്ച് കൈകൂപ്പി നിന്നു.

ദ്രോണൻ:—"എടോ, വീര, നീ എന്റെ ശിഷ്യനാണെങ്കിൽ, എനിക്ക് നീ ഗുരുദക്ഷിണ ചെയ്യുക."

ഏകലവ്യൻ:—"ഭഗവാനേ, ഞാൻ എന്താണ് തരേണ്ടതെന്ന് ബ്രാഹ്മണനായ ഭവാൻ ആജ്ഞാപിച്ചാലും! ഗുരുവിന്നായി അർപ്പിക്കുവാൻ വയ്യാത്ത ഒന്നും തന്നെ എനിക്കില്ല."

ദ്രോണൻ:—"എന്നാൽ, നിന്റെ വലത്തു കൈയിലെ പെരുവിരൽ എനിക്കു തരിക."

ദ്രോണനിൽ നിന്നു പുറപ്പെട്ട ഈ ദാരുണവാക്യം കേട്ടിട്ടു് ഒട്ടും തന്നെ കലുങ്ങാതെ, ആ സത്യസന്ധനായ ഏകലവ്യൻ, തന്റെ പ്രതിജ്ഞയെ സംരക്ഷിക്കുവാനായി, മനസ്സിൽ ഒട്ടും തന്നെ വാട്ടം തട്ടാതെയും, മുഖം സുപ്രസന്നമായും, അന്യവിചാരം കൂടാതെയും, തന്റെ പെരുവിരൽ മുറിച്ചു് ഗുരുവിന്നു കൊടുത്തു. അതിൽപ്പിന്നെ, പെരുവിരൽ കൂടാതെ, മററു വിരലുകൾകൊണ്ടാണു് ആ നിഷാദൻ അമ്പെയ്തു വന്നതു്. അതുകൊണ്ടു്, അസ്ത്രപ്രയോഗത്തിൽ മുമ്പിലത്തെപ്പോലെ കൈവേഗമില്ലാതായി. ഇതു കണ്ടു്, അർജ്ജുനൻ മനസ്താപം അകന്നു് സംപ്രീതി നേടി, അർജ്ജുനനെ കവിഞ്ഞു് ആരുമില്ലെന്നുള്ള തന്റെ വാക്കു് ദ്രോണൻ സംരക്ഷിക്കുകയും ചെയ്തു.

ദ്രോണന്റെ ശിഷ്യന്മാരിൽ ദുര്യോധനൻ, ഭീമസേനൻ എന്നീ രണ്ടു പേർ ഗദായുദ്ധത്തിൽ അഭ്യാസചതുരന്മാരായി. ഇവർ തമ്മിൽ എപ്പോഴും മത്സരിച്ചുകൊണ്ടേയിരുന്നു. അശ്വത്ഥാമാവു് ഗൂഢപ്രയോഗങ്ങളിലാണു് മെച്ചം നേടിയതു്. ഖഡ്ഗധാരികളിൽ നകുലസഹദേവന്മാരും തേരാളികളിൽ യുധിഷ്ഠിരനും സർവ്വോത്തമന്മാരായി. അർജ്ജുനനാവട്ടെ എല്ലാററിലും വിശിഷ്ടനായി ഭൂതലമാകെ പ്രഖ്യാതനായി. ബുദ്ധി, ബലം, ഉത്സാഹം, ഏകാഗ്രനിഷ്ഠ എന്നിവകൊണ്ടും, സർവ്വാസ്ത്രങ്ങളിലുമുള്ള അഭ്യാസംകൊണ്ടും, അസ്ത്രങ്ങളിലും ഗുരുവിലുമുള്ള ഭക്തികൊണ്ടും അർജ്ജുനൻ എല്ലാ ശിഷ്യരിലും വെച്ചു് വിശിഷ്ടനായി വിളങ്ങി. അസ്ത്രവിദ്യ എല്ലാ ശിഷ്യർക്കും ദ്രോണൻ ഒരേ പ്രകാരത്തിൽത്തന്നെയാണു് ഉപദേശിച്ചതെങ്കിലും കൈവേഗംകൊണ്ടു് അർജ്ജുനൻ മററുള്ളവരെ താഴ്ത്തിവിട്ടു. കായബലത്തിൽ ഭീമനും വിദ്യാബലത്തിൽ അർജ്ജുനനും ഉയർന്നതുകണ്ടു് ദുരാത്മാക്കളായ ധാർത്തരാഷ്ട്രന്മാർക്കു് അമർഷമുണ്ടായി.

സർവ്വവിദ്യകളും സർവ്വാസ്ത്രങ്ങളും ഒരേ നിലയിൽ അഭ്യസിച്ച ശിഷ്യന്മാർക്കു് അസ്ത്രപ്രയോഗത്തിലുള്ള പരിജ്ഞാനത്തെ പരീക്ഷിക്കുവാൻ ദ്രോണൻ നിശ്ചയിച്ചു. അദ്ദേഹം ഒരു കൃത്രിമപക്ഷി ശില്പികളെക്കൊണ്ടു് തീർപ്പിച്ചു് രാജകുമാരന്മാർക്കു് ലക്ഷ്യമായിത്തീരുവാൻ മരക്കൊമ്പിൽ മറച്ചുവെച്ചു് ശിഷ്യന്മാരെയെല്ലാം വിളിച്ചു് ഇങ്ങിനെ പറഞ്ഞു:—

"നിങ്ങളെല്ലാവരും ഈ ക്ഷണം തന്നെ വില്ലെടുത്തു് അതാ, അക്കാണുന്ന പക്ഷിയെ ലാക്കാക്കി അമ്പു തൊടുത്തു നില്ക്കുവിൻ! ഞാൻ

കല്പിക്കുന്ന ആ നിമിഷത്തിൽത്തന്നേ പക്ഷിയുടേ തല അറുത്തു വീഴ്ത്തണം. ഇതിലേക്ക് നിങ്ങളേ ഓരോരുത്തരേയായി ഞാൻ നിയോഗിക്കാം.”

ഇപ്രകാരം ശിഷ്യന്മാരേ തയ്യാറാക്കി നിൎത്തിയതിൽപ്പിന്നേ, ദ്രോണൻ യുധിഷ്ഠിരനേ വിളിച്ച് ആ പക്ഷിയേ ലാക്കാക്കി അമ്പു തൊടുക്കുവാൻ പറഞ്ഞു. ഗുരു കല്പിച്ചതുപോലേ ആ ധൎമ്മാത്മജൻ ചെയ്തു. ലക്ഷ്യത്തെ നോക്കി വില്ലിൽ അമ്പു തൊടുത്തു നില്ക്കുന്ന യുധിഷ്ഠിരനോട്, ഒരു മുഹൂൎത്തം കഴിഞ്ഞതിൽപ്പിന്നേ, ദ്രോണൻ ആ പക്ഷിയേ നല്ലവണ്ണം നോക്കുവാൻ പറഞ്ഞു. അങ്ങിനേയും ആ ശിഷ്യൻ ചെയ്തുകൊണ്ട് ഒരു മുഹൂൎത്തം നിന്നു.

ദ്രോണൻ:—“ഇപ്പോഠം ഈ വൃക്ഷത്തേയും എന്നേയും, നിന്റെ ഈ സഹോദരന്മാരേയും നീ കാണുന്നുണ്ടോ?”

യുധിഷ്ഠിരൻ:—“ഉണ്ട്; അവിടത്തേയും, അനുജന്മാരേയും, വൃക്ഷത്തേയും ഞാൻ വേറേ വേറേ കാണുന്നുണ്ട്.”

ഈ മറുപടി കേട്ട് അപ്രീതനായിത്തീൎന്ന ദ്രോണൻ യുധിഷ്ഠിരനോട് “നീ ഈ ലക്ഷ്യത്തെ ഭേദിക്കുവാൻ സമൎത്ഥനല്ല.” എന്ന് നിന്ദിച്ച് മാറി നില്ക്കുവാൻ പറഞ്ഞു. പിന്നീട് ദുൎയ്യോധനൻ, ഭീമൻ മുതലായ എല്ലാ ശിഷ്യന്മാരേയും ഓരോരുത്തരേയായി വിളിച്ച് ആ ഗുരു യുധിഷ്ഠിരനേയെന്നപോലേ പരീക്ഷിച്ചു. അവരെല്ലാവരും, ലക്ഷ്യത്തെനോക്കി നില്ക്കുമ്പോഠം തന്നേ ചുററുമുള്ളതെല്ലാം കാണുന്നുണ്ടെന്നുതന്നേയാണ് പറഞ്ഞത്.

ഒടുവിൽ, ദ്രോണൻ മന്ദസ്മിതത്തോടുകൂടി അൎജ്ജുനനേ വിളിച്ചു. “ഞാൻ പറഞ്ഞ ഉടനേ ലക്ഷ്യത്തിൽ ശരം പ്രയോഗിക്കുവാൻ തക്കവണ്ണം സന്നദ്ധനായി നില്ക്കുക”യെന്ന് കല്പിച്ചു. അതിൻവണ്ണം അൎജ്ജുനനൻ ആ പക്ഷിയേ നോക്കി വില്ലു വളച്ചുനിന്നു. ഒരു മുഹൂൎത്തം കഴിഞ്ഞതിൽപ്പിന്നേ “ആ പക്ഷിയേയെന്നപോലേ എന്നേയും ഈ മരത്തേയും നീ കാണുന്നുണ്ടോ?” എന്ന് ദ്രോണൻ ചോദിച്ചതിന്ന് “ഞാൻ പക്ഷിയേയല്ലാതേ മററൊന്നും കാണുന്നില്ല” എന്നാണ് അൎജ്ജുനനിൽനിന്ന് പുറപ്പെട്ട മറുപടി. ഇതിൽ സംപ്രീതനായ ഗുരു പിന്നേയും ഒരു മുഹൂൎത്തം മിണ്ടാതേനിന്നു.

ദ്രോണൻ:—“ഇപ്പോഠം പക്ഷിയേ നീ കാണുന്നുണ്ടോ?”

അൎജ്ജുനൻ:—“പക്ഷിയുടേ തലമാത്രമല്ലാതേ ദേഹം കാണുന്നില്ല.”

ഇതു കേട്ട് പുളകാഞ്ചിതനായിത്തീൎന്ന ആചാൎയ്യൻ അമ്പുവിടു

വാൻ നിയോഗിച്ചു. ആ നിമിഷം തന്നേ അൎജ്ജുനന്റെ വില്ലിൽനിന്നു ശരം പായുകയും ആ കൂൎത്തുമൂൎത്ത ശരത്താൽ പക്ഷിയുടേ ശിരസ്സ് അറ്റുവീഴുകയും ചെയ്തു. ഈ കൎമ്മം കണ്ടു് ദ്രുപദനേ വെല്ലുവാൻ ഇവൻ സമൎത്ഥൻ തന്നേയെന്നു് നിശ്ചയിച്ചു് ദ്രോണൻ അൎജ്ജുനനേ ആശ്ലേഷിച്ചു.

ഇതു കഴിഞ്ഞു് ചിലനാൾ ചെന്നപ്പോൾ, ഒരിക്കൽ, ശിഷ്യന്മാരോടുകൂടി ദ്രോണൻ ഗംഗയിൽ കുളിക്കുവാൻ പോയി. അദ്ദേഹം വെള്ളത്തിൽ ഇറങ്ങിയപ്പോൾ ഒരു വലിയ മുതല കാലിൽ പിടികൂടി. ആ പിടിയിൽ നിന്നു് വിട്ടുപോരുവാൻ തനിക്കുതന്നേ കഴിവുണ്ടായിരുന്നിട്ടും അദ്ദേഹം അതു ചെയ്യുവാൻ ശിഷ്യന്മാരോടു വിളിച്ചു പറയുകയാണു് ചെയ്തതു്. പെട്ടെന്നുണ്ടായ ഈ ആപത്തിൽ എന്തുചെയ്യേണമെന്നറിയാതേ സംഭ്രമിച്ചു നിന്നുപോയി. അൎജ്ജുനനാവട്ടേ ആ നിമിഷം തന്നേ മുന്നിട്ടു് തീക്ഷ്ണങ്ങളായ അഞ്ചു ശരങ്ങൾ വെള്ളത്തിൽ പ്രയോഗിച്ചു. ആ ശരങ്ങൾ അഞ്ചും മുതലയിൽ തറയ്ക്കുകയാൽ ദ്രോണൻ മുക്തനായി. ഈ ക്രിയയാൽ തന്റെ ശിഷ്യന്മാരിൽ വെച്ചു് അൎജ്ജുനൻതന്നേ ശ്രേഷ്ഠനെന്നു കണ്ടു് ദ്രോണൻ പ്രീതിമാനായി.

ദ്രോണൻ:—"അൎജ്ജുന, വിശിഷ്ടവും ദുൎദ്ധരവുമായ ബ്രഹ്മശിരസ്സെന്ന ഈ അസ്ത്രത്തെ നീ, പ്രയോഗിക്കുവാനും സംഹരിക്കുവാനുമുള്ള ശക്തിയോടുകൂടി വാങ്ങിക്കൊള്ളുക. ഇതു് നീ മനുഷ്യരിലാരിലും പ്രയോഗിക്കരുതു്. ലോകത്തിൽ അസാധാരണമായ അസ്ത്രമാണിതു്. ഇതു് സാമാന്യന്മാരിൽ പ്രയോഗിച്ചാൽ ലോകത്തെ മുഴുവൻ ദഹിപ്പിക്കും. അമാനുഷന്മാരിൽ ആരെങ്കിലും നിന്നോടു് എതിൎക്കുന്നതായാൽ അവനേ കൊല്ലുന്നതിനു് ഈ അസ്ത്രം ഉപയോഗിക്കാം.'

അങ്ങിനേ സമ്മതിച്ചു് അൎജ്ജുനൻ ആ ദിവ്യാസ്ത്രത്തെ കൈക്കൊണ്ടു് ആചാൎയ്യനേ നമസ്കരിച്ചു.

"നിന്നോടു് തുല്യനായ വില്ലാളി ആരും തന്നേ ഉണ്ടാകയില്ല. ശത്രുക്കൾക്കാൎക്കും വെല്ലുവാൻ കഴിയാത്തവനായി, കീൎത്തിമാനായി നീ ശോഭിക്കും"—എന്നിങ്ങനേ അൎജ്ജുനനേ ദ്രോണൻ അനുഗ്രഹിക്കയും ചെയ്തു.

---

# ഇരുപത്തിഎട്ടാം അദ്ധ്യായം. അസ്ത്രദൎശനം.

പാണ്ഡവന്മാരും ധാൎത്തരാഷ്ട്രന്മാരും വിദ്യാസമ്പന്നന്മാരായതിൽപ്പിന്നേ, ദ്രോണൻ രാജസദസ്സിൽ ചെന്നു്, ഭീഷ്മൻ, വിദുരൻ, കൃപൻ, ശല്യൻ മുതലായവരെല്ലാം കേൾക്കേ, ധൃതരാഷ്ട്രമഹാരാജാവിനോടു് ഇങ്ങിനേ ഉണൎത്തിച്ചു:—

„കൌരവോത്തമനായ രാജാവേ, അവിടുത്തേ കുമാരന്മാർ കൃതാസ്ത്രരായിത്തീൎന്നിരിക്കുന്നു. ആയുധ പ്രയോഗത്തിൽ അവർ നേടിയിരിക്കുന്ന പാടവം, അവിടുത്തേ അനുമതിയുണ്ടായാൽ, തിരുമുമ്പാകേ അവർ കാണിക്കും."

ധൃതരാഷ്ട്രൻ:—„ബ്രാഹ്മണ ശ്രേഷ്ഠനായ ഭവാൻ മഹത്തരമായ കൎമ്മമാണ് ഇവിടേ ചെയ്തിരിക്കുന്നതു്. എപ്പോൾ, എവിടേ വെച്ചു്, എപ്രകാരം വിധാനിക്കേണമെന്നു് ഭവാൻ വിചാരിക്കുന്നുവോ, അതുപോലേ ചെയ്യുവാൻ ഭവാൻ തന്നേ എന്നോടു് ആജ്ഞാപിച്ചാലും! കണ്ണില്ലാത്തതോൎത്തു് ഞാൻ ഇപ്പോൾ ഘോരദുഃഖംകൊള്ളുന്നു. പരാക്രാന്തന്മാരായ പുത്രന്മാരുടേ അസ്ത്രപ്രയോഗചാതുൎയ്യം കണ്ണുള്ളവൎക്ക

[redacted]

റി വിളങ്ങി. രാജകുമാരന്മാരുടേ അസ്ത്രാഭ്യാസനൈപുണ്യം കാണ്മാനായി ബ്രാഹ്മണർ, ക്ഷത്രിയർ തുടങ്ങിയ നാലു വൎണ്ണങ്ങളിൽ ഉൾപ്പെട്ടവരും അവിടേ വന്നു നിറഞ്ഞു. ക്ഷണംകൊണ്ടു് പ്രേക്ഷകന്മാരുടേ സംഖ്യ വർദ്ധിച്ചു്, അവരുടേ കോലാഹലത്തോടും വാദ്യഘോഷത്തോടുംകൂടി ആ സമാജം തിരതല്ലിയാകുന്ന വൻകടൽ പോലേയായി. ആ സമയത്തു് ധവള വസ്ത്രത്തോടും, ധാവള്യമേറിയ പൂണൂലോടും ധവളകേശത്തോടും, ധവളശ്മശ്രുവോടും, ധവള മാല്യത്തോടും, വെൺമകൂടിയ മെയ്ച്ചേപ്പോടുംകൂടി ദ്രോണാചാൎയ്യൻ രംഗമദ്ധ്യത്തിൽ തന്റേ പുത്രനോടുകൂടി, കാറൊഴിഞ്ഞു് തെളിഞ്ഞ ആകാശത്തിൽ ചന്ദ്രൻ കുജനോടു കൂടിയെന്നപോലേ, പ്രവേശിച്ചു. ആ മഹാ ബലൻ യഥാകാലം നടത്തിയ ബലിയും, മന്ത്രജ്ഞന്മാരായ ബ്രാഹ്മണർ ചെയ്ത മംഗള ക്രിയകളും ശോഭനമായ പുണ്യാഹഘോഷവും കഴിഞ്ഞതിൽപ്പിന്നേ, പലതരം ആയുധങ്ങൾ ധരിച്ചുകൊണ്ടു് വീരപുരുഷന്മാർ ആ രംഗത്തിൽ കടന്നു. കച്ചകെട്ടി, കൈയുറയിട്ടു്, ആവനാഴി ധരിച്ചു്, വില്ലുമെടുത്തുകൊണ്ടു് മഹാ വീൎയ്യന്മാരായ ഭാരതകുമാരന്മാർ ജ്യേഷ്ഠാനുജക്രമത്തിൽ കയറി വന്നു് അവരവൎക്കുള്ള അത്ഭുതകരമായ അസ്ത്രവിദ്യാപാടവം പ്രദൎശിപ്പിച്ചു തുടങ്ങി. അപ്പോൾ, അമ്പേല്ക്കുമെന്നു പേടിച്ചു് ചിലർ തല താഴ്ത്തിയിരിക്കയും, ധീരന്മാരായ മറ്റുള്ളവർ വിസ്മയത്തോടേ നോക്കി നില്ക്കയും ചെയ്തു. അവരവരുടേ പേരോടുകൂടിയ ബാണങ്ങൾകൊണ്ടു് ലക്ഷ്യം ഭേദിക്കയും, കുതിരകളിൽ കയറി ഗതിചാതുൎയ്യം പ്രയോഗിച്ചുകൊണ്ടു് അതിവേഗം ഓടിക്കയും ചെയ്യുന്ന ആ രാജകുമാരന്മാരെ പ്രേക്ഷകന്മാരിൽ ചിലർ അത്ഭുത ദൎശനമെന്നവണ്ണം നിശ്ചലരായി മിഴിച്ചു നോക്കി. ചിലർ നൂറും ആയിരവുമായി കൂട്ടിച്ചേൎന്നു്, വിസ്മയാധിക്യത്താൽ ഇമ വെട്ടാതേ നോക്കി നിന്നുകൊണ്ടു് ഭേഷ് ഭേഷെന്നു് ആൎത്തുവിളിച്ചു. വില്ലുകൊണ്ടും, തേരുകൊണ്ടും, വാളും പരിചയുംകൊണ്ടുമുള്ള പലതരം പ്രയോഗങ്ങളും, മല്ലയുദ്ധക്രമവും, ആനപ്പുറത്തും കുതിരപ്പുറത്തും കയറിയിരുന്നുകൊണ്ടുള്ള യുദ്ധസമ്പ്രദായങ്ങളും ആ രാജകുമാരന്മാർ അവിടേ കാണിച്ചു. ഖഡ്ഗപ്രയോഗത്തിൽ അവൎക്കുള്ള വേഗവും, ചാതുരിയും, നിൎഭയത്വവും പ്രദൎശിപ്പിച്ചതിൽപ്പിന്നേ, എന്നും പരസ്പരം മത്സരിച്ചുകൊണ്ടിരിക്കുന്ന ഭീമനും ദുൎയ്യോധനനും ഗദയേന്തിക്കൊണ്ടു്, ഓരോ കൊടുമുടിയോടുകൂടിയ ഇരുപൎവ്വതങ്ങൾപോലേ ആ രംഗത്തിലേക്കിറങ്ങി. കച്ചകെട്ടി അരമുറുക്കി, പൌരുഷം തികഞ്ഞ ആ മഹാബാഹുക്കൾ, പിടിയാനയ്ക്കു വേണ്ടി രണ്ടു മത്ത ഗജങ്ങൾ തമ്മിലെന്ന

പോലേ, ഘോരതരം അലറുകയും, വട്ടം ചുററുകയും ചെയ്തുകൊണ്ട് എതിരിട്ടു. ധൃതരാഷ്ട്രനോട് വിദുരനും, ഗാന്ധാരിയോട് കുന്തിയും ആ രംഗത്തിൽ നടക്കുന്ന കുമാര ചേഷ്ടിതങ്ങളെല്ലാം വഴിക്കു വഴി പറഞ്ഞുകൊണ്ടിരുന്നു.

കുരു രാജാവായ ദുര്യോധനനും, മഹാ ബലനായ ഭീമസേനനും തമ്മിൽ ഇടഞ്ഞേററപ്പോറം പ്രേക്ഷകന്മാർ പക്ഷപാതത്താൽ ഇരുകക്ഷികളായി പിരിഞ്ഞു. ദുര്യോധനനായും ഭീമനായും ഓരോ കക്ഷിയും വിജയാശംസ ചെയ്യുന്ന ശബ്ദം പരക്കേ വളൎന്നുയൎന്നു. ഇങ്ങിനേ ആ രംഗം, കലങ്ങി മറിഞ്ഞിരമ്പുന്ന കടൽ പോലേയായതു കണ്ട് ബുദ്ധിമാനായ ദ്രോണൻ തന്റേ പ്രിയപുത്രനായ അശ്വത്ഥാമാവിനോട് ഇങ്ങിനേ പറഞ്ഞു:—

"മകനേ, ഭീമദുര്യോധനന്മാരേക്കൊണ്ട് അരങ്ങ് കലങ്ങിയിട്ടുമോ എന്ന് ശങ്കിക്കേണ്ടിയിരിക്കുന്നു. നീ ഉടനേ ചെന്ന് സുശിക്ഷിതന്മാരും മഹാ വീൎയ്യവാന്മാരുമായ ഇവരേ തടുക്കുക."

അച്ഛന്റേ ഈ നിയോഗപ്രകാരം അശ്വത്ഥാമാവ് ഉടനേ തന്നേ ചെന്ന്, കല്പാന്തകാലത്തിലേ പെരും കാററടിയേററ് കോളിളകി മറിയുന്ന ഇരുകടലുകറംപോലേ, ക്രുദ്ധരായി ഗദയോങ്ങി നില്ക്കുന്ന ഭീമദുര്യോധനന്മാരേ തടഞ്ഞു നിൎത്തി. അതിൽപ്പിന്നേ, ദ്രോണൻ രംഗത്തിലിറങ്ങി, വാദ്യഗണത്തേയെല്ലാം നിശ്ശബ്ദമാക്കി, മഹാമേഘത്തിന്നൊത്ത നാദത്തോടുകൂടി, "എനിക്ക് പുത്രനേക്കാറം പ്രിയതരനും, സൎവ്വശസ്ത്രവിശാരദനും, ഇന്ദ്രപുത്രനും വിഷ്ണു തുല്യനുമായ അൎജ്ജുനൻ ഇതാ, വരുന്നത് കണ്ടാലും!" എന്ന് വിളിച്ചു പറഞ്ഞു. ആചാൎയ്യൻ ചൊന്നപോലേ, മംഗല്യച്ചാൎത്തോടുകൂടി, കൈയുറയിട്ട്, അമ്പുനിറഞ്ഞ ആവനാഴിയും വില്ലും ധരിച്ച്, പൊൻചട്ടയണിഞ്ഞ്, സൂൎയ്യപ്രകാശവും മഴവില്ലൊളിയും ചേൎന്ന സന്ധ്യാമേഘംപോലേ വിളങ്ങുന്ന അൎജ്ജുനൻ ആ രംഗത്തിൽ കാണായിവന്നു. ആ ക്ഷണം തന്നേ സൎവ്വത്ര കള കള നാദം മുഴങ്ങി. അതിനോടുകൂടി വാദ്യഘോഷവും ശംഖനാദവും ഇടകലൎന്നു. കുന്തീപുത്രനായ ശ്രീമാനാണിവൻ; ഇവൻ മദ്ധ്യമപാണ്ഡവനാണ്; മഹേന്ദ്രപുത്രനാണിവൻ; ഇവനാണ് കൌരവന്മാരുടേ രക്ഷിതാവ്; അസ്ത്രജ്ഞപ്രവരനാണിവൻ; ഇവൻ ധാൎമ്മികശ്രേഷ്ഠനാണ്; ഇവൻ ശീലവാന്മാരിൽ വെച്ച് ശീലജ്ഞാനസമ്പന്നനാണ്—എന്നിങ്ങിനേയുള്ള പ്രശംസകറം പ്രേക്ഷകന്മാരിൽ നിന്ന് ഉയൎന്ന് സൎവ്വത്ര ശബ്ദായമാനമായി. ഈ നിലയിൽ തന്റേ ആ മകനേ കണ്ടപ്പോറം കുന്തിക്ക് മുല ചുരക്കുകയും പ്രേമാശ്രുവഴിയുകയും

ചെട്ട് മാറിടം നനഞ്ഞു. രംഗത്തിൽ നിന്ന് കാതടച്ചുകൊണ്ടു മുഴങ്ങുന്ന മഹാശബ്ദം കേട്ട് സന്തുഷ്ടനായിത്തീൎന്ന ധൃതരാഷ്ട്രമഹാരാജാവ് വിദുരനോട്, „കോളിളകിയ കടൽപോലെ രംഗത്തിൽ നിന്ന് ആകാശം പിളൎക്കുമാറു പെട്ടെന്നുയൎന്നിരിക്കുന്ന ഈ മഹാഘോഷം എന്താണ്?" എന്നു ചോദിച്ചു.

വിദുരൻ:—„മഹാരാജാവേ, പാണ്ഡുപുത്രനായ അൎജ്ജുനൻ ചട്ടയിട്ട് അരങ്ങേറിയിരിക്കുന്നതു കണ്ടു ജനങ്ങളിൽനിന്ന് ഉയൎന്നിരിക്കുന്ന മഹാശബ്ദമാണിതു്."

ധൃതരാഷ്ട്രർ:—„പാണ്ഡുവിന്നു പൃഥയിലുണ്ടായ ഈ മൂന്നു പുത്രന്മാരെക്കൊണ്ട് ഞാൻ ധന്യനായി; ഞാൻ അനുഗൃഹീതനായി; ഞാൻ രക്ഷിതനുമായി."

രംഗത്തിലെ ആ കളകള കോലാഹലം കുറച്ചൊന്നടങ്ങിയപ്പോൾ, അൎജ്ജുനൻ, താൻ നേടിയിരിക്കുന്ന അസ്ത്രപ്രയോഗസാമൎത്ഥ്യം ആചാൎയ്യന്നു കാണിച്ചുകൊടുത്തു. ആഗ്നേയാസ്ത്രംകൊണ്ട് അഗ്നിയും, വാരുണാസ്ത്രംകൊണ്ടു വെള്ളവും, വായവ്യംകൊണ്ട് കാററും, പാൎജ്ജന്യംകൊണ്ട് മേഘവും, പാൎവ്വതാസ്ത്രംകൊണ്ടു മലയും വെളിപ്പെടുത്തിക്കാണിച്ചു. ഭൌമാസ്ത്രംകൊണ്ട് ഭൂമിയിൽ പ്രവേശിക്കയും, അന്തൎദ്ധാനാസ്ത്രംകൊണ്ടു മറയുകയും ചെയ്തു. പെട്ടെന്നു ദീൎഘകായനും, പെട്ടെന്നു ഹ്രസ്വകായനുമാകുക; പെട്ടെന്നു തേൎമുകളിലും, ക്ഷണത്തിൽ തേൎത്തടത്തിലും, ഞൊടിയിടകൊണ്ട് ഭൂമിയിലും മാറി മാറി പ്രവേശിക്കുക, എന്നിങ്ങിനെയുള്ള അഭ്യാസങ്ങളും അൎജ്ജുനൻ പ്രദൎശിപ്പിച്ചു. ഉലുതായും സൂക്ഷ്മമായും, ഗുരുവായുമുള്ള പലതരം ലക്ഷ്യങ്ങളെ വിവിധശരങ്ങൾ പ്രയോഗിച്ച് ആ ഗുരുപ്രിയൻ തുളച്ചു. ലോഹംകൊണ്ടുണ്ടാക്കിയ പന്നിയുടെ വായിൽ അഞ്ചു ശരങ്ങൾ ഒന്നിനൊന്നു തുടൎന്നുകൊണ്ടും, എന്നാൽ ഒന്നിനൊന്നു തടയാതെ ഒരേ സമയത്തെന്നപോലെ, അത്ഭുതവേഗത്തിലും എയ്തുതറച്ചു. കെട്ടിത്തൂക്കിയിരുന്ന കാളക്കൊമ്പിനുള്ളിൽ ഇരുപത്തൊന്നു ശരങ്ങൾ ആ മഹാവീൎയ്യൻ പ്രയോഗിക്കയുമുണ്ടായി. ഇങ്ങിനെ, വില്ലിലെന്നപോലെ വാളിലും ഗദയിലും അൎജ്ജുനൻ പലതരം പ്രയോഗങ്ങൾ കാണിച്ചു. അതെല്ലാം കഴിഞ്ഞു വാദ്യങ്ങൾ നിശ്ശബ്ദമായി, സദസ്സ് അടങ്ങിയിരിക്കവേ, പടിക്കൽനിന്ന്, ഇടിവെട്ടുംപോലെ, മാഹാത്മ്യസൂചകമായ കരഘോഷം കേൾക്കായിവന്നു. ഈ ശബ്ദം കേട്ട് പൎവ്വതം പൊട്ടിത്തെറിക്കുന്നുവോ എന്നും, ഭൂമി പിളരുന്നുവോ എന്നും, ആകാശത്തിൽ കാൎനിര തിങ്ങി ജലധാര ചെയ്യുന്നുവോ എന്നും സദസ്യർ പെട്ടെന്ന്

സംഭ്രമിച്ചു നിന്നുപോയി. ആ പ്രേക്ഷകന്മാരെല്ലാവരും പടിക്കലേക്കു തിരിഞ്ഞുനോക്കി. ആ സന്ദൎഭത്തിൽ, പഞ്ചതാരങ്ങൾ ചേൎന്ന ഹസ്തനക്ഷത്രത്തോടുകൂടി ചന്ദ്രൻ എന്നപോലെ, പഞ്ചപാണ്ഡവന്മാരോടുകൂടി ദ്രോണർ വിളങ്ങി. മറെറാരിടത്തു്, അശ്വത്ഥാമാവോടും ഗദാധാരികളായ നൂറുസഹോദരന്മാരോടുംകൂടി നില്ക്കുന്ന ശത്രുനാശകനായ ദുൎയ്യോധനൻ, അസുരധ്വംസനത്തിന്നായി പണ്ടു് ദേവന്മാരാൽ ആവൃതനായിനിന്ന ഇന്ദ്രനെപ്പോലെ ശോഭിച്ചു.

അത്ഭുതംകൊണ്ടു് പ്രേക്ഷകന്മാരെല്ലാം മിഴിച്ചു നില്ക്കവേ, അവർ ഒഴിച്ചുകൊടുത്ത ഇടയിൽക്കൂടി ശത്രുകുലാന്തകനായ കൎണ്ണൻ ആ പരപ്പേറിയ രംഗത്തിൽ പ്രവേശിച്ചു. സഹജമായ കവചവും കുണ്ഡലവും ചേൎന്നു വിളങ്ങി, വില്ലും വാളും കൈയിലെന്തി, പൎവ്വതമെന്നപോലെ കുലുക്കമൊട്ടുമില്ലാതെ കൎണ്ണൻ കാൽനടയായി അരങ്ങേറി. ആ കാനീനൻ—ആ പൃഥാപുത്രൻ—ആ മഹായശസ്വി—ആ ആയതലോചനൻ—ആ തീക്ഷ്ണാംശുവായ ഭാസ്കരന്റെ അംശം—ആ ശത്രുധ്വംസകൻ—സിംഹം, വൃഷഭം, ഗജം എന്നിവയ്ക്കൊപ്പം വീൎയ്യപരാക്രമൻ—ദീപ്തിയാൽ സൂൎയ്യനേയും, കാന്തിയാൽ ചന്ദ്രനേയും, ദ്യുതിയാൽ അഗ്നിയേയുംപോലെ ഗുണവാനായ ആ കൎണ്ണൻ—പൊൻമയപ്പനപോലെ ദീൎഘവും, സിംഹതുല്യം സുദൃഢവുമായ ശരീരത്തോടുകൂടിയ ആ യുവാവു്—എണ്ണിയാലൊടുങ്ങാത്ത ഗുണങ്ങളുടെ വിളനിലമായ ആ ശ്രീമാൻ ആ സദസ്സ് ആകമാനമൊന്നു നോക്കിയതിൽപ്പിന്നെ, ദ്രോണനേയും കൃപനേയും അത്യാദരം കൂടാതെ തൊഴുതു് മാറിനിന്നു. സദസ്യരെല്ലാവരും, ഇവനാരെന്നറിയാതെ മനഃക്ഷോഭത്തോടും, ഇമതെററാതെ നിശ്ചലരായി കൌതുഹലത്തോടും നോക്കിക്കൊണ്ടു നില്ക്കവേ, ആ തമ്മിൽത്തമ്മിൽ അറിയാത്ത സഹോദരന്മാരിൽ ജ്യേഷ്ഠനായ സൂൎയ്യപുത്രൻ മേഘഗൎജ്ജനംപോലെ ഗംഭീരസ്വരത്തിൽ അനുജനായ ഇന്ദ്രപുത്രനെ വാഗ്മിത്വത്തോടുകൂടി ആക്ഷേപിച്ചുകൊണ്ടു് വീരവാദം ചെയ്തു.

കൎണ്ണൻ:—“എടോ, അൎജ്ജുന, നീ ഒട്ടും അഹങ്കരിക്കേണ്ട. നീ ചെയ്തതിനേക്കാൾ വിശേഷവത്തായ കൎമ്മങ്ങൾ ഞാൻ ഇവിടെ ചെയ്യുന്നതു് കണ്ടുകൊള്ളുക.”

കൎണ്ണൻ ഇത്രയും പറഞ്ഞു തീരും മുമ്പേ തന്നെ രംഗസ്ഥിതരായ മഹാജനങ്ങൾ യന്ത്രപ്രയോഗത്താലെന്നപോലെ, അത്രയും വേഗത്തിൽ കൂട്ടത്തോടെ എഴുന്നേററുപോയി. ആ ക്ഷണത്തിൽത്തന്നെ ദുൎയ്യോധനന്നു് പ്രീതിയും അൎജ്ജുനന്നു് ലജ്ജയും ക്രോധവും ഉദിച്ചു. അ

നന്തരം ദ്രോണന്റെ അനുമതിയോടുകൂടി, രണപ്രിയനും മഹാബലനു
മായ കർണ്ണൻ, അർജ്ജുനൻ ചെയ്തതു മുഴുവൻ ശരിക്ക് ചെയ്തുകാണിച്ചു.
ഇതു കണ്ടു് സന്തുഷ്ടനായ ദുര്യോധനൻ സഹോദരന്മാരോടുകൂടി കർണ്ണ
നേ ആലിംഗനം ചെയ്തു് സ്വാഗതം പറഞ്ഞു.

ദുര്യോധനൻ:—“അല്ലയോ, മഹാ ബാഹോ, എന്റെ ഭാഗ്യത്താ
ലാണു് എനിക്ക് മാനപ്രദനായ ഭവാൻ ഇവിടെ വന്നതു്. ഞാനും ഈ
കുരുരാജ്യവും ഭവാനു് കീഴ്പ്പെട്ടിരിക്കുന്നു.”

കർണ്ണൻ:—“ഭവാൻ എന്നും എന്റെ തോഴനായി വർത്തിക്കട്ടെ. ഇ
വിടെ അർജ്ജുനൻ ചെയ്തതെല്ലാം ഞാനും ചെയ്തുവെന്നു് വിചാരിക്കുന്നു.
ഇനി, പാർത്ഥനോടുകൂടി ദ്വന്ദ്വയുദ്ധം ചെയ്യുവാൻ എനിക്ക് ആഗ്രഹ
മുണ്ടു്.”

ദുര്യോധനൻ:—“ബന്ധുജനത്തിന്നു് പ്രിയം ചെയ്തും, സർവ്വശത്രു
ക്കളേയും മൂർദ്ധാവിൽ ചവിട്ടിയമർത്തിയും ഭവാൻ എന്നോടൊന്നിച്ചു
പാർത്തു് സുഖാനുഭവങ്ങളെല്ലാം കൈക്കൊള്ളുക.”

തന്നെ, വലിയേ കയറിവന്നു് അധിക്ഷേപിച്ചിരിക്കുന്നുവെന്നു കരു
തിയ അർജ്ജുനൻ, സഹോദരന്മാർക്കിടയിൽ, പർവ്വതമെന്നപോലേ ഉറ
ച്ചുനില്ക്കുന്ന കർണ്ണന്റെനേരേ തിരിഞ്ഞു.

അർജ്ജുനൻ:—“എടോ, നീ എന്നാൽ മൃതനായതിൽപ്പിന്നെ, വി
ളിക്കാതെ കയറിച്ചെല്ലുന്നവർക്കും ചോദിക്കാതെ ജല്പിക്കുന്നവർക്കുമുള്ള
ആ സ്ഥാനമാണു് പരലോകത്തിൽ നിനക്ക് കിട്ടുക.”

കർണ്ണൻ;—“എടോ, അർജ്ജുന, ഈ രംഗം സർവ്വർക്കും ഒരുപോലേ
യുള്ളതാണു്. നിനക്കെന്താണു് ഇതിൽ പ്രത്യേകാവകാശം? വീർയ്യ
ശ്രേഷ്ഠന്മാരാണല്ലോ രാജാക്കന്മാർ. ധർമ്മംതന്നേയും ബലത്തെ പി
ന്തുടരുന്നു. ദുർബ്ബലന്മാരേപ്പോലേ നീ പുലമ്പുന്നതെന്തിന്നു! ശരങ്ങളേ
ക്കൊണ്ടുവേണം നീ എനിക്ക് മറുപടിതരുവാൻ. ഗുരുവിന്റെ മുമ്പിൽ
വെച്ചുതന്നേ ശരങ്ങളേക്കൊണ്ടു് നിന്റെ തല ഞാൻ ഇപ്പോൾ മുറിക്കാം.”

ഇതു കേട്ടപ്പോൾ, കർണ്ണനോടുകൂടി ഒന്നു പോരാടി നോക്കുവാൻ
തന്നേ അർജ്ജുനൻ നിശ്ചയിച്ചു. ദ്രോണന്റെ അനുമതി നേടി, സ
ഹോദരന്മാരുടെ ആശ്ലേഷമേറ്റു് ശത്രുപുരഞ്ജയനായ പാർത്ഥൻ യുദ്ധ
ത്തിന്നൊരുങ്ങി. ദുര്യോധനനും മററു ധാർത്തരാഷ്ട്രന്മാരും കെട്ടിപ്പി
ടിച്ചു പുണർന്ന കർണ്ണനും അമ്പും വില്ലുമേന്തി നിന്നു. അപ്പോൾ, ആ
കാശത്തിൽ ഇടിയും മിന്നലും മഴവില്ലും ചേർന്നു് മേഘങ്ങൾ നിറഞ്ഞു.
ഇങ്ങിനെ, ആ രംഗത്തിലേക്ക് സ്നേഹപൂർവ്വം ഇന്ദ്രൻ നോക്കുന്നതു
കണ്ടു്, സൂർയ്യൻ അരികേയുള്ള മേഘത്തെയെല്ലാം നശിപ്പിച്ചു് മറവു

നീക്കി ജ്വലിച്ചു. മേഘച്ഛായയിൽ അൎജ്ജുനൻ നില്ക്കവേ, ചുട്ട വെയിലിൽ കൎണ്ണൻ സ്ഥിതി ചെയ്തു. കൎണ്ണന്റെ പിന്നിൽ ദുൎയ്യോധനാദികളും, അൎജ്ജുനന്റെ പിന്നിൽ ഭീഷ്മദ്രോണകൃപന്മാരും ചേൎന്നുനിന്നു. ഇങ്ങിനെ ആ രംഗം രണ്ടായി പിരിഞ്ഞു. സ്ത്രീജനവും ഈ കക്ഷിപ്രതികക്ഷികളിൽ പങ്കു ചേൎന്നു. ഇതെല്ലാം കണ്ടു് ആ കൎണ്ണൻ തന്റെ ജ്യേഷ്ഠപുത്രനാണെന്നറിഞ്ഞ കുന്തി ബോധം കെട്ടു് വീണു പോയി. അപ്പോൾ ആ രാജ്ഞിയെ വിദുരൻ ശീതോപചാരങ്ങളാൽ ആശ്വസിപ്പിച്ചു. ബോധം തെളിഞ്ഞ കുന്തി, തന്റെ രണ്ടു പുത്രന്മാർ തമ്മിൽ ഇടഞ്ഞു നില്ക്കുന്നതു കണ്ടു് സംഭ്രാന്തയായിത്തീൎന്നു. അൎജ്ജുനനും കൎണ്ണനും വില്ലേന്തി നില്ക്കവേ, ദ്വന്ദ്വയുദ്ധക്രമം ശരിക്കറിഞ്ഞിട്ടുള്ള ധൎമ്മജ്ഞനായ കൃപൻ കൎണ്ണനോടു് പറഞ്ഞതാവിതു്:—

“പാണ്ഡുപുത്രനും കുന്തിയുടെ ഇളയ മകനുമായി കുരുവംശത്തിൽ ജനിച്ചവനാണു് ഈ അൎജ്ജുനൻ. നിന്നോടു് ദ്വന്ദ്വയുദ്ധം ചെയ്യുവാൻ ഇവൻ സന്നദ്ധൻ തന്നെ. നീയും, ഇതുപോലെ, അമ്മയാരെന്നും അച്ഛനാരെന്നും കുലമേതെന്നും പറയണം. ഏതു രാജവംശത്തിന്നാണു് നീ ഭൂഷണമായിരിക്കുന്നതെന്നും പറയുക. അതെല്ലാം അറിയുമ്പോൾ അൎജ്ജുനൻ നിന്നോടു് എതിൎക്കുമെന്നും ഇല്ലെന്നും വരാം. വെറും സാധാരണന്മാരോടു് രാജപുത്രന്മാർ പൊരുതുകയില്ലെന്നു് നീ അറിയണം.”

കൃപൻ പറഞ്ഞതു കേട്ടപ്പോൾ ലജ്ജയാൽ താണുപോയ കൎണ്ണന്റെ മുഖം, മഴയേറ്റു് നനഞ്ഞു തൂങ്ങിയ താമരപോലെയായി.

ദുൎയ്യോധനൻ:—“അല്ലയോ, ആചാൎയ്യ, ശാസ്ത്രവിധിപ്രകാരം, സൽകുലീനൻ, ശൂരൻ, സേനാപതി എന്നീ മൂവരും രാജാവിനോടു് സമന്മാരാണു്. ആ സ്ഥിതിക്കു്, ശൂരനായ കൎണ്ണനോടു് അൎജ്ജുനൻ പൊരുതുന്നതു് ശാസ്ത്രഹിതം തന്നെ. എന്നാൽ, അൎജ്ജുനൻ രാജാവിനോടല്ലാതെ മററാരോടും എതിരിടുകയില്ലെങ്കിൽ, ഞാൻ ഇതാ, കൎണ്ണനെ അംഗരാജ്യത്തിലെ രാജാവായി അഭിഷേകം ചെയ്തുകൊള്ളുന്നു.”

ആ ക്ഷണം തന്നെ, ദുൎയ്യോധനന്റെ നിയോഗപ്രകാരം കൎണ്ണനെ പൊന്മയമായ പീഠത്തിൽ ഇരുത്തി, കുടചാമരങ്ങളുയൎത്തി, വിജയഘോഷം മുഴക്കി മലർനിര ചേൎന്ന നിറപ്പൊൻകുടങ്ങൾകൊണ്ടു് അംഗരാജ്യാധിപതിയായി അഭിഷേകം ചെയ്തു. ഈ മംഗളക്രിയ കഴിഞ്ഞതിൽപ്പിന്നെ, കൎണ്ണൻ തനിക്കുള്ള നന്ദിയെ വെളിപ്പെടുത്തി:—

"ഈ രാജ്യദാനത്തിന്നൊത്തപോലെ ഞാൻ എന്താണ് ഭവാനായി ചെയ്യേണ്ടത്? രാജവ്യാഘ്രമായ ഭവാൻ എങ്ങിനെ പറയുന്നുവോ, അങ്ങിനെ ചെയ്യുവാൻ ഞാൻ സന്നദ്ധനാണ്."

"അത്യന്ത സഖ്യത്തെ മാത്രമേ ഞാൻ ആഗ്രഹിക്കുന്നുള്ളു." എന്നാണ് ദുര്യോധനൻ മറുപടി കൊടുത്തത്. അങ്ങിനെ തന്നെയെന്ന് കർണ്ണൻ സമ്മതിക്കയും അവർ ഇരുവരും പരമാമോദത്തോടുകൂടി പരസ്പരം ആശ്ലേഷിക്കയും ചെയ്തു.

കർണ്ണൻ അംഗരാജാവായതു കേട്ട്, മേൽമുണ്ട് ഉലഞ്ഞ് കിഴിഞ്ഞും, വിയർത്തും, വിറച്ചും, കിതച്ചുമുള്ള നിലയിൽ വടി കുത്തിക്കൊണ്ട് അധിരഥൻ ആ രംഗത്തിൽ കടന്നു വന്നു. ആയാളെ കർണ്ണൻ പിതൃഭക്തിയാൽ വിനീതനായി, അമ്പും വില്ലും കൈവിട്ട്, അഭിഷേകത്താൽ നനഞ്ഞ ശിരസ്സുകൊണ്ട് വന്ദിച്ചു. ഉടനേ, സംഭ്രമത്തോടുകൂടി, മുണ്ടിന്റെ തല തടഞ്ഞ് കാലിടറിക്കൊണ്ട് ആ സാരഥി ചെന്ന് "മകനേ" എന്ന് തികച്ചും വിളിച്ച് കർണ്ണനെ സ്നേഹാർദ്രതയോടെ പുണർന്ന് അംഗരാജ്യാഭിഷേകത്താൽ നനഞ്ഞ ശിരസ്സ് സന്തോഷ ബാഷ്പത്താൽ വീണ്ടും നനച്ചു. ഇതുകണ്ടപ്പോൾ, സൂതപുത്രനാണ് ഈ യുവാവെന്നറിഞ്ഞ ഭീമസേനൻ പൊട്ടിച്ചിരിച്ചു പോയി.

ഭീമൻ:—"എടോ, സൂതപുത്ര, അർജ്ജുനന്റെ കൈകൊണ്ട് യുദ്ധത്തിൽ മരിക്കുവാൻ നീ യോഗ്യനല്ല. നിന്റെ കുലാചാരത്തിന്ന് അനുസരിച്ച് ചമ്മട്ടിയാണ് നീ ധരിക്കേണ്ടത്. എട, നീച, അംഗരാജ്യം അനുഭവിക്കുവാൻ നീ അർഹനല്ല. യാഗത്തിൽ ഹോമാഗ്നിക്കരികേ നിന്ന് ഹവിസ്സ് ഏല്ക്കുവാൻ ശ്വാവിന്നുണ്ടോ അർഹത!"

ഭീമൻ ഇങ്ങിനെ നിന്ദിച്ചതിന്ന് ഒന്നും തന്നെ മറുപടി കൊടുക്കുവാൻ കർണ്ണൻ ശക്തനായില്ല. ആ യുവാവ് ചുണ്ടു വിറച്ചും നെടുവീർപ്പിട്ടുംകൊണ്ട് ആകാശത്തിൽ ജ്വലിക്കുന്ന സൂര്യനെ നോക്കി നിന്നതേയുള്ളു. ദുര്യോധനനാവട്ടെ, മദോൽക്കടനായ ഗജത്തെപ്പോലെ ക്രോധത്തോടുകൂടി സഹോദര സംഘത്തിൽ നിന്ന് മുന്നോട്ട് ചാടി.

"എടോ, ഭീമ, ഇത്തരം വാക്കുകൾ നിനക്ക് യുക്തമല്ല. ക്ഷത്രിയന്മാർക്ക് ബലമാണ് പ്രധാനം. അവർക്കുള്ള ധനം ക്ഷാത്രമാണ്. നദികളുടേ എന്നപോലെ ശൂരന്മാരുടേയും ഉത്ഭവസ്ഥാനം ഇന്ന മട്ടെന്നറിയുവാൻ പ്രയാസമേറിയതാണ്. വെറും വെള്ളത്തിൽ നിന്നല്ലയോ അഗ്നിയുടേ ആവിർഭാവം. ആ അഗ്നി ചരാചരങ്ങൾ മുഴുവൻ വ്യാപിച്ചിരിക്കുന്നു. അസുരധ്വംസകമായ വജ്രായുധം ദധീചന്റെ

അസ്ഥികൊണ്ടല്ലയോ നിൎമ്മിച്ചിരിക്കുന്നതു്? ക്ഷത്രിയരായി ജനിച്ചിട്ടും ബ്രാഹ്മണ്യം നേടിയവർ ചിലരുണ്ടു്. വിശ്വാമിത്രൻ മുതലായ ക്ഷത്രിയർ അനശ്വരമായ ബ്രഹ്മത്വത്തെ പ്രാപിച്ചിട്ടില്ലയോ! ശസ്ത്രജ്ഞനും ആചാൎയ്യനുമായ ഈ ദ്രോണർ തന്നേ കുടത്തിൽ നിന്നാണു് ജനിച്ചിരിക്കുന്നതു്. ഗൌതമ വംശത്തിൽ പിറന്ന ഈ കൃപന്റെ ഉത്ഭവം ശരക്കെട്ടിൽ നിന്നാണു്. ഇനി, നിങ്ങളുടേ ജനനം എങ്ങിനേയെന്നു് ഞാൻ അറിഞ്ഞിട്ടില്ലാത്തതല്ലല്ലോ. കൎണ്ണനാവട്ടേ, കവചത്തോടും കുണ്ഡലത്തോടും ജനിച്ചു് സൎവ്വലക്ഷണങ്ങളും തികഞ്ഞ ആദിത്യതുല്യനാണു്. മാനിൽനിന്നു് വ്യാഘ്രം ജനിക്കുക സംഭാവ്യമാണോ? അംഗരാജ്യത്തെ മാത്രമല്ലാ ഈ പൃഥിവിയെ മുഴുവൻ ഭരിക്കുവാൻ കൎണ്ണൻ യോഗ്യനാണു്. കൎണ്ണന്റെ ആജ്ഞാനുവൎത്തിയായി ഈ ഞാനും എന്റെ ഈ ബാഹുവീൎയ്യവും ഉണ്ടായിരിക്കേ ഏതൊരു മനുഷ്യനാണു് എന്റെ ഈ കൎമ്മം അസഹ്യമായതു്? ആ മനുഷ്യൻ യുദ്ധത്തിന്നായി തേരിൽ കയറി വില്ലു് കുലച്ചുകൊള്ളട്ടെ!"

ഭീമനെ നോക്കി ദുൎയ്യോധനൻ ചെയ്ത ഈ പോർവിളി കേട്ടതോടുകൂടി ആ രംഗം മുഴുവൻ ഹാ ഹാ ശബ്ദവും മുഴങ്ങി. അപ്പോഴേക്കും സൂൎയ്യൻ അസ്തമിക്കയാൽ, ദുൎയ്യോധനൻ കൎണ്ണനെ കൈകോൎത്തു് പിടിച്ചുകൊണ്ടു് മുമ്പിൽ വിളക്കോടുകൂടി ആ രംഗത്തിൽനിന്നു് ഇറങ്ങിപ്പോയി. പാണ്ഡവന്മാർ ഭീഷ്മദ്രോണകൃപന്മാരോടുകൂടി യാത്രയായി. അവരവരുടേ വീടുകളിലേക്കു മടങ്ങിപ്പോകുന്ന ജനങ്ങൾ കക്ഷിപിരിഞ്ഞു്, ചിലർ ദുൎയ്യോധനനേയും, ചിലർ ഭീമനേയും, ചിലർ അൎജ്ജുനനേയും പ്രശംസിച്ചുകൊണ്ടു നടന്നു. ദിവ്യലക്ഷണങ്ങൾകൊണ്ടു് കൎണ്ണൻ തന്റെ മകനാണെന്നറിഞ്ഞ കുന്തിക്കു് ആ അംഗരാജാവിൽ സ്നേഹവും പ്രീതിയും വളൎന്നു. ദുൎയ്യോധനന്നാവട്ടേ, കൎണ്ണനെ തോഴനായി കിട്ടുകകൊണ്ടു്, അൎജ്ജുനനാലുണ്ടായ ഭയം തീരേ അകന്നുപോയി.

---

## ഇരുപത്തൊമ്പതാം അദ്ധ്യായം.

## ഗുരുദക്ഷിണ.

---

അസ്ത്രദൎശനം കഴിഞ്ഞതിൽപ്പിന്നേ, ഒരു നാൾ, ദ്രോണർ ശിഷ്യന്മാരേയെല്ലാം വിളിച്ചു്, ഗുരുദക്ഷിണയേപ്പററിയുള്ള മുൻകരാറു് ഓൎമ്മിപ്പിച്ചു. പാഞ്ചാലരാജാവായ ദ്രുപദനേ പിടിച്ചുകെട്ടിക്കൊണ്ടുവരേണമെന്നാണു് ദ്രോണർ ദക്ഷിണയായി ആവശ്യപ്പെട്ടതു്. അങ്ങിനേ ചെയ്തുകൊള്ളാമെന്നു ശിഷ്യരെല്ലാവരും സമ്മതിച്ചു. അവർ ആ

ആയുധങ്ങളെല്ലാം തെയ്യാറാക്കി, തേരിൽകയറി, ആചാൎയ്യനോടുകൂടി പാഞ്ചാലനഗരത്തേ ആക്രമിക്കുവാൻ പുറപ്പെട്ടു. ദുൎയ്യോധനൻ, യുയുത്സു, കൎണ്ണൻ, ദുശ്ശാസനൻ, വികൎണ്ണൻ, ജലസന്ധൻ, സുലോചനൻ മുതലായ കുമാരന്മാർ ഞാൻ ഞാൻ മുമ്പേ എന്ന് മത്സരിച്ചുകൊണ്ട് കുതിരപ്പടയോടുകൂടി പാഞ്ചാലപുരത്തിൽ പ്രവേശിച്ചു. കൌരവന്മാർ നഗരത്തേ ആക്രമിക്കുന്നതുകേട്ട്, ദ്രുപദമഹാരാജാവ് തന്റെ സഹോദരന്മാരോടുകൂടി പോൎക്കോപ്പണിഞ്ഞ്, ശുഭ്രരഥത്തിൽ കയറി സത്വരം ചെന്ന് ആൎത്തുവിളിച്ച് ശത്രുക്കളോടെതിൎത്ത് ഘോരശരവൎഷം ചെയ്തു. ധാൎത്തരാഷ്ട്രന്മാരുടേ ഗൎവ്വംകണ്ട്, അത് അടങ്ങിയതിൽപ്പിന്നേ, താൻ തന്റെ സഹോദരന്മാരോടുകൂടി യുദ്ധത്തിന്നുചെല്ലാമെന്നും, ദ്രുപദനേ ബന്ധിക്കുവാൻ ദുൎയ്യോധനാദികൾ ശക്തരല്ലെന്നും ആചാൎയ്യനേ അറിയിച്ച് അൎജ്ജുനനും മററു പാണ്ഡവന്മാരും അകലേ മാറിനിന്നു.

നഗരത്തിൽ കയറിവന്ന കൌരവന്മാരേ ദ്രുപദൻ ചുററിവളഞ്ഞ് ശരജാലംകൊണ്ട് സംഭ്രമിപ്പിച്ചുവിട്ടു. ക്ഷണം ക്ഷണം കാൎയ്യങ്ങൾ നടത്തുന്നതിൽ സമൎത്ഥനായ പാഞ്ചാലനേ നോക്കുന്നേടത്തെല്ലാം കാണുകകൊണ്ട് ആ ശൂരൻ അനേകരൂപനാണെന്ന് വിചാരിച്ച് കൌരവന്മാർ പേടിച്ചുവിറച്ചുപോയി. ദ്രുപദന്റെ ഘോരശരങ്ങൾ സൎവ്വത്ര പാഞ്ഞുകൊണ്ടിരുന്നു. ആ പാഞ്ചാലപത്തനത്തിൽ ശംഖം, ഭേരി, മൃദംഗം മുതലായ വാദ്യങ്ങളിൽനിന്നുള്ള ഘോഷവും, പാഞ്ചാലന്മാരുടേ വീരാട്ടഹാസവും, ഞാണൊലിയും ഇടകലൎന്ന് മുഴങ്ങി. ദുൎയ്യോധനൻ, ദുശ്ശാസനൻ മുതലായവർ ക്രുദ്ധരായി പ്രയോഗിച്ച ശരവൎഷത്താൽ മൂടിപ്പെട്ട പാൎഷതൻ പൂൎവ്വാധികം ശക്തിയോടുകൂടി കൌരവന്മാരേ മൎദ്ദിച്ചുതുടങ്ങി. ദുൎയ്യോധനൻ, കൎണ്ണൻ, വികൎണ്ണൻ മുതലായ രാജകുമാരന്മാരെല്ലാം ശരനിരയിൽ മറഞ്ഞു. നഗരവാസികൾ ആ കൌരവന്മാരേ യഷ്ടികളും മുസലങ്ങളും പ്രയോഗിച്ച് മൎദ്ദിച്ചു. ആ നാട്ടുകാർ സൎവ്വരുമൊന്നിച്ച് എതിൎത്തപ്പോൾ കൌരവന്മാൎക്ക് നിലയില്ലാതായി. അവർ ദയനീയമായി ആൎത്തനാദം പുറപ്പെടുവിച്ചുകൊണ്ട് പാണ്ഡവസന്നിധിയിൽ പാഞ്ഞുചെന്ന് അഭയം പ്രാപിച്ചു.

അതിൽപ്പിന്നേ പാണ്ഡവന്മാർ ദ്രോണനേ നമസ്കരിച്ച് യുദ്ധരംഗത്തിലേക്കിറങ്ങി. ജ്യേഷ്ഠനായ യുധിഷ്ഠിരനേ, യുദ്ധത്തിൽ ചേരരുതെന്നുപറഞ്ഞ് വിശ്രമിപ്പിച്ചതിൽപ്പിന്നേ, നകുലസഹദേവന്മാരേ സൈന്യവ്യൂഹങ്ങളുടേ സംരക്ഷകന്മാരാക്കിയും, ഗദാധരനായ ഭീമസേനനേ സൈന്യാഗ്രത്തിൽ നിൎത്തിയുംകൊണ്ട് അൎജ്ജുനൻ പാഞ്ചാലനഗരത്തിലേക്ക് തേരോടിച്ചു. കോളിളകിയ കടൽപോലേ മുഴങ്ങി

കൊണ്ടു വരുന്ന പാഞ്ചാല സൈന്യത്തിൽ ഗദയേന്തിയ ഭീമൻ അന്തകനെപ്പോലെ പ്രവേശിച്ചു. ആദ്യമായി ആ മഹാ ബാഹു തന്റെ ഗദകൊണ്ട് ആനപ്പട മുഴുവൻ തകൎത്തുകളഞ്ഞു. മല പോലെയുള്ള ആനകൾ ഭീമ ഗദയേറ്റ് മസ്തകം പിളൎന്ന് രക്തം വാൎന്ന്, ഇന്ദ്രായുധത്താൽ പൎവ്വതങ്ങളെന്നപോലെ വീണു. ആനപ്പടയെന്നപോലെ, കുതിരപ്പട, തേർപ്പട, കാലാൾപ്പട എന്നിവയേയും ഭീമൻ മട്ടിച്ചു. ഗോപാലൻ കോലുകൊണ്ട് പശുക്കളേയെന്നപോലെ, ഭീമസേനൻ ഗദകൊണ്ട് പാഞ്ചാല സൈന്യത്തെ ഓടിച്ചു തുടങ്ങി.

അൎജ്ജുനനാവട്ടെ, ശരങ്ങൾ വൎഷിച്ചുകൊണ്ട് ദ്രുപദനെ സമീപിച്ചു. കല്പാന്താഗ്നിയെപ്പോലെ ഉജ്വലിക്കുന്ന ബാണങ്ങളെക്കൊണ്ട് പാഞ്ചാല സൈന്യത്തെ മുഴുവൻ മൂടി. ദ്രുപദസൈന്യം അൎജ്ജുനനോട് എതിരിട്ട് വിരാട്ടഹാസം ചെയ്തു. ആ നാദം ഇന്ദ്രപുത്രനായ അൎജ്ജുനന്ന് ഉത്സാഹമായിത്തോന്നി. ആ വില്ലാളി ക്ഷണംകൊണ്ട് ശത്രുസൈന്യത്തെ ശരനിരയാൽ, തകൎത്തു. ദ്രുപദൻ അപ്പോൾ തന്നെ സത്യജിത്തോടുകൂടി അൎജ്ജുനനോട് എതിരിട്ടു. പാൎത്ഥനിൽ നിന്ന് ബാണവൎഷം ഇടവിടാതെ തുടൎന്നുകൊണ്ടിരിക്കയാൽ ദ്രുപദസൈന്യം ചിതറിപ്പോയി. ഉടനെ തന്നെ ദ്രുപദനെ പിടിച്ചു കെട്ടുവാൻ അൎജ്ജുനൻ മുന്നോട്ടു പാഞ്ഞു. അതു കണ്ട്, സത്യജിത്ത് രാജാവിനെ രക്ഷിക്കുവാനായി പാൎത്ഥനെ തടഞ്ഞ് അതിഘോരമായി പൊരുതു. എന്നാൽ, ആ സത്യജിത്തിന്ന്, തന്നാൽ ആവുന്നെടത്തോളം പ്രയത്നിച്ചിട്ടും ഫലം നേടുവാൻ കഴിഞ്ഞില്ല. അൎജ്ജുനശരത്താൽ, തന്റെ വില്ല് മുറിയുകയും, കുതിര ചാകുകയും ചെയ്തതോടുകൂടി സത്യജിത്ത് പ്രാണരക്ഷയ്ക്കായി പിന്തിരിഞ്ഞോടി. പിന്നീട് ദ്രുപദനും അൎജ്ജുനനും തമ്മിലായി യുദ്ധം. പാഞ്ചാലന്റെ വില്ലും കൊടിയും അൎജ്ജുനൻ ഒരേ സമയത്ത് മുറിച്ചു. മറ്റൊരു വില്ല് കൈക്കൊള്ളുവാൻ ശ്രമിക്കുന്നതിന്നിടയ്ക്ക് ആ ദ്രുപദന്റെ തേർത്തടത്തിൽ, അൎജ്ജുനൻ വാളൂരിപ്പിടിച്ച് ഉറക്കെ അലറിക്കൊണ്ട് പാഞ്ഞുചെന്ന് ചാടിക്കയറി. ആ ക്ഷണംതന്നെ ദ്രുപദൻ ബദ്ധനാകയും ചെയ്തു. ഇതുകണ്ടു പേടിച്ച് പാഞ്ചാലസൈന്യം ഭയപ്പെട്ടുഴറി. ആ സൈന്യത്തെ അൎജ്ജുനവിജയത്താൽ ഹൎഷോന്മത്തരായ ഭീമാദികൾ മട്ടിക്കുവാൻതുടങ്ങി. അപ്പോൾ, അൎജ്ജുനൻ അവരെ വിളിച്ച്, ദ്രുപദൻ കൌരവന്മാരുടെ ബന്ധുവാണെന്നും, നമുക്ക് ഗുരുദക്ഷിണ ചെയ്യമാത്രമേ വേണ്ടതുള്ളുവെന്നും ആരേയും കൊല്ലേണ്ടതില്ലെന്നും പറയുകയാൽ ഭീമസേനന്ന് ഇച്ഛാഭംഗമുണ്ടായി.

യജ്ഞസേനനായ ദ്രുപദനെ മന്ത്രിമാരോടുകൂടി യുദ്ധത്തിൽ ബന്ധിച്ചു പാണ്ഡവന്മാർ ഗുരുദക്ഷിണയായി ദ്രോണനെ ഏല്പിച്ചു. മാനവും ധനവും നശിച്ചു പരാധീനനായിത്തീൎന്ന ദ്രുപദനോടു, പൂൎവ്വദ്വേഷത്തോടുകൂടിയ ദ്രോണൻ പരിഹസിച്ചുകൊണ്ടു, "ധനികനും ദരിദ്രനും തമ്മിലുണ്ടായ പൂൎവ്വസഖ്യത്തെ ഭവാനും സ്ഥിരസഖ്യമായി കരുതുമോ!" എന്നു ചോദിച്ചു.

ദ്രോണൻ:—"ഭവാന്റെ രാജ്യവും രാജധാനിയും ഞാൻ ഇതാ, എതിൎത്തു തകൎത്തിരിക്കുന്നു. ഭവാൻ ജീവനോടുകൂടിത്തന്നെ എന്റെ കൈയിലായി. എന്നാൽ, ഇവിടെ മരണഭയം ഭവാനുണ്ടാവേണ്ട. എപ്പോഴും ക്ഷമാശീലന്മാരാണു ബ്രാഹ്മണർ. ബാല്യകാലത്തു ആശ്രമത്തിൽ നാം ഇരുവരുമൊന്നിച്ചു കളിച്ചു രസിച്ചു കഴിഞ്ഞതോൎക്കുമ്പോൾ ഇന്നും എനിക്കു ഭവാനിൽ സ്നേഹവും പ്രീതിയും വൎദ്ധിക്കുന്നു. അതുകൊണ്ടു, നാം തമ്മിലുള്ള സഖ്യത്തെയാണു ഇപ്പോഴും ഞാൻ ആഗ്രഹിക്കുന്നതു്. രാജ്യത്തിൽ പകുതി ഞാൻ ഭവാനു തരാം. രാജാവിന്നു രാജാവല്ലാത്തവൻ തോഴനാകയില്ലെന്നു ഭവാൻ എന്നോടു ആക്ഷേപിച്ചു പറകകൊണ്ടാണു ഞാൻ ഇത്രയും ചെയ്തതു്. ഗംഗയുടെ തെക്കേകിടക്കുന്ന രാജ്യം ഭവാൻതന്നെ എടുത്തുകൊള്ളുക. വടക്കൻപ്രദേശങ്ങൾക്കു ഞാനാണു അധികാരി. മേലിൽ നാം തമ്മിൽ സഖ്യത്തോടുകൂടിത്തന്നെ വൎത്തിക്കണം."

ദ്രുപദൻ:—"മഹാത്മാവേ, പരാക്രാന്തന്മാരായ ശൂരന്മാൎക്കു ഇതു ഒരു അത്ഭുതക്രിയയല്ല. ഞാൻ ഭവാന്റെ പ്രീതിക്കായി അനുഗ്രഹിച്ചുകൊണ്ടു പ്രിയങ്കരനായി വൎത്തിച്ചുകൊള്ളാം."

ഉടനേതന്നെ ദ്രോണൻ ദ്രുപദനെ കെട്ടഴിച്ചുവിട്ടു പാതിരാജ്യം കൊടുത്തു സൽക്കരിച്ചയച്ചു. ഗംഗാതീരത്തുനിന്നു തെക്കു ചൎമ്മണ്വതിനദിവരെ, മാകന്ദിയും കാമ്പില്യപുരവും അടങ്ങിയ ദക്ഷിണപാഞ്ചാലത്തിന്റെ അധിപനായി ദ്രുപദൻ ദീനതയോടെ വാണു. ദ്രോണൻ വെന്നതിൽപ്പിന്നെ രക്ഷിച്ചയച്ച പാഞ്ചാലൻ ക്ഷാത്രവീൎയ്യംകൊണ്ടുണ്ടായ പരാജയത്തെ വിചാരിച്ചല്ലാ ശോചിച്ചതു്. ബ്രാഹ്മവീൎയ്യം തനിക്കില്ലായ്കകൊണ്ടാണു ഈ തോല്മ പറ്റിയതെന്നു ആ രാജാവു കരുതി. അതിൽപ്പിന്നെ, പുത്രജനനത്തിന്നായി ദ്രുപദൻ പരിശ്രമിച്ചുകൊണ്ടിരുന്നു.

ഗുരുദക്ഷിണയ്ക്കുശേഷം ഒരു കൊല്ലം കഴിഞ്ഞിട്ടു പാണ്ഡവാഗ്രജനായ യുധിഷ്ഠിരനെ ധൃതരാഷ്ട്രൻ യുവരാജാവാക്കി. ധൈൎയ്യം, സ്ഥൈൎയ്യം, ക്ഷമ, ദയ, സ്നേഹം മുതലായ ഗുണവിശേഷങ്ങളാലും മ

ണസാമൎത്ഥ്യത്താലും പൂൎവ്വികന്മാരെക്കാൾ ശ്രേഷ്ഠനായി ധൎമ്മാത്മജൻ ശോഭിച്ചു. വാളുകൊണ്ടും, ഗദകൊണ്ടും, തേരുകൊണ്ടുമുള്ള യുദ്ധക്രമങ്ങൾ ബലഭദ്രനിൽനിന്നു പഠിച്ച് ഭീമസേനൻ പൂൎവ്വാധികം സമൎത്ഥനായി. അൎജ്ജുനനാവട്ടെ, ശരപ്രയോഗക്രമങ്ങളിൽ എല്ലാററിലും എല്ലാരേക്കാളും മികച്ചവനായി വിളങ്ങി. ഒരു നാൾ ദ്രോണൻ അൎജ്ജുനനെവിളിച്ചു പറഞ്ഞതാവിത്:—"എന്റെ ഗുരുവായ അഗ്നിവേശൻ അഗസ്ത്യശിഷ്യനാണ്. ആ ഗുരുവിനെ ശുശ്രൂഷിച്ചുകൊണ്ട് പലകാലം പ്രയത്നിച്ചതിൽപ്പിന്നെ, എന്റെ തപോബലംകൊണ്ട് എനിക്ക് കിട്ടിയതാണ് ബ്രഹ്മശിരസ്സെന്ന ദിവ്യാസ്ത്രം. അന്യൎക്കാൎക്കുമില്ലാത്ത ആ അസ്ത്രം ഇപ്പോൾ നിനക്കു കിട്ടിയിരിക്കുന്നു. അതിലേക്ക് നീ എനിക്ക് ഗുരുദക്ഷിണ ചെയ്യേണ്ടതുണ്ട്. ഞാൻ നിന്നോടിടഞ്ഞാൽ, അപ്പോൾ നീ നിശ്ചയമായും എന്നോടെതിൎക്കണം. ആ പ്രതിജ്ഞയാണ് നിന്നോട് ഞാൻ ഗുരുദക്ഷിണയായി ആവശ്യപ്പെടുന്നത്."

അൎജ്ജുനൻ അതു സമ്മതിച്ചു. അതിൽപ്പിന്നെ ആചാൎയ്യന്റെ പാദത്തിൽ വീണു ആശിസ്സോടു് അൎജ്ജുനൻ ദിഗ്വിജയത്തിന്നായി വടക്കോട്ടേക്കിറങ്ങി. മററു പാണ്ഡവന്മാരും ഓരോ വഴിക്ക് തിരിഞ്ഞുചെന്ന്, കടലോളം പരന്നുകിടക്കുന്ന ഭൂമിയിലെല്ലാം പോരാടിത്തകൎത്തു. പാണ്ഡുവിന്ന് കീഴടക്കുവാൻകഴിയാതിരുന്ന സൌവീരന്മാരെ പാണ്ഡവന്മാർ നശിപ്പിച്ചു. അൎജ്ജുനന്റെ കൈയ്യൂക്കാൽ യവനരാജാവു അടിയമൎന്നുപോയി. ഇങ്ങിനെ, നാലുദിക്കുകളിലുമുള്ള പലപല രാജാക്കന്മാരേയും രാജ്യങ്ങളേയും പിടിച്ചടക്കി, സ്വരാജ്യത്തോടുചേൎത്ത്, അളവില്ലാത്ത ധനധാന്യവിഭവങ്ങൾ നേടി ഹസ്തിനാപുരത്തിൽ മടങ്ങിവന്ന് പാണ്ഡവന്മാർ വിജയപൂൎണ്ണരായും യശസ്സമുജ്ജ്വലരായും വാണു വളൎന്നു.

---

